# ഈശ്വരാവതാരങ്ങൾ

(ഭാഷാഗാനം)

ഗ്രന്ഥകർത്താ

ആർ. ഗോവിന്ദപ്പിള്ള.

പ്രസാധകൻ:

ഡി. പത്മനാഭനുണ്ണി, എം. ഏ.



Price 1-8-0. വില 1ക. 8ണ.



# അവതാരിക.

ജീവിതയുദ്ധം ഭയങ്കരമായി വർദ്ധിച്ചിട്ടുള്ള ഇക്കാലത്ത് മനുഷ്യർ തൻെറ പരമോദ്ദേശ്യം എന്താണെന്നുള്ള സംഗതി മിക്കവാറും വിസ്മരിച്ചിരിയ്ക്കുയാണ്. പ്രാചീനഭാരതാചാര്യന്മാർ വിധിച്ചിട്ടുള്ള ധർമ്മാർത്ഥകാമമോക്ഷങ്ങളായ പുരുഷാർത്ഥചതുഷ്ടയം സമ്പാദിക്കുന്നതിന് ആഗ്രഹവും സൌകര്യവും ഇന്ന് മനുഷ്യർക്ക് ഇല്ലാതായിരിക്കുന്നു. അർത്ഥകാമങ്ങളെ മാത്രം അടിസ്ഥാനപ്പെടുത്തി നിർമ്മിച്ചിട്ടുള്ള ഭൗതിക ശാസ്ത്രങ്ങളിലാണു പാശ്ചാത്യന്മാർ പ്രാവീണ്യം സമ്പാദിച്ചിട്ടുള്ളത്; അതുകൊണ്ട് അവരുടെ സംസ്കാരം ഭാരതസംസ്കാരത്തിൽ നിന്നും അത്യന്തം അകന്നു നില്ക്കുന്നു; എങ്കിലും ആ സംസ്കാരം ലോകം മുഴുവൻ ആക്രമിച്ചു കൈവശപ്പെടുത്തിയ കൂട്ടത്തിൽ ഭാരതഖണ്ഡത്തേയും കീഴ്പെടുത്തിയിട്ടുണ്ട്. തന്നിമിത്തം ഇതരഭൂഖണ്ഡങ്ങളിലേപ്പോലെ ഇവിടേയും ജനങ്ങൾ അന്യപുരുഷാർത്ഥത്തെപ്പററി ചിന്തിക്കുകപോലും ചെയ്യാതെ അർത്ഥകാമങ്ങൾക്കുവേണ്ടിമാത്രം ജീവിതം നയിച്ചുപോരുന്നു. എന്നാൽ ആദ്ധ്യാത്മികജീവിതം മുഴുവൻ വിസ്മരിക്കുന്നതിന് ഭാരതഖണ്ഡത്തിന് ഒരു കാലത്തും സാധിക്കുന്നതല്ലെന്നും, കാലക്രമേണ ഇതരഭൂഖണ്ഡങ്ങളും ഈ വിഷയത്തിൽ ഭാരതത്തെത്തന്നെ ആദർശമായി സ്വീകരിക്കുമെന്നും ആശിക്കുന്നതിന് ഇന്ന് ലോകത്തിൽ ധാരാളം ലക്ഷ്യങ്ങൾ കണ്ടുവരുന്നുണ്ട്.

ഭാരതഖണ്ഡത്തിലെ പുരാതനാചാര്യന്മാർ മോക്ഷസാധകങ്ങളായി പരിഗണിച്ചിട്ടുള്ള മാർഗ്ഗങ്ങളിൽ പ്രഥമഗണനീയങ്ങളായവ കർമ്മം, ജ്ഞാനം, ഭക്തി, ഇവകളാകുന്നു. ഇവയിൽ കർമ്മം എത്ര ദുർഗ്ഗമമാണെന്ന് നീലകണ്ഠദീക്ഷിതരുടെ ആനന്ദസാഗരസ്തവത്തിൽ നിന്നും താഴെ ഉദ്ധരിക്കുന്ന ശ്ലോകംകൊണ്ട് മനസ്സിലാക്കാവുന്നതാണ്.

"അഭ്യസ്യവേദ,മവധായചപൂർവ്വതന്ത്ര,-
മാലക്ഷ്യശിഷ്ടചരിതാനിപൃഥഗ്വിധാനി,
അദ്ധ്യാപനാദിഭിരവാപ്യധനംചഭൂരി-
കർമ്മാണിമാതരലസാഃ കഥമാചരേയുഃ"

# II

പൂർവ്വമീമാംസയിൽ പ്രതിപാദിക്കുന്ന കർമ്മങ്ങൾ ചെയ്യുന്നതിന് ചുരുക്കം ചിലരേ, അധികാരികളായി ഭവിക്കുന്നുള്ളൂ. അവർക്ക് അതിനു തക്ക ദ്രവ്യസമ്പാദ്യവും എപ്പോഴും സുലഭമല്ല. നേരേമറിച്ച്, ധനവാന്മാർക്കാണെങ്കിൽ യാഗാദികർമ്മങ്ങൾ നടത്തുന്നതിന്ന് മതിയായ കർമ്മികളേയും ഋത്വിക്കുകളേയും ലഭിക്കുന്നതിനു വിഷമമായിത്തീർന്നു. കർമ്മലോപം വന്നാലുള്ള നാശത്തിനും, പാപത്തിനും അതിരില്ലെന്നും പ്രസ്താവിച്ചിരിക്കുന്നു. ഭഗവൽഗീതയിൽ പറയുന്നതുപോലുള്ള നിഷ്കാമ കർമ്മം അത്യന്തം അസാദ്ധ്യമായും ഭവിച്ചു. ഇതാണ് കർമ്മകാണ്ഡത്തിന്റെ കഥ. ഇനി ജ്ഞാനമാർഗ്ഗത്തെപ്പററി ചിന്തിക്കയാണെങ്കിൽ അവിടേയും നിരവധി വൈഷമ്യങ്ങളുണ്ട്. ആനന്ദസാഗരസ്തവത്തിൽ തന്നെ അതേപ്പററി ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു.

"ഏകൈകവേദവിഷയാഃ കതിനാമശാഖാ-
സ്താസാംശിരാംസികതിനാമപൃഥഗ്വിധാനി
അർത്ഥാവബോധവിധുരോക്ഷരശോഭയേവ
കേഷാംഹ്യനാകതിഭിരസ്തുശരീരബന്ധൈഃ"

"ന്യായാഃ പരസ്പരവിഭിന്നധിയഃ സഹസ്ര-
മുച്ചാവചാന്യപിഭവന്ത്യപബൃംഹണാനി
ഏവംസ്ഥിതേ,ഗിരിസുതേ,നിഗമോപലാനാം
താല്പര്യസാരമവബോധയിതുംക്ഷമഃ കഃ"

"അസ്തപക്ഷരഗ്രഹവിധിജ്ജനുഷാസഹസ്ര-
രാപാതതോഭവതുവാപിതതോർത്ഥബോധഃ
ദുർവ്വാദകല്പിതവികല്പതരംഗസാന്ദ്രാൻ
ദുഷ്പൂർവ്വപക്ഷജലധീൻകഥമുത്തരേയുഃ."

ഇങ്ങനെ കർമ്മത്തിലും ജ്ഞാനത്തിലും കാണുന്ന വൈഷമ്യങ്ങൾ, അധികം ജനങ്ങൾക്കും ദുസ്തരങ്ങളായിക്കണ്ടതുകൊണ്ടാണ് ഋഷിവര്യന്മാർ സകലജനസഞ്ചാരയോഗ്യമായ ഭക്തിമാർഗ്ഗം മോക്ഷസാധകങ്ങളിൽ അത്യുത്തമമെന്നു കല്പിച്ചിട്ടുള്ളത്.

# III

"സർവ്വധർമ്മാൻപരിത്യജ്യ
മാമേകംശരണംവ്രജ
അഹംത്വാസർവ്വപാപേഭ്യോ,
മോക്ഷയിഷ്യാമി മാ ശുചഃ"

എന്ന ഗീതാചാര്യഭഗവാൻ അരുളിച്ചെയ്കയും ചെയ്തിരിക്കുന്നു. യഥാർത്ഥത്തിൽ ഐഹികങ്ങളും ആമുഷ്മികങ്ങളുമായ സകല സംഗതികൾക്കും നിദാനമായ വിവിധ ഫലങ്ങളെ ദാനംചെയ്യുന്നതിന് അത്യന്തം സമർത്ഥമായി മനുഷ്യർക്കു ലഭിച്ചിട്ടുള്ള കല്പപാദപമാണ് ഭക്തി.

ഈ വിശിഷ്ട പാദപത്തെത്തന്നെ സേവിച്ച് മാർക്കണ്ഡേയൻ പ്രഹ്ളാദൻ, ധ്രുവൻ, മുതലായവർ പ്രാചീനകാലങ്ങളിലും, ശ്രീചൈതന്യസ്വാമികൾ, ശ്രീരാമകൃഷ്ണപരമഹംസർ, മേല്പത്തൂർ നാരായണഭട്ടപാദർ മുതലായവർ അർവ്വാചീനകാലങ്ങളിലും ഐഹികവും പാരത്രികവും ആയ ഫലങ്ങളെ ലഭിച്ചിട്ടുണ്ട്.

ഭക്തിമാർഗ്ഗത്തെപ്പററി പ്രതിപാദിക്കുന്ന സനാതനഗ്രന്ഥങ്ങളിൽ ഏററവും പ്രാചീനവും,—ഒരു പക്ഷെ— ഏററവും പ്രധാനവും ശ്രീമഹാഭാഗവതമാകുന്നു. "ഭക്ത്യാഭാഗവതംജ്ഞേയം" എന്നൊരു പ്രസിദ്ധവചനം തന്നെയുണ്ട്. അതിലടങ്ങിട്ടുള്ള കഥകളെ ആസ്തികന്മാരായ ഭക്തന്മാർ, ഈശ്വരലീലകളാണെന്നു വിചാരിച്ച് ആചരിച്ചുവരുന്നു.; നാസ്തികന്മാർ, അവ വെറും കെട്ടുകഥകളാണെന്നു പറ്റുകിക്കുന്നുണ്ടെങ്കിലും, ഹൃദയംഗമങ്ങളായ ഭാവനാഫലങ്ങളാണെന്നു സമ്മതിയ്ക്കുന്നു; അദ്വൈതികളായ പണ്ഡിതന്മാരാകട്ടെ, അവ വേദാന്തസിദ്ധാന്തങ്ങളെ അർത്ഥവാദരീതിയിൽ പ്രതിപാദിച്ചിട്ടുള്ള ഒരു ഉത്തമകാവ്യമായി വ്യാഖ്യാനിച്ചുവരുന്നു. എങ്ങിനേയും സകലജന മാന്യമായ ഒരു വിശിഷ്ട ഗ്രന്ഥമാണ് ശ്രീമഹാഭാഗവതം.

ഭാഗവതകഥാമാഹാത്മ്യത്തെ തെളിയിയ്ക്കുന്ന ഒരു ഐതിഹ്യം ഇന്നും കേരളത്തിൽ നിലനിന്നുവരുന്നുണ്ട്:"മേല്പത്തൂർ നാരായണഭട്ടപാദർ ഒരിയ്ക്കൽ, ഭയങ്കരമായ വാതരോഗത്തിനടിപെട്ട്, ഭിഷഗ്വരന്മാരാൽ

ത്യക്തനായി, ഗുരുവായൂർ ക്ഷേത്രത്തിൽ ചെന്ന് ശ്രീകൃഷ്ണഭജനം ചെയ്തു വന്നകാലത്ത്, തുഞ്ചത്തെഴുത്തച്ഛൻ അദ്ദേഹത്തെക്കാണുകയും "മത്സ്യം തൊട്ടുകൂട്ടണം" എന്ന് ഉപദേശിക്കയും ചെയ്തുവത്രെ! ബുദ്ധിമാനും പണ്ഡിതനും മഹാകവിയുമായ ഭട്ടതിരിപ്പാട്, ഈ ഉപദേശമനുസരിച്ച്, മത്സ്യാവതാരം തൊട്ടുള്ള ഭാഗവതകഥകളെ സംഗ്രഹിച്ച് നാരായണീയമെന്ന വിശിഷ്ടകാവ്യം എഴുതി തീർക്കുകയും, അതിൽനിന്നും രോഗശാന്തിവന്ന് അരോഗദൃഢഗാത്രനായി വളരെക്കാലം ജീവിച്ച് സാഹിത്യദേവതയെ സേവിക്കുകയും ചെയ്തുപോലും." ഈ ഐതിഹ്യം ഒരു വെറും കല്പിതകഥയാണെന്ന് പറയുന്നവർ, "ഈശ്വരാവതാരങ്ങൾ" എന്ന പ്രസ്തുത ഗ്രന്ഥത്തിന്റെ ഉത്ഭവ ചരിത്രം ഒന്നു മനസ്സിലാക്കിയിരിക്കേണ്ടതാണ്.

എന്റെ മാന്യ സുഹൃത്തായ ആർ ഗോവിന്ദപ്പിള്ള അവർകൾ ഒരു നല്ലസഹൃദയനും വിമർശകനുമാണെന്ന്, അദ്ദേഹത്തെപ്പറ്റി പരിചയമുള്ളവരെല്ലാം മനസ്സിലാക്കീട്ടുണ്ട്; എന്നാൽ അദ്ദേഹം ഒരു കവിയാണെന്ന് ആരും ധരിച്ചിരുന്നില്ല, ഈശ്വരാവതാരമെന്ന പ്രസ്തുത ഗ്രന്ഥം എഴുതുന്നതിനു മുൻപ് അദ്ദേഹം വല്ല പദ്യങ്ങളും എഴുതീട്ടുണ്ടോ എന്നതന്നെ സംശയമാണ്. ഈ വിപുലഗ്രന്ഥം അദ്ദേഹത്തിന്റെ പ്രഥമകവിതയാണ്. ഇതു് എഴുതുന്നതിന് തക്കതായ കാരണവും ഉണ്ടായിരുന്നു. ഏകദേശം ഒരു വ്യാഴവട്ടക്കാലത്തിനു മുൻപ് അദ്ദേഹം ഭയങ്കരമായ ഒരു വ്യാധിക്കു വശഗനായി ആ വ്യാധി എടുത്ത് വീട്ടിൽ താമസിക്കുന്നതിനിടയായി. അദ്ദേഹത്തിന് പൂർണ്ണസുഖപ്രാപ്തി ഉണ്ടാകുമോ എന്ന കാര്യം ഭിഷഗ്വരന്മാർക്കുപോലും സംശയാസ്പദമായിരുന്നു. അക്കാലത്ത് അദ്ദേഹത്തെ കണ്ടിട്ടുള്ള ബന്ധുക്കളും അസ്മാദൃശന്മാരായ സുഹൃത്തുക്കളും അദ്ദേഹത്തോടു പൂർണ്ണമായി സഹതപിച്ചു. ഇക്കാലത്താണ് മേല്പത്തൂരിനെ അനുകരിപ്പാൻ, ഈശ്വരാധീനം അദ്ദേഹത്തിനു വഴി കാണിച്ചത്. അചിരേണ ഭാഗവത ഗ്രന്ഥത്തെ മിക്കവാറും അടിസ്ഥാനപ്പെടുത്തി മഹാവിഷ്ണുവിന്റെ അവതാര കഥകളെ എഴുതുന്നതിൽ അദ്ദേഹത്തിന്റെ ബുദ്ധി വ്യാപൃതമായി. ഏകദേശം ഗ്രന്ഥത്തിന്റെയും രോഗത്തിന്റെയും പരിസമാപ്തി ഒന്നിച്ചായിരുന്നു എന്നു പറയുമ്പോൾ, ഭക്തിയ്ക്ക് കാലം, ദേശം, ജാതി, മതം, അധികാരം മുതലായ വ്യത്യാസങ്ങളൊന്നുമില്ലെന്നു ഗ്രഹിക്കാവുന്നതാണല്ലോ യഥാർത്ഥത്തിൽ,

"കാലക്കേടില്ലതെല്ലും ചിലരതുപറയു-
ന്നൊക്കിലോമൗഢ്യമത്രെ;

"കോലക്കത്താനയാമോ,യുഗവികൃതിവശാ-
ലഗ്നിയിൽശൈത്യമുണ്ടോ?
വൈലക്ഷണ്യങ്ങളല്ലീവകയുലകിലൊരേ-
ടത്തുമിത്തത്വമോത്താൽ
മൂലജ്യോതിർവിശുദ്ധാദരവൊടുഭഗവൽ
സേവകത്ത്വ്യതന്നെ".

ഏന്ന കവിവാക്യം വളരെ അത്ഥവത്തുതന്നെ.

"ഈശ്വരാവതാരങ്ങൾ" കേവലം ഭാഗവതഗ്രന്ഥത്തിന്റെ ഒരു സംഗ്രഹമല്ല-വ്യാസൻ, കപിലൻ, ബുദ്ധൻ, ശങ്കരാചാര്യർ, ശ്രീരാമകൃഷ്ണപരമഹംസർ മുതലായവരെക്കൂടി അവതാരങ്ങളായിപ്പരിഗണിച്ച് ഇതിൽ ഉൾപ്പെടുത്തിട്ടുണ്ടെന്നു മാത്രമല്ല, ഭാഗവത കഥകൾതന്നെ പലടത്തും കാലസ്ഥിതി അനുസരിച്ച് യുക്തിവാദംകൊണ്ടു സമത്ഥിച്ചും, അത്ഥവാദകവിതയുടെ ആവരണം അല്പമൊന്നുമാററി, അവയിലടങ്ങീട്ടുള്ള അദ്വൈതസിദ്ധാന്തങ്ങളെ നഗ്നമാക്കിക്കാണിച്ചും, കവി, ഒരു നവീനത്വം, ഗ്രന്ഥത്തിനുണ്ടാക്കിത്തീത്തിട്ടുണ്ട്. ഒരു ഉദാഹരണം ഉദ്ധരിച്ചുകൊള്ളട്ടെ! മഹാവിഷ്ണു പാൽക്കടലിൽ അനന്തതല്പത്തിന്മേൽ പള്ളികൊള്ളുന്നു എന്നുള്ള സങ്കല്പത്തെ കവി ഇങ്ങനെ വ്യാഖ്യാനിയ്ക്കുന്നു.

"അനന്തതല്പത്തിന്മേലനവഹംയോഗനിദ്ര-
സാനന്ദംസദാചെയ്യുതായ്ചൊല്ലുംമഹഷിമാർ.
ശരിതാൻ! ഒരുദിവ്യൻകൈക്കൊള്ളുംമനസ്സിലും,
സാരമാംമഹാക്ഷേത്രംതന്നിലും,വിജ്ഞാനിയും
ഭക്തനുംഭഗവാനേക്കാണുമെന്നിരിയ്ക്കിലും,
ജ്ഞാനലാഭത്താലാരുംദേവനേദശിപ്പതു,
നിമ്മലശുദ്ധിയോടുംബ്രഹ്മാണ്ഡമെല്ലാംചുററി
വ്യാപിച്ചുകിടക്കുന്നാപാല്ക്കടല്ക്കുള്ളത്തിലായ്
അന്തഹീനത്തിന്മീതെയാകുന്നെന്നോതുന്നതിൽ
ചിന്തിച്ചാൽഗഹനാത്ഥമത്യഗാധമായ്ക്കാണും."

# VI

ഇനി ഇതിലെ കവിതാരീതിയെക്കുറിച്ചുകൂടി രണ്ടുവാക്കു പറഞ്ഞു കൊള്ളട്ടെ! ആരുടെ കവിതയും സവ്വത്രനിർദ്ദോഷമല്ല. കാവ്യമാർഗ്ഗത്തിൽ ആദ്യം സഞ്ചരിയ്ക്കുന്ന ഒരാളുടേതു് പിന്നെപ്പറയാനുമില്ല. ഈ കാവ്യത്തിൻെറ ആദ്യഭാഗം വായിയ്ക്കുമ്പോൾ കാവ്യദോഷങ്ങളിൽ പലതും ചിലടത്തെല്ലാം കണ്ടു എന്നു വന്നേക്കാം; പക്ഷെ ആശയ ഗൗരവവം, വിസ്മരിക്കത്തക്കതല്ല. വിഷയത്തിൻെറ പുരോഗതി അനുസരിച്ചു് കവിതയും സുഗമമായ ഒരു മാർഗ്ഗത്തെ അവലംബിക്കുകയും ഹൃദയംഗമങ്ങളായ വർണ്ണനകളും അത്ഥാലങ്കാരാദിചമൽക്കാരങ്ങളും അതിൽ ധാരാളമായി വന്നുചേരുകയും ചെയ്യുന്നുണ്ടെന്നു കാണാവുന്നതാകുന്നു. ചില ഉദാഹരണങ്ങൾ നോക്കുക:—

വർണ്ണന—പാലാഴി മഥനം.

"മന്ദരം ചക്രംപോലനേററവുംവേഗംചുററി
നന്നായിസ്സമുദ്രവുംകലങ്ങിമറിഞ്ഞിതു;
വെള്ളത്തിൻതിരനാലുഭാഗത്തുമലച്ചിതു;
വെള്ളത്തുള്ളികൾചിന്നിവാനത്തെമറച്ചിതു;
വെള്ളവുംതിളച്ചുംപാൽനുരകൾതെറിച്ചിതു;
വെള്ളത്തിനുള്ളിൽവാഴുംജീവികൾമരിച്ചിതു;
മന്ദരംപമ്പരംപോലമന്ദംചലിച്ചിതു;
കന്ദരേക്ഷീരംകേറിപ്പതഞ്ഞുതെറിച്ചിതു;
പാറകൾപൊട്ടിപ്പിളന്നെങ്ങുമേതെറിച്ചിതു;
നീറായിക്കോടികോടിജീവികൾമരിച്ചിതു;
വൃക്ഷങ്ങൾപൊട്ടിശേലോരമലറിപ്പതിച്ചിതു;
പക്ഷികൾപറന്നെങ്ങുംവിവിധംചിലച്ചിതു;
നിജ്ജരന്മാരുമേററംസജ്ജരാമസുരരും
വിജ്വരന്മാരായ്പാരംഗർജ്ജിച്ചുശ്രമിച്ചിതു;
തരുക്കൾചെടികളുംവല്ലികൾലോഹങ്ങളും;
പരുക്കാൽചാറുവാന്നുപയസ്സിൽലയിച്ചിതു;
അദ്രിയോടൊത്തുചുററുംക്ഷീരമങ്ങൗഷധത്തിൻ

സദ്രസത്തോടുചേൎന്നുവെണ്ണയായുറച്ചിതു;
കയറാംഭോഗീശ്വരൻകായക്ലേശങ്ങൾമൂലം
കടുതായ്ക്കൂടക്കൂടെക്കാകോളംവമിച്ചിതു;
തലയ്ക്കൽനില്ക്കുംദനപുത്രന്മാർവിഷച്ചൂടാ-
ലലച്ചിൽപററിനില്പാനാവാതെമോഹിച്ചിതു:-ഇത്യാദി

ദണ്ഡകാരണ്യം:-

"ഘോരമാംദണ്ഡകക്കാടവർകണ്ടിതു
പാരംഭയങ്കരംമുന്നിലമ്മാറുടൻ:-
ദുഷ്ടജന്തുക്കളാൽപുഷ്ടംഭയങ്കരം
ദുഷ്ടരക്ഷോപരിവേഷ്ടിതംദുൎഗ്ഗമം
ഏകത്രഝില്ലിത്ധാകാരമുഖരിതം;
അന്യത്രനിശ്ശബ്ദപൂൎണ്ണമൽക്കണ്ടകം;
സിംഹശാൎദ്ദൂലഭല്ലൂകസംസേവിതം;
സാലാവൃകമയകോളാഹിപൂരിതം":-ഇത്യാദി

ഋശ്യമൂകാചലം:—

"സൎവ്വത്തുസമ്പൂൎണ്ണവൃക്ഷലതാവൃതം,
മാലേയമാരുതശീതളാമോദകം,
നാനാകളക്കൂജിതാനന്ദദഖഗാ-
രാവേണപൂരിതം,നിൎവൃതിദായകം,
സുന്ദരവൎണ്ണസുഗന്ധിസുമങ്ങളാൽ
നന്ദനപ്പൂവനകല്പം,സുഖസ്ഥലം.
അങ്ങുസുഗന്ധസ്ഫടികോപമം ശീത-
വാരിസമ്പൂരിതംമന്ദസ്രവംരക്ത-
കൽഹാരപങ്കജനീലോല്പലാദിയാം
സൂനവികസ്വരസമ്പൂൎണ്ണമുത്തമം

ഹംസകാരണ്ഡവസാരംഗസാരസ
ഷൾപ്പദമാലയാസേവിതസുന്ദര-
പുഷ്പങ്ങളാൽപരിപൂരിതപമ്പയാം
സ്രോതസ്സിനാൽപരിവേഷ്ടിതമാസ്ഥലം":- ഇത്യാദി

കുരുക്ഷേത്രം.—.

"അന്തഹീനമാമീവ്യോമമദ്ധ്യത്തിൽ
പന്തിയൊത്തുനിരന്നിരുപങ്കായി,
കാണുന്നുണ്ടിതാരണ്ടുരണ്ടോദ്ദ്യമ-
ക്കാളസൈന്യവലാഹകപങ്ക്തിയെ.
പാഞ്ഞുപോകുംരഥങ്ങളാംമിന്നലും
ആഞ്ഞടിയ്ക്കുംപടഹസ്തനിതവും
വാജിവാരണവസ്ത്രാഭരണങ്ങ-
ളാജിവീരപദാദിതൻപങ്ക്തിയും
ആമേളിച്ചുവിനിർമ്മിതമായുള്ളോ-
രാമഹാപാകശാസനചാപവും
കൂടിച്ചേരുമിതിന്നടെമദ്ധ്യത്തിൽ-
ക്കൂടിയേറെത്തെളിഞ്ഞുകാണ്മോരിതു
മന്ദംമന്ദംതെളിഞ്ഞൊഴുകീടുന്ന
കുന്ദഭാസ്സെഴുംവിൺഗംഗയായിടാം;
ധന്യമാകുമിതിൻെറനടുക്കായി
മിന്നിയേറെജ്വലിപ്പതെന്തായ്‌വരാം?
ആമ്പലാകുന്നനക്ഷത്രജാലത്തി-
ലമ്പിളിയെത്തെളിഞ്ഞുകാണുന്നിതോ?
ആമ്നായാൎത്ഥങ്ങൾചിന്തിച്ചുചിന്തിച്ചു
നാന്മുഖൻധ്യാനമാളുംജലജമോ?
സാരഥിയാമരുണനോടൊന്നിച്ചു

സൂരൻപൂർവ്വാദ്രിയിങ്കലുയരുന്നൊ?
ആരുമായവരല്ലിതു,നമ്മുടെ
ഭാരതരണമമ്മംഭരിപ്പവൻ
വാരിജാക്ഷൻവസുന്ധരാഭാരത്തെ
വാരണംചെയ്യരുള്ളനാഗോവിന്ദൻ

*   *   *   *

അണ്ടർകോൻസമദക്ഷനാംപാത്ഥന്റെ
സാരഥിപദമേ,ററവനൊന്നിച്ച്
സാരസാക്ഷൻവിലസുന്നതാണിതും":—ഇത്യാദി

സന്ദർഭാനുസരണം ചേർത്തിട്ടുള്ള ഹൃദയംഗമങ്ങളായ വളരെ വർണ്ണനകൾ ഈ ഗ്രന്ഥത്തിലുണ്ട്. ചില സരസങ്ങളായ അലങ്കാരങ്ങളേയും ഉദ്ധരിച്ചുകൊള്ളട്ടെ. ഭാഗവതകർത്താവു പ്രയോഗിച്ചിട്ടുള്ള,

"ദാനവാരിയെകൈയിൽഗ്രഹിച്ചോരനന്തരം
ദാനവാരിയുംവളന്നീടിനാനനുക്ഷണം"

എന്നതിനെ അനുകരിച്ച്, "ദാനവാരി"പദം ഈ ഗ്രന്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നതു നോക്കുക:-

"ഒരുത്തൻദാനവാരിയെത്തടുക്കിലും
ഒരുത്തൻദാനവാരിയെത്തടുത്തില്ല."

രാവണപരാക്രമംവർണ്ണിക്കുന്നദിക്കിൽ—

"ദന്താവളേന്ദ്രനാമൈരാവതത്തിന്റെ
ദന്തങ്ങൾനാലുംചവിട്ടിപ്പറിച്ചിവൻ
മസ്തകംതച്ചുതകത്തിതു,തന്നുടെ
ഹസ്തങ്ങൾകൊണ്ടിട്ടുപഞ്ചാസ്യവിക്രമൻ"

എന്നതിലെ "പഞ്ചാസ്യപദം" അത്യന്തം സമഞ്ജസം തന്നെ. അല്ലാതെ ലെഹന്മാൻ,

ആ യാമമായ് നൂറുയോജനപോതന്ന
തോയാകരംക്ഷണാൽ ചാടിക്കടന്നവൻ
ആനന്ദവാദ്ധിയിൽനീന്തിമുങ്ങിത്തദാ
നൂനം! പരവശനായ് വന്നിതത്ഭുതം!"

ശ്രീകൃഷ്ണന്റെ പുഞ്ചിരി:—

"ഇത്തരംഞങ്ങടെയത്ഥനയെല്ലാമെ
മുത്തുംപവിഴവുംവേണ്ടുവോളം
ചന്ദ്രികത്താമ്പാളംതന്നിൽനിറച്ചിങ്ങു-
തന്നുകടപ്പാടുതീക്കയോണോ?

ശ്രീകൃഷ്ണാധരം:-

"ഞങ്ങളിൽക്കാരുണ്യംവാച്ചുനില്ക്കുന്ന
മഞ്ജുളപ്പുഞ്ചിരിയ്ക്കാസ്പദമാം
ഇച്ചുണ്ടാൽപ്പീയൂഷംനൽകിയശോദയ്ക്കും
പിച്ചയായ് മൃത്യുവേപ്പൂതനയ്ക്കും"

രസഭിഷ്യന്ദികളായ ഒന്നു രണ്ടു ഭാഗങ്ങൾകൂടികാണിച്ചിട്ട് ഈ ഉദാഹരണം അവസാനിപ്പിച്ചുകൊള്ളാം.

1) ഗോപികാഗീതം:—

"ശോകംകെടുത്തുസുരതോത്സവരസ-
മാകവേഞങ്ങളിൽചേപ്പതായി,
ചന്തംകലന്നുസ്വരിയ്ക്കുംമുരളിയെ
ചുംബനംചെയ്തൂതുടിപ്പതായി,
ആനന്ദംചേത്തിടുമന്യവസ്തുക്കളെ
യാകവേവിസ്മരിപ്പിപ്പതായി,

പീയൂഷംകൊണ്ടുചമച്ചനിൻമെയ്യൊടി
വീര,നീഞങ്ങൾക്കിനോകിയാലും"

2) ആനന്ദം:—

"കാമുകകാമിനിപ്രേമവടിവാൎന്ന
കാമത്തിലാനന്ദംവാഴുന്നുണ്ടോ?
അങ്ങെങ്ങുമല്ലിതു-സോമനും,സൂൎയ്യനും
മംഗലതാരകജാലങ്ങളും
കൊണ്ടുവിതാനിച്ചനീലമേലാപ്പുള്ള
സുന്ദരപ്പൂമച്ചിൽക്രീഡിയ്ക്കുന്ന
നന്ദൻെറനന്ദനനിന്ദിരാനന്ദദൻ
തന്നിൽതാൻതന്നെലയിച്ചിരിപ്പൂ."

3) പ്രേമം:—

"ഇതുമാംസളമായിസൗരഭ്യമേലുന്നതാ-
യിതുസമ്പൂൎണ്ണസ്വച്ഛമാൎദ്ദവപ്രഭചിന്നും
വസ്തുവല്ലതുമുണ്ടോ? പ്രേമമെന്നൊരുശബ്ദം
വിസ്തരിയ്ക്കുവാൻവിധാതാവെന്തെല്ലാംസമ്പാദിച്ചു?
അമൃതംസമാൎജ്ജിച്ചു,സാരസംസമ്പാദിച്ചു,
പൂന്തെന്നൽപൂഞ്ചന്ദ്രികാപുഷ്പസഞ്ചയങ്ങളും
ഉദ്യാനംലതാകുഞ്ജംകാകളികളഗീതം
വിദ്രുമമണിത്തരംപൂന്തേനുംചന്തംചിന്തു-
മെന്തെന്തുതിരഞ്ഞീലകവികൾപ്രേമത്തിൻെറ
കാന്തമാംസൗകുമാൎയ്യംലോകരേഗ്രഹിപ്പിപ്പാൻ!
എന്നിട്ടുംസാധിച്ചിതോ?ചിൽക്കാനന്ദാംമുകുന്ദനാം
നന്ദനപ്പൂങ്കാവിലെകല്പകദ്രുമത്തിനെ
നന്ദിച്ചുദൃഢമായിച്ചുററിപ്പൂങ്കുലയോടും

തളിൎത്തുസൗരഭ്യത്തെപ്പരത്തിനൃത്തംചെയ്യും
ഗോപികമാരായീടുംസന്താനത്തെവല്ലികൾ
സമ്പ്രീതിതെളിയ്ക്കുന്നപ്രേമത്തിൻപ്രകാശത്തെ"

ഒരു കവിയുടെ കരകൗശലം വസ്തുവിഷയങ്ങളെ അതിക്രമിച്ചിരിക്കണമെന്നാണ് സാഹിത്യശാസ്ത്രസിദ്ധാന്തം. ഈശ്വരാവതാരവൎണ്ണനകളിൽ ഇതു സാധിയ്ക്കുവാൻ വളരെ പ്രയാസവുമുണ്ട്. എങ്കിലും സൎവ്വത്ര മികച്ചുനില്ക്കുന്ന ഭക്തിസ്ഫുരണം വായനക്കാരുടെ ഹൃദയത്തെ ആകൎഷിക്കാതെ ഇരിയ്ക്കുകയില്ല. മുരളീനാദം, സ്തവരാജം മുതലായവ ഇതിലേയ്ക്ക് ഉദാഹരണങ്ങളാകുന്നു. സ്തവരാജം അദ്വൈതസിദ്ധാന്ത സമ്പൂൎണ്ണമായതുകൊണ്ടു ചിലൎക്കു രസിയ്ക്കാതെ വന്നേക്കാം. എന്നാൽ,

"ഭക്തന്മാരേതുകാലത്തിലുമെവിടെയുമെ-
ന്തിന്നു,മൽകൃഷ്ണസത്വാൽ
ശക്തന്മാരാണ്,സൎവ്വേശ്വരനവരുടെദാ-
സ്യത്തിനംതൃപ്തിതന്നെ;
ത്യക്തന്മാരായ്ഭവിക്കാംചിലകുമതികളാ,-
ലസ്തു:പാല്പായസത്തിൽ
സക്തന്മാരല്ലരുഗ്ണ്യാമയമതിക,ളതാ-
വസ്തുവിൻദൂഷ്യമാണോ?"

എന്ന കവിവാക്യം ഞാൻ അവരെ ഓൎമ്മപ്പെടുത്തിക്കൊള്ളുന്നു.

ഈശ്വരാവതാരങ്ങൾ അച്ചടിയ്ക്കുന്നതിനു മുൻപ് അതിന്റെ കുറെ ഭാഗം ഞാൻ ഒന്ന് ഓടിച്ചുനോക്കിയെങ്കിലും അതു സമഗ്രമായി പരിശോധിയ്ക്കുവാൻ അലസതകൊണ്ട് എനിയ്ക്കു സാധിച്ചിരുന്നില്ല. ഇതു് ഒരു നല്ല പണ്ഡിതപരിശോധനയ്ക്കു പാത്രമാക്കുകയും ഗ്രന്ഥകൎത്താവു തന്നെ പ്രൂഫ് നോക്കാതെ മററുവല്ലവരെക്കൊണ്ടും അതു നിൎവ്വഹിപ്പിയ്ക്കുകയും ചെയ്തിരുന്നെങ്കിൽ ഇതിൽ അങ്ങുമിങ്ങും കാണുന്ന കുറവുകൾ കൂടി കൂടാതെ കഴിയ്ക്കാമായിരുന്നു. അതു് അടുത്തപതിപ്പിൽ ശരിപ്പെടുമെന്ന് ആശിയ്ക്കാം

ഇത്ര മാഹാത്മ്യമുള്ള ഒരു ഗ്രന്ഥത്തിന് അവതാരിക എഴുതുന്നതി

ന്ന് എനിയ്ക്കുള്ള യോഗ്യത ഗ്രന്ഥകർത്താവിനോടുള്ള സ്നേഹം മാത്രമാണ്. നിശ്ചയമായും അദ്ദേഹം ഈ ഗ്രന്ഥത്തിൽ പലവിധത്തിലും വിജയം നേടീട്ടുണ്ട്. ഞാൻ അദ്ദേഹത്തെ ഹാർദ്ദമായി അഭിനന്ദിയ്ക്കുന്നു. കേരളസാഹിത്യശാലേയത്തിൽ വിരളമായിക്കാണുന്ന, വായിയ്ക്കേണ്ടവയും വായിയ്ക്കുന്നവയും ആയ പുസ്തകങ്ങളിൽ "ഈശ്വരാവതാരങ്ങൾ" ആദ്യത്തെ ഇനത്തിൽ ഉൾപ്പെട്ടുമെന്ന് തീർച്ചയായി വിശ്വസിച്ചുകൊണ്ട് പ്രസ്തുത ഗ്രന്ഥം സഹൃദയസമക്ഷം അവതരിപ്പിയ്ക്കുയും, എന്റെ പ്രേഷ്ഠസുഹൃത്തായ ശ്രീമാൻ ആർ. ഗോവിന്ദപ്പിള്ള അവർകൾക്ക് സകല വിജയങ്ങളും ആശംസിയ്ക്കുയും ചെയ്തുകൊള്ളുന്നു.

ആലുവാ,
25—1—1111.

ഡി. പത്മനാഭനുണ്ണി എം. എ.
ഒപ്പ്.

# മുഖവുര.

പുരാണകഥകൾ കേൾക്കുന്നതിനുള്ള ആശ എനിയ്ക്കു ബാല്യംമുതൽ ഉണ്ടായിരുന്നതാണ്. അതു് പ്രായത്തിനോടൊത്തു വദ്ധിച്ചുവരികയാൽ ക്രമേണ ഇതിഹാസപുരാണാദികളും മററു മതഗ്രന്ഥങ്ങളും കിട്ടുന്നിടത്തോളം ശേഖരിക്കയും വായിക്കയും ചെയ്തുപോന്നു. ആദിയിൽ ഉണ്ടായ ഈ ആശ ജന്മസിദ്ധവും പിന്നീട്ട് ഇതിനെ വദ്ധിപ്പിച്ചതു് പ്രിയമാതാവുമായിരുന്നു. അക്ഷരാഭ്യാസം ചെയ്തിരുന്നില്ലങ്കിലും, രാമായണം ഭാരതം ഭാഗവതം ഇവകളിൽ അസാമാന്യ പ്രതിപത്തിയും, അവകളിലെ കഥകളും ഉപദേശവാക്യങ്ങളും ഹൃദിസ്ഥമാക്കി സന്ദഭോചിതമായി സംഭാഷണത്തിൽ ഉപയോഗിയ്ക്കുവാൻ ആവശ്യമുള്ള ഓമ്മശക്തിയും, ഉണ്ടായിന്ന മാതാവിൻെറ പ്രേരണതന്നെയാണ് എനിയ്ക്കു മാഗ്ഗദശനം ചെയ്തതെന്നു് ഇന്നും നല്ലപോലെ ഞാൻ ഓക്കുന്നുണ്ട്. പിന്നീടുണ്ടായ വിദ്യാഭ്യാസം എൻെറ ഈ വിശ്വാസത്തെയും താല്പയ്യത്തേയും നശിപ്പിക്കുന്നതുമായിരുന്നില്ല. അനന്തരം ഞാൻ ഏപ്പെട്ടതായ എൻെറ ജീവിതവൃത്തിയേ എനിയ്ക്കു തൃപ്തിയാകുംവണ്ണം നിവ്വഹിയ്ക്കുവാൻ എന്നെ സഹായിച്ചിട്ടുള്ളതും, മേൽപ്രകാരമുള്ള അഭ്യാസങ്ങളാണെന്നാണ് എൻെറ പൂണ്ണമായ വിശ്വാസവും: ഭാരതീയചരിത്രത്തിൻെറ നിക്ഷേപങ്ങളും, ഭാരതീയർ തങ്ങളുടെ അഭിവൃദ്ധിയ്ക്കു് സ്വീകരിക്കേണ്ടതായ ആദശങ്ങളുടെ സങ്കേതങ്ങളും, അവരുടെ മാതൃകാനായകന്മാരുടേയും നായികമാരുടേയും കേളീരംഗങ്ങളും, പുരാണേതിഹാസങ്ങൾ തന്നെയാണെന്നുള്ള കായ്യത്തിൽ അവയേ നിഷ്കഷിച്ചു പഠിച്ചിട്ടുള്ളവക്കു് വിപ്രതിപത്തിയ്ക്കു സംഗതിയുണ്ടാകുമെന്നുള്ള ശങ്കയും ഇല്ല.

ഇപ്രകാരമുള്ള വിശ്വാസത്തിൽ ഊന്നി ഉറച്ചിരുന്ന എന്നെ, ദൈവികമായും ഭൗതികമായും ഉള്ള ചില ദാരുണ വിപത്തുകൾ ആക്രമിയ്ക്കുയും ഞാൻ അതിൽ അകപ്പെട്ടു വല്ലാതെ വിഷമിയ്ക്കേണ്ടിവരികയും ചെയ്തു. അന്നു് വ്യാധിശമനത്തിനു് ഡാക്ററരേയും ആധിശമനത്തിനു് മററു ചില സിദ്ധൗഷധങ്ങളേയും സ്നേഹിതന്മാർ നിദ്ദേശിച്ചെങ്കിലും, തേജോഹാരികളേയും വഞ്ചകന്മാരേയും ആശ്രയിച്ചു് ആധി പരിഹാരം ചെയ്വാനും മററും എനിയ്ക്കു മനസ്സുവന്നില്ല. നേരേമറിച്ചു്,

"ആപദികിംകരണീയം?
സ്മരണീയം ചരണയുഗളമംബയാഃ"

എന്നുള്ള ആപ്തവചനം ഉള്ളിൽ ഉദിയ്ക്കുയാണുണ്ടായത്. അതോടുകൂടി, പൂർവ്വഗുരുക്കന്മാരെ അനുകരിച്ച്, ഈ പുസ്തകനിർമ്മാണവും, ഈ വഴിയ്ക്ക് ഈശ്വരഭജനവും ആരംഭിച്ചു. ഇത് 1096 ൽ ആയിരുന്നു. അന്നുമുതൽ സൗകര്യമുള്ളപ്പോഴൊക്കെ അല്പാല്പമായി എന്റെ ഈ ഭജനം നിർവ്വഹിച്ചുപോന്നു. കാലക്ഷേപചിന്തനം പലപ്പോഴും ഈശ്വരചിന്തനത്തെക്കവിഞ്ഞുവരികയാൽ ഈ ഉദ്യമത്തിനു സമയം അപൂർവ്വമായേ കിട്ടിയിരുന്നുള്ളു; അതുനിമിത്തം പുസ്തകം പൂർത്തിയാക്കുന്നതിന് 1101 വരെ വേണ്ടിവന്നു. ഇവിടെ എനിയ്ക്കൊന്നു പ്രത്യേകം പറയാനുള്ളത്, കൃത്രിമവും കപടവും കൊണ്ടു മാത്രം കൈകാര്യം ചെയ്തുവന്ന പരോപദ്രവികളുടെ സേവയും ആശ്രയവും കൂടാതെ, ആർത്തത്രാണപരായണനായ ശ്രീകൃഷ്ണഭഗവാന്റെ അനുഗ്രഹത്താൽ, മുൻപറഞ്ഞ ദുരിതങ്ങളിൽനിന്നും ഞാൻ പരിപൂർണ്ണമുക്തനായി എന്നുള്ളതാണ്. ഇതാണ് ഈ പുസ്തകനിർമ്മാണത്തിന്റെ ഹേതുവും ഫലവും എന്ന് ചുരുക്കിക്കൊള്ളുന്നു.

ഭഗവൽ കഥകളെ ഞാൻ പദ്യത്തിൽ എഴുതുകയും ഭഗവന്നാമങ്ങളെ പലപ്പോഴും ഉച്ചരിയ്ക്കുയും ചെയ്തു എന്നുള്ളതുമാത്രമാണ് എനിയ്ക്കു ഈ ഈശ്വരസ്തവങ്ങളുമായുള്ള സംബന്ധം. ഇതിലെ കഥകളോ, അതിനെ പ്രതിപാദിച്ച പദങ്ങളോ, അതിന്റെ അർത്ഥകല്പനകളോ, അതെഴുതപ്പെട്ട വൃത്തങ്ങളോ, വല്ല ചമല്ക്കാരവും ഉണ്ടെങ്കിൽ അതുകളോ-ഒന്നുംതന്നെ-ഈ കൃതിയെസംബന്ധിച്ച്-എന്റെവക എന്നു പറയത്തക്കതായി ഉണ്ടെന്ന് എനിയ്ക്കു വിചാരമില്ല; നേരേമറിച്ച്, എന്റെവക അല്ലെന്നുള്ള ബോധമുണ്ടുതാനും. അതെല്ലാം പല മഹാന്മാരുടേയും ഗ്രന്ഥങ്ങൾ വായിച്ച് അതിൽനിന്നും ഉള്ളിൽ ലയിച്ചിട്ടുള്ളതും പെറുക്കി എടുത്തിട്ടുള്ളതും ആയ ചില പൊട്ടുംപൊടിയും ചേർത്തുവച്ചിട്ടുള്ളതു മാത്രമാണ്. ഇതിൽ എത്രത്തോളം നിറപ്പും മുഴപ്പും ഉണ്ടെന്നുള്ളത് വായനക്കാരായ ഭക്തന്മാർ നിശ്ചയിക്കേണ്ടതാകുന്നു. വല്ല നിറപ്പും ഉണ്ടെങ്കിൽ അതെല്ലാം ആ പൂർവ്വഗുരുനാഥന്മാരുടെ മാഹാത്മ്യവും മുഴപ്പുകളെല്ലാം ഈയുള്ളവന്റെ അജ്ഞതയുടെ പ്രതിബിംബവുമാണെന്നു പറഞ്ഞുകൊള്ളുന്നു.

ഈ പുസ്തകനിൎമ്മാണത്തിൽ എനിയ്ക്കു് മിക്കവാറും ഉപയോഗപ്പെട്ടിട്ടുള്ളതു് ശ്രീരാമകൃഷ്ണ മിഷ്യൻകാരുടെ പ്രസിദ്ധീകരണങ്ങളാകുന്നു. കേരളത്തിനെന്നല്ല, ലോകത്തിനു തന്നെയും — വിശേഷിച്ചു്, ഭാരതഖണ്ഡത്തിനു് - ഭാവിയിൽ ഉണ്ടാകാൻപോകുന്ന സൎവ്വാഭ്യുദയങ്ങൾക്കും ഏകാവലംബം, ശ്രീരാമകൃഷ്ണമിഷ്യനും, ആ ഭഗവാന്റെ കാരുണ്യവും ആണെന്നുള്ള ഇവന്റെ വിനീതമായ വിശ്വാസങ്ങളാണു് ഈ സാഹസത്തെ ഇത്രത്തോളം സഫലമാക്കിത്തീൎത്തതു്. ഹിന്ദുമത പരിഷ്കാരങ്ങൾക്കും, ഹിന്ദുസമുദായ പരിഷ്കാരങ്ങൾക്കും കാപ്പുകെട്ടി ഇറങ്ങീട്ടുള്ളവൎക്കു എത്രവേഗത്തിൽ ഈ ബോധമുണ്ടാകുമോ, അത്രയും വേഗത്തിൽ അവരുടെ ഉദ്ദേശം സഫലമാകയും ഇന്നുകാണുന്ന ൟ അസ്വാസ്ഥ്യത്തിനു് നിവൃത്തി നേടുകയും ചെയ്യാമെന്നു് ഞാൻ വിശ്വസിയ്ക്കയും അതിനെ ഇവിടെ ദൃഢമായി രേഖപ്പെടുത്തുകയും ചെയ്തുകൊള്ളുന്നു. ൟ വിശ്വാസം സഫലമാകുന്ന സന്ദൎഭത്തിൽ കേരളത്തിനു് ആദിയുഗം ആരംഭിയ്ക്കുന്നതുമാണു്. അതിനു ഭഗവാന്റെ അനുഗ്രഹത്തെ പ്രാൎത്ഥിച്ചുകൊള്ളുന്നു.

ഈ പുസ്തകം എഴുതിത്തീൎത്തിട്ടു് ഇപ്പോൾ ഒൻപതു വൎഷമായിരിയ്ക്കുന്നു. എന്നിട്ടും ഇതു പരസ്യംചെയ്യാതിരുന്നതു്,

"ആപരിതോഷാദ്വിദുഷാം
നസാധുമന്യേപ്രയോഗവിജ്ഞാനം.
ബലവദപിശിക്ഷിതാനാ-
മാത്മന്യപ്രത്യയംചേതഃ"

എന്നുള്ള പരമാൎത്ഥചിന്തകൊണ്ടും, ഒരു നാട്ടുഭാഷാധ്യാപകന്റെ ധനശുഷ്കതകൊണ്ടും, ഇന്നത്തെ വിദ്യാവിശാരദന്മാരുടെ മനംമറിച്ചിൽ ഓൎത്തുള്ള നിരാശകൊണ്ടും ആകുന്നു. ക്ലേശം സഹിച്ചിട്ടും ഈ കൃത്യം നിൎവ്വഹിച്ചില്ലെങ്കിൽ, പുസ്തകരചനയ്ക്കുവേണ്ടിവന്ന ക്ലേശം ചിതലും പാററയും അപഹരിച്ചുകളയും എന്നുള്ള ഭയവും, അടുത്ത വൃശ്ചികമാസം ഞാൻ അടുത്തുൺപററി ഇപ്പോഴത്തെ ജീവിതവൃത്തിയിൽ നിന്നും വിരമിയ്ക്കേണ്ടതാണെന്നുള്ള ബോധവും, ഇതു പ്രസിദ്ധം ചെയ്യുവാനുള്ള ഉചിതസന്ദൎഭം ഇതാണെന്നു് എന്നെ വിശ്വസിപ്പിക്കുന്നതിനാൽ ഇന്നു് ഇതിനു് ഒരുങ്ങിയതാണു്.

ഇനി എനിയ്ക്കു പറയാനുള്ളത് ഇതിന്റെ അവതാരികയെപ്പററിയാണ്. അവതാരികാകർത്താവും പ്രസാധകനും ആയ ഡി. പത്മനാഭനുണ്ണി അവർകൾ എം. എ. എന്റെ ഒരു പുരാണമിത്രമാകുന്നു. പുസ്തകം ഏതാണ്ടു പൂർത്തിയായകാലത്തുതന്നെ ഞാൻ ഇതിന്റെ കൈയെഴുത്തുപ്രതി അദ്ദേഹത്തെക്കാണിയ്ക്കുകയും അദ്ദേഹം അതു വായിച്ചിട്ട്, അച്ചടിച്ചു പ്രസിദ്ധം ചെയ്യണമെന്ന് അന്നുതന്നെ എന്നോടുപറയുകയും ചെയ്തു. അദ്ദേഹം മാത്രമാണ് ഇതു വായിച്ചിട്ടുള്ള ആളും, എനിയ്ക്ക് ആശ ജനിപ്പിച്ചിട്ടുള്ള ആളും. അദ്ദേഹത്തിന്റെ പാണ്ഡിത്വത്തിലും വിമർശനപാടവത്തിലും എനിയ്ക്കുള്ള വിശ്വാസവും, ഇതിന്റെ പ്രസിദ്ധീകരണത്തിൽ എന്നെ ധൈര്യപ്പെടുത്തി എന്നുള്ള പരമാർത്ഥവും ഇവിടെപ്പറഞ്ഞുകൊള്ളുന്നു. അക്കാലത്തുതന്നെ ഇതിന് ഒരു അവതാരിക എഴുതിത്തരണമെന്നു ഞാൻ അപേക്ഷിക്കയും അതിനെ അദ്ദേഹം സദയം സമ്മതിയ്ക്കുകയും ചെയ്തിരുന്നു. ഇപ്പോൾ അദ്ദേഹത്തിനുള്ള ഗുരുതരങ്ങളായ കാളേജുജോലികൾക്കിടയിൽ പുസ്തകം ആദ്യന്തം വായിച്ചു വേണ്ടതായ ഉപദേശം തന്നതിനും തന്റെ സ്വന്തം അഭിപ്രായം രേഖപ്പെടുത്തി ഈ അവതാരിക എഴുതിത്തന്നതിനും ഞാൻ അദ്ദേഹത്തോടു അത്യന്തം കൃതജ്ഞനായിരിയ്ക്കുന്നു. അദ്ദേഹത്തിന്റെ ഉപദേശങ്ങളെ യഥാകാലം നിറവേററുന്നതാണ്.

അച്ചുകൂടങ്ങളുമായി എനിയ്ക്കുണ്ടായിരുന്ന പരിചയക്കുറവു അച്ചടി സംബന്ധമായ പല ന്യൂനതകൾക്കും വിഷമതകൾക്കും ഇടയാക്കുകയും, ഇതിന് ഒരു ശുദ്ധിപത്രം ചേർക്കേണ്ടതായി വരുത്തുകയും ചെയ്തു. ശുദ്ധിപത്രം നോക്കിത്തിരുത്തുകൾ ശരിപ്പെടുത്തിയശേഷം പുസ്തകം വായിച്ചുതുടങ്ങേണ്ടതാണെന്നു വായനക്കാരോടു ഒരു അപേക്ഷ ചെയ്തുകൊള്ളുന്നു. ഈ പുസ്തകത്തെ ഭക്തന്മാരിലും ശ്രീകൃഷ്ണഭഗവാന്റെ തൃപ്പാദപത്മങ്ങളിലും സമർപ്പിച്ചുകൊള്ളുന്നു.

എറണാകുളം,
30—1—1111.

ഗ്രന്ഥകർത്താവ്.

# വിഷയ സൂചി.



# ഈശ്വരാവതാരങ്ങൾ
## (ഭാഷാഗാനം)

ഹരിഃശ്രീ ഗണപതയെ നമഃ
അവിഘ്നമസ്തു:

(കേക)

ഓം- ശ്രീകൃഷ്ണ, ജഗൽഗ്ഗുരോ, പുരുഷ, സർവ്വേശ്വര
ശ്രീകര, സർവ്വാഭീഷ്ടദായക, നമസ്കാരം.
അംബികാസൂനോ, ഗണനായക, മമശ്രമാ-
ലംബനം താവകീനം കാരുണ്യം കരുതുന്നേൻ.
സ്രഷ്ടാവിന്നാങ്കത്തിലും സജ്ജനമുഖത്തിലും
ഹൃഷ്ടയായ്സ്ഥിതിചെയ്തും സ്പഷ്ടയായ് ചാഞ്ചാടിയും,
സൃഷ്ടിപ്പാൻപ്രേരിപ്പിച്ചും സദ്വൃത്തംബോധിപ്പിച്ചു-
മിഷ്ടയായ്വാഴുംവാണീതൽപ്പാദം പണിയുന്നേൻ
മാനുഷജന്മമാന്നാൽ, മാനവരെല്ലാവരും,
മാനശാലികളായും പൗരുഷയുക്തരായും
കർമ്മശൂരന്മാരായും നിർമ്മലഭക്തരായും
ധർമ്മകരതരായും വാഴേണ്ടുമവസ്ഥക,-
ളിമ്മഹീതലത്തിങ്കൽ വന്നവതാരംചെയ്തു
ശ്രീരാമൻ തിരുവടികാണിച്ച ചരിതത്തെ,
ഭാവഗംഭീരം ഹൃദ്യം രമണീയാത്ഥപ്രദ-
മവ്യയം ദിവ്യവാക്യമാലയാൽ കാവ്യമാക്കി
ലോകോൽബോധനംചെയ്തി,ട്ടാദ്യനാംകവിയെന്നു,
ലോകേശൻപിതാമഹൻ തന്നാലുംസ്തുതനായി

ശക്തനായ് മുക്തനായിത്ത്യക്തകാമനമായ
ഭക്തനാം വാല്മീകിയാം ഗുരുവേ വന്ദിക്കുന്നേൻ.

ദേവതാപസവിപ്രശ്രേഷ്ഠന്മാർപിന്നെ പൂർവ്വ-
ദേവന്മാരിവൎക്കുള്ള മാഹാത്മ്യ ചരിത്രവും,
പൂർവ്വികന്മാരിൽപരിപൂർണ്ണമായ്ത്തുളമ്പീടും-
സർവ്വസൽഗ്ഗുണങ്ങളും, സർവ്വമാംനീതികളും,
കർമ്മവുംഭക്തിജ്ഞാനയോഗമിമ്മട്ടുപല-
ധർമ്മത്തിലൊത്തിണങ്ങും മർമ്മങ്ങളെല്ലാററേയും,
ആശ്രമം വർണ്ണഭേദംധർമ്മവുമധർമ്മവു-
മശ്രമംവയന്ന്യനെപ്പോലവെചൊല്ലിത്തന്ന്,
ഭാരതഖണ്ഡത്തിങ്കൽ ചിരംജീവിയായ്‌വാഴും
“ഭാരതകർത്താവിൻെറ” പാദപങ്കജംവന്ദേ!

പുത്തനായ്‌വികസിച്ചുതുമണംചുരത്തുന്ന
പൊൽത്താരുപോലെയേററം സ്നിഗ്ദ്ധകോമളമായി,
മാധുര്യവർണ്ണംചേൎന്നും സരസംപ്രസാദിച്ചും
മധുപോൽമദിപ്പിച്ചും രസങ്ങൾതൂകിക്കൊണ്ടും,
ലളിതാലങ്കാരംചേൎന്നുത്തമകുലങ്ങളി-
ലുളവാംമങ്കപോലെലോകമാനസംവെന്നും,
നിത്യവുംസച്ചിദാനന്ദാത്മനിമനംവച്ചു-
വത്തിക്കുംയോഗിയ്ക്കാത്മജ്ഞാനത്താലുളവാകും,
അത്യന്തവിശുദ്ധമായ് വാക്കാലുമപ്രാപ്യമാ-
യുത്തമമായനിത്യാനന്ദംപോലുള്ളതായും,
ആരാലും വാഴ്ത്തപ്പെടാൻ വയ്യാത്തതാണെങ്കിലു-
മാരാലുംവാഴ്ത്തപ്പെട്ടുംകാവ്യതല്ലജങ്ങളാൽ,

കാളിയുംതാലോലിയ്ക്കുംകാളിദാസനിൽ ഭക്തി
മേളനംചെയ്യാൻചിത്തേ, കൊള്ളിച്ചു ഭജിക്കുന്നോൻ.

കൈരളിയാകുംമമമാതൃഭാഷതൻതാതൻ,
കേരളത്തിങ്കൽസൎവ്വസാരജ്ഞക്കെഴുത്തച്ഛൻ,
ഭക്താഢ്യനേവംസ്തുതൻ, നിത്യനാംയോഗീശ്വരൻ,
സക്തനായ്ഭജിച്ചീടുന്നൊന്നുടെചിത്തരംഗേ
സാനന്ദംപ്രശോഭി,ച്ചീബ്ഭഗവൽസ്തവംചെയ്യാൻ
തുനിയുന്നൊനിക്കുള്ള കുററങ്ങൾ കുറയുവാൻ
കനിയുന്നെങ്കിൽധന്യനായിഞാ;നതിന്നായി
വിനയത്തോടുംപാദപങ്കജംപണിയുന്നോൻ.

ബുദ്ധിയോവിദ്യതാനോ സജ്ജനസംസൎഗ്ഗമോ
ശുദ്ധിയോതപംതത്വജ്ഞാനമോ കാണാത്തഞാൻ
ബദ്ധകൗതുകംഗ്രന്ഥംചമപ്പാൻതുനിഞ്ഞതു
ഭക്തന്മാരെല്ലാവരും ക്ഷമിച്ചുകൊള്ളേണമേ!
ആഗ്രഹമൊന്നും സാദ്ധ്യപ്രായമല്ലാതെ,തുലോം-
വ്യഗ്രനാ,യാശാപാശബദ്ധനായുഴന്നാലും,
ഭക്തവത്സലൻതന്റെചരിതസ്തുതികളാൽ
ഭക്തിയുണ്ടായാൽപോരും, മുക്തിസിദ്ധിപ്പാൻ;നൂനം!
വേണുനാദമാം സുധാസാരവും,കടാക്ഷമാം
ചേണുററമരന്ദവും, പുഞ്ചിരിപ്പൂനിലാവും,
നിത്യവുംപ്രേമോന്മാദാലന്തംവിട്ടാസ്വദിച്ച
മുഗ്ദ്ധാംഗിമാരായീടും വല്ലവീകദംബത്തിൻ-
ചിത്തത്തിൽനിത്യംവൎത്തിച്ചാൎത്തിതീൎത്തരുളിയ
ഭക്തവത്സലപ്രഭോ, പാഹിഗോപാലകൃഷ്ണ!!!.



# മത്സ്യാവതാരം.

## അദ്ധ്യായം ൧.

(കാകളി)

൧.— ഇപ്പാരുനമ്മളപഗ്രഥിയ്ക്കും വിധൗ
ശില്പമായ്ശബ്ദവുംസ്പൎശരസങ്ങളും
രൂപഗന്ധങ്ങളും സന്ധിച്ചുനില്പൊരു
രൂപമെന്നേവക്കുമുള്ളിലറിഞ്ഞിടാം.
ഈഗ്ഗുണമഞ്ചുമിലോകത്തിനാസ്പദ-
വൎഗ്ഗങ്ങളാംപഞ്ചഭൂതത്തിനുള്ളതാം.
ഭൂതങ്ങളഞ്ചുള്ളതുക,ളാകാശവും
മാതരിശ്വാവഗ്നിനീരവുംക്ഷോണിയും.
ഈയഞ്ചുഭൂതവും സ്വ സ്വഗുണംവഴി
സംയോജനംചെയ്വു പഞ്ചേന്ദ്രിയത്തൊടായ്.
ആകാശമോ,ശബ്ദമാൻശ്രോത്രത്തൊട്ട-
മാശുഗൻ, സ്പൎശനംകൊണ്ടുചർമ്മത്തൊടും
നീരം, രസാൽരസനേന്ദ്രിയംതന്നൊടും
തേജസ്സിനാൽ വീതിഹോത്രനം,കണ്ണൊടും
ഭൂമിഗന്ധംവഴിനാസികതന്നൊട്ട-
മാമേളനംചെയ്തുവൎത്തിച്ചുകൊൾവതാം.

൨.— നേത്രമോ ശ്രോത്രമോമാത്രമാണിന്ദ്രിയ-
മിത്രമാത്രം നാംധരിച്ചുപോയിടൊലാ.
നേത്രമിത്യാദിയാമഞ്ചു,മതാതുകൾ

തത്രതത്രൈവവസിയ്ക്കുമിടങ്ങൾ താൻ.
ക്ഷത്രിയൻതാൻതൻെറ സിംഹാസനത്തിലും
ജൗതിഷിതൻെറ കണ്ണാടിക്കുഴലിലും,
ആശ്രയിച്ചല്ലാതിരിക്കുന്നതുപോലെ,
ഇന്ദ്രിയം, കണ്ണുതൊട്ടുള്ളോരിരിപ്പിടം-
തന്നിൽനിന്നേററം സ്വതന്ത്രനായിടുന്നു.
ബാഹ്യമായിട്ടുള്ള ചക്ഷുരാദീന്ദ്രിയ--
മൂഹ്യമാം--യന്ത്രവൽ—സ്വാശ്രയഹീനമായ്.
കണ്ണിനെ,ക്കാണുവാൻശക്തമാക്കുന്നതാം
കണ്ണുതാൻ,വാസ്തവക്കണ്ണായിരിപ്പതും.
അങ്ങിനെയുള്ളോരുകണ്ണുകൂടാതെവ-
നിങ്ങേതുവസ്തുവും കാണുവാൻശക്തനാം?
ഏതൊരുവസ്തുവാ ന്നിന്ദ്രിയംമൂലമാ-
യേതുംഗ്രഹിയ്ക്കുന്നു? തോത്താ,ലതാംമനം.
വാസ്തവമായുള്ള ജ്ഞാനേന്ദ്രിയം,മന-
—മോത്തുനോക്കിൽ—മനഃസാഹായ്യമില്ലാതെ,
യാതൊന്നുമാക്കുംഗ്രഹിപ്പാൻകഴിവില്ല-
തേതവക്കുംചെററുചിന്തിച്ചറിഞ്ഞിടാം.

ന.-- ഈവിധമുള്ള മനസ്സിന്നുതന്നെയും
കേവലംസ്വാതന്ത്ര്യമില്ലാതിരിപ്പതാം.
ആരോമനസ്സുകൊണ്ടോക്കുന്നകാൎയ്യങ്ങൾ
നേരോടവനുള്ളോരായുധംമാനസം.
എത്രയുംവാസ്തവപ്രസ്താവമാ,ണിവ
സുപ്തനേനോക്കിപ്പഠിച്ചിതറിഞ്ഞിടാം.
നല്ലുറക്കത്തിൽ നാം ശബ്ദമോരൂപമോ
തെല്ലെങ്കിലുംഗ്രഹിച്ചീടുമാറില്ലതാൻ.
വല്ലാത്തതാംക്ഷുത്തുബാധിച്ചിരിയ്ക്കിലും

തെല്ലുംഗ്രഹിച്ചിടാനിദ്രാവശൻധ്രുവം.
എന്നപോലെ,മററുതോന്നലൊന്നുംഗ്രഹി-
യ്ക്കുന്നതുമില്ലൊരുസുപ്തനൊരിയ്ക്കലും,
കണ്ടറിഞ്ഞീടണമിത്തരമോൎത്തുനാ,-
മിന്ദ്രിയം, മാനസം, രണ്ടുമില്ലാത്തതായ്.
എന്നാലു,മായവൻതൻെറശരീരത്തിൽ-
നിന്നുപോയിട്ടില്ല—സംശയമി,ല്ലവൻ.
എന്തുകൊണ്ടെന്നാ,ലവൻവിട്ടുപോകിലാ-
ച്ചന്തമേന്തുംജഡം ചത്തതാംനിൎണ്ണയം.
ഇന്ദ്രിയംവിട്ടും, മനംവിട്ടു,മായവൻ
നിദ്രയിലേതുഭാഗത്തു വസിപ്പതാം?
മൂക്കിലോ, കണ്ണിലോ; കാലിലോ, തോലിലോ,
നാക്കി—ലല്ലെങ്കിൽ—തലച്ചോറിനുള്ളിലോ?
അങ്ങെങ്ങുമായവനില്ലറങ്ങും വിധൌ;
മങ്ങാതവപ്രവൎത്തിച്ചുകാണ്മീല നാം.
വാസമോ,പിന്നെ,യെങ്ങായവ?നോക്കിലോ
—നിസ്സംശയം—ശുദ്ധഹൃൽപ്പങ്കജത്തിലാം.
നിദ്രഗൻതൻെറ ഹൃദയദേശത്തുനാം
സദ്രസംസ്പൎശിക്കകാണാം തുടിപ്പതായ്;
അപ്രമേയൻ,തൻഹൃദയേവസിച്ചിട്ട-
മിപ്രമേയംമനംവച്ചറിഞ്ഞീടണം.

൪.— വാസ്തവമായമനുഷ്യനെക്കാണുവാ-
നീസ്ഥൂലദേഹമോ പഞ്ചേന്ദ്രിയങ്ങളൊ
കെല്പോടുനോക്കുകിൽക്കാണാ: മനസ്സിന്നു-
മപ്പുറത്താ,ണവൻരൂപഹീനൻതുലോം.
സ്ഥൂലം,കൃശം,ബലമിത്യാദിലക്ഷണാൽ
സ്ഥൂലമനുഷ്യരിലുണ്ടാം പരിമിതി.

ഏതൊരുത്തന്നംശരീരമുണ്ടെങ്കിലും,
സ്ഥൂലശരീരത്തിനപ്പുറത്താണവൻ.
കായം,മന,സ്സിന്ദ്രിയാദിയെല്ലാമവ-
നായാലു,മായവനല്ലവൻ, നിർണ്ണയം.
നമ്മൾക്കറിയാമനവധി,യെങ്കിലും,
നമ്മൾക്കറിഞ്ഞുകൂടാത്തതപാരമാം.
മാനസാംവച്ചാൽമനസ്സിലാക്കാംകാര്യ;-
മൊന്നും മനസ്സുവയ്ക്കാതെയറിഞ്ഞിടാ.
ഈവിധമുള്ള മനസ്സി,നെല്ലാററിലും
പോവാൻകഴിയാ;ഗ്രഹിപ്പതോതേണമോ?
ഭൂവിൽചരിച്ചിടാമെങ്ങു;മെന്നാകിലും,
ദ്യോവിലെത്താരസ്ഥിതിയാക്കറിഞ്ഞിടാം?
എന്നതുകൊണ്ടു,പരിമിതൻതാൻമന-
സ്സെന്നതുനമ്മൾക്കുറപ്പാംപ്രമാണമാം.

൭.— എന്നിങ്ങനേ, നാം ശരീരംമനസ്സിവ-
തന്നിൽനിന്നേററം വിദൂരഗനാകയാൽ
വന്നുചേരുന്നതു, രൂപംപരിമാണ-
മെന്നൊന്നുമീനമുക്കില്ലെന്നതല്ലയോ?
വാസ്തവമായനാം:- ഈശ്വര,നാത്മാവു,
സത്യസ്വരൂപ,നീലോകമാതാ,പിതാ,
സത്തു,മതുപോൽപ്രകൃതിയും, മററുള്ള
വസ്തുക്കളൊക്കെയുമാകുന്നനിർണ്ണയം.
സ്വാപനിൽനിന്നുമനസ്സകലുംവിധം
നി പരമാത്മൻ,മറഞ്ഞുനിന്നീടുകി-
ലിപ്പാരുസർവ്വവുംശൂന്യശൂന്യംതന്നെ;
ചിൽപ്പൂരുഷപ്രഭോ, വാസ്തവാത്മാഭവാച്ചൽ
തമ്മൾതന്നുണ്മയാം ജീവനേവംഭവാ

നാകുംചിദാത്മാവുതാനേങ്കിലു,മീനമു-
ക്കാവതല്ലേതുമവന്റെസമീപത്തു
പോവതിനെന്നുമെന്നൊന്നുമാക്കാകിലും.
പാർത്താൽപ്പറഞ്ഞീപ്പരമാർത്ഥമെങ്ങുമി-
പ്പാർത്തലേബോധ്യപ്പെട്ടുത്താനരിപ്പമാം.
ചിന്തിച്ചുകാണുകിലെന്തിന്നുമിത്രയു-
മന്തമില്ലാപ്പണിയെന്തുവാന്തുഴിയിൽ?.
എന്നതുകൊണ്ടീപ്പരമാർത്ഥദർശന-
മേകനുണ്ടാകിലാംലക്ഷംജനങ്ങളിൽ.
ബാഹ്യേതരംദൃഷ്ടിവയ്പാൻപണിപണി!
ബാഹ്യമല്ലൊന്നമുക്കിന്ദ്രിയമാകവെ:
കേൾക്കണം, കാണണമെന്നാബാഹ്യജ്ഞാന-
മേൽക്കുവാനായ്മനം ശീഘ്രംഗമിയ്ക്കുന്നാം
കാരണമേവമേററുള്ളിലുള്ളീശ്വര-
കാര്യംഗ്രഹിപ്പാൻകഷണിപ്പുമാനുഷൻ.

൯ — നിദ്രയിൽപഞ്ചേന്ദ്രിയങ്ങൾമനസ്സൊത്തു
വിദ്രുതംതാനേലയിച്ചുതാൻപോയിടും.
ധ്യാനത്തിലുമിതുസാധിയ്ക്കുമെങ്കിലും
മാനസമപ്പോളടങ്ങിയിരുന്നിടാ.
അല്പനേരംപോലുമീമനംശാന്തമായ്
നില്പാനിടയില്ല;നിർത്തുവാനുംപണി.
എല്ലാവരുംമനംതന്റെയടിമയാ-
ണല്ലോ,മനം,മത്തമക്ടെനൊപ്പമാം.
എന്നാകിലും, നാം നമുക്കിഷ്ടകാമങ്ങൾ-
തന്നീട്ടമീശ്വരപ്രാപ്തിമോഹിയ്ക്കണം.
തള്ളലേറീടും നൃപനുമസാധ്യമാ-
യുള്ളവനൾകാനുമീശനൊളുപ്പമാം.

രോഗവുംമൃത്യുവുംവാരണംചെയ്യുവാൻ
രാഗവാൻരാജനാലാവതില്ലെങ്കിലും,
സൗഖ്യനാമേതമിങ്ങാചന്ദ്രതാരകം
വിഖ്യാതനായിവത്തിപ്പാൻകൊതിപ്പുനാം.
സംഗതംനമ്മുടെയേവമാംവാഞ്ഛകൾ-
മംഗലാത്മാവൊരാ—ളീശ്വരൻ—നൽകിടും.
എദ്ദേശമദ്ദേഹമല്ലെവവാഴുന്നി-
തദ്ദേശമത്രേനമുക്കപ്രാപ്യസ്ഥലം.
പോയീടുവാനങ്ങു,മാനസ,മിന്ദ്രിയം,
കായവും പിന്നിൽവിട്ടുള്ളിൽഗ്ഗമിയ്ക്കണം.
കാണാമവിടത്തിലാദ്യന്തഹീനനായ്
വാണീടുമീശനെ; സ്നേഹസന്മൂത്തിയായ്.
ലോകനാഥൻ കരുണാകരനായവ-
നാകിലും, നമ്മൾക്കദൃഷ്ടപ്രാപ്യനായവൻ.
അന്ധനെന്തെങ്കിലുംസാധ്യമോകാണവാ-
നന്ധകാരംകൊണ്ടു? നാമതുപോലെയാം.
കാരുണ്യവാരിധിയാകുമദ്ദേഹമോ
ചേരുന്നനമ്മോ,ടിതോത്തടുത്തെപ്പൊഴും.
ഹൃദ്യനാമദ്ദേഹ,മച്ഛന്നമമ്മയും
സദ്ദേശികൻവേദമീവകരൂപമായ്
യുക്തിയുക്തംപലവേഷംധരിച്ചുസ-
ന്മുക്തിഭക്തർക്കിവ്വിധംകൊടുക്കവാ,
നോരോരവതാരപൂരുഷാകാരമാ-
യോരോസമയംയമുക്കപ്രത്യക്ഷമാം.

൨.— ദുഷ്ടരേറി,ക്ഷയംപററിവിശിഷ്ടർ,
കഷ്ടത്തിലാപ്പെട്ടു ലോകവുംധമ്മവും,
വൃഷ്ടിയുമിഷ്ടിയുംനാസ്തിയാകുംവിധൗ

വിഷ്ണുപേശനൊരുദേഹംവഹിപ്പതാം.
ഇഷ്ടരൂപംപൂണ്ടപ്രത്യക്ഷദേവനെ
ശിഷ്ടരവതാരമെന്നുചൊല്ലുന്നതാം.
മത്സ്യരൂപത്തിലാ,യാദ്യമാദ്യൻപ്രജാ-
വാത്സല്യമാന്നവതാരംനടത്തിനാൻ.
ദേശകാലസ്ഥിതികൊണ്ടുനോക്കുംപോഴ
തീശനാരൂപവശനായ്വരേണ്ടതാം.
ഗംഭീരമാകുംപ്രളയമക്കാലത്തു-
സംഭവിച്ചാൻമത്സ്യമായതിന്നൊത്തതാം.
നീരത്തിനുചേന്നരൂപത്തിലായ്വന്നു
ഭാരാത്തിയീവിശ്വംഭരയ്ക്കുതീത്തീടിനാ.
അന്നുഭ്രുവ്വാസികളായവരേവരും
നിന്നുവഴിപിഴച്ചുന്നതഗർവ്വൊടും.
സാമദാനങ്ങളും ഭേദവുംകൊണ്ടവര-
തമ്മെയന്നാക്കംപണിയടക്കീടുവാൻ;
എന്നതുകാരണം,സച്ചിന്മയൻദണ്ഡ-
മെന്നുള്ളനാലാംനയപ്രയോഗത്തിനാ-
ലന്നുള്ളവരുടെ ജീവനമായവർ-
തന്നിൽനിന്നിട്ടങ്ങകററിയെടുക്കുവാൻ
വൻപിച്ചതാമപ്രളയംജഗത്തിന്നു-
സമ്പ്രാപ്തമാക്കിനാൻസങ്കഷ്ണൺഹരി.

വ്യ.— ചൊല്ലെഴും സാമമോ ദാനമോ ഭേദമോ
തെല്ലുമന്നാക്കമേനന്മചേക്കാതെപോയ്:
ഉഷ്ണവീര്യംമരുന്നാസ്വാദിപ്പിച്ചുതാ-
നുഷ്ണംകെടുക്കുംസമത്ഥൻ ഭിഷഗ്വരൻ:
ശിക്ഷയാംഭേഷജംകൊണ്ടുമാലോകരെ
രക്ഷചെയ്യാൻലോകവൈദ്യനുമോത്തിതു.

ഉണ്ടുവ്യത്യസ്തമിങ്ങേതുകാൎയ്യത്തിനും
കണ്ടുവിവേകികൾക്കായതറിഞ്ഞിടാം.
ഉണ്ടായിരുന്നന്നുപോലും മനോജ്ഞനം-
കൊണ്ടും, ഹരിഭക്തികൊണ്ടും, വിശുദ്ധനായ്
നല്ലജനങ്ങളാൽ വാഴ്ത്തപ്പെട്ടുംമഹാൻ
കല്യാണശീലൻമനുവിന്റെ സന്തതി.
അക്കുടുംബക്കാരശേഷരുമൊന്നുപോൽ
ഭക്തരായ് സല്ക്കാരയുക്തരായ് മേവിനാർ.
നീക്കേണ്ടതായുള്ള ദോഷമവൎക്കൊന്നു-
മക്കാലമില്ലെന്നറിഞ്ഞുസൎവ്വാത്മകൻ,
രക്ഷിയ്ക്കവേണമീരക്ഷ്യരെയെന്നോൎത്തു
രക്ഷണീയൻതെളിഞ്ഞങ്ങു പ്രത്യക്ഷനായ്.

൯.— മന്നൻപ്രിയവ്രതനേകദാ,സന്ധ്യയെ
ധ്യാനിയ്ക്കവേ, തൻകമണ്ഡലുവാരിയിൽ-
ക്കണ്ടാനൊരുചെറുമത്സ്യത്തിനെ, ക്ഷണം-
കൊണ്ടാക്കമണ്ഡലുവോളം വളൎന്നതും.
കൊണ്ടുപോയ് തന്റെ കുളത്തിലിട്ടാ,നവൻ
കണ്ടുകുളംനിറഞ്ഞിട്ടു പിറേറദ്ദിനം.
വീണ്ടുംക്ഷണംപ്രതിവാച്ചവരു,ന്നതു-
കണ്ടുകൊണ്ടാടിമാനിച്ചു;മത്സ്യത്തിനെ
വീണ്ടുംസുതന്മാരൊടൊത്തുചേൎന്നാപ്പൃഥ
കൊണ്ടുചെന്നാക്കിമഹാനദിയൊന്നിങ്കൽ.
സൽഭക്തനാംനൃപനത്ഭുതക്കാഴ്ചയാൽ
ചിൽപ്പുരാശക്തിപ്രതിഭാസമെന്നോൎത്താൻ.
ക്രൂരൻതഝഷത്തിനീയാററിലെവെള്ളവും
മററുംചെറുതായി;തബ്ധിയിൽച്ചേൎക്കവാ-
നററബന്ധുക്കളെമൊത്തനൃപൻശ്രമി-

ച്ചാററിൽനിന്നെത്തിച്ചുവാരാശിതന്നിലും.
അപ്പൊഴുതപ്പുരൻപൊൽപ്പൂമകൾപ്രിയ-
നപ്രമേയൻ പ്രിയംചൊന്നാൻപ്രഹൃഷ്ടനായ്.
"വിബ്ഭ്രമശക്തിപൂണ്ടഭ്രങ്ങളിപ്പൊഴു-
തിപ്പാരുവൃഷ്ടിയാൽ നഷ്ടമാക്കീടുമേ;
നീയും,നിനക്കുള്ളതെല്ലാംസമാഹരി-
ച്ചായാമമായൊരുകപ്പൽതീർപ്പിച്ചുട-
നായതിൽ, ജീവിയിലുൾപ്പെട്ടസവ്വും
മായംവെടിഞ്ഞുപെണ്ണാണെന്നിവററയെ-
ജ്ജോടിചേത്തേററി,നീകേറു"കെന്നുള്ളൊരു
കേടററവാണികൾകേട്ട നരേശ്വരൻ,
വിത്തുമിണയൊത്ത സവ്വസത്വത്തെയു-
മൊത്തപോൽകേററിനാൻകപ്പൽതീർപ്പിച്ചതിൽ.
പുത്രമിത്രങ്ങളോടൊത്തുതാനുംതദാ
സത്വരംകേറിനാനദ്ധർമ്മവീരനും.
ശ്രേഷ്ഠനാം മന്നവൻകേറുംദശാന്തരെ
പെട്ടെന്നിടിവെട്ടിവഷിച്ചുവാരിദം.
വൃഷ്ടിയുംമിന്നലിൻമാലയുംഘോരമാ-
യിട്ടുകരവിട്ടൊഴുക്കുമത്യുഗ്രമായ്.
പക്ഷികൾ, വൃക്ഷങ്ങൾ, രക്ഷോഗണങ്ങളും,
ലക്ഷലക്ഷാധികമോഷധിയുള്ളതും,
രൂക്ഷതരമായ് ക്ഷയിക്കുന്നതുവരെ,
കാൽക്ഷണംപോലും ക്ഷമിക്കാതെവന്മഴ
വിക്ഷേപണംചെയ്തു;രക്ഷണീയൻഹരി
ശിക്ഷയോടെ സവ്ഭക്ഷകനായിതു.
കള്ളംകരളിങ്കലുള്ളവയൊക്കയു-
മെള്ളോളമില്ലാതെയെല്ലാംനശിച്ചുപോയ്.
"ചററിയടിയ്ക്കുംകൊടുങ്കാററുഘോരമാ-

യ്യൂററമോ,ടപ്പോഴതിപ്പോതസാരവും
കററമററൻശൃംഗമൊത്തു ബന്ധിച്ചുകൊാം-
കേററവുംഗാഢമാ"യെന്നമത്സ്യേശൻെറ
ശാസനംമുന്നാമേകേട്ടമന്നോർമണി
ശംസിച്ചുപോതവുംബന്ധിച്ചുമേവിനാൻ.
കാലംചിരമായി; ദുർജ്ജനംശൂന്യമായ്;
ക്കാലേനവഷ്വും മെല്ലെന്നാടങ്ങിനാൻ.
വെള്ളവുംവററിവാന്നപ്പൊഴതാനൃപ-
നുള്ളംതെളിഞ്ഞുകരകണ്ടിറങ്ങിനാൻ.

൧൦. ഈശ്വരൻമത്സ്യരൂപത്തെദ്ധരിച്ചതു
വിശ്വപ്രളയമറിഞ്ഞിട്ടുതന്നെയാം.
സൽപ്പുമാനപ്പൊഴതേററവുംചേന്നതാ-
ക്കെൽപ്പുകൂട്ടും ശഫരാകൃതിയായിട്ടും
ശങ്കവേണ്ട,പ്പൊഴമീശ്വരനാകുന്നു.-
തങ്കലേബുദ്ധികൊണ്ടാമത്സ്യരൂപിയും.
ഓരോസമയത്തുമിച്ഛിച്ചവസ്തുങ്ങ-
ളോരോവിധംനാംധരിക്കുമാറില്ലയോ?
ആവിധം, മത്സ്യാകൃതിപൂണ്ടപോതിലും
സവ്ജ്ഞനാംദേവ,നീശ്വരൻ നിർമ്മലൻ.

൧൧.— കല്യാണരൂപനാമീശ്വരൻ കാരുണ്യ-
മില്ലാതെ,വൈരേണചെയ്തതല്ലിക്രിയ
മാത്രാവിഹീനമാം ഹിംസയെചെയ്തതു
ശത്രുവാംക്രൂരൻെറചേഷ്ടയെന്നോത്തുപോം.
തോന്നാലോത്താൽശരിയല്ല;ന്നൊരാളെയും
കൊന്നാതില്ലീശ്വരൻ;ചിന്തിച്ചുകാണ്കനാം
തൻപുത്രസവ്വസുഖഹാരിയായെഴും

വൻപാന്ദുഷ്ടഭാഗങ്ങളശേഷവു-
മന്നാവർതന്നിൽനിന്നങ്ങോട്ടപഹരി-
ച്ചെന്നാദതെയുള്ളൂ; പരമാർത്ഥമീവിധം.
രോഗബീജങ്ങളെക്കൊണ്ടസമ്പൂർണ്ണമായ്
ഭോഗത്തിനൊക്കാതെ,കീറിയുംനാറിയും
നമ്മൾക്കൊരുവസ്ത്രമുണ്ടെങ്കിലായതു
നമ്മളെക്കൊണ്ടുവർജ്ജിപ്പിച്ചസംശയം
ഭംഗിതിങ്ങുംപട്ടമൊന്നുപകരമാ-
യിങ്ങുനൾകും നരൻദ്വേഷ്യനായിടുമോ?
ആയതുപോ,ലവരാന്ദുഷിച്ചതാം
കായംമനസ്സിവയാകെയെടുത്തുടൻ
സന്നാമായ്മോഹനമായുള്ളതെപ്പേരു-
മന്നുസമ്മാനിച്ചുസമ്മോദമീശ്വരൻ.
തോന്നാംനമുക്കു,മപരനിൽതിന്മയായ്
ചിന്നുന്നതെല്ലാമെടുത്തിടാമെന്നുതാൻ.
തോന്നുംവിധമതുപാടില്ലപാടില്ല;
തന്നാ,ലെടുത്താൽകൊടുപ്പാൻകഴിയുമോ?
കീറിയവസ്ത്രംകളയിച്ചൊരുത്തനു
വേറിട്ടു,നന്നേകിൽ,മോദിച്ചിടുമവ-
നായതുപോൽ,കൊടുത്തിടാൻകഴിവതാ-
ണായതെങ്കിൽ,കെടുത്തിടാ;മതെന്നിയെ,
കായംനശിപ്പിച്ചുവെങ്കി,ലവനുള്ള-
തായസ്വംകട്ടകള്ളനായുംവരും.
സൃഷ്ടികർത്താവിൻവിധംമറിച്ചാം; നമു-
ക്കിഷ്ടത്തിലേറ്റംവിശിഷ്ടദാതാവവൻ.
തത്വമിതോർക്കാതെയീശ്വരതുല്യനായ്
ചിത്തത്തിലോർപ്പവൻ പാഴായ്നശിച്ചുപോം.

സവ്വജ്ഞനീശ്വരൻസവ്വകാൎയ്യങ്ങളും
സവ്വദാനമ്മാക്കുനന്മയ്ക്കുചെയ്യുന്നതാം.

൧൨.— ഓരോമനുഷ്യനും കണ്ണാടിപോലെയാം:
നേരോട്ടുതൻതൊഴിൽതന്നിൽതെളിഞ്ഞിടും.
ഗോഷ്ടികാണിച്ചാൽ,പ്രതിച്ഛായതുല്യമായ്,
ശ്രേഷ്ഠകൎമ്മങ്ങളപ്പോലെയും,കാട്ടിടും.
മററുള്ളപേരിൽനാംചേഷ്ടിപ്പതുവിധം
മററുള്ളവർനമ്മളോടുംചരിച്ചിടും.
നല്ലതായ്ഞാൻനിങ്ങളോടിരിയ്ക്കേണ്ടുകിൽ
നല്ലരായ്നിങ്ങളുമെന്നോടിരിയ്ക്കണം.
നിന്നിൽനിന്നല്പവും ദോഷമുണ്ടാകരു-
തെന്നാൽ, നിനക്കുഞാൻ ദോഷംകരുതൊലാ.
എന്നതുകൊണ്ടു, മൎയ്യാദയുംശീലവും
വന്നീടണം, ദയാസത്യധൎമ്മങ്ങളും.
ദേശികന്മാരിദംനിർബ്ബന്ധമായുപ-
ദേശിപ്പതോൎത്തുസുജനംനടക്കണം.
സത്യമായ്നമ്മാംപെരുമാറിയെങ്കിലൊ
സത്യമായ്നിന്നിടുംമററുപേർ നമ്മൊടും.
സൽഗ്ഗുണമേതേതുനമ്മൾകാണിച്ചിട്ടു
മാൎഗ്ഗംകാട്ടുമാത്തോതിലവർകളും.

൧൩.— താഴന്നതാംജീവികാംതന്നിലുമിന്നീതി-
തന്നൊനടപ്പെന്നുചൊല്ലുന്നുയോഗികാം.
മാംസമെന്നാൽ, മൃഗത്തിന്നുള്ളിറച്ചിയാം;
ഹിംസകൂടാതതുകിട്ടുകില്ലോൎക്കമേ.
ഹിംസപോൽക്രൂരമായ്മറെറാന്നുമില്ലിദം
ഹംസവാഹൻശ്രുതിതന്നിലോതുന്നിതു.

ക്രൂരകമ്മക്രിയരെന്നാൽ ഭവാദൃശർ,
ക്രൂരത-നിശ്ചയ! മേല്പ്പേണ്ടതായ്പ്പരും.
"മാംസ"മെന്നുള്ള തിനത്ഥ"മിപ്പോളഹം-
തിന്നുന്നതാരെ,യവൻതിന്നുമെന്നെയും"
എന്നാ,ണിതിന്റെപ്രമാണവുംഭാരതം-
തന്നിൽനിന്നുദ്ധരിച്ചിന്നുഞാൻകാട്ടിടാം.
"മാംസംഭക്ഷയതേയസ്മാദ്-ഭക്ഷയിഷ്യേതമപ്യഹം
ഏതന്മാംസസ്യമാംസത്വമവബുദ്ധസ്വഭാരത!"

അനു: അ: 116

ഭാഷയായ്ച്ചൊല്ലാമിതിന്റസാര"മവൻ-
ഭക്ഷിക്കകാരണമെന്നെ,യവനെയും
ഭക്ഷിച്ചിടുംഞാ;നതുകൊ,ണ്ടിറച്ചിയെ
ബ്ഭാഷണംചെയ്യുന്നു'മാംസ'മെന്നിങ്ങനെ
അല്ലേയുധിഷ്ഠിര;" ത്തെല്ലുപോലുമിതിൽ
കില്ലില്ലയെന്നുനാംനല്ലപോലോക്കണം.

൧൮.— ഇക്കാരണത്താൽസകലസത്തുക്കളു-
മുൾക്കാമ്പിലോക്കാറുമില്ലമാംസത്തിനെ.
തന്നുടെനാവിനെപ്രീണനംചെയ്യുവാ-
നന്നുന്നതില്ലിങ്ങുസജ്ജനമാരുമേ;
അല്പമായുള്ളൊരുകീടമാണെങ്കിലും
കെല്ലില്ലയെന്നുനിനച്ചുകൊല്ലില്ലവർ.

൧൯.— ഈശ്വരനേകൻപരബ്രഹ്മമൂത്തിതാൻ
ശാശ്വതൻലോകംനിറഞ്ഞുനില്ക്കുന്നിതു.
ജീവികൾജീവനമായവനാകയാൽ,
ജ്ജീവിതൻ ഹിംസനമീശ്വരഹിംസയാം.

നമ്മളുമീശ്വരൻതന്നംശമാകയാൽ,
നമ്മളെഹിംസിയ്ക്കയാ,ണന്യഹിംസനം.
ഏററംചെറിയ ക്രിമിയ്ക്കുപോലും,ജീവ-
നേററിരിയ്ക്കാനവകാശം,ഗണിയ്ക്കിലൊ,
നിന്നെയുമെന്നെയുംപോലെയുണ്ടോർക്കണം;
വന്ദ്യനീശൻസർവ്വജീവിയ്ക്കുമൊപ്പമാം.
ഈശനനുകരണീയനെന്നാകിലു-
മീശാജ്ഞയാദ്യമനുകരിച്ചീടണം.
വേദവുംശാസ്ത്രവുമീശാജ്ഞയാണെന്നു-
ബോധേനസാരംഗ്രഹിച്ചനുഷ്ഠിയ്ക്കണം.
ദുഷ്ടമായുമഴക്കേറിയുംതന്നുടെ
കുട്ടിയെക്കണ്ടിട്ടുശോധനചെയ്യുവാൻ,
കെട്ടശരീരമെടുത്തു, പകരമായ്
പുഷ്ടിയുംശുദ്ധിയുമുള്ള കളേബരം
ദത്തമായെങ്കി,ലതുംസ്നേഹരൂപൻെറ
സത്തമമായുള്ള കാരുണ്യമാകുന്നു.
നിസ്സാരരാംനമുക്കായതസാദ്ധ്യമാ-
ണിസ്സാരതത്വംഗ്രഹിപ്പിൻസകലരും.
സൗഖ്യമായ് വാഴവാനാഗ്രഹമുള്ളവർ
സൗഖ്യമന്യർക്കുംവരുത്തുന്നതുമതി.

---

ലോകരക്ഷയ്ക്കുമശുഭനാശത്തിനും
വൈകർത്തനൻമനുതൻത്രാണനത്തിനും
മീനായവതരിച്ചുള്ള പരമാത്മൻ,
ദീനാവനൈകനിരത,തൊഴുന്നുഞാൻ!
ഓരോനിമിത്തംപ്രമാണിച്ചു,കൂർമ്മവും,
സൂകരം, ഘോരനരഹരി, വാമനൻ,

ഭാൎഗ്ഗവൻ, രാമൻ, ബലൻ, ശൌരി, കല്ക്കിയു-
മിഗ്ഗുരു രൂപങ്ങൾപൂണ്ടുജഗത്രയം
കെല്പോട്ടുകാത്തൊരുമത്സ്യരൂപ,വിഭോ
മൽഗ്ഗദംപോക്കിപ്പവിത്രനാക്കിഗ്ഗുരു-
സൽഗതിനൽകുവാനായ് വണങ്ങുന്നുഞാൻ.
പാഹിമാം പാഹിമാം ഭക്തപാരായണ,
പാഹിസമസ്താൎത്തിസംഹാരക, ഹരെ,
പാഹിപരാല്പര, പാഹിജനാൎദ്ദന,
പാഹിമുകുന്ദ, നമസ്കാരമെപ്പൊഴും!

ശുഭം.



# ക്രൂൎമ്മാവതാരം.

## അധ്യായം ൨.

(കേക)

വിഷ്ണുപേശ്വരൻതൻെറശ്രേഷ്ഠമാംലീലചൊന്നി-
ട്ടൊട്ടുമേയലംഭാവംകിട്ടായ്കകൊണ്ടുവീണ്ടും
തുഷ്ടിയോടീശപാദം സാഷ്ടാംഗംപ്രണമിച്ചു
കോട്ടമറ്റേറാതീടുന്നേൻ ക്രൂൎമ്മാവതാരംശുഭം.
നമസ്തേക്രൂൎമ്മാകൃതേ,നമസ്തേസുധാത്മാവേ,
നമസ്തേമൽഗ്ഗദങ്ങൾ സമസ്തം സംഹരിച്ചു

പ്രശസ്തമാക്കീടുവാൻ പ്രശസ്തൻഭഗവാനെ
നമസ്തേനമോസ്തുതേ നമസ്തേനമോനമഃ!

ഫന്നു.— മാനവന്മാർക്കപാരംദുസ്സാദ്ധ്യമായുള്ളതു
മാനസമടക്കലാം മഹനീയമാംകൃത്യം.
മാനസമടക്കിയമാനുഷൻചുരുക്കമാം;
നൂനം-മാനസംവെന്നോപോകാവിതങ്ങേപ്പുറം.
ക്രൂററനേപ്പോലെകരുത്തേററമേറിനമനം-
മാററാതെയുള്ളിൽപ്പോകാൻ പററുകില്ലൊരുത്തർക്കും.
ദ്വാരത്തിൽനില്ക്കുംക്രൂററൻ ദൂരത്തുമാറാതാർക്കും
നേരോത്താ-ലുള്ളിൽക്കേറാൻപാരാതെസാധിക്കുമോ?
അപ്രകാരമീമനംക്ഷേത്രഗോപുരദ്വാരം
മുററിയക്രൂററനായക്രൂററൻപോൽനിന്നീടുന്നു.
മാനസംജയിച്ചാലേ,മാനിയാമത്മാവിനേ
മാനേനസേവിപ്പാനും,പ്രാപിച്ചുവസിക്കാനും
മാനവന്മാർക്കപററൂ;മാനിയാംധനഞ്ജയൻ
മാനിച്ചു ഭഗവാനേപ്പൂജിച്ചുചൊന്നാനേവം:-
“കേവലാത്മാവേ,കൃഷ്ണ,കാർവർണ്ണ,ചിന്തിച്ചോള-
മാവല്ലമനംവെൽവാൻ;വായുവേപ്പിടിയ്ക്കുംപോൽ.”
പ്രായേണയിതുകൊണ്ടിന്നായതിന്നുള്ളദുഃഖം
ഭൂയോപിവിശദമായ് ത്തീരുന്നുവേണ്ടുംവണ്ണം.
ഈവിധമുള്ളമനംവെൽവതിങ്ങസാദ്ധ്യമായ്
പ്പോവിലെങ്ങിനെനമ്മൾസാലോക്യംപ്രാപിച്ചീടും?
ദൈവമോ,കാരുണ്യവാൻ; നമ്മുടെപ്രയാസങ്ങ-
ളാവോളംകണ്ടുകൃപചത്തുകിലാളിച്ചുകൊണ്ടി-
ട്ടിങ്ങോട്ടുവന്നിടുന്നു;താതനും,മാതാവായും,
മംഗലഗുരുവായും,മാമറപ്പൊരുളായും.

ങ്ങിനെവന്നീടില്ല,മിവർതൻസാംഗ്യത്താലും
മംഗലമില്ലായ്മയേനീക്കുവാനൊക്കാകേചിൽ.
ദുഷ്ടരാംപിതാക്കന്മാ,രിഷ്ടദേവതമാരും
നഷ്ടചൈതന്യരാകും, കിട്ടീടാഗുരുപ്രീതി,
വേദങ്ങൾമറഞ്ഞീടും,വിപരീതമായത്ഥം-
വേദിപ്പിച്ചീടുമത്ഥബോധങ്ങൾകറഞ്ഞീടും,
ഏതേതുവഴിപോയാലേതേതുകാര്യങ്ങളേ
സാധിയ്ക്കാമെന്നതെല്ലും ബോധിയ്ക്കാതെയുംവരും;
നമ്മുടെവേദമെല്ലാം മൂഢസ്വപ്നങ്ങളെന്നും,
ബിംബമോകരിങ്കല്ലാ,ണീശ്വരനില്ലയെന്നും,
ബാഹ്യേന്ദ്രിയാത്ഥംമാത്രംവാസ്തവമുള്ളതെന്നും,
ഇന്ദ്രിയഗോചരാത്ഥമല്ലെങ്കിലില്ലായെന്നും,
ഹൈന്ദവമതാചാരമാകവേയന്ധമെന്നും,
നമ്മുടെപിതാക്കന്മാർ മൂഢരായിരുന്നെന്നും,
വേദവുംശാസ്ത്രങ്ങളുംസാരമാമിതിഹാസം
മേദുരപുരാണങ്ങൾ-സകലം കള്ളമെന്നും,
യുക്തിയില്ലാത്തതെന്നും, ഭക്തൻെറവേഷധാരി
ഭക്തിലോലുപ,രവർ ജല്പിച്ചപേച്ചാണെന്നും;
ധൂത്തരായ്നാമുംചിലനാസ്തികന്മാരോടൊപ്പ-
മസ്തവിശ്വാസംമൂടിപ്പുലമ്പിനടന്നീടും;
ആയുവസ്നേഹിതന്മാർനമ്മുടെശാസ്ത്രഗ്രന്ഥ-
മായിരംതന്നിലൊന്നുപോലുമേകണ്ടിട്ടില്ല;
നോക്കുവാൻശ്രദ്ധയില്ല: വാക്കിനാലെല്ലായ്പ്പോഴ-
മാക്കമോടയ്യായിരം "പാപിപാപി" യെന്നോതും;
കത്ഥനംചെയ്യുംവാക്കുമിത്ഥ്യയെന്നോക്കാതെയും
മിത്ഥ്യയേവിശ്വസിക്കുമാത്മാഭിമാനംവിനാ;
തന്നാത്താനാലോചിക്കാൻസന്നദ്ധനല്ലായ്കയാ-
ലുന്നതംസ്വപുസ്തകം നിന്ദിച്ചുദൂരെത്തള്ളും;

വിഷയസുഖമൊന്നോ ഭ്രഷ്ടന്നമെന്നായോക്കും;
വിഷയം പാരത്രിക, മീഷലി-ല്ലോക്കില്ലവൻ;
യുക്തിയുക്തമായാത്മതത്വത്തിൽപ്രതിഷ്ഠിതം,
ഭക്തരാലപ്പജ്ഞാതമായിട്ടും ധൎമ്മത്തിനെ,
—ശ്രദ്ധിച്ചുഗ്രഹിക്കണ്ണമെന്നകാരണംകൊണ്ടു—
വൎജ്ജിയ്ക്കും ശ്രമവിമുഖന്മാരായ് സുഖാസക്തർ.
ദേശികൻധൎമ്മദൎശിനിന്ദ്യനായ് വരും, കഷ്ടം!
ദേശികൻനിന്ദ്യനായിക്കരുതപ്പെട്ടുംകാലം,
ദേശകാലാതീതനാംസച്ചിദാനന്ദമൂൎത്തി
വിശ്രുതരാകുംസൎവ്വവിദ്യാപാരഗന്മാരേ,
ആചാൎയ്യവരരാക്കീട്ടാചാരമെല്ലാംശരി-
യ്ക്കാചരിപ്പിച്ചുകൊൾവാൻനമ്മൾക്കുതന്നീടുമേ.
ആയവൻനമ്മൾക്കുള്ള മൌഢ്യങ്ങൾസംഹരിച്ചി-
ട്ടായത്തമാക്കിത്തരുംവിജ്ഞാനംസകലവും.
പ്രകൃതിശാസ്ത്രത്തിൻറപ്രകൎഷത്തിനെക്കാളും
സ്വകൃതമായവേദമുൽക്കൎഷമായിക്കാട്ടും;
ചിലപ്പോളാവശ്യാൎത്ഥമാശ്ചൎയ്യംപലതുമാ-
ക്കലിനാശനൻകാട്ടുമത്ഭുതംവായ്ക്കുംവണ്ണം.
തന്നത്താനാലോചിപ്പാൻ കൊള്ളാത്തോരസജ്ജനം-
തന്നുടെശിഷ്യരെല്ലാംകൊണ്ടാടിവിസ്മയിയ്ക്കും.
"എത്രയുമത്യാശ്ചൎയ്യം! നമ്മുടെവിശ്വാസവും,
ചിത്രമാംപ്രവൃത്തികളത്രയുംഖണ്ഡിയ്ക്കുന്നോൻ;
ഇത്രകാലവുംനമ്മളോൎത്തതാംവഴിയല്ലാ
തെത്രയുംനല്ലമാൎഗ്ഗം, വിസ്തൃതം, ദൎശിപ്പിപ്പോൻ;
ശാസ്ത്രാൎത്ഥം, മൌഢ്യമായിക്കരുതിയിരുന്നത-
ങ്ങത്രയും, പ്രത്യക്ഷമായ് സുപ്രഭംകാട്ടുംമഹാൻ;
ജീവികൾക്കനുഗ്രഹംചെയ്തീടുംദിവ്യനിതാ!
വരുവിൻ! വന്ദിയ്ക്കുവി!" നെന്നവർഘോഷിച്ചീടും.

പ്രത്യക്ഷലോകംമാത്രംസത്തായിധരിച്ചത-
ങ്ങത്രയുംശരിയല്ല, വാസ്തവംവേറെതന്നെ.
വിൺമൂത്രമയമായുമിന്ദ്രിയാങ്കിതമായും,
മൃണ്മയമായുമുള്ളദേഹം മാനസമൊന്നു-
മല്ലല്ലോപരമാത്മംസത്യസമ്പൂർണ്ണമായി
ക്കല്യാണമയമായിബ്ഭാസുരജ്യോതിസ്സായി
യാതൊ,ന്നാനന്ദമാത്രമായിട്ടുദീപിയ്ക്കുന്നി-
തപ്പരമാത്മാവിനേതന്നിൽത്താനവർകണ്ടം.

൧൧.— ജനനമരണങ്ങളെന്നുമീശരീരത്തിൽ-
ജ്ജാതമാംമാററയിത്തുടന്നുവരുന്നതാം.
നൂറുവത്സരംചിലർജീവിച്ചിങ്ങിരുന്നീടാം,
വേറിട്ടുചിലരിതിൽക്കറച്ചുമിരുന്നീടാം.
ഭൂവിതിലേതാനുംനാൾമാത്രമായുള്ളവാസം
കേവലമസത്തായവസ്തുവിന്നവസ്ഥയാം.
മാനുഷൻസത്താകയാലനന്തായുസ്സാണവ;-
നനന്താത്മാവിനുള്ളൊരായുധം ദേഹമത്രെ.
ആത്മാവുംദശ്നാദിഭുജിപ്പാനായിക്കൊണ്ടി-
ട്ടായുധമായദേഹംഭജിച്ചുകൊണ്ടീടുന്നു.
കായത്തെപ്പെരുമാറില്ലാത്മാവിങ്ങറങ്ങുമ്പോ;-
ളായുധമെപ്പോഴും നാമെടുക്കാതിരിയ്ക്കുംപോൽ.
വളരെവായിച്ചിട്ടുപുസ്തകംതാഴെവയ്ക്കു;-
മതുപോൽ,കൈകാലുകൾസുപ്തൻവിട്ടകന്നീടും.
നമ്മുടേപുസ്തകംപോൽ, കേവലം,കൈകാലുകളൊത്തു-
ള്ളിമ്മഹാശരീരവുമാത്മോപകരണംതാൻ.

൧൨.— തത്വമിത്തരംഗ്രഹിപ്പിക്കുവാൻവിജ്ഞരായ
സത്തമഗുരുക്കന്മാർപ്രത്യക്ഷപ്പെടുന്നതാം.

മാനുഷവേഷമാൎന്നമായാരൂപനാംഹരി-
താനുമീജ്ഞാനംതന്നേ കാണിച്ചുതരുന്നതും.
കായവുംകേട്ടവന്നാൽമറെറാന്നുസ്വീകരിയ്ക്കൂ;-
മായുധമൊടിയുമ്പോളതുപോൽമറെറാന്നേന്തും.
പുതിയപുസ്തകവുംസത്വരംകീറിപ്പോകാം:
പുതിയശരീരവുംവീണുപോയെന്നുംവരാം.
ശില്പമാ,യന്ത്ര,ജീവൻ,പുത്തനാംശരീരത്തേ
കെല്പോടുകൈക്കൊള്ളുന്നു;വാസ്തവമിതാകുന്നു.
കാലത്തിൻവൈഭവത്താൽക്കായംജീൎണ്ണിച്ചുപോമ-
ക്കാലത്തിൽവേറെകൊള്ളു;മിതുതാൻനടന്നീടും.

൧൩.— ആദ്യന്തമില്ലാത്തോരീയാത്മാവു,പണ്ടുംപല-
ഹൃദ്യമാംശരീരത്തെ കൈക്കൊണ്ടിട്ടുണ്ടാവണം.
മേലിലുമിതുപോലെ,നൂതനശരീരത്തെ-
യാലംബിച്ചീടുമെന്നു,മാലോചിച്ചറിയേണം.
ഉണ്ടായതാണുമേലിലുണ്ടാകുന്നതുമാണു
വേണ്ടേതുംസന്ദേഹമിക്കാൎയ്യത്തിൽ,ബുധന്മാരെ!.
ആശയുള്ളതുവരെയടങ്ങിയിരിയ്ക്കില്ല;
പേശലശരീരത്തേപ്രാപിയ്ക്കേഗതിയുള്ളു.
ഭോഗത്തിലിച്ഛകളും, വിവിധതരമായി-
ബ്ഭുംഗിതിങ്ങുന്നനല്ലോരിന്ദ്രിയസുഖങ്ങളു-
മുള്ളവർ,മോഹംസാധിച്ചീടുവാ,നുപാധിയെ-
ക്കൊള്ളാതേതരമില്ല:കൊറ്റകിലേതരമുള്ളൂ.
എത്രനാൾവരേനമ്മൾഭക്ഷണംകൈക്കൊണ്ടീടും?
പൈതീരുംവരേമാത്രം-പിന്നീടുഭുജിച്ചീടാ.
പിന്നീടുപ്രഥമന്നുംദൂരത്തുതള്ളുംനമ്മ;-
ളെന്നാപോ,ലാശതീൎന്നാൽസൎവ്വവുംസന്ത്യജിയ്ക്കാം.
ഓരോരോകമ്പളംപോ,ലോരോരോശരീരവു-

മോരോരോഭോഗേച്ഛയേപ്പൂരിപ്പിച്ചൊതുങ്ങീടും.
"സകലഭോഗങ്ങളുംഞാനനുഭവിച്ചെന്നും,
സകലമെനിയ്ക്കിപ്പോൾസ്വാധീനമാകുന്നൊന്നും,
സകലജീവികളുംഞാൻതാനാകുന്നവെന്നു,-
മേകവുംപുതുതായിക്കിട്ടുവാനില്ലയെന്നും,
ഏകനാംസ്വയംഭൂഞാൻതന്നെയായീടുന്നൊന്നു,-
മേകനാമെൻറയാത്മജ്യോതിസ്സാണെല്ലാമെന്നും,
ജനിക്കാനായീടട്ടേമരിക്കാനായീടട്ടേ-
യെനിയ്ക്കില്ലൊന്നുമെന്നും,ഞാനന്തഹീനനെന്നും,
നന്നായിട്ടുറച്ചീടാൻസാമർത്ഥ്യമെന്നുണ്ടാകു-
മന്നുതൊട്ടുപാധിയേ, നമ്മൾക്കുകൈക്കൊള്ളേണ്ടു.
സർവ്വമറിയുംഞാൻ,സർവ്വംഭുജിക്കുന്നു,
സർവ്വഗനെൻറജീവ;നെന്നുറച്ചീടാമെങ്കിൽ-
പ്പിന്നെയെന്തിനായൊരുദേഹത്തെബ് ഭജിച്ചീടു-?
ന്നന്നുതാൻനമ്മൾനിത്യമുക്തരായെന്നോക്കുവിൻ.

൨൦.— ഇപ്പാഠംപഠിപ്പിപ്പാനാചാര്യൻപ്രത്യക്ഷമാ-
മിപ്പാഠംമറക്കുമ്പോ,ളേവരുംദുഷിച്ചുപോം.
ദുഷിച്ചെന്നതിന്നുള്ള പ്രത്യക്ഷപ്രമാണമാം
പുനർജ്ജന്മമില്ലെന്നവാദകോലാഹലങ്ങൾ.
ആദർശമവർക്കുള്ള താശ്ചര്യാവഹങ്ങളാ-
മവർകാണാത്തതെല്ലാമില്ലാത്തതാണുപോലും!
"മണിക്കൂർജീവിച്ചാലുംസുഖമായ് ജ്ജീവിയ്ക്കണം,
കാണമാകിലുംവിററിട്ടോണമുണ്ണുകവേണം,
ക്ഷേത്രംകൊണ്ടെന്തുഫല?മെത്രയുംലജ്ജാവഹം!
വിഗ്രഹംകളഞ്ഞങ്ങുകൈത്തൊഴിൽശാലയാക്കാം,
ശ്രുതിയേവിശ്വസിപ്പോർമൂഢബുദ്ധികളല്ലോ;

ഓതിയ്ക്കോനനന്ധാത്മാവു!പോകട്ടെമറയത്തു."
ഇങ്ങനെയോരോവിധം പുലമ്പുംമൂഢന്മാൎക്കു
തങ്ങ,ളിദ്ദേഹമൊത്തുനശിയ്ക്കുമെന്നാം ചിന്ത.
ആയവ,ൎക്കവരു,മീലോകവും,ഞാനും,നീയും,
പേയാകുംനശ്വരമാ,ണെന്നതാശ്ചൎയ്യമല്ലോ!
ഈവിധം,മൃഗപ്രായർ,മനുജരാകുംകാലം
ദൈവവുമവതാരംചെയ്യുവാനുറച്ചീടും.
രൂപമററചിന്ത്യാത്മാവാകിയഭഗവാനും
രൂപമേററട്ടത്തെത്തുംനമ്മൾക്കുകണ്ടീടുവാൻ.
രൂപവുംമനോരമ്യമായിരിയ്ക്കയുംചെയ്യും;
രൂപസൗഭാഗ്യംപ്രയോജനത്താൽഗ്ഗണിപ്പൂനാം.
മീനിന്നുസുഭഗത്വമില്ലെന്നുതോന്നാം;-പക്ഷേ-
ജനകൻവിരൂപനെന്നാൎക്കുമേതോന്നുന്നില്ല.
നമ്മളെപ്പാലിപ്പവൻമത്സ്യമാണെങ്കിലെന്തു;
നമ്മൾക്കുനേത്രാഞ്ജനംതന്നെയാണക്കാഴ്ചയും.
ലോകരക്ഷിതാവാകുംഭഗവാൻതന്നെക്കാളും
ലോകത്തിൽസൗന്ദൎയ്യമിന്നാൎക്കവശ്യമായുള്ളു.

൨൧ — രണ്ടാമതായിട്ടീശൻവേഷിച്ചാൻകൂൎമ്മാകാരം,
കണ്ടോ,ലാമകൾക്കണ്ടോഭംഗിതൻകണികയും.
ശങ്കിച്ചില്ലാരും,ഭംഗിയിതുപോലൊരുജീവി-
യെങ്കിലുംവഹിപ്പതായുള്ളകൊണ്ടെന്നാകിലും.
സന്തതംസംഖ്യാതീതജീവിരക്ഷയേയതു-
താന്തന്നേവഹിച്ചിതു:ജീവരക്ഷതാൻഭംഗി.
തൽക്കാലമെല്ലാവരും,മൃത്യുബാധിയ്ക്കുമൂലം
ദുഃഖാൎത്തരായിത്തീൎന്നാർ,വ്യാധിതൻവശത്തിലായ്.
നിൎജ്ജരന്മാരൊക്കെയും,സജ്വരന്മാരായിട്ടു
ഗൎജ്ജനംചെയ്തീടിനാരേററവുംകരുണമായ്.

രാജസഗുണംവാച്ച ഭോഗലോലുപന്മാരെ
രാജയക്ഷ്മാവാംറാണിലാളിക്കുംപ്രേമത്തോടും.
വാനവന്മാരും,മഹാദാനവന്മാരും,ചെറു-
മാനവന്മാരു,മന്നുദീനരായുഴന്നുപോയ്.
അക്ഷത്തിൽചലിക്കുന്ന ഭൂഗോളത്തിനോടൊപ്പം
-സൂക്ഷിച്ചാൽ-ജ്യോതിസ്സെല്ലാംചലിപ്പതായിക്കാ
സൂക്ഷ്മമാ,മക്ഷത്തിൻെറമുനയാംധ്രുവംരണ്ടും [ണാം.
ലക്ഷ്യമാകയില്ലൊട്ടുംചലിച്ചുകൊള്ളുംവിധം.
നമ്മൾകാണുന്നതായധ്രുവതാരത്തെച്ചുററി
നിർമ്മലജ്യോതിസ്സുകൾതിരിയുന്നെല്ലാപ്പോഴും.
ധ്രുവനും,ധ്രുവത്തിൻെറഭാഗമാമക്ഷമുഖ-
മിവയും,തെല്ലുമാടിത്തിരിയാതിരിക്കുന്നു.
സ്ഥിരമാമദ്ദേശവുംപ്രാന്തദേശവുംതന്നെ
സുരന്മാർവസിപ്പേട;മായുസ്സങ്ങവക്കേറും.
ആയുസ്സുക്കുട്ടുംസുരർ,കായത്തെ,ക്കല്പാവധി-
യായാലേത്യജിച്ചീട്ടു; മനുഷ്യൻമറിച്ചത്രേ.
വേഗത്തിൽ ചലിയ്ക്കുന്നഭാഗത്തിൽവസിക്കിലേ
വേഗത്തിൽമൃതിപെട്ടു;കാര്യകാരണംമൂലം.
ഭംഗ,മാച്ചിരംജീ-വിസുരക്കമേററി,ട്ടവർ-
തങ്ങളിൽച്ചിന്തിച്ചൊരുസഭ ചേൎന്നാലോചിച്ചാർ.
മൃത്യുവിൻകൈയിൽനിന്നുമുക്തരാവതിന്നായി
പ്രത്യേകമോരോമാൎഗ്ഗംനിർദ്ദേശിച്ചോരോരുത്തർ.
ഒടുക്കം,മഹാവിഷ്ണു,തൽസഭാനാഥൻ,തെളി-
ഞ്ഞൊടുക്കാൻ,മരണത്തെ,മാൎഗ്ഗമൊന്നരുൾചെയ്താൻ.
"അല്ലയോ! മിത്രങ്ങളേ, മൃതിയെജ്ജയിയ്ക്കുവാൻ
ചൊല്ലുവേനുപായംഞാ,നേവരുംകേട്ടുകൊൾവിൻ.
ക്ഷീരാബ്ധിനിരന്തരംപാരാതെമഥിയ്ക്കുമ്പോൾ,
വീരരെ,യതിൽനിന്നുപീയൂഷമുണ്ടായ്വരും;

പീയൂഷംസേവിച്ചീടിലായവർമരിയ്ക്കില്ല;
പ്രായഭേദവുംപോകും;ദേഹഗ്ലാനിയുംവരാ"
ഈവിധംവിശ്വംഭരൻ,പുത്രമാരിപോൽത്തുകും-
ദിവ്യവാക്യങ്ങൾകേട്ടദേവകളെല്ലാവരും,
കടമ്പാംവൃക്ഷമൊട്ടിട്ടെന്നപോൽ,രോമാഞ്ചംപൂ-
ണ്ടുടനേചൊന്നാരൊപ്പം,നന്ദിയോടേവംവിധം:-
"ഭോ! പ്രഭോ, ഭവാദൃശന്മാരുടെവാക്കാണല്ലോ
ഭാവുകവഷ്ത്തിൻെറപ്രാരംഭസ്തനിതങ്ങൾ.
സങ്കല്പാൽജ്ജഗത്രയംസാമ്പ്രതംചമപ്പോൻെറ
സങ്കഥത്രുട,ന്നപ്പോളങ്കുരിച്ചീടുംഫലം.
നന്ദിയോടവിടത്തേസന്ദേശമെല്ലാംഞങ്ങ-
ളിന്നിതാതലതാഴ്ത്തിവന്ദിച്ചുകൊണ്ടാടുന്നോൻ."
ഈവിധംപറഞ്ഞവരേവരുമടങ്ങിനാർ;
ദേവേശേംഗിതസാര,മിവക്കെന്തറിഞ്ഞീടാം!.

൨൨.— കല്യാണരൂപൻതൻെറ ചൊല്ലിനുള്ളത്ഥം

ചൊല്ലാം:-

ചൊല്ലെഴും സ്ഥൂലത്തിങ്കൽനിന്നിട്ടുസൂക്ഷ്മത്തിനെ,
നല്ലപോൽവേർതിരിച്ചാൽ,പാൽവിട്ടുവെണ്ണപോലെ
ചൊല്ലെഴുംസാരംകിട്ടും; കിട്ടേണ്ടതതുതന്നെ.
സ്ഥൂലമായിരിയ്ക്കുന്നസാരഹീനത്തിൽനിന്ന
സൂക്ഷ്മമായുള്ള സാരംവേർതിരിച്ചെടുക്കണം.
എങ്ങിനെയതുവേണ്ടൂ?മങ്ങാതെനിരന്തരം
തുംഗമായ് ചെയ്യുംപരിശ്രമത്താൽത്തന്നേവേണം.
ചേഷ്ടയില്ലായ്കയല്ലോസ്പഷ്ടമായുള്ള മൃത്യു;
ചേഷ്ടിച്ചുനിരന്തരംക്ഷോഭത്തെവരുത്തുകി-
ലിഷ്ടകാമങ്ങളെല്ലാമപൃഷ്ടമായ്സാധിച്ചീടും;
വിഷ്ടരശ്രവസ്സിതുകണ്ടുതാൻകല്പിച്ചതാം.

അസത്തിൽനിന്നു,സത്തുവേറാക്കിബ്ഭജിച്ചീടി-
ലസത്താംമൃതിയുണ്ടോബാധിച്ചുകൊണ്ടിടുന്നു!
ഗോവിന്ദൻതൻെറദിവ്യമുപദേശങ്ങളേവം-
ശ്രവണംചെയ്തോ,രതുഘോഷിച്ചാർവിശ്വമെല്ലാം.
വെക്കം,മക്കഥകേട്ടോരാനന്ദാബ്ധിയിൽനീന്തി
പുക്കിതുസന്നദ്ധരായ്ക്ഷീരസാഗരതീരെ.
കശ്യപകുലക്കാരായ്,ദ്ദേവസോദരന്മാരായ്,
വിശ്വവിക്ഷോഭവീര്യഭ്രയിഷ്ഠപ്രവരരായ്,
ദിതിജന്മാരെന്നേററംവിദിത,രൊത്തുക്കൂടി
ബോധിച്ചീയവസ്ഥതൻസാരാൎത്ഥംവേണ്ടുംവിധം.
മത്സരംവെടിഞ്ഞുടൻ,ക്ഷീരാബ്ധിമഥിയ്ക്കുവാൻ
വാസവാദ്യമരൗഘമൊന്നിച്ചുപുറപ്പെട്ടാർ.

൨൩.— ഗംഭീരാസ്പദമായിട്ടനന്താലയമാമീ-
യംഭോധിമഥിയ്ക്കുവാൻചേൎന്നീടുംമത്തൊന്നിനേ
പാൎത്തതിൽ,ഭ്രവിതാനംവിട്ടിട്ടുമേലുംകീഴ-
മെത്രയോയോജനപ്പാടെത്തി,യീലോകംമുററു-
മൊത്തുചേൎത്തല്ലാനോളംഭ്രട്ടരെന്നുള്ളനാമം
സാൎത്ഥകമാക്കിവാഴുംമന്ദരശൈലേന്ദ്രൻതാ-
നൊത്തവനെന്നു,വേദവേദ്യനാംഭഗവാൻെറ-
ചിത്തസങ്കല്പംകണ്ടുസൎവ്വരുംസന്തോഷിച്ചാർ.
മന്നിതുവഹിപ്പോനെയെങ്ങിനെയിളക്കീടു-
മെന്നുള്ളസന്ദേഹംകണ്ടരുളിനളിനാക്ഷൻ:-
"പന്നഗൻലോകോത്തരശക്തനായ്,വിഷഭ്രത്താ,
യുന്നതൻ,ലോകംതാങ്ങുമനന്തൻ,ഭുജംഗമൻ-
തന്നോടുചൊല്ലീടുവിനിക്രിയനടത്തുവാ"-
നെന്നുള്ള,ഭ്രതഭവ്യൻതന്നുള്ളംപോലെ,ശൈലം,
തന്നുടെഫണംതന്നിൽത്താങ്ങിയബ്ഭോഗീശ്വരൻ

നന്ദിയോടാനയിച്ചാൻകലശാംബുധിതന്നിൽ.
ഉന്നതപർവ്വതത്തെത്താഴത്തുവയ്ക്കുന്നാകിൽ-
ത്തന്നുടെഘനംകൊണ്ടു,പിന്നെയുംമുന്നേപ്പോലെ,
മന്നിടംതന്നിൽത്താണുനന്നായിട്ടുറച്ചുപോ-
മെന്നതോർത്തെല്ലാവരുമമ്പരന്നുപോയപ്പോൾ.
അന്നേരംഭക്തപ്രിയനച്യുതൻനാരായണൻ
തന്നുടെഭക്തന്മാരെസാന്ത്വനംചെയ്തുചൊന്നാൻ.
"വഹിച്ചുകൊള്ളാംഞാനിപ്പർവ്വത,മതിന്നിപ്പോൾ
വിഹിതാകരംക്രൂർമ്മവടിവൊന്നെടുക്കുന്നേൻ.
പർവ്വതംവഹിയ്ക്കുവാൻതക്കതായൊരുരൂപം
സർവ്വരുംകണ്ടീടുവിനാദിത്യദൈത്യന്മാരെ!"
ഈവിധംകല്പിച്ചൊരുകച്ഛപവടിവാർന്ന
ദേവൻതൻപുറ,ത്തഹി,ഭൂധരേന്ദ്രനേവച്ചാൻ.
വിശ്വത്തിൻസൃഷ്ടിസ്ഥിതിസംഹാരംചെയ്യുന്നൊരു
വിശേഷശനിക്കാര്യത്തിനെന്തുവാൻപരിക്ലേശം?

൨൪.— പാരിയ്ക്കുംഭാരമുള്ളപർവ്വതംചലിപ്പിച്ചു
പമ്പരംപോലെചുററിച്ചീടുവാൻ,ബലംകൂടി,
നീളത്തിൽപ്പുഷ്ടിയുള്ളപാശമെന്തെന്നുചിന്തി-
ച്ചാളീടുംകരുത്തുള്ളവാസുകിനാഗത്തിനെ,
ബന്ധമോക്ഷദൻ,കല്പിച്ചതിനാ,ലായതിനെ-
ബ്ബന്ധിച്ചുമഥനവുംതുടങ്ങി,ദേവാസുരർ.
സുരന്മാർപച്ഛത്തില്,മസുരർതലയ്ക്കല്-
മിരുഭാഗമായ്നിന്നുസർപ്പത്തെപ്പിടിച്ചിതു.
ഒരുക്കൂട്ടക്കാർവലിച്ചയച്ചുകൊടുത്തീടും-
മറുഭാഗക്കാർവലിച്ചയയ്ക്കുമതുനേരം.
മന്ദരംചക്രംപോ,ലനേററവുംവേഗംചുററി;
ന.ന്നായിസ്സമുദ്രവുംകലങ്ങിമറിഞ്ഞിതു;

വെള്ളത്തിൻതിരനാലുഭാഗത്തുമലച്ചിതു;
വെള്ളത്തുള്ളികൾചിന്നിവാനത്തെമറച്ചിതു;
വെള്ളവുംതിളച്ചുപാൽനുരകൾതെറിച്ചിതു;
വെള്ളത്തിന്നുള്ളിൽവാഴും ജീവികൾമരിച്ചിതു;
മന്ദരംപമ്പരംപോലമന്ദംചലിച്ചിതു;
കന്ദരേക്ഷീരംകേറിപ്പതഞ്ഞുതെറിച്ചിതു;
പാറകൾപൊട്ടിപ്പിളന്നെങ്ങുമേതെറിച്ചിതു;
നീറായിക്കോടികോടിജ്ജീവികൾമരിച്ചിതു;
വൃക്ഷങ്ങൾപൊട്ടിഗേഹലാരമലറിപ്പതിച്ചിതു;
പക്ഷികൾപറന്നെങ്ങും വിവിധംചിലച്ചിതു;
നിർജ്ജരന്മാരുമേററംസജ്ജരാമസുരരും
വിജ്വരന്മാരായ്പാരംഗർജ്ജിച്ചുശ്രമിച്ചിതു;
തരുക്കൾ,ചെടികളും,വല്ലികൾ,ലോഹങ്ങളും,
പരുക്കാൽച്ചാറുവാൻപയസ്സിൽലയിച്ചിതു;
അദ്രിയോടൊത്തുചുററുംക്ഷീരമങ്ങൌഷധത്തിൻ-
സദ്രസത്തോടുചേൻവെണ്ണയായുറച്ചിതു;
കയറാംഭോഗീശ്വരൻകായക്ലേശങ്ങൾമൂലം
കടുതായ്ക്കുടെക്കൂടെക്കാകോളംവമിച്ചിതു;
തലയ്ക്കൽനില്ക്കുംദനുപുത്രന്മാർ,വിഷച്ചൂടാ-
ലലച്ചിൽപററി,നില്പാനാവാതെമോഹിച്ചിതു;
തുടൻപണിപ്പെടാൻവയ്യാതെ,യെല്ലാവരും
പിടിയുംമുറുകാതെ,വിശ്രമംകൊതിച്ചിതു;
ആശ്രിതപരായണൻമുകുന്ദൻതിരുവടി-
യാശ്രിതന്മാൎക്കുശക്തികൊടുത്തുതുണച്ചിതു;
വീണ്ടുമുന്മേഷംപൂണ്ടുരണ്ടുകൂട്ടരുംരസം-
പൂണ്ടുകൊണ്ടാകുംപോലെ:വാരിധിമഥിച്ചിതു.

൨൫.— മഥനംചെയ്തീടുന്നദുഗ്ദ്ധാബ്ധിതന്നിൽനിന്ന
പ്പൃഥുവാംനവനീതംപ്രത്യക്ഷമായപോലെ,
ഹ്ലാദൈകമയൻ,ശാന്തൻ,പീയൂഷകരൻഹൃദ്യ-
നാദ്യമേസമുല്പന്നനായിതുകലാനിധി.
പിന്നീടുസൗന്ദൎയ്യത്തിന്നധിദേവതയാകു-
മിന്ദീവരാക്ഷി,ശുഭ്രാംബരയായ്സ്മിതാസ്യയാ-
യപ്പൊഴുതുണ്ടായോരുനെയ്ക്കടലിങ്കൽനിന്നി-
ട്ടുല്പന്നയായാൾപത്മസ്ഥിതയായ് ശ്രീദേവിയാൾ.
വീൎയ്യമെന്നുള്ളതായമഹത്താംഗുണത്തിന്നും,
ശൗൎയ്യമെന്നിവററയ്ക്കുംദേവി,വാരുണി,യുണ്ടായ്.
ശുഭ്രത്വംഭംഗിവേഗംധീരത്വമിവയൊത്തു
വീരനാമുച്ചൈശ്ശ്രവസ്സശ്വവുംപിന്നെയുണ്ടായ്.
കൗതുകപ്രദമായിട്ടിദിവ്യദിവ്യമായുള്ള
കൗസ്തുഭമെന്നരത്നമുണ്ടായിവന്നീടിനാൻ.
ആരെന്നാകിലുംതൻെറയാഗ്രഹമപേക്ഷിച്ചാൽ
പ്പാരാതെസാധിപ്പിയ്ക്കുംകല്പവൃക്ഷവും, പിന്നെ-
യാഗ്രഹംകരന്നൊടുത്തീടുവാ, നെല്ലാനാളും
വ്യഗ്രത്വംവിട്ടുനില്ക്കുംസുരഭിപ്പശുതാനു-
മുണ്ടായിക്രമത്തി, ലന്നവിടെദ്ദിവ്യങ്ങളായ്
വേണ്ടതൊക്കയുംതരുംവസ്തുക്കൾബഹുവിധം.
പിന്നെയുംമഥിക്കുമ്പോൾപോന്നുവന്നുയന്നിതു
വന്ദ്യനാംഭഗവാൻെറമറെറാരുധന്യരൂപം.
ആരോഗ്യാധിപനായദേവനാംധന്വന്തരി,
നീരോഗമാക്കിദ്ദേഹിദേഹരക്ഷണത്തിനായ്,
തന്നുടെകരത്തിങ്കൽധാവള്യംതുളുമ്പുന്ന
സന്നമാംപാത്രംതന്നിൽതുളുമ്പുംസുധയോടു-
മിന്ദ്രാദിസുരന്മാർനിന്നരുളുംഢിക്കിലേയ്ക്കു.

മന്ദമായ്നടകൊണ്ടാൻസർവ്വരുംനോക്കിനില്ക്കെ
ശ്വേതമാംവർണ്ണത്തോടുംനാലുദന്തങ്ങളോടും,
മാതംഗവരൻവന്നുപൊങ്ങിനാനനന്തരം.
മേദുരനാകമൈരാവതമാംദ്വിപേന്ദ്രനെ,
സാദരമിന്ദ്രൻ, തന്റെപാട്ടിലാക്കിനാൻമുദാ.
ക്ഷീണിച്ചുവിവശനാംവാസുകി, യതുനേരം
ത്രാണിവിട്ടേററംവമിച്ചീടിനാൻഹാലാഹലം.
അന്തംവിട്ടുദ്വമിച്ചവിഷത്തിൻപ്രവാഹത്താൽ
വെന്തുപോംലോകമെന്നുഭയന്നാരെല്ലാവരും.
സർവ്വജ്ഞനായകാലകാലനാക്കാളകൂട-
മൂർവ്വിയിൽവീഴാതേററു; വിഷ്ണുവിൻനാമത്രയം
സ്മരിച്ചുപാനംചെയ്തു; സൂക്ഷിച്ചുസ്വകണ്ഠത്തിൽ;
ഹരിച്ചുലോകപീഡ; ധരിച്ചുകണ്ഠേകാളം

ഉ.ന്വ.— പീയൂഷംനിറച്ചുള്ളഭാജനത്തോടുകൂടി
പ്പോയിടുംധന്വന്തരിതന്നേക്കണ്ടസുരന്മാർ,
അടുത്തുചെന്നുവേഗംപീയൂഷകുംഭത്തിനെ-
പടുത്വമോടുംതട്ടിപ്പറിച്ചുകൊണ്ടുപോന്നാർ.
ദേവന്മാരതുകണ്ടുദേവദേവനേക്കൂപ്പി
കേവലംസങ്കടങ്ങളുണർത്തിച്ചെപ്പേരുമേ.
അതുകേ,ട്ടപ്പോൾതന്നെകൗസ്തുഭാങ്കിതൻദേവൻ
ചേതോമോഹനമാകുംമോഹിനീവടിവാന്നു;
ദൈത്യരേമയക്കുവാൻ,തൽസമീപത്തിൽചെന്നു,
നിസ്തുല്യവിലാസേനപീയൂഷംയാചിച്ചിതു.
മോഹിനിതനിയ്ക്കുള്ളമോഹനസൌന്ദര്യത്താൽ
മോഹിതന്മാരാമവർകൊടുത്താർസുധാകുംഭം.
മന്ദാക്ഷമദ്യപാനാൽമത്തരായതുകൊണ്ടും,

സുന്ദരീചില്ലിവില്ലിൻതല്ലിനാൽതളൎന്നിട്ടു-
മവശന്മാരായ് വന്നോരസുരരറിയാതെ-
യവളുംനടകൊണ്ടാ, ളമരസമക്ഷത്തിൽ.
അമരൎക്കെല്ലാവൎക്കുമമൃതംവിളമ്പിനാ-
നവൎക്കമമൎത്ത്യത്വമന്നാളിൽയഥാൎത്ഥമായ്.

൨൦.— ത്രൈലോക്യമനോഹരിതങ്ങളേച്ചതിച്ചെന്ന-
താലോക്യദൈതേയന്മാർലജ്ജിതരായാർത്തുലോം.
തത്രൈവ, രാഹുവെന്നുള്ളസുരൻത്രിദശൻെറ
കൃത്രിമവേഷംപൂണ്ടുദേവസംഘത്തിൽചെന്നാൻ.
മററുള്ളനിൎജ്ജരന്മാരമൃതംസേവിച്ചപോൽ
തെററന്നാരാഹുതാനുംഭുജിച്ചാൻസുധാസാരം.
സൂക്ഷിച്ചീസ്ഥിതികണ്ടുസൂൎയ്യചന്ദ്രന്മാർവേഗം,
ലക്ഷ്മീകാന്തനെക്കുറിപ്പ്പ്പിട്ടീവാൎത്തനിവേദിച്ചാർ.
ഹരിയു, മവൻതലയരിഞ്ഞാനുടൻ;പക്ഷേ,
മരിച്ചില്ലവൻതല, സുധയേവായ്ക്കൊണ്ടുകയാൽ.
പീയൂഷമാഹാത്മ്യവുംതന്നുടെമാഹാത്മ്യവു-
മീയൊരുകൎമ്മംകൊണ്ടുകാണിച്ചാൻഭഗവാനും.
രാഹുവിന്നന്നുതൊട്ടു, ഭാസ്കരചന്ദ്രന്മാരിൽ
സഹ്യമല്ലാത്തവൈരംവൎദ്ധിക്കനിമിത്തമായ്,
വാവിൻനാളുപരാഗംകാണുന്നുപലപ്പോഴും:
ദേവന്മാരമരരായ, യമൃതമശിയ്ക്കയാൽ.

൨൧.— അക്കണ്ടമമൃതത്തെസ്സുമനസ്സുകളെല്ലാ-
മാമോദാൽഭുജിച്ച,തിൽശേഷിച്ചഭാഗത്തിനേ,
ചന്ദ്രനെയേല്പിക്കയാ, ലമൃതാംശുവായ് ചന്ദ്ര-
നാനന്ദഗാത്ര, നോഷധീശനുമായിത്തീൎന്നാൻ.
ഹേതുവിതാക്കിക്കൊണ്ടുദിതിജന്മാരുംരണ,-

മതിഭീഷണ,മാദിതേയരുമായിച്ചെയ്യാർ.
സമ്പൂർണ്ണജയമതിലമർത്ത്യന്മാർക്കായ്; സുഖം-
സമ്പ്രാപ്യലോകംചിരംമോദി,ച്ചിതതിന്മൂലം.

വൻ.— പാലാഴികടഞ്ഞതാംവലുതാംകഥതന്നിൽ
ചേലോടേപലസാരംസൂക്ഷ്മമായ്ക്കണ്ടിടുന്നു.
സ്വാസ്ഥ്യമായോർത്തീടുമ്പോൾ, സമുദ്രംജലത്തിൻെറ-
യാസ്ഥാനദേശമാകു; ന്നതിൻെറവാസനയാൽ
താഴത്തേയ്ക്കൊഴുകീടുംസമുദ്രനിരപ്പോള-
മാഴിയിൽചെന്നുചേരുംജലത്തിൻധർമ്മമേവം.
സർവ്വമാംജലത്തിനുമാകരംസമുദ്രമാം:
സർവ്വജീവനുംജലംതന്നിൽനിന്നുണ്ടാകുന്നു.
അതിനാൽ, സമുദ്രമാംജീവനുമൂലസ്ഥാന;-
മതുനാം, വർഷമില്ലാതാകുമ്പോൾദർശിപ്പതാം.
വർഷശോഷണകാലേ'ഹ്രജീവികളൊത്തു-
കൃഷിയുംനശിച്ചുഭൂരൂഢശൂന്യമായ്ത്തീരും.
ദൃഷ്ടാന്തമിതുകൊണ്ടു, ജീവൻെറയാധാരമായ്
സ്പഷ്ടമേകാണാകുന്നജലത്തെയെല്ലാവരും.
-അതിലുംവിശേഷിച്ചു-ജീവനമെന്നവാക്കി-
ന്നോതീടുമർത്ഥം-ജലം-ജീവ-നീരാണ്ടാണല്ലോ.
ജലമാ, ണിതുകൊണ്ടും, ജീവനസ്ഥാനമെന്നു
പലരും-മഹാത്മാക്കൾ-പണ്ടുതാൻകണ്ടതല്ലൊ
സമുദ്രമഥനവും,ജീവിതമഥനവും
സമമായറിയുന്നുനത്തുക്കളെന്നുമിന്നും.
മടിയന്മാർക്കാർക്കുമിന്നുനാതിയുണ്ടാകില്ല;
മടിവിട്ടവർകാണും, മഥനവിധിക്രമം
ഓരോരോമഹാദ്വീപംചിലർചെന്നെത്തിക്കാണു-
മോരോരോമഹാഗ്രന്ഥംചിലരുചമച്ചീടും;

മഹത്വമേറിടുന്നതത്വങ്ങൾകാണുംചിലർ;
മോഹനകലകളാൽമോഹിപ്പിക്കുന്നുചിലർ.
ഇങ്ങനെജീവിതത്തെമഥിയ്ക്കുംമഹാത്മാക്കൾ
മംഗലചരിതത്താൽനിതരാംവിളങ്ങുന്നു.
അചസന്മാരായവർജനസഞ്ചയംതന്നിൽ
വിലയററതിഭാരമാത്രരായ്വർത്തിപ്പതാം.
മടിയന്മാർക്കെല്ലാരുമാതൃകാമനുഷ്യർതൻ-
വടിവുകാണുന്നില്ലേ?—സ്വസ്ഥമായിരിയ്ക്കണ-
മുണ്ണുന്നമുറങ്ങണംവിശ്രമിയ്ക്കണമെന്നാ-
യെണ്ണുകമാത്രംചെയ്യാം;പണവുമുണ്ടാകണം.
ഈവിധമുള്ളോർമാത്രംഭാഗ്യവാന്മാരെന്നവർ-
ഭാവിച്ചുകൊള്ളും;സ്വതേകാശിനുംപിടിയാത്തോർ.
ഒരുദിക്കിലുംപോകാ,തൊരുജോലിയുംചെയ്യാ,
തിരവുംപകൽതാനുംപോക്കീടുന്നവർക്കുണ്ടോ,
സമുദ്രമഥനമാംജീവിതമഥനത്തിൽ
സമയംചെലവാക്കാൻതക്കപോൽജ്ജീവിതത്തെ
പ്രവൃത്തിയുക്തമാക്കി,ഫലവത്തുകളാക്കി,
പ്രവൃദ്ധമാക്കിക്കൊൾവാൻതങ്ങൾക്കസാധിക്കുന്നു.

൩൦. — ഈനമ്മളെല്ലാവരുമാത്മീകമെന്നും,പിന്നെ
ലൗകികമെന്നും,രണ്ടുഭാഗങ്ങളുള്ളോരല്ലൊ.
ആത്മീകംമാത്രമാകുന്നെങ്കി,ലീലോകത്തിങ്ക-
ലാർക്കുമേജീവിച്ചീടാൻസാധ്യമാകുകയില്ലാ.
ജഡമാത്രരാണെങ്കിൽ മരവുംകല്ലുംപോലെ
ദൃഢരായിരുന്നേനേ,ചേഷ്ടിക്കാതൊരിക്കലും.
മനുഷ്യരതിന്മൂലംജഡവുംചൈതന്യവു-
മനുരഞ്ജിച്ചുകൊണ്ടുജീവിച്ചുവസിക്കുന്നു.
ചൈതന്യഭാഗമായിക്കാഴ്ചയുംഗന്ധംരുചി-

യാദിയാംഗുണങ്ങളോടൊത്തുവർത്തിപ്പുനിത്യം.
വിശ്രമ, മുറക്കവും, മടിയായിരിക്കലു-
മാശ്രയിയ്ക്കുന്നനമ്മൾജഡത്തിൻഗുണങ്ങളായ്.
മാനുഷൻമാത്രമല്ല-ബ്രഹ്മാവുവരെയിന്നു
ജനിച്ചുള്ളവരെല്ലാമീരണ്ടുംചേർന്നോരത്രേ.
ബോധത്തെത്തരുന്നതാമാത്മാവിന്നുള്ള ഭാഗം;
രൂപത്തെത്തരുന്നതുജഡഭാഗത്തിൻഗുണം.
ജീവിതസമുദ്രമാമിക്കലപ്പിനെക്കട-
ഞ്ഞേവരു, മാത്മാവിനെ, വേർതിരിച്ചെടുത്തിടും.
വൻപിച്ചുള്ളിസമുദ്രം, മൃതിയുംമുക്തിതാനു-
മൻപിലൊന്നിച്ചുചേർന്നമിശ്രവസ്തുവാകയാ-
ലതിനെമഥിയ്ക്കുമ്പോൾ, നശ്വരമായുള്ളതും,
മൃതിയുള്ളതുമായിട്ടുള്ളതിൽനിന്നുതന്നെ,
മരണമില്ലാത്തതുംശാശ്വതമായുള്ളതും,
ശരിയായിട്ടുനമ്മൾവേർതിരിച്ചെടുക്കുന്നു.
ജീവിതമാകെനമ്മൾപ്രവൃത്തിയുക്തമാക്കി-
ത്തീർക്കണംകണ്ണുംമൂക്കുമൊക്കയുമൊരുപോലെ;
അന്തരിന്ദ്രിയംതാനുംബഹിരിന്ദ്രിയംപോലെ-
യെന്തിനുംശക്തിയുള്ളതാക്കിക്കൊള്ളുകവേണം;
ആലസ്യമടക്കുവാൻയാതൊരുവിധത്തിലു-
മാലോചി-ച്ചനുവദിയ്ക്കാതെകണ്ടിരിയ്ക്കണം;
മനസ്സുമതുപോല,ങ്ങുൽകൃഷ്ടകാര്യങ്ങളെ
മനനംചെയ്തീടുവാൻശക്തമാക്കുകവേണം.

ന ഫ.— കല്യാണനിലയമാംഭൂമിതൻഘടകത്തിൽ

നല്ലപോൽസ്ഥിരമായിട്ടുള്ളതുശിലോച്ചയം;
മനുഷ്യൻതന്റെയംശമായുള്ളശരീരത്തിൽ,
മനസ്സു, മഹത്തയുംസ്ഥിരമല്ലെന്നാകിലും,

താരതമ്യത്താ, "ലഹം" കൂടുതൽസ്ഥിരമായി
തേറീടാം; ധരിത്രിതന്നാകർഷശക്തികൊണ്ടി-
ട്ടെത്രയുമുറച്ചതാ; യങ്ങിനെ "യഹം" താനു,
മെപ്പേർപ്പെട്ടതായുള്ള പ്രപഞ്ചവസ്തുക്കളു-
മേറിയമോഹങ്ങളുംബാധിച്ചിട്ടാകുംവണ്ണ-
മുറപ്പിച്ചധികംനാൾനിന്നിക്കൊണ്ടിരിയ്ക്കുന്നു.
ജഡവസ്തുക്കൾതന്നി "ലഹന്ത" യെന്നുള്ളതു
ദൃഢമായ്‌രൂഢമൂലമായിട്ടുവസിയ്ക്കുന്നു.
സംസാരസമുദ്രത്തെമഥിപ്പോരെല്ലാവരു-
മുത്സാഹമോടുമത്തായഹന്തയെടുക്കണം
എങ്ങിനെവേണമെന്നുപറയാം:- മിക്കാണായ
തിങ്ങിനപ്രപഞ്ചമാംവിഷയങ്ങളിൽനിന്നു
മങ്ങാതീ "യഹ" ത്തിനെവേർതിരിച്ചെടുത്തിട്ടു്,
മംഗലസുഖത്തിന്നും, ശക്തികളെല്ലാററിന്നു,-
മാകർഷമിവററിന്നു, മുത്ഭവസ്ഥാനം ദൈവ-
മാകുന്നാതെന്നു, നന്നായ് ചിന്തകൊണ്ടറിഞ്ഞിട്ടു്,-
നിത്യനായിരിയ്ക്കുന്നാദേവനാംക്രമ്മമെന്നു-
ള്ളസ്ഥിവാരത്തിൽനല്ലബലമായുറപ്പിച്ചു-
കൊള്ളണം; മതിന്നുള്ള മാർഗ്ഗവും, മാലോചിച്ചു-
കൊള്ളുകിലാനന്ദംതാ; നില്ലസംശയമേതും.
നിത്യവുമനിത്യവുമിന്നതാണെന്നുകാട്ടാൻ,
പ്രത്യേകംശക്തമായിട്ടുള്ളതുവിവേകംതാൻ.
അപരിച്ഛേദ്യമായിട്ടുള്ളൊരുവിവേകമാ-
മനന്തൻതന്നാൽമാത്രമിക്കാര്യംസാധിപ്പതാം.
പിന്നെ, നാം "മഹ" ത്തിനെക്ഷമയോടൊത്തുനന്നായ
ധന്യമാംപരിശ്രമവാസുകിതന്നെക്കൊണ്ടു
ബന്ധിച്ചുമഥിയ്ക്കണം; മഥനത്തിന്റെയർത്ഥം

ന്തതംകത്ത്വ്യത്തെച്ചെയ്യുകയെന്നുള്ളതല്ലൊ.
ജീവിതംതന്നിലുള്ളസകലകമ്മത്തിലു-
മേവരും"മഥനത്തെ"യെസഞ്ചരിപ്പിച്ചീടണം;
കമ്മങ്ങളെല്ലാററേയും, കായികം, മാനസിക-
മാത്മിക, മിവയുടെശക്തികൾയോജിപ്പിച്ചു,
ദൃഢമായ്, സ്ഥിരമായിസമ്പൂണ്ണമായിട്ടുള്ള
പ്രൗഢമാമുത്സാഹത്തോടാചരിയ്ക്കുയുംവേണം.
ഇതുതാൻ, സാധാരണ, ജീവിതസാഗരത്തിൽ
മഥനമെന്നുള്ളതും; വാസ്തവമിതല്ലയോ?
പിന്നെയുമൊന്നുണ്ടോതാം:- ഭൂധരനാഥനായും,
കിന്നരഗന്ധവ്വയക്ഷാധിപസ്ഥാനമായും,
നിന്നുപോരുന്ന, കുന്നിന്നീശനാംമന്ദരത്തെ-
യിന്നു, നാം, നമ്മൾക്കുള്ളോരിന്ദ്രിയാദികൾക്കെല്ലാം
നിത്യവുമധിഷ്ഠിതമായദേഹത്തോത്താങ്ങു-
മുത്തുംഗംനട്ടെല്ലിലെസുഷുമ്നയെന്നായ്ക്കാണും.
യോഗിതൻപരിശ്രമപ്രാണായാമമായീടും,
ഭോഗിപോൽ, പ്ലവമാനപൂരിതനാഡികളാ-
മിഡപിംഗളകളാൽചുററപ്പെ, ട്ടവയാലേ
വടിവിൽപ്രേരിപ്പിച്ചകുണ്ഡലിനിയാംശക്തി,
ക്രമമാംമൂലാധാരേസ്ഥാപിതമായും, പിന്നെ
നിമ്മൂലംമൂർധ്നിസഹസ്രാരപത്മഗമായു-
മിരിയ്ക്കുന്നതാംസുഷുമ്നാഖ്യഭൂധരൻതന്നെ
പ്രേരണംചെയ്യുന്നതാംപാലാഴിമഥനവും.
സുഷുമ്നാമഥനത്തിൽ, പാലാഴിതന്നിൽനിന്നു-
മോഷധീശാദിപ്രാപ്തിയുണ്ടായവിധംതന്നെ,
യാധാരമാറുംപലസിദ്ധികളോട്ടുകൂടി-
ട്ടാദാനംചെയ്തി, ട്ടൊടുക്കത്തു, ചിൽപ്രകാശമാ-

മത്മാവേപ്രാപിച്ചമൃതത്വവുംനേടിക്കൊള്ളു-
മാത്മനികാണാമിദംമഥനത്തിന്റെസാരം.

൩൨.— ഇനിയും ചൊല്ലുന്നുണ്ട്:- ജീവിതമഥനത്തിൽ-
ത്തുനിയുമൃതസാഹിയ്യ്ക്കുസുലഭംപദാൎത്ഥങ്ങൾ:
ആദ്യമായ്, സുരനായുമസുരനല്ലാതായും
ശ്ലാഘ്യയോഗ്യനാംനിങ്ങൾക്കായിട്ടു, നിൎമ്മലവും
പക്ഷപാതങ്ങൾചേരാമെങ്കിലും, തെളിഞ്ഞതും
നക്ഷത്രനാഥനധിദേവതയാകുന്നതും
യാതൊന്നാകുന്നുപാത്രാ,—ലായതുമനസ്സാണു-
പ്രീതിയാലതുനേടും; പിന്നെയുമതേവിധം
സൗന്ദൎയ്യദേവിയായലക്ഷ്മീതന്നനുഗ്രഹം-
വന്നീടു; മതുകൊണ്ടുനമുക്കുള്ളാകാരവും
സാത്വികമായിട്ടേററമാകൎഷണീയമാകു,-
മതിനാൽമനസ്സുക്തിചിതറിക്കളയാതെ
യതിയായ്ശേഖരിച്ചുസൂക്ഷിക്കനിമിത്തമാ-
യധികംശ്രീമാന്മാരായ്ഭവിച്ചുകൊണ്ടിടുമേ.
അപ്പോഴ്വതവരെല്ലാംവീൎയ്യശൗൎയ്യാധിഷ്ഠയാം
ചൊല്ലൊങ്ങുംവാരുണിയാൽവീരകൎമ്മികളാകും.
നാലാമതുച്ചൈശ്രവസ്സിന്റെപോൽകൈകാലുകൾ
ബലവീൎയ്യാഢ്യമാകും; വേഗതയുണ്ടായ്വരും.
അഞ്ചാമതായി, വിലമതിയ്ക്കാനാവാത്തതാ-
മഞ്ചിതപ്രഭചിന്തുംകൗസ്തുഭരത്നംപോലെ,
നമ്മുടെമനസ്സെല്ലാംശോഭയാൽകുളിൎത്തീടും;
മേന്മയിൽദ്ദിവ്യങ്ങളാംബോധവുമുദിച്ചീടും.
അതിനാലാറമതാ, യാവശ്യപ്പെടുന്നത-
ങ്ങതിയായ്ലഭിപ്പാനു, മന്യൎക്കുകൊടുപ്പാനു-

മുതകുന്നതായുള്ള, യോഗിതൻദിവ്യശക്തി-
യുള്ളവാംപാരിജാതധേനുവിത്ര്വങ്ങളായ്.
ഏഴാമ, താരോഗ്യത്താൽപൂർണ്ണമായിരിയ്ക്കുന്ന
കോഴതിന്നുള്ള മനഃകായങ്ങളിവററിങ്കൽ-
നിന്നിട്ടു,ശുശ്രൂഷചാർത്തിയുംസത്വഗുണ-
മൊന്നിച്ചു ചേർന്നും, മൃത്യുബാധയേയകററിയും,
ജ്ഞാനമാമമൃതുതാനുഭവിച്ചീട്ടനിത്ഥ:
ജ്ഞാനമുണ്ടായാൽകർമ്മമാകവേനിലച്ചീടും.
"അല്ലയോധനഞ്ജയ, ജ്ഞാനത്തിന്നുദയത്തിൽ
നില്ലാതെകർമ്മമെല്ലാംനശിച്ചുപോകുന്നിത്ഥ"
"ജ്വലിയ്ക്കുമഗ്നി,കാഷ്ഠംഭസ്മമാക്കുന്നാപോലെ
ജ്വലിയ്ക്കുംജ്ഞാനാഗ്നിയിൽകർമ്മങ്ങൾദഹിച്ചുപോം"
ഈവണ്ണംഭഗവാനുമാവത്തിച്ചോതുന്നിത്ഥ
സേവകൻപാർത്ഥനോടുകാരുണ്യംകലന്നുതാൻ.
ഇത്തവ്വിൽ, ശ്രദ്ധിയ്ക്കേണ്ടുംമേൽതരംതത്വമൊന്നു-
ണ്ടുത്തമൻമനഃക്കണ്ണിങ്ങാഴ്ത്തിക്കണ്ടേറിയേണം.
ശക്തികളെല്ലാംതന്നൊസൃഷ്ടികർത്താവിനമ്മിൽ
യുക്താനുസരണമായ്സഞ്ചയിച്ചിരിയ്ക്കുന്നു.
നമ്മുടെയിഷ്ടംപോലെനമുക്കായവയെല്ലാ-
മുണ്മയിൽസ്വീകരിയ്ക്കാംത്യജിയ്ക്കാംപെരുമാറാം
മടികേറുന്നതെപ്പോ,ളുടനേഭയംവായ്ക്കും
മുടിയുംജ്ഞാനം, ഭയംകൊണ്ടുമൂടുകമൂലം.
തദ്വിപരീതമായിട്ടനന്തദ്യുതിചിന്തും
വിദ്യുത്തെജ്ജയിയ്ക്കുന്നകോടിമാർത്താണ്ഡദ്യുതി
വീശീടുംജ്ഞാനലേശംവേശിയ്ക്കുംവിധൗ, നമ്മിൽ
ക്ലേശത്തെവരുത്തീടാൻലയിച്ചുകിടന്നീടും
മൃത്യുവെന്നെല്ലാവരുംപേടിച്ചുച്ചരിയ്ക്കുന്ന

ശത്രുവാംഹാലാഹലമത്രയു,മുടൻതന്നെ,
ലോകസംഗ്രഹത്തിന്നായ് സംഹാരകത്താവാകും,
പാകനാശനഭവ്യഭാസുരമുടിരത്ന-
ദീപത്താൽനീരാജനംചെയ്തീടുംചേവടിത്താർ-
ചേരുന്നഭഗവാനാമന്തകാന്തകനഷ്ട-
മൂത്തിതാ, നാദാനംചെ,യ്തീനമ്മെയെല്ലാരേയും
മാത്തിതീത്തമത്ത്യത്വമരുളിപ്പാലിയ്ക്കുന്നു.
അല്ലയോചപലമാംമനസ്സേ, ഭവാൻ,ഭക്ത-
വാത്സല്യംവഷിയ്ക്കുന്നഭഗവൽക്കടാക്ഷത്തെ
ഭക്തിയോടഹന്നിശംകേണുവീണപേക്ഷിച്ചു
മുക്തിദബ്രഹ്മജ്ഞാനംനേടുകമടിയാതെ.

൩൩.— ജ്ഞാനമാമമൃതത്തെസേവിച്ചുസുഖിയ്ക്കുവാൻ
ജ്ഞാനിയാംദേവൻമാത്രമർഹനായ് ഭവിച്ചീടും
ദാനവന്മാരായീടുംശാരീരജീവന്മാക്ക്
ന്നൂന! മീയമൃതത്തിൻപാനത്തിനൊത്തീടുമൊ?
മരണമവക്കുമുൻമട്ടുതാനുണ്ടാകണം,
വരണംക്ലേശങ്ങളും, സ്മരണംചെയ്തീടുക.
രാഹുവാംവ്യഭിചാര,മഭ്യാസംപരിശ്രമം
മോഹമുത്സാഹംവാശിയിവതൻവേഷംപൂണ്ടു-
ദേവനാണഹമെന്നുവിശ്വസിപ്പിച്ചു, നമ്മെ-
ക്കേവലംചതിപ്പാനായ് ക്കോപ്പിട്ടുവെന്നുംവരാം.
തീച്ചയായതുനേര,മിച്ചതി, നമുക്കുള്ള
മെച്ചവുംപ്രകാശവുംസച്ചരിത്രവുമായു-
ള്ളിന്ദ്രിയമാകുംലോകചക്ഷുസ്സും, നിഷ്പക്ഷവും
സുന്ദരതരമേററമാരോഗ്യാസ്പദവുമാ-
യിരിയ്ക്കുംചന്ദ്രനായമനസ്സും, കൂടിക്കൊണ്ടു-
തിരിച്ചുഗ്രഹിപ്പിയ്ക്കുംദേവനാംനമ്മെദൃഢം.

ചിലപ്പോളിന്ദ്രിയങ്ങളാകിയസൂര്യനേയും,
ചിലപ്പോൾമനസ്സായപൂർണ്ണനാംചന്ദ്രനേയും,
വ്യഭിചാരമാംരാഹുഗ്രസിച്ചെന്നതുംവരാം;
പ്രഭയററല്പംനേരംമാത്രമേയതുനിൽക്കൂ.
നമ്മുടെമനഃകായമിമ്മഹാവസ്തുക്കളിൽ
സമ്മേളിച്ചിരിയ്ക്കുന്നശക്തികളെല്ലാററേയും
നിരുപദ്രവമായും നിർദ്ദോഷമായു,മെന്നാൽ,
ഭൂരിനന്മകൾചെയ്യുംമത്തഹസ്തിയെപ്പോലെ,
സ്വാധീനമാക്കിവയ്ക്കാൻവശികൾക്കെല്ലാവക്കും
സാധിയ്ക്കുമെന്നുനന്നായ് ബോധിക്കാംനിസ്സംശയം.

ന.ർ.— ഇക്കാണുംശരീരങ്ങൾ നശിച്ചാലതോടൊത്തി-
ട്ടൊക്കവേ,മാനസാദിനില്ക്കാതെനശിയ്ക്കില്ല.
ജഡത്തെവിട്ടുംനേരം,ദീപത്തെപ്രഭപോലെ
തുടന്നുകൂടെപ്പോരുമിന്ദ്രിയംമനസ്സിവ.
ആയതിൻപരമാത്ഥംപീയൂഷജ്ഞാനപാനം-
ചെയ്യുവോർകണ്ടീടുന്നു; കാണുകില്ലപരന്മാർ.
ജ്ഞാനമാംസുധാസാരം പാനംചെയ്യാതെയുള്ളൊ-
രാനന്ദംവിട്ടുകേഴുംമരണചിന്തമൂലം.
മരണമെന്നുള്ളതുമനസ്സുംശരീരവും-
സ്ഥിരമായുള്ളജീവൻകൂടിയുംനശിപ്പതാ-
യന്തരംഗത്തിലോത്തുസന്തതംവെന്തുവെന്തു
ജന്തുക്കൾഖേദിയ്ക്കുന്നിതായതാണതിൻഹേതു.
അതിനാൽ,ജീവനായചൈതന്യവസ്തുതാനു-
മതിനിസ്സാരമായദേഹമാംജഡംതാനും
കൂടി,യിക്കണ്ടീടുന്നവിവിധവിചിത്രമായ്
മോടികൂടിയതായജീവിതക്കലർപ്പിനെ,

മഥനംചെയ്തുവേറെപിരിച്ചുകൊള്ളേണ്ടതു
പ്രഥിതമാകുംമോഹംതന്നിലുൽകൃഷ്ടമത്രേ.

൩൭.— ഈ വിശ്വമാകും സാക്ഷാൽബ്രഹ്മമാംപുരുഷ
ഭൂവിനുംവിവസ്വാനുംമദ്ധ്യഭാഗത്തിൽക്കൂടി [നിൽ
ശീതാംശുപോകുന്നേരംസൂൎയ്യനെമറയ്ക്കയാ-
ലോതീടുമപ്പോൾസൂൎയ്യഗ്രഹണംകാണുന്നതായ്.
ചന്ദ്രനാകുന്നുവിരാൾപ്പുരുഷൻതൻെറമനം;-
മിന്ദ്രിയപ്രതിനിധിയായീടുംനേത്രത്തിനെ,
സൂൎയ്യനെന്നോതു;മതുകാരണം,സൂൎയ്യനുള്ള -
ഗ്രഹണത്തിങ്കൽ,വിരാൾപ്പുരുഷൻതനിയ്ക്കുള്ളോ-
രിന്ദ്രിയഗ്രാമമായകണ്ണാകുമിനൻതന്നെ,-
യാഗ്രഹാധിഷ്ഠാനമാംമനസ്സാംസോമനാലേ
മറയ്ക്കപ്പെടുന്നതു,മറയ്ക്കുകഥതന്നിൽ,
മറയ്ക്കുള്ളടയവർയോജിപ്പിച്ചുനയ്ക്കയാം.
ഭൂമിതൻനിഴൽവീഴമേണാങ്കബിംബത്തിങ്കൽ-
പൌൎണ്ണമി;യ്ക്കപ്പോളുണ്ടാംസോമനുള്ളപരാഗം.
നോക്കുമ്പോൾ-വസ്തുവിൻെറച്ഛായകളെല്ലായ്പ്പോഴും
നീക്കംകൂടാതെ,വസ്തുപോലവേയിരിയ്ക്കുന്നു;
ചേച്ചുപോൽ, ഭൂമിശീതഭാനുവേഗ്രസിപ്പതായ്
പൃച്ഛിച്ചാലതും ശരിയാണെന്നുപറഞ്ഞീടാം.
സൎവ്വവസ്തുക്കളേയുമുൎവ്വിതാൻ,തങ്കലേയ്ക്കു-
സൎവ്വദാവലിക്കുന്നതന്നുടെ ശക്തിയാലെ.
ആകയാൽ,ഗ്രഹണത്തിൽ,ലൗകികവിഷയമാ-
മാകൎഷംവിരാട്ടിൻെറമനസ്സുവിഴുങ്ങയാം.
അപ്പൊഴീഗ്രഹണങ്ങൾ,ളാ വിരുൾപ്പുരുഷൻെറ
യതതുനേരത്തുള്ളവ്യഭിചാരമെന്നോതാം

മനുജന്മാൎക്കുമിതുമനുയോജിക്കമൂലം
വ്യഭിചാരമാംരാഹുബാധകൊണ്ടുള്ളതായ-
ദോഷങ്ങളൊന്നുംതങ്കൽബാധിയ്ക്കാതിരിയ്ക്കുവാ-
നീഷൽവിട്ടിട്ടുകളിച്ചീശനെബ്ഭജിക്കണം.
എന്തുകൊണ്ടെന്നാൽ—വിരാൾപ്പുരുഷൻവ്യഭിചാര-
മെന്തുമ്പോൾ,മനുഷ്യൎക്കുംഭ്രംശിപ്പാനെളുപ്പമാം.

അ.ന്യ.— ഭൂഗ്യന്തരേണചൊല്ലാംയുക്തിചേൎത്താലോ
സംഗതിയുടെബലാബലങ്ങൾകണ്ടീടുവാൻ. [ചിച്ചു
ഭൂമിയേസൂൎയ്യനോടുയോജിപ്പിയ്ക്കുന്നതായ-
രേഖയേ,ചന്ദ്രൻകടന്നീടുന്നസമയത്തു
ഭൂവാസികൾക്കു,ചന്ദ്രൻതന്നുടെമറവിനാൽ
ബ്ഭിന്നവേക്കാണാതാകിൽബ്ഭാനുമൽഗ്രഹണമാം.
ചന്ദ്രമിത്രന്മാരുടെമദ്ധ്യത്തിൽധാത്രിനിന്നാൽ
ചന്ദ്രനിൽപ്പതിച്ചീടുംക്ഷോണിതൻനിഴ,ലപ്പോൾ-
ചന്ദ്രന്റെഗ്രഹണമാം;ശരിതാൻ!പുരാണത്തിൽ
ചൊന്നതുമൗഢ്യമാണോ,ബാലിശമാണോ,-നോക്കാം.
ശാശ്വതതത്വശാസ്ത്രമായീടുംവേദത്തിന്റെ
ഭാഷ്യമാംപുരാണത്തിൽ,ഗ്രഹണം,രാഹുവെന്നാ-
ദുഷ്ടനാമസുരന്റെദുശ്ചേഷ്ടയാണെന്നുതാൻ
സ്പഷ്ടമായ്പ്പറയുന്നു,ക്രസാതെലേശംപോലും.
ഈയഭിപ്രായംവെറുംമൂഢവിശ്വാസമെന്നു
പ്രായശഃപറയുന്നുപാശ്ചാത്യപരിഷ്കാരി.
തന്നത്താൻപരീക്ഷിച്ചുനന്നായിവിവേചിച്ചി-
ട്ടിന്നിതിൽസൂക്ഷ്മതത്വംകാണ്മതാമത്യുത്തമം.

മ.ഒ.— ഗാഢമായ്ബുദ്ധിവച്ചുനോക്കിയാലിതുരണ്ടും
രൂഢമൂലമാണെന്നുനമുക്കുബോധപ്പെടും.

ഒന്നിങ്കൽജ്ജഡീയത്വംമറെറാന്നിലാത്മീയത്വ-
മെന്നുള്ള ഭേദംമാത്രംതോന്നുവാൻ,പക്ഷെ!കാണും.
ശാസ്ത്രജ്ഞരിന്നുള്ള വരിവസുമതിതന്നെ
നേത്രഗോചരമാക്കിത്തീക്കുന്നുജഡമായി.
പ്രകൃതിശക്തിയെല്ലാംപ്രകൃത്യാമുടങ്ങാതെ
പ്രവത്തിയ്ക്കുന്നുയന്ത്രംപോലെയിങ്ങന്ധമായി.
അവരിൽനിന്നുകിട്ടുമീവിശ്വം,ജീവൻവിട്ടും
കേവലംബോധംവിട്ടുംസ്വാതന്ത്ര്യംവിട്ടുമത്രെ:
വേദമാംസനാതനശാസ്ത്രത്താൽ,ധരിത്രിയേ
വേദിപ്പിക്കുന്നു,ജീവനുള്ളതായിട്ടുതന്നെ.
ഞാൻതന്നെവസിക്കുന്നിതെന്നുടെശരീരത്തിൽ;
ഞാൻതന്നെവസിയ്ക്കുന്നിരിന്ദ്രിയാദ്യംഗത്തിലും;
മാമകശരീരത്തിലോരോരുഭാഗത്തിലും
സമ്മേളിച്ചിരിയ്ക്കുന്നുഞാൻതന്നെസമ്പൂണ്ണനായ്.
ഞാനോ,എന്നംഗമൊന്നോ,നിങ്ങളെ,-നിങ്ങൾക്കു
രംഗത്തെ,-സ്പശിക്കുന്നുവെന്നുവന്നീടുന്നേരം, [ള്ളോ-
ഞാനാണുസ്പശിപ്പവൻ ;സ്പശിക്കപ്പെടുന്നാവൻ
നിങ്ങൾതാൻ-തക്കമില്ല-ബോധ്യമാണെല്ലാവക്കും.
സവ്വലോകവുമെന്നു,മാത്മാവാമീശ്വരനാ-
ലാവേശിച്ചധിവസിച്ചിരിയ്ക്കുന്നതാകുന്നു.
ഏകമാമാത്മാവുതാനേകമാംശരീരത്തി-
ലാകവേനിറഞ്ഞിരിന്നീടുന്നി,തപ്രകാര-
മേകമാംവിശ്വാത്മാവാണിച്ചരാചരവിശ്വ-
മാകവേനിറഞ്ഞിരുന്നീടുന്നിതെപ്പോഴുമേ.
അത്രയുമല്ല-ഗാത്രംചേഷ്ടിപ്പാനാത്മാവിൻെറ-
നിത്യമാംസാന്നിധ്യമുണ്ടാകിലേകഴിവുള്ളൂ.
അതുപോലിപ്രപഞ്ചംപ്രവത്തിയ്ക്കണമെങ്കി-

ഛേതിലും,പരമാത്മാസാന്നിദ്ധ്യമുണ്ടാകണം.
പുത്തനംപഴയതുമായുള്ള ശാസ്ത്രങ്ങളിൽ
പ്രത്യക്ഷമായിക്കാണംവ്യത്യാസമിതല്ലയോ?
ജീവനററസന്ധമായവിശ്വത്തേത്തരുമൊന്നു്:
ജീവനാൽസന്ധാനമാംവിശ്വത്തെയന്യംതരും.

ന.വ്യ.— പ്രാണനുള്ളതുംപ്രാണനററതുമായിരണ്ടു-
പ്രാണിയെക്കണ്ടാൽനമുക്കേതിലാണതിപ്രിയം!
നിശ്ചയമായി!-പ്രാണനുള്ളതേപ്രിയപ്പെട്ടു:
വിശ്വവുമപ്രകാരംചത്തതിലിഷ്ടപ്പെടാ.
വാരിധിശൈലംനദിയാദിയായുള്ളതെല്ലാം
നേരായിജ്ജീവനുള്ള ദേവാംശമെന്നായ്ക്കാൺമൂ.
ഹിമവാൻഗൗരീപിതാ.ജാഹ്നവീസുരസ്രോത-
സ്സമലൻഗംഗാദത്തൻതന്നുടെജനനിയാം.
ഇതുകളെല്ലാമീശൻതന്നുടെയംശമായി
സ്സതതംകാണുന്നിതുസമമായ് സജ്ജനങ്ങൾ.

ന.ൻ.— വസ്തുവേതുമേയെന്നുമീശൻെറയംശമെന്നാ-
വാസ്തവമാരുമെന്നുംമറക്കാതുറയ്ക്കണം.
ദിവ്യനാമാദിത്യൻെറദിവ്യമാമാത്മാവുതാൻ,
ദേവിയാം വിശ്വംഭരതന്നുടെയാത്മാതാനും.
നമ്മൾതൻ കണ്ണുകൾക്കകാഴ്ചയുള്ളപ്പോ,ളെല്ലാം
നന്മയിൽക്കണ്ടുകൊൾവാൻ സാധ്യമാകുന്നപോലെ,
സൂര്യനും വിരാട്ടിൻെറനേത്രമായെല്ലാനാളും
കാര്യങ്ങൾഗ്രഹിയ്ക്കുന്നു,ബോധപൂർവ്വകംതന്നെ.
സോമനു,മമേയാത്മാവാകിയവിരാട്ടിൻെറ
നിർമ്മലമായീടുന്ന മാനസമാകുന്നല്ലോ.
മാനസമോരോനേരമോരോന്നോവിചാരിയ്ക്കു-

മാനയേയിരുളാക്കു,മിരുളേഗ്ഗജമാക്കും;
പാശത്തെപ്പാമ്പെന്നോൎക്കു;"മല്ലല്ലപാശമാണു;
ലേശമായ് ച്ചലിക്കുന്നു,പാമ്പുതാനില്ലവാദം;
ആശുഗനിളക്കയാലല്ലയോചലിപ്പതു,
പാശംതാൻനിസ്സംശയം-പാമ്പായിവരാന്തുനം"-,
ഇങ്ങിനെയോരോവിധംശങ്കിയ്ക്കുംമനസ്സിന-
ങ്ങെങ്ങുമേനിലയില്ല,സൂക്ഷ്മമായ്ക്കാണുംവരെ.
വാസ്തവംകാണുന്നേരം,മനസ്സങ്ങടങ്ങീടും;
മാനസമടങ്ങുമ്പോൾ,ജ്ഞാനവുമുദിച്ചീടും.
ഇങ്ങനെനിനയ്ക്കുമ്പോൾ,ചന്ദ്രനെപ്പോലേമനം
തിങ്ങിനമാററങ്ങൾക്കുമൂലസ്ഥാനമാംദ്ധ്രുവം.
മാനസത്തിന്നുംശീതദചിതിയ്ക്കുമൊരുപോലെ
മാന്യന്മാർ"മതി"യെന്നപേരിനെച്ചൊല്ലുന്നുണ്ടാം.

൪൦.— പ്രാണികളെല്ലാംതന്നെഹ്രസ്വദേഹരായ്ഭുവി-
പ്രീണിച്ചുവസിപ്പതുപോലവേവിരാൾപ്പുമാൻ,
സാനന്ദംവിശ്വംതന്നിൽവ്യാപിച്ചുവസിയ്ക്കുന്നു
-സന്ദേഹമില്ല-മാത്രാഭേദമേയിതിന്നുള്ളു.
ശീതദീധിതിനിത്യമവ്യക്തമായിക്കാണും:
ചിത്രഭാനുവെക്കാണുംവ്യക്തമായിട്ടുനിത്യം.
മാനസംമലീമസമവ്യക്തമെല്ലാവൎക്കും:
ദൃഷ്ടമാംസ്പഷ്ടമായിട്ടിന്ദ്രിയംസകലൎക്കും.
തെരുവിൽവ്യാഘ്രംവന്നുവെന്നതുകേൾക്കുന്നാകി-
ലൊരുവൻപോലുമതുവിശ്വസിയ്ക്കുമാറുണ്ടോ?
കണ്ടെന്നാൽവിശ്വസിയ്ക്കുംരണ്ടുപക്ഷമില്ലാതെ;
ഉണ്ടിതുമാത്രംഭേദംമാനസേന്ദ്രിയങ്ങൾക്കും.

വിശ്വനാഥനാംവിരാൾപ്പുരുഷൻ-കണ്ണാകുന്നാ-
വിശ്വചക്ഷുസ്സുകൊണ്ടുസർവ്വവുംകണ്ടീടുന്നു.

൪൫.— ഇപ്പോളീസനാതനശാസ്ത്രസിദ്ധാന്തവഴി-
യ്യേഴുപ്പെരുംസൂര്യസോമഗ്രഹണസാരംകാണായ്.
മാനസം,ലോകത്തിനും,ലൌകികകർമ്മത്തിനും
മൌനമായടങ്ങീടുമായവസ്ഥയ്ക്കുചൊല്ലും
ഭ്രംശിച്ചുള്ളൊരുദുഷ്ടചാരിത്രസ്ഥിതിയെന്നു,
പേശലഗുണംതേടുംനിശിതാത്മക്കൾമേലും.
ശാന്തതതെററുമ്പോഴു,മാഗ്രഹംസാധിയ്ക്കുവാ-
നെന്തുംനാംചെയ്യുമ്പോഴും,വിഷയസുഖേച്ഛയേ-
കാംക്ഷിച്ചുനില്ക്കുമ്പോഴും,വ്യഭിചാരിയായ്നമ്മൾ;
-സൂക്ഷിക്ക-കതുനേരംനമ്മളുദ്വിഗ്നന്മാരാം.
ഭ്രമിയിമ്മട്ടു,വിരാൾപ്പുരുഷൻതൻെറമനം
നിർമ്മൂലംമറപ്പതാംചന്ദ്രോപരാഗസ്ഥിതി;
സൂര്യനേഗ്രസിപ്പതുസാരമാംവിരാട്ടിൻെറ-
യാര്യമാമിന്ദ്രിയത്തെമനസ്സുമറയ്ക്കുയാം.
നോക്കുമ്പോളിതുതന്നേ-യിന്ദ്രിയങ്ങളെയെല്ലാം
ചെല്ലക്കൊള്ളുംമനോവികാരങ്ങളാൽമറപ്പതും.
ഇതിനും,പാതിവ്രത്യരാഹിത്യമെന്നുചൊല്ലാ,-
മിതുതാൻരാഹുവെന്നുവിളിക്കപ്പെടുന്നതും.
ചിന്തിച്ചാലേതുമട്ടുംരാഹുവാണെല്ലാററിനും
ബന്ധമിന്നതിന്നില്ലവികല്പ,മല്പംപോലും.
പ്രാചീനമാകുംചൈതന്യാത്മകശാസ്ത്രങ്ങളും,
പാശ്ചാത്യംജഡാത്മകശാസ്ത്രവും,സാരാംശത്തിൽ
വ്യത്യാസമില്ലല്ലവ,മുണ്ടെന്നുതോന്നുന്നതു
ഭാവനാവിലാസത്തിൻവൈചിത്ര്യംകൊണ്ടുമാത്രം.

൪൨.— നമ്മളീവിശ്വത്തിന്നെപ്പററിക്കുംനേര,മതും
നമ്മേപ്പോലേകാദശമംഗമുള്ളതായ്ക്കാണാം.
വായുവുംഗന്ധംജലമീവകയെല്ലാംശരി-
യ്ക്കീയൊരുവിരാട്ടായവിശ്വവുംവഹിയ്ക്കുന്നു.
ദേശമെന്നോതുന്നതുമവൻെറശ്രോത്രേന്ദ്രിയം:
ദേശമോ,വസ്തുശൂന്യമായൊരുദിക്കാകുന്നു.
അന്തമററതാംവിരാൾപ്പുരുഷൻതൻെറകണ്ണും:
കാന്തമാംനമ്മൾകണ്ണുംചെറിയതെന്നേയുള്ളൂ.
ഇതുസൂക്ഷിച്ചുകേൾപ്പിൻ:-ശബ്ദത്തെഗ്രഹിക്കയാ-
ണേതൊരുശ്രോത്രത്തിനുംനിത്യമായുള്ളവൃത്തി:
യോഗവുംവിയോഗവുമിങ്ങനെരണ്ടുകൊണ്ടി-
ങ്ങാഗമിയ്ക്കുന്നുശബ്ദമെപ്പോഴുമിപ്പാരിങ്കൽ:
കൈകൊട്ടീടുകമുതലായവയോഗങ്ങളാം
കൈകൊണ്ടുമുണ്ടുകീറുമ്പോളുണ്ടാംവിയോഗവും.
ചേർച്ചയുമകൽച്ചയുംചേരുന്നുദേശംതന്നിൽ;
തീർച്ചയായപ്പോൾതന്നെയൊച്ചയും പുറപ്പെടും.
ദേശത്തിൻപുറകിലുംശ്രോത്രത്തിൻപുറകിലു-
മീശ്വരൻവസിയ്ക്കയാൽ,ശബ്ദംനാംഗ്രഹിപ്പതാം.

൪൩.— നാസിക വസ്തുക്കളെവാസിയ്ക്കുനിമിത്തമായ്
വാസനഗ്രഹിയ്ക്കുന്നുസൂക്ഷ്മമായ്ജീവിവർഗ്ഗം.
വായുവോവഹ്നിതാനോ വാസനയുള്ളതല്ല;
വാസനതോന്നുന്നതുവസ്തുസംബന്ധംമൂലം.
അതിനാൽ,ഗന്ധം,ദ്രവ്യമാകിയഭൂമിതൻെറ
സതതഗുണമല്ലോ;ക്ഷിതിതാൻഘ്രാണേന്ദ്രിയം.
ആത്മാവാംജ്ഞാതൃസാഹ്യാൽ,ഗന്ധമാകിയനാസ
പത്മാദിദ്രവ്യങ്ങളാംഭൂമിയെഘ്രാണിയ്ക്കുന്നു.

ഏവമാം തെളിവിനാലുവ്വിതാൻ,വിരാട്ടിന്റെ
ദിവ്യമാംഘ്രാണേന്ദ്രിയമെന്നുനാമറിഞ്ഞിതു.

൪൪.— രസങ്ങൾഗ്രഹിച്ചീടാൻരസനയലിയേണം;
രസനയുണങ്ങിയാൽസിതയുംഗുണഹീനം.
ജലമാമുമിനീരാലലിയാതൊരുരസ-
മുലകിലൊരുവക്കുംകൈവരികയുമില്ല.
ജലമാകുന്നുവിരാൾപ്പുരുഷന്റെനാക്കെ-
ന്നലസാതോക്കാമല്പമാലോചിയ്ക്കുകിലാക്കും.

൪൫.— ശീതോഷ്ണങ്ങളുംപിന്നെമാർദ്ദവംപാരുഷ്യവു-
മതതിൽവത്തിപ്പാതായോതിട്ടംസ്പർശിച്ചുനാം
ഏവമിഗ്ഗുണങ്ങളെക്കേവലംബോധിപ്പിക്കാ-
നാവശ്യമുള്ളിന്ദ്രിയംസ്പർശനേന്ദ്രിയംതന്നെ.
ശീതോഷ്ണങ്ങളെ,യെങ്ങും വഹിച്ചുനിറപ്പതു
മാതരിശ്വാവാ,ണതുവിശ്വത്തിൻചർമ്മംതന്നെ.
ഇന്ദ്രനാകുന്നു,കൈകൾതന്നുടെയധീശ്വരൻ;
ഐന്ദ്രമാംപദംനമ്മൾബാഹുശക്തിയാൽനേടും.
കാലുകൾക്കധീശ്വര,നിന്ദ്രന്റെസഹജനാ-
യെല്ലാലോകവുംവ്യാപിച്ചുള്ളൊരുനാരായണൻ,
ചൊല്ലെഴുമുപേന്ദ്രനാ;ണദ്ദേഹംലോകാലോക-
മെല്ലാമെവ്യാപിച്ചുള്ളോൻ,വിസ്തീർണ്ണബോധാത്മകൻ
ഇങ്ങിനെ,വിരാട്ടിന്റെകൈകാലായ്വത്തിയ്ക്കുന്നു-
മംഗലാത്മാവായീട്ടമിന്ദ്രനുമുപേന്ദ്രനും.

൪൬.— ഏവിടത്തിങ്കലെല്ലാമഗ്നികൾജ്വലിയ്ക്കുന്നി-
തവിടെപ്രകാശവുമീശ്വരവാക്കുമുണ്ടാം.
വാക്കുകൾപുറപ്പെടാൻകാരണംജിഹ്വയല്ലോ;

വാക്കുകൾമനോഭാവമന്യരെഗ്രഹിപ്പിക്കാൻ;
വാക്കുകൾമനസ്സിൻെറവാഹനമാകുന്നിതു;
വാക്കുകളില്ലെന്നാകിലറിവുമില്ലാതെയാം;
അറിവാണെല്ലാവരുംപ്രഭയായ്പറവതു;-
മറിവോപ്രകാശത്തിൽഗ്ഗുണമാകുന്നുതാനും.
ദീപത്താൽവസ്തുക്കളേക്കാണുന്നപോലെതന്നെ,
ദീപമാംവാക്കുമനോഭാവത്തെതെളിച്ചീടും.
അതിനാൽപ്രകാശങ്ങളൊക്കവേവിരാട്ടാകും
ചൈതന്യസ്വരൂപൻെറ വാക്കാണെന്നറിഞ്ഞീടാം.
ശശിസൂൎയ്യാഗ്നിഗ്രഹതാരകജ്യോതിസ്സുകൾ
ശോഭിച്ചനാൾമുതല്ക്കുഭാഷയായ്ജ്ഞാനമുണ്ടായ്.
ചൊല്ലുകൊള്ളുംനല്ലവാക്കിന്നൊക്കെയാസ്പദമാകും
മുഖ്യമാംവിജ്ഞാനത്തോടൊത്തീടുംപ്രഭാപൂരം.
ഈദൃശപ്രഭയായോരറിവാമഗ്നിയല്ലോ
ചിദ്രൂപൻവിരാട്ടിൻെറദിവ്യമാംനേത്രങ്ങളായ്.

൪൧. — നമ്മുടെചെറുതായദേഹത്തിൽക്കാണുന്നതാ-
മെണ്ണമന്നിപ്രായങ്ങളാമംഗങ്ങളെല്ലാംതന്നെ
വിശ്വമാംശരീരത്താൽവ്യാപിച്ചുനിന്നീടുന്ന
വിശ്വരൂപനാമീശൻതന്നിലുംകണ്ടീടുന്നു.
ഈശൻെറവിശാലമാംപേശികൾതന്നിൽനിന്നു
ലേശമായവയവംനമുക്കിങ്ങുണ്ടായ്വന്നു.
അസംഖ്യംകുളമൊരുകായലാൽപൂരിച്ചീടും:-
മസംഖ്യംദേഹംനിറഞ്ഞീടുവാൻനീശൻപോരും.
അപ്രമേയനാമീശൻതന്നുടെകൈകാലുക-
ളിപ്രകാരമീനമ്മൾക്കുള്ളതാംകൈകാലായി.
ഇങ്ങനെസൂക്ഷിച്ചുനാംവീക്ഷിച്ചീടുന്നനേര-
മെങ്ങു,മീശനിൽനിന്നുനമുക്കുഭേദംകാണാ.

ചെറുതാംഛായാപടംനോക്കിനാ മൊരുത്തനെ-
യറിയുന്നേകദേശം; തെററാതെപലപ്പോഴും:
കേവലംപരിമിതരാകിയനമ്മെനോക്കി-
ക്കേവലൻതൻെറതത്വംസാരവേദികൾകാണും.
ആഴിതന്നവസ്ഥകളറിയാനാഴിമുററു-
മാരുമേകാണുന്നില്ല; കാണുന്നതല്പംഭാഗം.
സാഗരംതന്നിൽനിന്നിട്ടൊരുകൈവെള്ളംകോരി
സാഗരത്തിലെജലസ്ഥിതിനാംഗ്രഹിച്ചീടും
ഈശസാഗരത്തിലെച്ചെറുതാമൊരുബിന്ദു,
-അഥവാ-ചെറിയൊരുചലനംമനുജന്മാർ.
അതിനാൽ,പരമാത്മതത്വത്തെഗ്രഹിച്ചീടാ-
നതിയായ്മോഹിയ്ക്കുന്നോരാസ്തികന്മാരെല്ലാരും
തന്നെ,താൻതന്നെ,യപഗ്രഥിച്ചുപരീക്ഷിച്ചു,
തന്നുടെയാത്മാവിനെ, തന്നുള്ളിൽനോക്കിക്കാണും.

ർവ്വ.— വ്യക്തനാമീശ്വരൻെറയംശമാംനമ്മളെങ്കി-
ലേകരൂപമായ്വേണ്ടേകാണുവാൻസമസ്തവും?
ഈയൊരുശങ്കലേശമുണ്ടാകുന്നെങ്കിൽകേൾപ്പിൻ-
കേവലംപരിമിതപ്രാണിയാംജീവിയ്ക്കിന്നു-
കൈവന്നചെറിയൊരുഛായ,യാദ്ദേവനുള്ള
വിവിധഛായയോടിന്നനുയോജ്യമായ്ക്കാണാ.
ആദ്യന്തമില്ലാത്തതുംനിത്യവുമനന്തവും
വേദ്യമല്ലാതുള്ളതുംഹൃദ്യവുംസർവ്വസ്വവു-
മായുള്ളഭഗവാൻെറഛായനാമെടുക്കുകി-
ലായതോരോന്നു,മോരോന്നിലയി,ലോരോന്നായി-
ക്കണ്ടീടാ;മെന്നാകിലും,വേണ്ടപോലൊരുസാമ്യ-
മുണ്ട :യ്ക്കതു,ബോധ-മല്ലെങ്കിൽ-ജ്ഞാനമല്ലോ.
ഈ ബോധമെന്നുള്ളതുനായ്ക്കൾക്കുംനരികൾക്കു-

മിച്ചയ്ക്കുമെറുമ്പിനുമാനയ്ക്കുംമനുഷ്യന്നും
തുല്യമാമവസ്ഥയാ;മാകാരംമാറിയാല്പ-
മില്ലൊരുഭേദംതെല്ലുംബോധത്തിന്നൊന്നിങ്കലും.
രൂപമൊന്നുമില്ലല്ലോ,ബോധമൊന്നിന്നുമാത്രം;
രൂപമററതിൽനിന്നുരൂപ:മുള്ളവയുണ്ടാം;
മാധുര്യംപൂണ്ടരൂപഹീനമാംസിതകൊണ്ടു
ബോധിച്ചപലഹാരംപലരൂപത്തിൽതീക്കാം.
പ്രത്യേകംരൂപമൊന്നുമീശ്വരന്നില്ലായ്കയാൽ
പ്രത്യക്ഷരൂപമെല്ലാമീശ്വരന്നുള്ളോന്നത്രേ.
നമ്മൾക്കുപ്രത്യേകമാംരൂപമുള്ളതുമൂലം
നമ്മുടെഛായയേകരൂപമായ് വത്തിയ്ക്കയാം.
ഈശ്വരനരൂപിയാ,ണതിനാ,ലദ്ദേഹത്തിന്നി-
ഛപോൽ,ബഹുരൂപംസന്ദർഭാൽവന്നുചേരും.
രൂപമുള്ളതും,രൂപമില്ലാതുള്ളതുംതമ്മിൽ
രൂപണംചെയ്യാ,നൊരുവൃത്താകാരമാംകണ്ണി-
വേണം;മായതുതന്നെജ്ഞാനമായ്പറവതും;
കാണുമിതതത്വത്തിങ്ക,ലീരണ്ടുംയോജിപ്പോടേ.

൪൯.— ബോധമെപ്പോഴുമൊന്നുതന്നെയാണെന്നുദിവ്യ
മേധാവിചൊന്നീടില,മായതിൻയുക്തിയെന്താം?
"ഒന്നുഞാനറിഞ്ഞീട്ടു,മൊന്നുഞാനറിഞ്ഞീടാ"
എന്നുചൊല്ലുമ്പോ,ളൊരുതോന്നലുണ്ടായെന്നത്ഥം
തോന്നലാംജ്ഞാന,മെന്നുംതൃപ്തിയൊത്തിരിയ്ക്കുന്നു:
തോന്നായ്കയെന്നമൌഢ്യമതൃപ്തിയൊത്തുവാഴും.
തൃപ്തിയാംതോന്നലിങ്കൽ,മൃഗവുംമനുഷ്യനും
തുല്യരാ;മതുകൊണ്ടുബോധമാക്കുമേയൊന്നാം.
ബഹുരൂപരാംജന്തുവ്രാത,മെന്നിരിയ്ക്കിലും
മഹനീയനാമേകദൈവത്തിൻബോധംതന്നെ-

യേതിലുംവ്യാപി,ച്ചവയെല്ലാററിനേയും,പ്രാണ-
നുള്ളവയാക്കീടുന്നു;കല്യാണാകരൻഹരി.
ഈവിധം,വേദങ്ങളിലീശ്വരൻഘോഷിച്ചുള്ള-
തേവരുംമനംവച്ചുപഠിച്ചുകൊള്ളേണ്ടതാം.

൭൦.— സൂക്ഷിച്ചുവീക്ഷിച്ചിട്ടിവിശ്വത്തെപ്പുരാതനർ
ശിക്ഷിച്ചാർജീവനുള്ളസത്താകുംവസ്തുവെന്നും,
തത്വജ്ഞാനികളദ്യതനന്മാർപ്രപഞ്ചത്തെ-
യെത്രയുംജഡമായിക്കാണുന്നുവെന്നുംകണ്ടാർ,
രൂപത്താൽജ്ജഡാത്മകമായിട്ടുകാണുന്നവർ,
ഹാ! പാപം!! ജന്തുക്കളെയോക്കുന്നനീചോച്ചമായ്
പണ്ടത്തെയാര്യാന്മാരാമൃഷികളെല്ലാവരും-
കണ്ടതു,ലോകമാത്മമയമാ;യതുമൂലാ
രണ്ടില്ലസർവ്വമേക;മാത്മാവാമീശൻമാത്ര-
മുണ്ട,തുകൊണ്ടുഭിന്നമെന്നുള്ളതില്ലെന്നല്ലോ.
ഈവിധംസൂക്ഷ്മതത്വംകണ്ടുള്ളയോഗീന്ദ്രന്മാർ
ഭാവുകംതരേണമിന്നതിനായ്നമിയ്ക്കുന്നേൻ.

നമസ്തേബ്രഹ്മാകൃതേ,നമസ്തേവിശ്വംഭര,
നമസ്തേനാരായണ,നമസ്തേനമോനമഃ
നമസ്തേമത്സ്യരൂപ,നമസ്തേകൂർമ്മരൂപ,
നമസ്തേകിടിരൂപ,നമസ്തേനരഹരെ,
നമസ്തേവടുരൂപ, നമസ്തേഭൃഗുപതെ,
നമസ്തേശ്രീരാഘവ, നമസ്തേകാമപാല,
നമസ്തേകംസാരാതേ, നമസ്തേകല്ക്കിരൂപ,
നമസ്തേനമസ്തുതേ! നമസ്തേനമസ്തുതേ!
മർത്ത്യരൂപേണഞാനുംധാത്രിയിൽവസിയ്ക്കിലും
വ്യർത്ഥമായ്പോക്കീടുന്നു,നിത്യവുംഭഗവാന്റെ-

ഭക്തിയില്ലാതെ,പരമാത്ഥമാംജ്ഞാനംവിട്ടു-
മർത്ത്യജന്മത്തെ, യെന്നോത്തേററവുംഖേദിയ്ക്കുന്നേൻ.
ഏററവുംകട്ടതായതുജയുംപിടിപെട്ടേൻ
മററുമെൻഗ്രഹങ്ങളുംപിഴച്ചുനിന്നീടുന്നു.
ചെറെറന്നാകിലുംനിൻെറകൃപയിങ്ങുണ്ടായങ്കി-
ലേററവുംഭാഗ്യവാനായ്ത്തീരുമായിരുന്നുഞാൻ.
ദേവരാംഭക്തന്മാരിലാധിയെവളത്തതാം
ജരയാംപിശാചിയെപീയൂഷകടാക്ഷത്താൽ
ദൂരവെയകററിയമാധവ, ഭവാനെൻെറ
ഭൂരിദുഷ്കൃതംപോക്കാൻചില്ലിയാൽനീരാജനം
ചെയ്യവേണമേ,യതിന്നടിയൻതാൽകീത്തനം
ചെയ്യുന്നേൻജനാർദ്ദന,ശത്രുസംഹാരമൂത്തേ
പാഹിമാംക്രൂർമ്മാകൃതേ,കേതുവിച്ഛേദ,നമഃ
പാഹിമാംപീയൂഷാത്മൻ! പാഹിമാംനമോനമഃ!!

ശുഭം.



# വരാഹാവതാരം.



## അധ്യായം ൨.



(കളകാഞ്ചി.)



ശ്രീ.— ഹരിചരണനളിനയുഗമൻപോടുകൂപ്പിഞാൻ
ഹേരംബനെബ് ഭജിച്ചാദരപൂർവ്വകം,

സരസിരുഹഭവമഹിഷികാരുണ്യമർത്ഥിച്ചു,
കാരുണ്യശാലിയാംദേശികൻതൻകൃപ-
വരുവതിനുസതതമുരുഭക്തിയാൽപ്രാർത്ഥിച്ചു,
വന്ദ്യമാംമൂന്നാമവതാരമോതുവൻ
കിടിവടിവുപരമനവനാന്നുയജ്ഞത്തിന്റെ
സാരംഗ്രഹിപ്പിച്ചു;നമ്മെപ്പുലർത്തുവാൻ.
അനലമുഖരമരവര, രാകയാലഗ്നിയി-
ലാജ്യാഹുതിദേവയജ്ഞമെന്നോതിടും,
അവരവർകളവരുടെഹിതൈഷിയാംദേവനെ-
യാവാഹനംചെയ്തുതന്നുടെചെത്തന്നെ,
വിവിധതരവിഭവമൊടുപൂജിപ്പതൊക്കയും
ദേവപ്രിയത്തിനുള്ളുത്തമമാർഗ്ഗമാം.
മനുജരുടെഹിതമഖിലമിതുവഴിലഭിയ്ക്കയാൽ
മാനവർഭക്ത്യാഭജിയ്ക്കുന്നുദേവനെ.
ഹിതമെവനുകരഗത? മവൻപ്രീതിയാന്നിടും,
പ്രീതനാമീശപ്രസാദംനിമിത്തമായ്.
ദിതിതനയമഥനഹിത,മെത്രയുംശ്രേഷ്ഠമാം
ഭക്തിയുംശുദ്ധിയുംപ്രേമവുംശ്രദ്ധയും,
പരവശതപെരുകിയജനത്തിലൗദാര്യവും,
പാരമായ്സത്യത്തിൽനിഷ്ഠയുംതന്നെയാം.
ഇതുകരുതിനിഗമവിധിപൂർവ്വക,മീവക
പ്രീത്യാനിവേദിച്ചുപ്രീതിയേനേടിടാം.

൫൨.— അവനവനുവിഭവശതമുള്ളതിൽ,ശ്രേഷ്ഠത-
ജീവനാ;ണീശ,നാതുബലിനൽകണം.
മലിന,മതിചപല,മൊരുമാനുഷജീവനെ-
ത്തുല്യമാക്കീടി,ലെന്തീശ്വരൻതന്നൊടായ്?
പരനൊടിഹപകലിരവുവിവിധനരമീർഷ്യയാം-

പാരിച്ചദോഷേണപൂരിപ്പുനമ്മളും.
സകലഗുണഗണമിളിതനീശ്വരൻമാത്രമാം;
സർവ്വഗുണാശ്രയൻമററാരുമായിടാ.
തന്നതുഗുണമൂരപെരിയസത്വ,മതിൽച്ചെറവു-
താമസംചേന്ന,വൻരൂപവാനായിടും.
കനകമതിലഗ്രമൊരുലോഹംകലത്തിലേ
കൈകാൎയ്യസാദ്ധ്യമാംനാണ്യമായ് വന്നിട്ടു.
വടിവുനഹിപരനവന്ന,മെങ്കിലുമല്പമാ-
യീടുംജഡമെടുത്തക്ഷികൾക്കലക്ഷ്യമാം.

൭൩.— ഒരുനരന്ന,മൊരുദിവസമെങ്കിലും,സൗഖ്യമായ്
സ്വൈരംവസിപ്പതി,ല്ലാശയുണ്ടെങ്കിലും.
അനവരതസുഖ,മിനിയശാശ്വതജീവിതം,
മാനമായ് നേടണംസർവ്വജ്ഞഭാവവും.
വിവിധമിദമഭിരുചികളാക്കുമുണ്ടെങ്കിലു-
മീവിധ,മീശനിൽമാത്രമേകാണുനാം.
മനുജർ,ഹരികരുണയൊരുലേശംകൊതിയ്ക്കുകിൽ,
ബ്ഭക്തിയാ,ലാദ്ദേവസമ്പ്രീതിനേടണം.

൭൪.— മനുജരിഹതനതുസുഖമാത്രരായ് വാഴവേ,
ഭോജനാസക്തമാംനാല്ക്കാലിതന്നെയാം.
സതതമെവ,രിടതുടരെയീശ്വരോദ്ദേശ്യമായ്
പോക്കുന്നുജീവ,നവൻയജ്ഞകാരിയാം.
ഹവനവിധിസമയമെവനാജ്യമർപ്പിച്ചീടു-
ന്നാവൻപനെത്രയോതുച്ഛയജ്വാവുതാൻ.
ഹൃദയഹുതവഹനിലെവനവനെഹോമിപ്പ-
താദാന്തശീലനാംനിത്യനാംയാജകൻ.

൨൭.— വിബുധനുതനവനിമലമഖിലവുമകററുവാൻ
പോത്രിയായ് വന്നതാമക്കഥചൊല്ലുവൻ
വിഭുതയൊടുവിഭു,ഭുവനസൃഷ്ടിയ്ക്കുറച്ചപോ-
ത്തുത്ഭവിച്ചാൻ,പത്മമൊന്നുതൻനാഭിയിൽ.
വടിവിനൊടുനളിനപുടമുദരമതിലുണ്ടായി
സൃഷ്ടികത്താവാംസ്വയംഭൂപിതാമഹൻ.
ഒരുസരസസന്ദരസിരുഹമെന്നിയേകാണുവാ-
നൊന്നുമില്ലാതിരുന്നാന്നുവിരിഞ്ചനും.
ദ്രുഹിണഗുണ,മവനിയുടെയാകദ്ധ്രസൃഷ്ടിയാ-
ലൂഹ്യമാം,രാജസമൂത്തിയാണെന്നതും.
ഗരുഡരഥഗിരിശരിവർ,സത്വതമസ്സുക-
ളൊത്തിങ്ങുവത്തിച്ചുകൊൾവൂനിരന്തരം.
അനവരതമതിസുഭഗശാന്തഗംഭീരമാം
സത്വഗുണം;രജസ്സുൽസാഹമാംഗുണം.
ഒരുപൊഴുതുമൊരുതൊഴിലുമില്ലാതിരിയ്ക്കുന്ന
ദാരുണമന്ധകാരംതാൻതമോഗുണം.
തനതുഗുണമികവുപരമേഷ്ടികൈക്കൊൾകയാൽ
തന്നുത്ഭവസ്ഥാനദശ്നകാംക്ഷിയായ്.
അതുതിരയുവതിനുവിധിചുററിനാൻചുററിലും
പാരാതെപത്തുദിക്കിങ്കലുംപാത്തിതു.
ഘനതിമിരമഖിലദിശികണ്ടുപത്മോത്ഭവൻ
താമരനാളംവഴിയ്ക്കിറങ്ങീടിനാൻ.
ഒരുശതകമമരയുഗമങ്ങിറങ്ങീട്ടുമ-
ത്താരിൻെറയുല്പത്തികണ്ടുകിട്ടാതെയായ്;
അഭിലഷിതമനവധികമാന്നമനുഷ്യൻെറ-
യാഗ്രഹംപോലതുഭഗ്നമായിട്ടുപോയ്.
[illegible]തുപണിവിഫലവടിവാകകിലേവനും

ദീനനായിട്ടമമ്മട്ടിലന്നാത്മഭ്രു
മന്നതളിരിലതികഠിനകുണ്റ്റിതംവാക്യയാൽ
മൌനമായ് പൃഷ്ടമാന്നോൎത്തിരിയ്ക്കുംവിധൗ,
"തപ"കമലതനയ"തപ,"കരചരണസാഹസാൽ
പ്രാപിയ്ക്കയില്ലിച്ചുദേഹശ്രമംവൃഥാ.
വചനമിദമതിഗഹന, മഥഗഗനവാണിപോൽ
വാചംയമൻകേട്ടിതുള്ളിലസ്പഷ്ടമായ്.
പൊരുളിതിന്ന, കരചരണകായംമനസ്സുകൾ
നേരേയടക്കുകെന്നാകുന്ന,-നിശ്ചയം-

൫൫.— സകലനരപരിഷകളുമേതുകാര്യത്തിന്ന-
മേകനാംഞാൻമതി,യെന്നോൎക്കവോളവും
പരവശനമിനിയനയവാക്കായെടുത്തിടാ;
പാരം [illegible]ിഴച്ചാൽപരാശ്രയംവേണ്ടിടും.
കമലഭ[illegible]നഴറുകിലുടമേതുംഗ്രഹിച്ചില്ല-
നിൎമ്മലച്ചൊ,ല്ലുള്ളിലുള്ളൊരുഗൎവ്വിനാൽ.
ശ്രമസരണിയവനപുനരാകെത്തകന്നപോ-
താത്മഭ്രുശ്രദ്ധിച്ചിതുള്ളിലെച്ചൊല്ലുകൾ.
ഉടനജനമതിവിതതമാനസംകൈക്കൊണ്ടു-
തേടിഗ്ഗമിച്ചു,തന്നുള്ളിലേയ്ക്കീശനെ.
അതുവരെയു,മവ,നിരുളുമാപ്പത്തവുമൊഴി-
ഞ്ഞേതുംഗ്രഹിച്ചില്ല, തൻജീവനേയുമേ.
അറിയുവതുസകല, മവനകലവെവെടിഞ്ഞുള്ളി-
ലാഴവേകണ്ടിതനന്തനാത്മാവിനെ.
ഹൃദയമതി, ലധികതര, മാഴത്തിലാഴവേ,
മോദംകലൎന്നതന്നാത്മനിലീനനായ്.
അവനവനെയറിയുവതി, നിബ്ബാഹ്യദൎശന-
മാകെ[illegible]ില്ലാത്തതാണുള്ള താത്മാവൊരാൾ:

അതിന്നുപരിയൊരുവരിനിയില്ലവൻമാത്രമാ
ണിത്രയുമോൎത്തുതങ്കൽതാൻലയിക്കണം.

൫. — വിധിവിമലഹൃദയമതിലാദ്യന്തഹീനനാം
ബോധസ്വരൂപനെക്കണ്ടുതെളിഞ്ഞിതു.
ഒരുവലിയവര,യിവിടെവൃത്തമായ്തീൎക്കി-
ലോരാമനന്താത്മസാദൃശ്യമല്പമായ്.
വരതുടരുമിടമെവിടെ? യെവിടെയതുനില്ക്കുമെ-
ന്നോരുമ്പോ,ളാൎക്കുംപറഞ്ഞുകൊൾവാൻപണി.
ഒരുകുറവുവരയതിന്നപേരുംപ്രധമെന്നു;
നേരോൎക്കിലാത്മാവുചൈതന്യമായിടും.
അതിന്നു,പുനരൊരുഭുജഗവരവടിവുവൃത്തമാ-
യോൎക്കിൽദൃഷ്ടാന്തമൊക്കുംസജീവമായ്.
ശരി! തനതുമനതളിരുസൂക്ഷ്മമായ്പാൎത്തതിൽ
ക്ഷീരാബ്ധിയും, വിധി, പിന്നീടനാദിയാ-
മൊരുഭുജഗവരനെയുമവൻചുരുൾമദ്ധ്യത്തിൽ,
നേരിട്ടുകണ്ടു, ജഗന്നാഥനേയുമേ.
അമലനിവ,നഖിലജഗദീശനെൻനായക-
നായ്മരുവീടുവോ.നെ.ന്നറിഞ്ഞാനജൻ.
സരസിരുഹദളനയനസവിധമതിലുള്ളവ
സാരവുംഭംഗിയുംപൂണ്ടനന്തങ്ങളാം.
അതിവിമലസുഭഗതനലക്ഷ്മീഭഗവതി-
യത്യന്തശ്രദ്ധയാചെയ്വുശുശ്രൂഷണം,
അവിടെ,യവ,നമലതരമായ്ക്കണ്ടതത്രയു-
മാവിഷ്കരിച്ചിതുഭക്തിയുംശ്രദ്ധയും.
നിഗമപടു,നിരവധികഭക്തിപരവശൻ,
ഭോഗീന്ദ്രശായിയെസൂക്ഷിച്ചുനോക്കിനാൻ,
കമലജനി,കരുണവഴിയുംമട്ടുമാധവൻ,

കമ്രാക്ഷനീക്ഷിപ്പതുംകണ്ടിതപ്പോഴെ.
അതുപൊഴതി,ലധികനവനപ്രാപ്യനീശ്വര-
നോതിനാൻ,സസ്മിതംബ്രഹ്മനോടീദൃശം.
"വിവിധമുഖവിബുധനതവേധസേ,നിന്നുടെ
ജീവൻറയുതട്ടവസ്ഥാനമാകുന്നുഞാൻ.
ഇനിയിവിടെയനവധിശരീരസൃഷ്ടിക്കു താ-
നിന്നാങ്ങെയേല്പി,ച്ചിതോർത്തുചെയ്കഭവാൻ.
അതിനുതവജനനമറി,കല്ലാതെയൊന്നിന-
ല്ലോർത്തീടു, സൃഷ്ടിയിൽനീയെൻറയായുധം.
തവതൊഴിലിനിടയിലിതുതെല്ലുംമറക്കായ്ക;
താവകംസൃഷ്ടിയെന്നോർത്തുപോകായ്കെടോ.
അതിനുതവമികവമിതമാന്നീടുവാൻതരും
സർവ്വവിജ്ഞാനവുംപ്രാപിയ്ക്കുമങ്ങയിൽ"

൫൨.— സകലജഗദധിപനുടെയാദ്യശിഷ്യൻ,വിധി
യാകുന്നു; വേദമാണീയുപദേശവും.
അറിവിവനുവളരെവളരട്ടെ.യെന്നീശ്വര-
നോർത്തുനേരംവിധാതാവിബുദ്ധനായ്.
വിധിഹൃദയമമലതരമാക്കിയതാകുന്ന-
വിദ്യയെ, വേദമെന്നോതുന്നുവേദികൾ.
വിശദതമമറിവഖില,മീശനാൽകേൾക്കവേ,
"ഓ, ശരി! പണ്ടുഞാനിങ്ങനെകേൾക്കയു-,
മുലകിടവുമമരവരപുരവുമതലാദിയും,
പലതവണസൃഷ്ടിചെയ്തുള്ളതുമോർപ്പുഞാൻ"
ഇതിമനസിവിധികരുതി, യപ്പൊഴതീശ്വരൻ
പ്രീതിപൂർവ്വംവിശ്വസൃക്കിനോടോതിനാൻ.

൫൩.— "കലയതവഹൃദയമതി,ലങ്ങുന്നശൂന്യനാ-
ണെല്ലാംമമാത്മകം-ശക്തിയെല്ലാമഹം.

നിനവു,തവതനുജഗദഖിലമിദ,മെന്നു ഞാൻ
തോന്നായ്കിതൊന്നുമേ,നിൻെറയല്ലേതുമേ"
ഭുജഗപതിശയനവിഭുചൊന്നതന്വേവമാം;
ഭാഗവതാൎത്ഥമിച്ചൊന്നതാണോൎക്കിൽ.
ഇതിലമരുമരിയപൊരുളൊരുപൊഴുതുമോൎക്കാതെ;
"ഏതുള്ളിതെന്നോടുതുല്യമിന്നൂഴിയിൽ
അഖിലഗുണമണയുവതിലേററംവിശിഷ്ടനാ-
മഗ്രേസരൻഞാ;നഹംതാൻപ്രമാണവും;
ഒരുമയൊടുമിവനുസുഖമുണ്ടാക്കുകെല്ലാരു-
മാരാധനംചെയ്കമല്ലദംനിത്യവും."
നരനുമിദമറിവകലെയാക്കിയോൎക്കുന്നഹാ!
തീരെക്ഷണികമാംജീവിതംസ്ഥായിയായ്.
കരുതിയിതു,മരുവുമവരധികതരശൂന്യമാം
പാരമാംഗൎത്തത്തിലാണ്ടടിഞ്ഞീടുമെ.
വകതിരിവുകരുതിയെവ,രേകാഗ്രചിത്തരായ്
ലോകേശവൈഭവമോൎപ്പവരൊക്കയും,
തരുലതകൾ പവനനുമസാരംചലിയ്ക്കില്ല,
തമ്പുരാൻശാസിയാതെന്നോൎത്തുകൊണ്ടിടും.
മനവുമുടലവയവവുമീശൻെറയാകുന്നു;
മേനിയിലംഗമദ്ദേഹമാംചേൎപ്പതും.
എവനൊരുവനവകളിലസാരമായെങ്കിലും
സ്വാതന്ത്ര്യമുണ്ടെങ്കിലായതുകാണണം.
മനുജനെവനവനുടയമാനസത്തേയുമേ
മാനംനടിച്ചെൻെറയെന്നുചൊല്ലാവതോ?
പ്രിയ,തനയ,ഗൃഹ,ധന,മിവററെവിട്ടീടുവാൻ,
പ്രായേണ,തോന്നായ്കിലുംവിട്ടുപോയിടും.
ഇതുസകലമകമലരിലോൎക്കുംബുധൻതന്നി-
ക്കേതു,മറിയുമവൻെറയല്ലെന്നതും.

സതതമിതുസകലമെവനനവരതമോത്തിട്ടു-
ന്നാത്തതചവേദിവിജ്ഞാനവിജ്ഞേയവാൻ.

ന്നാ.— സരസിരുഹതനയ, നഹ,മാരെന്നതോത്തപോ
താരംഭമായിതുസംസാരസൃഷ്ടിയ്ക്കു.
നിജനിലയകുസുമപുടമാഗമിച്ചിട്ടവൻ
വിജചരൻസൃഷ്ടിചെയ്യാമെന്നുമോത്തിതു.
അതുസമയമജഹൃദയനളിനകുഹരാൽക്ഷണം
ജാതരായ്ജ്ജാതവേദസ്സുപോൽനാലുപേർ.
അവർപിറവിസമയമതിലാത്മഭ്രൂ,മാനസേ,
"ഞാനല്ലധീശചര"നെന്നുസ്മരിയ്ക്കയാൽ
സുതരവരു,മുലകിവയുമീവിധംജാതരാ-
യുള്ളതായ്തങ്ങളെപ്പോലുമോത്തീലവർ.
ജനക,നവർമുഖകമലമാലോക്യചൊല്ലിനാൻ
"നിങ്ങൾകുമാരരെ,സൃഷ്ടിചെയ്തീടുവിൻ"
ജനകഹിതവചനമധുപീതപാകുമരകർ,
"ഹെ,നന്ദനപ്രിയ,സൃഷ്ടിദോഷാസ്പദം;
അഘമധിപ,രഹമധിപ,രെന്നുള്ളിലോർക്കാതെ,
നൂനം-പ്രജാസൃഷ്ടിതീരെയസാധ്യമാം.
ഇവനുസമനെവനിവിടെയേവമോർക്കുംപോഴു-
താവൻപനുംദൈവമെന്നുള്ളതോർമ്മിയാ.
അതിനിവരെയൊരുപൊഴുതുമൊട്ടുമേപ്രേരണം-
ചെയ്തീടരു"തെന്നപേക്ഷിച്ചടങ്ങിനാർ.
തനയരുടെനയവചനമാകർണ്യനാന്മുഖ-
നാനന്ദമററീഷ്യകൊണ്ടുകലുഷനായ്.
ഏതുസമയമജനുഹൃദികോപംജനിച്ചിത-
ങ്ങതൃെവജാതമായ്വന്നിതഹങ്കാരം.
സകലവിധപദവികളുമീശനെന്നുള്ളത-

ങ്ങാകെമറന്നുസൃഷ്ടിച്ചുപത്താളിനെ.
ഭൃഗുവു,മഥക്രതു,പുലഹ,നത്രി,വസിഷ്ഠന-
മംഗിരോ,നാരദൻ,ദക്ഷൻ,പുലഃഹനും,
ഇവരുമഥമഹിമപെട്ടമാമരീചീതിപേർ
കൈവന്നാദിവ്യന്മാകുന്നപത്തുപേർ.
ഇവർദശവുമഥജനകപാദംപണിഞ്ഞവാ-
റാവൻപരോട്ടോതി,സൃഷ്ടിക്കൊരുങ്ങുവാൻ.
വിനയമൊടുമവരതിന്നുസാദരംസമ്മതി-
ച്ചാനന്ദമോടൊൻപതാൾചെയ്തിതങ്ങിനെ.

ന്യ.ഥ.— വിധിതനയദശമതിൽമരീചിപുത്രൻമുദാ
വേട്ടിതുദക്ഷന്റെപുത്രിമാർപത്തിനെ,
അദിതിദിതിദനുവിവരെ;യിവരിലദിതിയ്ക്കുതാൻ.
പ്രാഥമ്യമേററ;മദിതിഭക്താഢ്യയാം.
അവൾതനയരതിസുഭഗരുണ്ടുപന്ത്രണ്ടുപേർ;
തദംശ്യരായ്‌വന്നിതാദിതേയാദികൾ,
ബല,മധികഗുണ,മിവകൾകൊണ്ടതിശ്രേഷ്ഠരായ്
നല്ലരാ,യിന്ദ്രനുംപിന്നീടുപേന്ദ്രനും,
ദിതിയുമവരജയുമതിലേററവുംസുന്ദര-
ഗാത്രിമാർ,ഗർവ്വിഷ്ഠമാരായിരുന്നിതു.
ദിതിതനയ,രമിതബലവിക്രമശാലികൾ,
ദൈതേയരെത്രയുംസാഹസോദ്യുക്തരാം.
അതികഠിനശഠമതികൾ,രക്ഷോവരാനന്വയം
പാരമായ്‌വന്നു,ദനുവിന്നതിശഠർ.
ദിതിസുതരിലമിതബലവീരൻഹിരണ്യാക്ഷ-
നന്നുതൻതമ്പിഹിരണ്യകശിപുമായ്.
അവരിരുവരവനിയിതിലെവ്വിധംജാതരാ-
യെന്നുള്ളവാൎത്തയെച്ചൊല്ലാംചുരുക്കമായ്.

൩൨.— ഒരുദിവസമഖിലപതിയാകുംഭഗവാനെ
നേരിട്ടുകാണ്മാൻവിരിഞ്ചാത്മനന്ദനർ,
പിറവിമുതലമലതരഭക്തിയുക്താത്മകർ,
ക്രൂരോട്ടനാൽവരുംപോയാർദിഗംബരർ.
സകലവിധസുഖ,മമിതമായുള്ള വൈകുണ്ഠ-
മാകുന്നധാമം,പ്രവേശിച്ചവർകളും.
ഉരഗവരശയനപദഭക്തരല്ലാതെയി-
ല്ലാരു,മങ്ങെങ്കിലും,രണ്ടഹങ്കാരികൾ,
സരസിരുഹനയനഭവനംകാത്തുവാഴ്‌വവർ,
നേരേതടുത്തുമുനിമാരെ;യന്നേരം-
അവ,രഖിലമുരടിനുടെയന്തരംഗംനിന-
ച്ചാവൻപരോടൊന്നുചൊല്ലിസഗൗരവം:-
“വസനവിരഹിതരുവയമെന്നോർത്ത,രാജസ-
വ്യസനികൾ,പുറത്തിനിപ്പോവിൻവസിയ്ക്കുവാൻ.
ഇവിട,മിനിയൊരുനിമിഷനേരവുംനിങ്ങൾത-
ന്നാവാസയോഗ്യമ;ല്ലാശുപൊയ്ക്കൊള്ളുക.”
ഉടനവിടെയമരഗുരുവൻപോടെഴുന്നള്ളി
യാർത്തിഹന്താഭക്തിവത്സലൻമാധവൻ.
അനലശിഖസമരമരമുനിവരരോടോതിനാൻ
“ഹെ!നമ്മൾമാനസസംയോഗകാരണം,
മമമനസിലിതുസമയ,മോർമ്മിച്ചൊരെൻമത-
മമ്മട്ടുതന്നെനടത്തിനാർനിങ്ങളും.
ഇനിയിവരുമുടനടിപിറക്കട്ടെപ്പൃത്ഥ്വിയിൽ
ദാനവരായ്,രജസ്സംപൂർണ്ണശക്തരായ്”

൩൩.— വയമധിപർജയവിജയരിതുകരുതിയൊപ്പമാ
ശ്രീയററധഃപതിച്ചീടിനാർഗർവ്വിനാൽ [യ-
ധരണിയുടെയതിരുചിരതിരുമടിഗമിയ്ക്കുവാ-

നമ്മയായിട്ടിതിദേവിയിൽപ്പൂകിനാർ.
ദിതിയുമൊരുദിവസമഥകണ്വനൊടുനന്ദനർ-
ജാതരാവാനപേക്ഷിച്ചുമുഗ്ദ്ധാംഗിയാൾ.
കണ്വനതുപോഴത്തുദിനവിധിസപദിചെയ്യുവോ-
നായിരുന്നെങ്കിലു,മായതോർത്തില്ലവൾ.
ദയിത,നവളനവസരനേരമത്ഥിയ്ക്കിലും,
ജായയിൽക്കോപിയാതേവംപറഞ്ഞിതു:-
അയി!സുമുഖി,തവഹിതമപേക്ഷിച്ചകാരണ-
മീയീപ്സിതംചെയ്യുന്നുണ്ടാംതനയരും.
സമയമതിവികല,മതുപോലെനിൻസ്വാത്ഥവും-
മപ്രമംകവിഞ്ഞഹങ്കാരവുംചേന്നതാം.
ജനനിവഹഭയദരുമഹങ്കാരികളുമായ്
ജ്ജാതരായ്പോംമക്ക”ളെന്നുകേട്ടോതിനാൾ.
“മമരമണ,മമതനയ,രഥരനൊക്കായ്കിലോ,
തൽക്കുലേ,നല്ലവനായിട്ടുഭക്തനായ്
ജനനിവഹകുതുകകുശലൈഷിയായ്ത്തൽസ്സുതൻ
ജാതനാവേണമേ!താവകപ്രീതിയാൽ.”
ഉടനതിനെമറുവടിനിരൂപിച്ചുചൊല്ലിനാ-
“നാകട്ടെയവ്വണ്ണ”മെന്നാൻമുനീശ്വരൻ.

ന്നർ.— ദിതിസുദതിപതിവിഹിതപരിചരണദക്ഷയും
ജാതമോദംരണ്ടുബാലകക്കമ്മയായ്.
ഭുവനതലമഥദിവവുമതലവിതലങ്ങളും,
ഭംഗംവെടിഞ്ഞുഭരിപ്പാൻനിനച്ചവർ.
അമിതബലനധികശഠനാകുംഹിരണ്യാക്ഷ-
നൻപോടമരരെപ്രാപിച്ചുചൊല്ലിനാൻ:-
“വരികവലമഥന,രണനടനപടുവെങ്കിൽനീ-
പോരിനായ്,തോല്പിച്ചസാമന്തനാകുവൻ”

അതിനു,ഹിതവചനമുടനിന്ദ്രനോതീടിനാൻ!-
“ഞാൻതെല്ലുമാളല്ല പാശിതാൻപ്രാപ്തനാം”
അതുസപദിദിതിജപതിനിശമനദശാന്തരേ,
യാദോഗണാധിപപത്തനംപൂകിനാൻ.
“രണപടുതതടിനിവിടനിന്നോടുകാട്ടുവാ-
നാണുഞാൻവന്നു;നീയാണെങ്കിൽനേരിടു.”
വിമതബലികടുവചനമാകർണ്ണ്യപാശിയും
നാമല്ലയെന്നോർത്തുസാദരംചൊല്ലിനാൻ:-
“രണശിരസിഭവദമിതവീര്യംസഹിയ്ക്കുവാൻ
കാണിയുംത്രാണിനമുക്കില്ലമിത്രമെ,
ഫണികുലപതിശയനനരവിന്ദനാഭൻഹരി
വേണമെന്നാകിൽ,നിന്നോടടർചെയ്തിടും.”
വരുണനുടെഹിതവചനമാകർണ്ണ്യദാനവൻ,
വാരിജാക്ഷൻതന്നോടേല്പാൻനിനയ്ക്കയായ്.
ഭുവനപതിഹൃദയമതിലീർഷ്യമുഴക്കുവാ-
നാവൻപിന്നോർത്താൻപലപലകൗശലം.
ധ“രണി,മധുമഥനനുടെനിത്യപൂജാസ്പദം
പാരാതെഞാനിന്നൊളിച്ചുതുവയ്ക്കുവൻ.
അതുപൊഴുതിലവനധികകോപമോടെത്തിടും
പ്രീതിദമാംരണത്തിന്നന്തരംവരും”
അസുരസുരനിവഹപടുവോർത്തുചെയ്കയാൽ,
ആനന്ദമററസുരാരികൾഖിന്നരായ്.
ദിവിമരുവുമമരരവരെങ്കിലുംയജ്ഞത്തിലാ
യവർക്കാഹാരമെന്നുംഹവിസ്സുതാൻ.
ധരണി,ജലധിനടുവിലടിപെട്ടപോതഗ്നികൾ
കെട്ടുപെട്ടെന്നിരുട്ടിങ്കലന്നാണ്ടുപോയ്.
നളിനഭവനതുപൊഴുതി,ലേററംകയർത്തു“ഹാ!

വെള്ളത്തിൽ,മന്മാനസത്തിൽപ്പിറന്നതാം
സകലഗുണമുടയമനുതാൻ,തൻെറപത്നിയാം
സൽക്കുലവല്ലിനിയാംശതരൂപയും,
ശരണമണവതിനുവഴികാണാതെകേണിട്ടും;
നേരോടവൎക്കെ,ങ്ങിനിയഭയസ്ഥലം?
ബുധരുദിതശമനപഥമിവിടെയിനിയേതുവാൻ?
വേധാവുടൻതന്നെയാശ്വസിച്ചോതിനാൻ.
"മമമനസിനഴൽപഴുതെ;യീശ്വരൻമാധവൻ
മുന്നമേകാണാതിരിക്കാനിവൃത്തിയും."
വിധിയുഴറിവിവിധമിതിചിന്തിച്ചനേരത്തു
ബിന്ദുവൊന്നുണ്ടായിതൻ നാസികാന്തരാൽ.
കിടിയെതിരുവടിവതിനുകണ്ടാൻക്ഷണംകൊണ്ടു
വീണ്ടുംക്ഷണംപ്രതിവാച്ചുവരുന്നതും.
നഗവരനുസമതപെട്ടമിപ്പോത്രിവിഷ്ണുത-
ന്നംശാവതാരമായ്തേറിബ്രഹ്മാദികൾ.
കിടിയുടനെയുലകിടമിതടിമുടിവിറച്ചുപോം-
മട്ടാൎത്തുപൎവ്വതംപൊട്ടുമാറുച്ചമായ്;
ജലനിധികളിളകിമറിയുംമട്ടുരുഷ്ടനായ്
കല്യാണവാരിയിൽച്ചാടിമുങ്ങീടിനാൻ.
അവിടെയതികളികരുതിനേൎത്തുഹിരണ്യനോ-
ടാവൻപനെക്കീറിവീഴിച്ചുതേററയാൽ.
രുധിരജലമൊഴുകുമൊരുതേററയാൽധാത്രിയെ-
യാധിവിനാശനൻപൊക്കിജ്ജലോപരി.
തരുണശശിവടിവുടയപോത്രിതൻതേററയിൽ-
ത്തുമ്പ,ത്തൊരുചെറുമാഷംകണക്കിനെ
കുതുകമൊട്ടധരണിയിതുകണ്ടുദേവാദികൾ
ധാത്രീശനെക്കുപ്പിവാഴ്ത്തിനിന്നീടിനാർ.

ധരണിപതി,നിഗമപതി,ഭൂതലംഭൂതവൽ-
നേരോട്ടനിത്തി;സുഖിച്ചിതെല്ലാവരും.

൩൭.— ഭുവനതലമഖിലമിതുക്രൂരിരുട്ടാംജലം-
തന്നിലൊളിയ്ക്കയാൽകാണരുതാതെയായ്.
അതുശകലമമരരുടെസൂക്ഷ്മമാംദൃക്കിനും
കണ്ടെത്തുവാൻസാധ്യമായില്ലതെല്ലമെ.
നയനവഴിപലതുമിഹകാൺകിലുംകാണുവാൻ
നന്നായ് ത്തുണയ്ക്കണമിന്ദ്രിയംവേറെയും.
തൊലി,ചെകിടു,നയന,രസനേന്ദ്രിയാദ്യങ്ങളാൽ
തേറാത്തവസ്തുവേ,ത്തേറീടാംമൂക്കിനാൽ
കിരിവരനുവിരുതിയലുമേററവുംനാസിക-
യ്ക്കതുകരുതിയീശ്വരൻപന്നിയായ്വന്നതാം.
ഫണികലപതിശയനനവതാരംവിരിഞ്ചന്റെ
ഘ്രാണേന്ദ്രിയെനിന്നുചെയ്തതുമോക്കണം.

൩൮ — ൩൮കരിപുതിരുവടിവരിച്ചുള്ള സൂകരാ-
കാരമാകുന്നവതാരമോയജ്ഞമാം.
ബഹുലഫലമനവരതമേകുന്നുയജ്ഞമീ-
ദ്ദേഹികൾക്കെന്നുനാംമോർമ്മിച്ചുകൊള്ളണം.
"അഹമധിപ"നിതിനിനവുലേശമേശാത്തവൻ
ബ്രഹ്മാവവൻയജ്ഞകാരികൾക്കഗ്ര്യഗൻ.
ഇതുകരുതിയഖിലജനസഞ്ചയംസഞ്ചയി-
ച്ചീടണംപുണ്യ, മഹംഭാവമെന്നിയേ.
അഖിലജനഹൃദയളവിരണ്ടാമഹന്തകൾ
മോഹംകലന്നുള്ള പക്ഷാഹമേകമാം;
"സകലസുഖമിവനുമതി,ഞാൻമൊഴിവതാചാര-

മാകെത്തകൎമ്മിവൻകയറ്റീട്ടുകിൽ;"
ഇത്തുകൾചിലതഹമതിന്നുദൃഷ്ടാന്തം;മിന്നുഞാ-
നോതാംഭഗവാൻെറവാക്യംപലവിധം.
ഭുവനതലഭരണപടുകൃഷ്ണൻ,സ്വഗീതയിൽ
ഷോഡശോദ്ധ്യായേപറയുന്നുവിസ്തരാൽ
ഇനിയുമൊരുവടിവിലഹമുള്ളതുപകമാം,
"ഞാനല്ലകൎത്താവുനീതന്നെ"യെന്നുമിത്തും.
ദ്വിവിധമഹ,മിത്തുകളൊരുപോലെഹിരണ്യനം
ബ്രഹ്മനും ദൃഷ്ടാന്തമായിട്ടുകണ്ടിടാം.
ഹതവിധിയിലനവരതമാപ്പെട്ടമൂലമാം
ഹന്ത! തോററുഹിരണ്യാക്ഷനാലേവരും.
പുരുനിനവിലൊരുമനുജദേഹവും,സ്വല്പമാ-
മോരോരുലോകസമാഹരണംധ്രുവം.
അതിവിമലമതിവിതതശാശ്വതവസ്തുവാ-
ണാത്മാ;വതോൎക്കാതെനിസ്സാരദേഹത്തെ,
ഇവനസുഖമുടലതുള്ള,മേവമോൎക്കുന്നപോ-
തജ്ഞാനസാഗരേമുക്കുംഹിരണ്യനും.
അതുപൊഴുതുധൃതിയകലെയായിനാം,കഷ്ടമാം-
വ്യാധിവാൎദ്ധക്യംമരണംനിരാശയും
അനുനിമിഷമുടനുടനുയൻകുഴങ്ങീട്ട-
മപ്പോളഹത്തിനെബ്രഹ്മമാവുപോലവേ,
പരനുടയപദതളിരിലൎപ്പിച്ചുകൊൾകിലോ
കാരുണ്യമൂൎത്തിയും"ദിവ്യാഹ"മാദരാൽ,
പരിചിനൊടുവിശദതരമാക്കിയിങ്ങേകിടും:
നേരോൎക്കിലായതാംജ്ഞാനത്തിനുംഫലം.
മനുജർപലവടിവിലിഹചെയ്തിടുംയജ്ഞങ്ങ-
ളിന്നാഥനേല്ക്കുംമഹായജ്ഞമൂൎത്തിയായ്.

ന്വാ.— സതത "മഹ"മിവ, നിതിന്നിനയ്ക്കുന്നജീവനെ
കൃത്രിമമായുള്ള ദൈവമായ് ക്കാണണം.
പര,നഖിലദിശിനിറയുമാവിരാൾപ്പുരുഷൻ
സാരമാംസച്ചിന്മയവുമാണോൎക്കിൽ.
ഇതുകളുടെ വിഗുണഗുണമോൎക്കാതെ,മേനിയാൽ
കൃത്രിമംവാസ്തവമെന്നുഭ്രമിച്ചുപോം.
നരകഹരിയസുരനൊടുചെയ്തപോർ,ബ്രഹ്മവും
കൃത്രിമദൈവവുമായിട്ടുചെയ്തതാം.

ന്വവ്വ.— വിധിവിഹിതമുലകതുകൾ,സംഖ്യാവിഹീന
ജീവനാൽവ്യാപ്തമാ;മെന്നാൽ,പരമാത്മാ- [മാം-
വൊരുവ;നതിലധികമിഹപാൎത്തീടിലില്ല;വൻ-
ലിംഗഹീനൻ, പരിച്ഛേദ്യനല്ലോൎക്കിലോ.
ഇരുവരവരിരുവടിവിലാത്മതചമേല്ക്കിലു-
മൊന്നുപരിച്ഛേദ്യ,മൊന്നപരിച്ഛേദ്യം.
വിപുലതരവടിവിയലുമെങ്കിലും,ഛേദ്യമാം-
വസ്തു,വനന്തത്തൊടേററാലണുവതാം.
അണുതുലനപെടുമൊരസുസൎവ്വത്രവ്യാപ്തമാ-
മാത്മാവുതന്നൊജ്ജയിപ്പതുസാദ്ധ്യമോ?
കറുകദളമുനമിളിതമഞ്ഞുതൻതുള്ളിയൊ-
ന്നേററുകടലോടെതിൎക്കിലെന്തായ്വരും?
ഒരുകൃമിയുമരിശമൊടുദാവാഗ്നിയെക്കെട്ടു-
ത്തീടാൻനിനയ്ക്കുകിൽസാദ്ധ്യമായീടുമോ?
എളിയമനമിളകിയസുരോത്തമൻ,ബ്രഹ്മമാം
വിഷ്ണുവേവെല്ലാൻനിനച്ചുനശിച്ചുപോയ്.

ന്വൻ.— അവശതയിലനിശമുഴലുംഹേ മനുഷ്യ, നീ-
യന്ധകാരംവിട്ടുപോരാൻനിനയ്ക്കിലോ,

ഒരുചെറിയവഴിയതിന്നു–മററുമാൎഗ്ഗംനഹി–
പോരുവിൻനിങ്ങ"ളഹം"വിട്ടു–ത്തമതി.

പരമ,ഹര,ദുരിതഹര,ചരണനതപാലക
കാരുണ്യവാരിധേ,യജ്ഞമൂൎത്തേ,ജയ!
ജനനഹര,മരണഹര,ദനുജഹതക,ജയ!
ജ്ഞാനമൂൎത്തേ,വരാഹാകൃതേ, തേ നമഃ!
ഝഷ,കമഠ,കിരി,നരഹരേ,വാമനാകൃതേ,
ഭാൎഗ്ഗവരാമ,രഘുരാമ, പാഹിമാം!
മുസലധര,വിജയരഥഭൂഷണ,കല്ക്കിയാം
വാസുദേവപ്രഭോ,സന്തതം തേ നമഃ!
തവനുതികൾപകലിരവുപാപവിനാശനം
പാവനംപാടുന്നു,പാലിക്കമാംവിഭോ!

മൂന്നാം അദ്ധ്യായം കഴിഞ്ഞു.

# നരസിംഹാവതാരം.

## അദ്ധ്യായം ൪.

(കേക.)

൬൦.— പരമപുരുഷേശ്വര,പാഹിദയാകര,
പാവിച്ചുകൊള്ളു ... ഭക്തനാമെന്നൊന്നീ.

കളകാഞ്ചി:— വിവിധതരബഹുവിമലലീലചെയ്യുംപ്രഭോ.
വാസുദേവ,ഹരേ,പാഹിമാം! പാഹിമാം!
തവചരിതമഖിലദുരിതാപഹമൌഷധം
സേവിച്ചുകൊള്ളുന്നു,പാപാപഹമഹം.

കാകളി:— പ്രാഗത്ഭ്യമേറുംഹിരണ്യാക്ഷനെഹരി
നിഗ്രഹമവ്യഗ്രമായ്ചെയ്തവാർത്തയേ
പാരാതെകേട്ടുഹിരണ്യകശിപുതാൻ
പാരിച്ചെഴുമമർഷേണചിന്തിച്ചിദം.
വിഷ്ണുതന്നോടുഞാൻവിഗ്രഹംചെയ്തുടൻ
ജിഷ്ണുവാകുന്നുണ്ടതിനുവേണ്ടുന്നതാം
ശക്തിവൎദ്ധിപ്പാൻതപസ്സുചെയ്തീടിനാൻ
ഭക്തിയോടെപരമേഷ്ഠിയെരക്തനായ്."
ഏവംനിനച്ചുസമാധിസ്ഥനായവൻ
ഭാവുകംപ്രാൎത്ഥിച്ചുനിന്നുതപസ്സോടും.
ഇന്ദ്രിയംവെന്നവനേകാഗ്രഹത്തൊടും
നിന്നാൻബഹുവൎഷമത്യന്തനിഷ്ഠയാ.
പിൽപ്പാടുമുൽപ്പുക്കുപൊൽപ്പൂമകൻചൊന്നാൻ
"മൽപുത്ര,ഞാൻപ്രസാദിച്ചേൻസ്വകൎമ്മണാ;
ഇഷ്ടവരംവരിച്ചീടു"കെന്നായ്പര-
മേഷ്ഠിപറഞ്ഞതുകേട്ടസുരോത്തമൻ,
"എന്നുംമരിയ്ക്കാതിരിയ്ക്കാനൊരുവരം
തന്നീടണം;"മെന്നുചൊന്നതിനുത്തരം,
"സാധിയ്ക്കയില്ലതു,സൃഷ്ടിയിൽപ്പെട്ടവ
-ബോധിയ്ക്ക-മൃത്യുബാധിയ്ക്കാതിരുന്നിടാ;
വേറിട്ടുനൽവരംക്രൂരോട്ടുകൂടിഞാൻ
നേരിട്ടുനൽകുവൻചോദിച്ചുകൊള്ളുക."
ഇത്തരംനാന്മുഖനുത്തരംചൊൽകയാൽ,

സത്വരംചൊന്നാൻഹിരണ്യൻസയുക്തികം.
"എങ്കിലോ-ഞാൻ,ദിവാരാത്രങ്ങൾരണ്ടിലും
സങ്കടപ്പെട്ടുമരിയ്ക്കാതിരിയ്ക്കണം;
സൃഷ്ടിയിൽപ്പെട്ടുള്ള ജീവികളൊന്നുമെ
നഷ്ടമാക്കീടരുതെന്നെയൊരിക്കലും;
മൂർച്ച്യയുള്ളായുധമൊന്നുകൊണ്ടുംമൃതി
തീർച്ചയായ്,വന്നുപോകാതെയിരിക്കണം;
വീട്ടിന്നകംപുറംരണ്ടിലുംനിന്നിട്ടു
പെട്ടുപോകൊല്ലാമരണംരണാജിരേ;
ദ്യോവിലും,പിന്നെക്ഷിതിയിലുംവച്ചിട്ടു
കൈവന്നുപോകൊലാജീവന്നുസങ്കടം;
ജീവിപ്പതോമൃത്യുവുള്ളതോകൊല്ലരു-
തീവൻപനേ,യെന്നനുഗ്രഹിച്ചീടണം.
പിന്നെവിശേഷി,ച്ചെനിയ്ക്കുഭവൽസമ-
മൗന്നത്യവുംമഹാശക്തിയുംബുദ്ധിയും
തുല്യമററുള്ളോരുയോഗവുംകൈവരാൻ
നല്ലോരനുഗ്രഹംനൾകകല്യാണദ."
ബ്രഹ്മാവതുനേരമവ്വണ്ണമൊക്കയും
നിർമ്മലാശിസ്സുകൾനൾകിമറഞ്ഞിതു.
അപ്പോൾഹിരണ്യൻനിരൂപിച്ചിതുള്ളിനാ-
"ലിപ്പോളമൃത്യുവായ് തീൎന്നുഞാൻനിർണ്ണയം."
എന്നുറച്ചൻപിനോടാത്മഗേഹംഗമി-
ച്ചുന്നിനാനനന്തലോകങ്ങൾവെല്ലുവാൻ.
പിന്നെക്രമത്തിൽത്രിലോകംമുഴുവനും
തന്നുടെപാട്ടിലാക്കിച്ചമച്ചാനവൻ.

൬,൧.— വണ്ടുഹിരണ്യകശിപുതപസ്സിനായ്-
ക്കൊണ്ടുഗമിച്ചോരുനേരത്തമരകൾ,

ദാനവപത്തനംപ്രാപിച്ചവരുടെ-
സേനാമഥനമനേകഥാചെയ്തിതു.
പിന്നീടുപട്ടണംധൂളിച്ചരചൻെറ
തനയിയെബ്ബന്ധിച്ചുകൊണ്ടുപൊയ്ക്കൊണ്ടിതു.
അപ്പോളാസുഭ്രൂവുംഗർഭഭരിപ്പുത-
ങ്ങല്പരാമപ്പാഴരോത്തില്ലഗർവ്വിനാൽ.
കേശംപിടിച്ചുവലിച്ചുസഹസ്സംപ്രതി
ക്ലേശപ്പെട്ടുത്തവർകൊണ്ടുപോകുംവിധൌ,
മാർഗ്ഗമദ്ധ്യേകണ്ടുവീണാധരൻമുനി
ഗർഹി"ച്ചലമല"മെന്നുചൊല്ലീടിനാൻ.
"കഷ്ടം! മപരാധമോരാത്തസാധ്വിയെ
ദുഷ്ടതയോടെന്തുപദ്രവിച്ചീടുവാൻ?
ഏററംവിശിഷ്ടനായ് ഭക്തനാംബാലനീ-
ക്കററകുഴലാളിൽനിന്നുപിറന്നിടും.
ഞാനിസ്സതിയെ,യെന്നാശ്രമേകൊണ്ടുപോയ്
മാനിച്ചുസൂക്ഷിച്ചുകൊള്ളാമമർത്ത്യരെ!"
എന്നുപറഞ്ഞവൾതന്നെയുംമോചിച്ചു
തന്നുടെയാശ്രമേകൊണ്ടുപോയീടിനാൻ.
ഭക്തയാമസ്സതി,ശ്രദ്ധയോടെപ്പൊഴും
ഭക്തിയോടെമുനിതൻപരിചര്യകൾ
യുക്തിയുക്തംചെയ്തുനല്ലാർജനങ്ങൾക്ക-
യുക്തമാംധർമ്മങ്ങൾകേട്ടറിഞ്ഞീടിനാൾ.
സദ് വൃത്തയാമവൾതന്നോടു, താൻധർമ്മ-
സത്വത്തമാകവെചൊല്ലിനാൻനാരദൻ.
മിക്കപ്പൊഴുംമുഖ്യധർമ്മോപദേശേന
പോക്കിടുംനേരം,ഭഗവാൻമുനീശ്വരൻ.
വല്ലപ്പോഴുമവൾക്ഷീണിച്ചുറങ്ങിലും,

തെല്ലുംമയങ്ങാതെഗർഭസ്ഥബാലകൻ,
വല്ലഭമോട്ടംമുനിതന്നുപദേശ-
മെല്ലാംഗ്രഹിയ്ക്കുംതളച്ച്ക്രുടാതെതാൻ.
ദൈത്യേശ്വരൻ,തൻതപംകഴിഞ്ഞിങ്ങുവ-
ന്നൊത്തിയനേരത്തുതന്നുടൈഭാമിനി
നാരദമാമുനിയ്ക്കുള്ള ശ്രുദ്ധാശ്രമെ
സ്വൈരംവസിപ്പതായ്കേട്ടുകൗതുഹലാൽ,
ചെന്നിട്ടുദേവർഷിസന്നിധൌവന്ദിച്ച്
ചൊന്നിട്ടനുജ്ഞയാകൊണ്ടുപോന്നീടിനാൻ.
ഒട്ടുകാലംകൊണ്ടുമട്ടോന്മൊഴിതാനും
തുഷ്ടിയോടെപെററുകട്ടക്കിടാവിനെ.
ആഹ്ലാദമേററമബ്ബാലൻചമയ്ക്കയാൽ
പ്രഹ്ലാദനെന്നുപിതാവുപേരോതിനാൻ.

൨൨.— വിശ്വംജയിച്ചമേൽപൂർവ്വദേവേശ്വരൻ
വിശ്വവന്ദ്യൻവിഷ്ണുതന്നോടുനേരിടാൻ
മോഹിച്ചുമോഹിച്ചുപായംപലവിധ-
മൂഹിച്ചുചെയ്തുതുടങ്ങിമദാന്ധനായ്.
വിഷ്ണുഭക്തന്മാരെയെല്ലാംഹനിയ്ക്കയും,
വൈഷ്ണവപൂജാവിധാനംമുടക്കയും,
ഗോപിപ്രസഞ്ചയംശ്രീഹരിയ്ക്കേററവും
പ്രീതിപ്രദമെന്നവയെവധിയ്ക്കയും,
ചെയ്തുതുടങ്ങി;യധർമ്മങ്ങൾവാച്ചിതു
പെയ്തിതുകണ്ണുനീർസജ്ജനസഞ്ചയം.

൨൩.— പ്രഹ്ലാദനഞ്ചുവയസ്സായകാലത്തു
കാലോചിതംവിദ്യയഭ്യസിച്ചീടുവാൻ

ചൊല്ലിഗ്ഗുരുകുലത്തിന്നായയയ്ക്കയാ-
ലുല്ലാസപൂർവ്വമബ്ബാലൻനടകൊണ്ടാൻ.
കുട്ടിയ്ക്കുവിഷ്ണുതൻനാമാക്ഷരങ്ങളെ
ക്കാട്ടിക്കൊടുക്കയോ,വിഷ്ണുതൻനാമങ്ങൾ.
കേൾപ്പിച്ചുകൊൾകയോചെയ്യപോകൊല്ലയെ-
ന്നേൽപ്പിച്ചഹംകാരിയാകുംഹിരണ്യനും.
എന്നാൽഭയപ്പെട്ടിച്ചതു,നാരായണനൊഴി-
ഞ്ഞൊന്നു,മന്നാമനന്ദനനോർമ്മിയാ.
അത്രയ്ക്കുഭക്തനാമക്കുമാരൻഗർഭ-
പാത്രസ്ഥനായനാൾതന്നെ,മുനിയുടെ
ശ്രേഷ്ഠതപമേറുന്നതത്തോപദേശങ്ങ-
ളോർത്തിട്ടതിനെയുരുക്കഴിച്ചീടിനാൻ.
വാസ്തവമോർക്കിലദ്ദേവഷി,ബാലനായ്-
മാത്രമന്നന്നുപദേശംകൊടുത്തതും.
ശ്രേഷ്ഠൻകവിജ്ഞ,വക്ഷരം"ക"യെന്നു
കുട്ടിയെക്കാണിച്ചു,താനുച്ചരിച്ചപോ-
തെന്നുടെകണ്ണന്റെനാമാക്ഷരങ്ങളി-
ലൊന്നാമനായുള്ളൊരക്ഷരമേവമാ-
മെന്നുള്ളബാലോക്തിശ്രുതപാഗ്ഗുരുവരൻ
ചൊന്നാനെവനാണുകണ്ണനെന്നുള്ളവൻ.
ചൊന്നിതുബാലകൻ:-"സർവ്വജീവാത്മകൻ
തന്നെയാംകണ്ണൻ,മഹാവിഷ്ണുവപ്യതൻ"
"എന്നോ!മറയനായുള്ളബാല,വിഷ്ണു,
നിന്നുടെവംശവിരോധിയാണോർക്കുക;
ചൊന്നീടരുതവൻനാമ,മിന്നീശിതാ-
മന്നവൻതപൽപ്പിതാ;വന്യൻനഹിനഹി"
എന്നുഗ്ഗുരുവരൻശാസിച്ചതോരാതെ,

മന്നാവസൂനു,സതീത്ഥ്യരെസാമ്പ്രത-
മൊന്നിച്ചുചേൎത്തുമുകുന്ദനാമംജപി-
ച്ചുന്നിദ്രഭക്തിപരവശനായിട്ടു:
പന്നഗശായിതിരുനാമകീൎത്തനം-
വന്ദിച്ചുപാടുവാൻപ്രേരണം ചെയ്തുടൻ,
തന്നുടെമൗലിയിൽക്കൂപ്പുകൈചേൎത്തവൻ
നന്നായ്സ്തുതിച്ചു തുടങ്ങിബഹുവിധാ.
"ആനന്ദസാഗര,നാഥ,ജനാൎദ്ദന,
ദീനാനുകമ്പിൻ,മുകുന്ദ,പരാല്പര,
നിന്നുടെപീയൂഷമോലുംമുഖാംബുജം
നന്നായ്തെളിഞ്ഞെനിയ്ക്കിന്നുകാട്ടേണമേ,"
ഏവംസ്തുതിച്ചുനയനാംബുവാൎക്കയും
തന്നെമറന്നവൻനൎത്തനംചെയ്കയും
ചെയ്തുചെയ്തങ്ങിനെകാലംനയിച്ചുകൊ-
ണ്ടങ്ങുവാണുസച്ചിദാനന്ദലീനനായ്.

൨൪.— ഏകദാഭൂപതിതന്നുടെപുത്രനെ
ച്ചാരെവരുത്തിലാളിച്ചോതിമെല്ലവേ:-
"പൈതലേ, നീ പഠിച്ചുള്ളതാംവിദ്യയി-
ലേതുതാനുൽകൃഷ്ടമെന്നതുചൊല്ലണം."
എന്നുകഥിച്ചതുകേട്ടുപ്രഹ്ലാദനും
കുന്നിച്ചകൗതുകാൽചൊല്ലിവ്യക്താക്ഷരം:-
"അച്ഛ,പഠിച്ചുഞാനിന്നൊരുസംഗതി;
സച്ചിൽപ്പരബ്രഹ്മമാകുംമഹാവിഷ്ണു-
നിശ്ചയ! മൊന്നേഭവിയ്ക്കുന്നതുള്ളു, തൽ
സച്ചരിത്രാമൃതംവാഴ്ത്തേണമേവരും."
ഇത്ഥംസുതോക്തികൾകേട്ടസുരോത്തമൻ
ക്രുദ്ധനായ്ദേശികൻതന്നോടുചൊല്ലിനാൻ:-

“എന്താസംബന്ധമീക്കുട്ടിയെനിങ്ങളും
താന്തോന്നിയാക്കാൻപഠിപ്പിച്ചുവിട്ടതും?
ബന്ധമെന്തോന്നിതി?” ന്നൊന്നുകേട്ടാഗ്ഗുരു,-
എന്തുചെയ്യാം! മമകുററമല്ലേതുമേ;
സന്തതംഞങ്ങൾപണിപ്പെട്ടുവെങ്കിലും
ബന്ധമില്ലാതിവൻ,നമ്മുടെശത്രുവിൻ-
നാമംജപിയ്ക്കയേചെയ്യൂ; സതീൎത്ഥ്യക്ക-
മിമ്മതംചേരുവാൻ പ്രേരണചെയ്തീട്ടും.
എന്നചൊല്ലുംവിധൗബാലകൻചൊല്ലിനാ:-
“നെന്നുടെദേശികൻചൊന്നതുസത്യമാം.
ഇദ്ദേഹമോതുന്നതിന്നുള്ളയുക്തിയാ-
ലുദ്യോഗമാൎന്നുസ്വയംപഠിക്കുന്നുഞാൻ.
ഹേ മൽപിതാവേ, ഗുരുവിൻകുറവിനാൽ
തിന്മകണ്ടില്ല, കുറവുംകുറച്ചുമേ”
ധിക്കാരമിത്തരംകേട്ടെങ്കിലും, പിതാ-
വുൾക്കൊണ്ടകോപമടക്കിയൊരുവിധം
പുത്രവാത്സല്യാതിരേകേണചൊല്ലിനാ:-
“നത്രപൊറുത്തുഞാൻമാപ്പുതന്നേ; നിനി-
പ്പോകനീയാചാൎയ്യനൊത്തു, മേൽക്കാലത്തി-
ലാകുന്നപോലെപഠിക്കപൊറാമെടാ;
ഇത്രിലോകേശ്വരനാകുന്ന തീയിവൻ-
മാത്രമാണെന്നുധരിക്കമെമാത്മജ;
വല്ലാത്തപേയുനീയോതിത്തുടങ്ങിയാൽ,
വല്ലായ്മമേലിൽഭവിയ്ക്കുമെന്നോൎക്കണം.
എൻെറകുമാരക,നല്ലതുചൊല്ലുവാൻ
നിൻെറമനസ്സിൽമറക്കാതുറയ്ക്കണം.”
എന്നുപറഞ്ഞുപുണൎന്നുലാളിച്ചവൻ-
തന്നെയയച്ചാൻഗുരുവോടുകൂടവേ.

൰.— **പോ**യിച്ചിലദിനം; പിന്നെഹിരണ്യനും
മായംവെടിഞ്ഞുസുതനെവരുത്തിനാൻ.
ചോദിച്ചുമുൻപോലെ: മുൻപോലെയുത്തരം,
വാദമറേറാതിവിനീതനായ് നന്ദനൻ.
നാരായണാത്മകംമാത്രമീലോകമെ-
ന്നാരാജരാജൻശ്രവിച്ചുനടുങ്ങിനാൻ.
പെട്ടെന്നുകുട്ടിയെരുട്ടോട്ടദ്ദൂരവേ
തട്ടിയെറിഞ്ഞിട്ടു, ധാത്രിയമൻപോം-
മട്ടിൽ, കുതിച്ചെഴുന്നേററിട്ടുവാളോങ്ങി-
വെട്ടിനാൻ, ബാലൻെറകണ്ഠത്തിൽനിർദ്ദയൻ.
അത്രഭയങ്കരമാംമട്ടിലൂക്കോടു
പുത്രനെവെട്ടിയഖഡ്ഗംമുറിഞ്ഞുപോയ്.
വിത്രസ്തഹൃത്തൊടുംദൃഷ്ടിരണ്ടുംമിഴി-
ച്ചത്രകനൽക്കട്ടചിന്നമാറോതിനാൻ.
"ഇത്രധിക്കാരംപെരുത്തപിഞ്ചേ, നിൻെറ
ഗാത്രംചവിട്ടിയരയ്ക്കുന്നതുണ്ടുഞാൻ."
ഇത്ഥംപറ,ഞ്ഞൊരുമത്തനാംഹസ്തിയാൽ
കുത്തിച്ചുപിന്നെച്ചവിട്ടിമെതിപ്പിച്ചു
മസ്തകംകൊണ്ടുഞെരിപ്പിച്ചിതേവമാം-
ഉസ്തര പീഡകളേല്പിച്ചു ദുഷ്ടഖ.
ഇത്തരംനീചമാംഹിംസയൊന്നെങ്കിലും
ഭക്തനാംബാലനിലേററില്ലചെററുമെ.
പിന്നീടുകുട്ടിയെക്കാകോളമൂട്ടിനാൻ
കൊന്നിടുവാ, നതുംവ്യർത്ഥമായ് പോയിതു.
നീണ്ടുയൎന്നുള്ളശൈലാഗ്രത്തിൽനിന്നിട്ടു
കുണ്ടിലെപ്പാറയിൽതള്ളിമറിക്കവേ,
മല്ലികപ്പൂമലർക്കുന്നൊന്നപോലവേ

ബാലനാപ്പാറയെത്തോന്നിമൃദുത്വമായ്.
കുണ്ടുകിടാരത്തിലെണ്ണനിറച്ചു തീ-
കൊണ്ടുതിളപ്പിച്ചു, കൈകാലുബന്ധിച്ചു
കൊണ്ടുപോയിട്ടതിൽ, പ്രഹ്ലാദനാഹ്ലാദ-
മുണ്ടായി; തീർത്ഥമാടീടുംപ്രകാരമേ.
ഇത്ഥം, മാക്രൂരൻെറദൗഷ്ട്യങ്ങളത്രയും
വ്യർത്ഥമായിട്ടുംനിരാശനാകാതവൻ
കുട്ടിയെച്ചെന്നുപിടിപെട്ടു, കണ്ണുകൾ-
പൊട്ടുമാറിർത്ഥമലറിപ്പറഞ്ഞവൻ.
"എന്തെടാമൂഢാ, പുലമ്പുന്നസംബന്ധ?-
മെന്തൊരുമാതിരിയാണുനിൻദവൈതം?
എന്തു,വെളിയിലാവിഷ്ണുവിയെക്കാണാത്ത-?
തെന്തു! ഭയംകൊണ്ടൊളിച്ചുവസിയ്ക്കയോ?
ചൊല്ലു, ചൊല്ലായവനെങ്ങെന്നുചൊല്ലുക?
തെല്ലുകാണട്ടേജളാത്മാവുതന്നെഞാൻ."
എന്നുള്ള താതൻെറനിർബ്ബന്ധശാസനാൽ,
ചൊന്നാൻപിതാവോടുപുത്രൻപ്രശാന്തനായ്:-
"അല്ലയോ! വാത്സല്യമുള്ള താത, ഭവാൻ
നില്ലാതകോപംത്യജിച്ചുകേക്കേണമേ,
കല്യാണസാഗരനായ നാരായണ,-
നെല്ലാച്ചരാചരമായജഗത്തിതി-
ലെല്ലാംനിറഞ്ഞുവസിച്ചുകൊള്ളുംപ്രഭ
വല്ലോവിചാരിച്ചറിഞ്ഞുകൊള്ളേണമേ."
പുത്രൻെറഭാഷിതംശ്രുത്വാകടുംരുഷാ
സത്വരംകൈവിരൽചൂണ്ടിപ്പറഞ്ഞിതു.
"മുഷ്ക്കുള്ള കള്ള നാംനിൻപ്രിയൻധിക്കാരി-
യിക്കണ്ടിടുംതൂണതന്നിലുംവാഴ്കിതോ?"
"വാഴുന്നവാഴുന്നതൂണിലു"മെന്നുകേ-

ട്ടാളിടുംരോഷേണദാനവാധീശ്വരൻ,
"കാണട്ടെയെങ്കി"ലെന്നാഞ്ഞുവെട്ടീടിനാൻ,
തൂണ്ണമസ്ഥൂണത്തിൽഹുങ്കാരമോടവൻ.
വെട്ടേററുപൊട്ടിപ്പിളന്നതൂണിങ്കൽനി-
ന്നിട്ടൊരുനരകേസരി ജാതമായ്.
നീണ്ടേററവുംജടിലിച്ചസടമുടി-
യുണ്ടുധൂമംവമിച്ചീടുന്നാവണ്ണമേ.
രുക്ഷാക്ഷിയിൽനിന്നുശ്ശുലാഗ്രമെന്നപോ-
ലീക്ഷണംചുററുംചിതറിക്ഷണംപ്രതി.
അററംവളഞ്ഞുവെളുത്തമ്പിളിപ്രായ-
മേററവുംഭീഷണമായുള്ള ദംഷ്ട്രയും
കത്തിപോൽക്രൂത്തുവളഞ്ഞനഖരങ്ങ-
ളെത്രഭയങ്കരംനോക്കാൻതുലോംപണി.
ആകാശഭേദിയായ്സ്വർണ്ണരത്നോജ്ജ്വല-
മാകുംമകുട, സ്ഫുരന്മൗലിഭാസ്സോടും,
കോടിമാത്താണ്ഡപ്രഭാപടലത്തോടും,
കോടീരമണ്ഡലീമണ്ഡിതാസ്യത്തൊടും,
വട്ടംചുഴന്നുജ്വലിയ്ക്കുന്നഭാസ്കര-
ത്വിട്ടിൻസഹസ്രാഭവെല്ലുന്നദ്ദക്കൊടും,
ചക്രശംഖാബ്ജഗദാദിപ്തമായുള്ള
വിക്രമമേറുംചതുർബ്ബാഹുവ്യാപ്തമാം
ദിക്കുകളോടും,വളന്നമഹീധര-
മൊക്കുംവപുസ്സതിൽശ്രീവത്സകൗസ്തുഭ-
മുഖ്യചിഹ്നത്തൊടും, ദീധിതിദീപ്തമാം
പ്രഖ്യാതമൂത്തിയെവീക്ഷിച്ചദാനവൻ.
പാരംഭയങ്കരമൂത്തിതൻദശനാൽ
ഘോരാസുരൻഭയംകൊണ്ടുവിറച്ചുപോ-
യെങ്കിലും,കോപവുംശൗര്യവുംലജ്ജയും

ശങ്കയും, വാശിയും, കൈക്കൊണ്ടതിദ്ര്യതം,
സിദ്ധമന്ത്രോപേതദിവ്യായുധങ്ങളെ
രക്ഷസ്സുവിട്ടിതുപാരമമ്മൂൎത്തിയിൽ
കത്തിയാളിഗ്ഘോരത്രപേണസായകം
പത്തുദിക്കുംതപിപ്പിച്ചുപാഞ്ഞഞ്ജസാ
ചെന്നു ലയിച്ചുപോയമ്മഹാ മൂൎത്തിയിൽ:
മിന്നൽക്കൊടിധൂമയോനിയിലെന്നപോൽ.
പിന്നെയുംക്രുദ്ധിച്ചുദേവാരിവിക്രമം
നന്നായ്ത്തുടങ്ങിയപോതാനരഹരി,
ഘോരസ്തനിതംകണക്കൊന്നലറിനാൻ
പാരംവിറച്ചിതുപാരേഴരണ്ടുമെ.
കണ്ടുനില്ക്കുംമഹാവീരരാംദൈത്യേശ-
കണ്ടകഭൃത്യജനങ്ങളെല്ലാവരും
ബോധംവെടിഞ്ഞുവിവശരായ് പാഞ്ഞുപോ-
യേതുംഭയന്നീല പ്രഹ്ലാദബാലകൻ.
എന്തുകൊണ്ടെന്നാൽ,നരസിംഹമൂൎത്തിയിൽ-
ത്തന്നുടെരക്ഷിതാവായസാക്ഷാൽപ്പിതാ,
വന്ദ്യൻജഗദൈകധാമം,പരിലസി-
യ്ക്കുന്നതായ്ക്കണ്ടുമനസ്സുകുളുൎക്കയാൽ.

൩൧.— ദൈത്യേശപരൻധീരധീരൻപരാക്രമി-
യെത്രയുംവീറോടുനിർഭയംതൽക്ഷണേ
ക്രുദ്ധിച്ചുവാളുമാ,യത്രഭയങ്കര-
മൂൎത്തിയാകുംനരസിംഹത്തോടേററിതു.
യുദ്ധമവർതമ്മിലുണ്ടായതോതുവാ-
നിദ്ധരതന്നിലാൎക്കുണ്ടുകെല്പല്പവും?
ഒട്ടുനേരംരണംരുഷ്ടരായ് ചെയ്തുപോ-

ത്തട്ടഹാസേനനരഹരിയുക്കൊട്ടും,
ദുഷ്ടൻെറമാത്തട്ടിലൊന്നടിച്ചീടിനാൻ
പെട്ടെന്നടികൊണ്ടുമൂർച്ഛിച്ചുദാനവൻ.
സത്വരംതീക്ഷ്ണനഖോഗ്രകരങ്ങളാൽ
വൃത്രാരിയെപിടിപെട്ടാനരഹരി,
രൂക്ഷമായ്ഞെക്കിസഹിക്കാത്തരോഷേണ
രക്ഷസ്സിനെത്തന്മടിയിലമർത്തുടൻ
രൂക്ഷമാംസന്ധ്യാസമയത്തറപ്പടി-
യേറിയിരുന്നാവൻമാറത്തു,തന്നുടെ
ക്രൂരനഖരങ്ങൾകുത്തിയിറക്കിയ-
ന്നേറിയരോഷേണരണ്ടായ്പിളത്തിനാൻ.
അക്ഷികൾദീപിച്ചവഹ്നിതൻജിഹ്വകൾ-
പ്രക്ഷേപണംചെയ്തുതെള്ളികത്തുംവിധം.
ഗജ്ജനധ്വാനംശ്രവിച്ചുലോകംഭയാൽ
സജ്വരന്മാരായകന്നുനിന്നാർത്തുലോം.
ദേവകളെല്ലാംഭയംകൊ,ണ്ടടുക്കുവാ-
നാവാതകലത്തുനിന്നിതെന്നാകിലും,
അന്നാച്ചെറുബാലനായപ്രഹ്ളാദനും
നിന്നാൻസമീപെവികല്പംവെടിഞ്ഞുതാൻ.
എന്തുകൊണ്ടെന്നാൽപിതാവുമായുണ്ടായ
ദന്തുരയുദ്ധസമയംമുഴുവനും,
അച്യുതൻതന്നെസ്മരിച്ചതുകാരണം
സച്ചിദാനന്ദേലയിച്ചുപോയ്മാനസം.

൭.— പുണ്ഡരീകോത്ഭവൻപൂർണഭക്ത്യാമുനി-
മണ്ഡലെസ്സാകംപുകഴ്ത്തിസസംഭ്രമം.
രുദ്രരും,ഭദ്രംഭവിയ്ക്കുവാൻവിദ്രുതം
സദ്രസംഗീർവ്വാണയക്ഷരക്ഷോമൃതം

ഹൃദ്യമാംവേദപ്പൊരുളാൽയഥാൎത്ഥമാം
ഗദ്യപദ്യങ്ങളാൽകീൎത്തിച്ചുമേൽക്കുമേൽ.
"വേദാന്തവേദ്യ,പുരുഷോത്തമ,വിഭോ,
വേദസ്വരൂപ,വികല്പവിനാശന,
സൎഗ്ഗവിസൎഗ്ഗസ്ഥിതിലയകാരണ,
സ്വൎഗ്ഗാപവൎഗ്ഗദ,മൃഗ്യ,മഹാപഹ,
കാരണകാൎയ്യവ്യതിരിക്ത,കൗസ്തുഭ-
ധാരണ,കാരണമാരണവാരണ,
നാരായണ,നരസിംഹവപുൎദ്ധര,
നീരജസംഭവസംഭാവ്യസംസ്തുത,
സത്വഗുണാശ്രയ,തത്വാത്മനേ,ഭൂരി-
സത്വ,നമസ്തേ!നമസ്തേ!നമോനമഃ!
ലോകസംഹാരി-സംഹാരത്തിനായിട്ടു
ലൗകികമല്ലാത്ത വല്ലാത്തൊരാകൃതി-
കൈക്കൊണ്ടതാംവിഭോ, ത്വൽക്കോപവഹ്നിയി-
ലിക്കണ്ടലോകം ദഹിയ്ക്കുമാറായിതു;
താവകം വക്ത്രം വിലോകനംചെയ്യുവാ-
നാവതല്ലാഞ്ഞടിയങ്ങളുഴലുന്നു;
സംഹരിച്ചീടണം കോപം, ദയാനിധേ,
സച്ചിദാനന്ദ, സൎവ്വാഭീഷ്ടദായക,"
ഏവം വിവിധസ്തവങ്ങൾ, വിരിഞ്ചാദി-
ദേവകൾ, ദുസ്സഹക്രോധാനലജ്വാല
മേല്ക്കുമേൽച്ചിന്നും നരകേസരീശ്വരൻ-
നേ, ക്കതിദൂരത്തുനിന്നുചെയ്തെങ്കിലും,
അല്പവും ദേവൻറടുത്തടുത്തീടുവാ-
നല്പരമരക്ക് മപ്പോളരിപ്പമായ്.



ആദിതേയാധിപന്മാരപേക്ഷിക്കയാ-

ലാശ്രിതവത്സലയായ ശ്രീദേവിയും
മന്ദമന്ദംചെന്നു മന്ദഹാസത്തോടും
നിന്നൊന്നപാംഗവിലാസേന നോക്കിനാൾ.
പണ്ടു കണ്ടുംകേട്ടുമാരു മറിയാത-
കണ്ടുള്ളൊരീബ്‌ഭീമ മത്ഭുതം ഭീകരം
ക്രൂരം നരസിംഹമൂർത്തിയെക്കാൺകയാൽ
നേരിട്ടടുത്തില്ല ദേവിയും ശങ്കയാൽ. ൨

"നിൻപിതാമൂലമമർഷിയാം ദേവനെ
സാന്ത്വനംചെയ്തു സമീപമണഞ്ഞു നീ"
എന്നരുൾചെയ്തുപ്രഹ്ലാദനെ നാന്മുഖൻ
മന്ദമായ്‌പ്രേരണം ചെയ്തയച്ചീടിനാൻ. ൩

ഉന്നതഭക്തനാം പ്രഹ്ലാദനും തദാ
മന്ദമന്ദം ഭഗവൽപാർശ്വമാഗമി-
ച്ചാമഗ്നഹൃത്തായ്‌കരം കൂപ്പി മൗലിയിൽ,
ഭൂമിയിൽദ്ദേവപാദത്തിൽവീണീടിനാൻ. ൪

അത്തവ്വു, തൻപാദമൂലേ നമസ്കരി-
ച്ചാർത്തനായ്‌ വീണു കിടക്കും കുമാരനെ
നോക്കിത്തുളുമ്പും കൃപയോടവന്നുടൽ
തൃക്കരംകൊണ്ടെടുത്താലിംഗനംചെയ്തു,
കാലസർപ്പഗ്രസ്തരായവർക്കേവർക്കു-
മാലന്യമാററീട്ടഭയമേകുന്നതാം
ചാരുകരാംബുജം ബാലകമൗലിയിൽ-
ച്ചേലോടുചേർത്തിട്ടനുഗ്രഹിച്ചീടിനാൻ. ൫

തൽക്കരസ്പർശം നിമിത്തമായ്‌പ്രഹ്ലാദ-
നൊക്കവേ തൻെറയശുഭം ശമിയ്ക്കയാ-
ലേററം പ്രകാശിച്ചുയന്നുവ്യാപിച്ചതാം

മററിയചിൽപ്പര ജ്ഞാനസുഖത്തൊടും
രോമാഞ്ചമോട്ടമലിഞ്ഞമനസ്സോട്ട-
മാനന്ദബാഷ്പാകുലേക്ഷണനായിട്ടു
ഭക്തപ്രിയൻതൻെറ പാദപത്മങ്ങളെ
ഏക്കളേദ്ധ്യാനിച്ചുറച്ചാൻ ദൃഢതരം. ൬

ഏകാഗ്രമാംമനഃസ്ഥൈര്യമോടായവ-
നേകനേദ്ധ്യാനിച്ചുറച്ചുസമാധിയാൽ,
നേത്രവും ചിത്തതാം ചിത്തഭയങ്ങളു-
മാത്തപരിത്രാണമൂത്തിയിൽസ്സാദരം
ചേത്തുറപ്പിച്ചാനരഹരിമൂത്തിയേ
വാഴ്ത്തിനാൻ മേന്മേൽ സഗൽഗ്ഗദവാണിയാൽ. ൭

പ്രഹ്ലാദസ്തുതി.

"സത്വഗുണത്തിങ്കൽ മാത്രമിണങ്ങിടും
ധാതാവുമൻപാം നിലിമ്പകദംബവും,
മാമുനിജാലവും, സിദ്ധസമൂഹവും!
സീമാതിരിക്ത, ഗുണയുക്ത, നിമ്മല,
വാക് പ്രവാഹത്താലുമേതൊരുമൂത്തിയെ
വാഴ്ത്തുവാൻകേവലം ശക്തിവിഹീനരായ്?
അങ്ങിനെമേവും ഹരി രുഗ്രമൂത്തി, യി-
മങ്ങും തമോയുക്തദാനവ വംശത്തി-
ലിങ്ങുപിറന്നവളന്നോരിവങ്കലി-
ന്നെങ്ങിനെ—പിന്നെ-പ്രസാദമേന്തുന്നതും? ൮

സമ്പത്തു, സൽക്കുലം, സൗന്ദര്യവും, തപം,
വൻപെഴുംപാണ്ഡിത്യ, മോജസ്സു, തേജസ്സും,
പ്രാഭവം, ശക്തി, യുൽസാഹവും, ബുദ്ധിയും,

ശോഭനമാകുമഷ്ടാംഗയോഗങ്ങളും,
കൈവന്നാമൂലം, ഹരേ! ഭഗവാനുടെ
കാരുണ്യമാൎന്നതായ് ചിന്തിപ്പതില്ല ഞാൻ;
ഭക്തിതന്നെഭവൽ പ്രീതിയ്ക്കുകാരണം
ഭക്തിയാലല്ലോ ഗജേന്ദ്രനിൽപ്രീതനായ്. ൯

മുൻചൊന്നതാംഗുണം ദ്വാദശം പൂൎണ്ണമായ്
സഞ്ചിതമായവനാണെന്നിരിയ്ക്കിലും
താവകപാദാരവിന്ദേ വിശുദ്ധമാം
കേവലംഭക്തിവികലനായുള്ളവൻ
വിപ്രനാണെങ്കിലും കിംഫലം; ഭക്തനാം
ശുദ്ധചണ്ഡാലൻതുലോം മെച്ചമായിടും;
ആയവൻ, തന്നെയും തന്റെകുലത്തെയും
മായംവിനാ പരിശുദ്ധിചെയ്യുംവിധൌ,
ഗവിഷ്ഠനായൊരാവിപ്ര, നവനെയു-
മാവതല്ലേതുമേ ശുദ്ധീകരിയ്ക്കുവാൻ. ൧൦

ആത്മസ്വരൂപനാ, യാനന്ദപൂൎണ്ണനാം-
പത്മാലയാപതി, പത്മനാഭൻ, പരൻ
അല്പരിൽനിന്നു സപൎയ്യകളല്പവു-
മേല്പാൻനിനയ്ക്കുന്നതില്ല; യെന്നാകിലും,
കാരുണ്യമുണ്ടാകകൊ, ണ്ടതു, തൃപ്തിയാൽ
നേരോടുസ്വീകരിപ്പാനുംമടിച്ചിടാ;
എന്തുകൊണ്ടെന്നാൽ, ജനങ്ങൾതദ്വദത്ഥമാ-
യേതേതുപൂജകൾചെയ്യിതതിൻഫലം,
തന്മുഖാലങ്കാരമെല്ലാം, പ്രതിമുഖം
തന്നിൽപ്രതിബിംബമാകുന്നമാതിരി,
തത്തുല്യമായ് ഗുണരൂപങ്ങൾകൈക്കൊണ്ടു
തങ്ങളിൽത്തന്നെഫലിയ്ക്കുന്ന മൂലമാം. ൧൧

ഈശ്വരനാമങ്ങൾ ഭക്ത്യാജപിപ്പവൻ
സംസാരിയാകിലും മുക്തനായ്ത്തീൎന്നിടും;
എന്നതുകൊണ്ടു, ഞാൻ നീചനാണെങ്കിലും,
ധന്യമാമീശ്വരവന്ദ്യചരിതങ്ങ-
ളെന്നുടെ ബുദ്ധിയ്ക്കു തക്കപോൽവാഴ്ത്തുവാ-
നിന്നുതുടങ്ങുന്നു ശങ്കിയാതെ വിഭോ! ൧൧

സൎവ്വേശ്വര, ദിതിപുത്രരാം ഞങ്ങളും
ഗൎവ്വാൽ പരാങ്മുഖന്മാരെന്നിരിയ്ക്കിലും
സത്വസ്വരൂപനാം നിൻദിവ്യസന്ദേശ,-
മൈത്രയുംഭക്തിഭയാദിസമന്വിതം
വാനവൎകോ, നജ, നാദികളേയ്ക്കുയാൽ
മീ,നാമ,പന്നി,തൊട്ടുള്ളോരവതാര-
മനന്തകൈക്കൊണ്ടു ലീലചെയ്യുള്ളതും,
ദീനസംരക്ഷയും, ഹീനസംശിക്ഷയും,
ലോകത്തിനാകവേ ക്ഷേമത്തിനല്ലാതെ
താപത്തിനല്ലെന്നു സ്വാന്തത്തിലോൎത്തിഹ
സംഹരിച്ചീടണേ സംരഭമാകവേ
സംസാര താപത്രയാപഹ, സാമ്പ്രതം. ൧൩

സ്വാമിൻ, നൃസിംഹസ്വരൂപിൻ, ദിതിസുതൻ
ഭീമതാപംസ്വപ്രജയ്ക്കുമണച്ചവൻ
ഇത്തവ്വിലങ്ങാൽഹതനായതുവിധം
ചിത്തംതെളിഞ്ഞുകോപത്തെയുംവെല്ലണേ;
കോപമിതുകൊണ്ടൊരാവശ്യമില്ലിനി:
താപംത്യജിച്ചുതോഷിപ്പുവിദ്വജ്ജനം.
തേളുകൾ വ്യാളങ്ങൾതൊട്ടുള്ള ജീവിയെ-
പ്പോലുമേ കൊല്ലുവാൻ നല്ലോരുമോൎത്തിടും;

പിന്നെയെന്തോപറയേണ്ട, തീവ്രന്നയൻ-
തന്നുടെ ഹിംസയേപ്പററിപ്പരാൽപ്പര;
ഇപ്പോൾസുഖിതരായ് തീൎന്നഭക്തോത്തമർ,
മൽപ്പ്രതേ, താവകകോപശാന്ത്യാൎത്ഥമായ്
പ്രാൎത്ഥിക്കയും, ഭയത്തിൻനിവൃത്തിയ്ക്കുകം-
ചേൎത്തുതവദ്രൂപം സ്മരിയ്ക്കയുംചെയ്യുന്നു, ൧൮

വന്ദ്യനായീടുമജിത, ഭവാനുള്ളൊ-
രുന്നത ഭീകരംവക്ത്രജിഹ്വാദിയും,
മാൎത്താണ്ഡദീപ്തപ്രാജ്വലിയ്ക്കുന്നനേത്രവും,
ചീൎത്തഭ്രൂകുടിയു, മുഗ്രദംഷ്ട്രങ്ങളും,
മൽത്താതകുക്ഷി! പിളൎന്നുപറിച്ചങ്ങു
ചാൎത്തിയനീണ്ട കുടർമാല ജാലവും,
രക്തംപുരണ്ട മുഖരോമശോഭയും,
വ്യക്തമായ് പൊങ്ങിടും നിശ്ചലകൎണ്ണവും,
അഷ്ടദിങ് മത്തേഭവീരരെപ്പേടിച്ചു
ഞെട്ടിച്ചിടുന്നതാമുഗ്രാട്ടഹാസവും,
ശത്രുതൻഗാത്രം പിളൎത്തും നഖാഗ്രവും,
പാൎത്തുപേടിപ്പു, തീ ഞാനല്ല; ലോകരാം;
ആയവർതന്നിലനുഗ്രഹപൂൎവ്വക-
മീയുഗ്രരൂപമടക്കമാറാകണേ!. ൧൯

ദീനാനുകമ്പിൻ, തവാങ്ഘ്രിഭക്തൻ ദീന-
ദീന നഹം ഭീതനാകുന്നതാകട്ടെ,
ദുസ്സഹമായി ബ് ഭയങ്കരമായിടും
സംസാരചക്രം നിനച്ചുതന്നേഹരേ,
സ്വീയകൎമ്മങ്ങൾബന്ധിപ്പിതെന്നെ ദൃഢം
മായാമയ, ഭക്തവത്സല, താവകം

പ്രീതിയെന്നിൽചേൎത്തു മോക്ഷനിദാനമാം
പാദത്തിലേയ്ക്കുന്നെയെപ്പോഠംവിളിയ്ക്കുമോ! ൰൧

ഏതിനാ, ലിഷ്ട മനിഷ്ടമിവററിൻെറ
യോഗവിയോഗങ്ങഠംകൊണ്ടു ഭവിപ്പതാം
ശോകാഗ്നിയാലിവൻ യോനിസർവ്വത്തിലു-
മാകുലപ്പെട്ടുദഹിയ്ക്കപ്പെട്ടുന്നിതു;
ദുഃഖനിവൃത്തിയ്ക്കുചെയ്‌വതുക്രുടിയും
ദുഃഖമായ് തന്നെ ഭവിയ്ക്കുന്നിതീശ്വര!
എങ്കിലുംദേഹാദ്യഭിമാനഹേതുനാ
ശങ്കേതരംമോഹമുഠംക്കൊഠംവുപിന്നെയും;
എന്നതുകൊണ്ടുജഗന്മയനാകിയ
നിന്നുടെ തൃപ്പാദദാസ്യമെന്നുള്ളതാം
സംസാരവിച്ഛേദമാൎഗ്ഗം, കൃപാംബുനാ
സംസേചനംചെ,യ്യേനിയ്ക്കായ്‌വദിയ്ക്കണേ. ൰൨

കേക:— ഭഗവൻ, നാരായണ, വൈകുണ്ഠ, കൃപാനിധേ,
നാഗനായകശായിൻ, നിന്തിരുവടിയുടെ
ദാസരായ് തൃപ്പാദാബ്ജം സേവിക്കുന്നവരേയും
വേശിച്ചുവിലക്കുന്ന മുൻചൊന്നവിഘ്നമെല്ലാം;
എങ്കിലുമതിനുള്ള ശരിയാം പരിഹാര-
മങ്കുരിച്ചീടുന്നുണ്ടു ശങ്കവിട്ടൊരെന്നുള്ളിൽ.
ഭഗവൽദ്ദാസനായിഭവിച്ചശേഷം ഞാനും,
ഭക്തക്കുവയസ്യന്ന ധൃപകത്താവും സർവ്വ-
സംപൂജ്യനായുമുള്ള നിന്തിരുവടിയുടെ,
സൃഷ്ടികത്താവാൽ വ ഴ്ത്തപ്പെട്ടുതാംലീലകളെ
സൽഭക്തന്മാരുമൊത്തിങ്ങവർതൻ സാഹ്യത്തോടും
തത്വമായ്‌രാഗാദിയെ ത്യജിച്ചുസദാകലം

കീൎത്തിച്ചു കീൎത്തിച്ചേററം വിഘ്നമാംദുഃഖങ്ങളെ
സത്വരംകടന്നീടും കീൎത്തനീയനാം വിഭോ! ൧൨

൧൩

കാകളി:— അല്ലയോസ്വാമിൻ, നരഹരിൻ, സൎവ്വദാ
ബാലകൻ, താതമാതാക്കളാലെപ്പൊഴും
പാലകനെങ്കിലും ദുഃഖിപ്പതോൎക്കുകിൽ
ബാലൻെറരക്ഷികളല്ലവർ നിൎണ്ണയം;
വ്യാധിമാറാൻമരുന്നാസ്വാദിച്ചീടിലും
ബാധിച്ചുകാണുന്നു രോഗിയെമൃത്യുവും;
ഔഷധംകൊണ്ടു ശമിയ്ക്കാരുജയെന്നാ-
തീഷൽവെടിഞ്ഞാൎക്കുമോൎത്താലറിഞ്ഞിടാം;
കപ്പൽമറിഞ്ഞും മരിയ്ക്കുന്നു മാനുഷർ;
കപ്പലവനേയുമപ്പോൾ തുണച്ചിടാ;
ദുഃഖമോരോന്നിനും തക്കപരിഹാര-
മിക്കണ്ടു മാനുഷൎക്കുണ്ടെന്നിരിയ്ക്കിലും
സൗഖ്യപരായണ; നീയുപേക്ഷിച്ചവ-
രൊക്കയുമെന്നു മനന്യശരണരാം;
ചിന്തിച്ചുകണ്ടുകിലെന്തിനും താവകം
സന്തതാനുഗ്രഹമൊന്നുതാനാശ്രയം. ൧൪

യാതൊന്നിൽവച്ചിട്ടു, യാതൊരുഹേതുവാൽ,
യാതൊരുകാലത്തു, യാതൊന്നുകൊണ്ടുതാൻ,
യാതൊന്നിൽനിന്നു, യാതൊന്നിന്നുവേണ്ടിട്ടു,
താതാദിയാകുമപരഗുണികളും
ബ്രഹ്മാദിയാകുംപരമഗുണികളു-
മായുള്ളസാത്വികശുദ്ധസ്വഭാവരാം
യാതൊരുകൎത്താവു, യാതൊരുകാരണത്താൽ
സഞ്ചോദിതരായി, യാതൊരുകൎമ്മത്തെ

യാതൊരുമട്ടിങ്ങുചെയ്തുപോരുന്നവോ
-യാതൊരുമട്ടുവ്യത്യാസപ്പെടുത്തുമോ-
തത്തൽപ്രകാരങ്ങൾ, മൂത്തിഭിന്നങ്ങളായ്-
പാത്തലേപാത്തുപ്രവത്തിപ്പൂനാഥ, നീ. ൨൦

നിന്നംശഭൂതപുമാൻെറ കടാക്ഷമാ-
മുന്നതാനുഗ്രഹംകൊണ്ടു കാലത്തിനാൽ
വൈഷമ്യമാൎന്നവിവിധഗുണങ്ങളും
വേഷവുംചേൎന്നതായുള്ളോരു മായതാൻ,
വേദോക്തകമ്മപ്രധാനമായുള്ളതും
കമ്മബലത്തോടുകൂടിയിരിപ്പതും
കൈയിലാക്കീടാൻ പ്രയാസമേറുന്നതും
ജീവന്നുചേരുമവിദ്യയാൽകൈവന്നു-
ചേരുന്നതാം പ്രാണപഞ്ചപ്രവൃത്തിക-
ളേകാദശേന്ദ്രിയേചേൎന്നിട്ടു ഷോഡശ-
മാകുമംശങ്ങളോടൊത്തു വത്തിപ്പതു-
മായിരിയ്ക്കും, മനഃപ്രാധാന്യമേറുന്ന
ലിംഗശരീരങ്ങൾ സൃഷ്ടിച്ചിടുന്നിതു.
ഇങ്ങിനെയുള്ള സംസാരയന്ത്രേസദാ
തങ്ങിത്തിരിയുന്ന ചിത്തവൃത്തിബ്ഭ്രമം
സ്വാമിൻ, നരഹരേ, ത്വൽപാദസേവയാ-
ലെന്ന്യേ ജയിച്ചുകൊള്ളുന്നതുമെങ്ങിനെ? ൨൧

കേക:— നിന്തിരുവടിയാട്ടേ, ജ്ഞാനാത്മശക്തികൊണ്ടു
സന്തതംബുദ്ധിയ്ക്കുള്ള ചന്തമാംഗുണത്തേയും,
കാര്യസാധനങ്ങളിൽക്കാണുന്നശക്തിയേയും,
കീഴാക്കിവത്തിപ്പോനാം; മായയേപ്രേരിപ്പോനാം.
നീതിനോക്കുമ്പോൾ, ജ്ജീവനിതിന്നുവിപരീത-;
മതിനാൽമുൻചൊന്നതാം പതിനാറംശമുള്ള

സംസാരചക്രത്തിങ്കൽ ഭാസ്സേറുമവിദ്ധ്യയാൽ
സേവിതൻസമർപ്പിതനായുഴന്നാവനായും,
ഇക്ഷുദണ്ഡവൽസ്സദാമർദ്ദിയ്ക്കപ്പെട്ടോനായും,
കഷ്ണിയ്ക്കുമെന്നെത്തവപാശ്വത്തിലെത്തിയ്ക്കണേ. ൨൧

കാകളി:— നാകസ്ഥലോകപാലാദികൾക്കുള്ളതാം-
സമ്പത്തു, മായുസ്സു, മഭ്യുദയങ്ങളും,
വൻപാച്ചതാകും വിഭവങ്ങളും, വിഭോ!
സമ്പ്രതികണ്ടേ; നതെത്രനിസ്സാരമാം;
ആത്തിപൂണ്ടോളുകൾ മോഹിയ്ക്കുമായവ,
മൽതാത കോപഹാസങ്ങളുമല്പമാം
ഭ്രൂഭംഗവുംകൊണ്ടുമാത്രം നശിച്ചിതു;
താതനുംവേഗേന വധ്യനായങ്ങയാൽ. ൨൨

ഇക്കാരണത്താൽ, സുഖത്തിൻപരിണാമ-
മീക്ഷിച്ചിടുംഞാനു, മിന്ദ്രിയഭോഗ്യമാം
ബ്രഹ്മഭോഗത്തിനെപ്പോലും കൊതിയ്ക്കാതെ,
കാലസ്വരൂപനാം നിന്നുടെവ്യത്യസ്ത-
ശക്തിയാൽകെട്ടുപോയീടുമണിമാദി-
ശക്തിയാമൈശ്വര്യമൊന്നും കൊതിയ്ക്കാതെ,
ഭക്തിയേമാത്രമാശിയ്ക്കുന്നഞാൻ പ്രഭോ!
ഭക്തരിലേകനായെന്നെയും ചേക്കണേ. ൨൪

കേൾവിയ്ക്കുസൗഖ്യദ: മോത്താൽമൃഗതൃഷ്ണ-
യവ്വിധമായ വിഷയങ്ങളെന്തുവാൻ?
സവ്വരോഗത്തിൻ വിളനിലമായീടു-
മീവിൺമലമയദേഹങ്ങളെന്തുവാൻ?
എന്നിങ്ങനെദേഹി, ദേഹത്തെയോക്കിലു-
മാശ്രയാശോപമമാകുമാശാഗ്നിയെ,

മാനവൻ, ദുസ്സാധ്യമായും മധുമയ-
മായുമിരിയ്ക്കുന്ന സ്വല്പസുഖങ്ങളെ-
ക്കൊണ്ടുശമിപ്പിച്ചുകൊള്ളുവാൻ യത്നിയ്ക്ക-
കൊണ്ടുവൈരാഗ്യമാൎന്നീടുന്നതില്ലഹൊ!- ൨൪

താമസസമ്പൂൎണ്ണദൈതേയവംശജൻ
രാജസസമ്പൂൎണ്ണനെൻകഥയെങ്ങുവാൻ?
ഭക്തൎക്കഭാവുകഔദാൎയ്യദം കാരുണ്യ-
യുക്തം ഭഗവൽ കൃപാമൃതമെങ്ങുവാൻ?
പങ്കജശീതളം ത്വൽപ്രസാദാങ്കുര-
മീക്കരം മൂൎദ്ധ്നിമേചേൎത്തിതല്ലോ ഭവാൻ!
ഈദൃശാനുഗ്രഹം, പുത്രനാംബ്രഹ്മനോ,
സ്വത്മാവുതന്നെയാം ശീതാംശുചൂഡനോ,
പ്രേമസൎവ്വസ്വമാമിന്ദിരാദേവിയ്ക്കോ,
കാമവിധായിൻ, കനിഞ്ഞേകിയില്ല നീ. ൨൫

കേക:-- പ്രാകൃതന്മാരിൽച്ചേരും പ്രകൃതമൊന്നൊന്നൊ-
നകൎമകരുതീട്ടു, ന്നുത്തമാധമബുദ്ധി;
അമൎത്ത്യരുത്തമന്മാർ ദൈത്യരിങ്ങധമന്മാ-
രേവമെൻ ഭഗവാനുഭേദബുദ്ധിയില്ലേതും;
എന്നാലീയെന്നിൽചെയ്തോരീയനുഗ്രഹം ഭവാ-
നന്യരിലൎപ്പിക്കാത്തതെന്തെന്നുമറിവേൻഞാൻ;
കല്പകതരുപോലെ, ഭക്തിയാൽഭജിപ്പോൎക്ക
ചൊല്ലൊങ്ങുമനുഗ്രഹം ചെയ്യോൻനീപരാവരൻ. ൨൬

സംസാരസൎപ്പക്രൂപേ, സക്തികാമത്തിൽക്കൂട്ടം-
സാഹസി-ജനങ്ങടെ സംസൎഗ്ഗാൽക്കൂടെവീഴ-
മെന്നെ, യേറിയക്രൂറാ, ലിന്നുനിന്തിരുവടി-
യെന്നതുപോലെതന്നെ, മുന്നം നാരദഷിയും-

നന്നായിട്ടനുഗ്രഹംതന്നു സമ്പ്രീതിപൂൎവ്വം
തന്നുടെ സ്വന്തം സ്വത്തായംഗീകരിച്ചേനല്ലോ;
ഇത്രകാരുണ്യമുള്ള നിന്തിരുവടിതന്റെ
ഭൃത്യനായ്സേവിപ്പതിലുത്തമംമറ്റെന്തുള്ളൂ?
മുനിതന്നാശിസ്സാകും പുഷ്പത്താലുണ്ടായതാ-
മാനന്ദദാനാഢ്യമാം ത്വൽകൃപാശിസ്സാംഫലം;
ആൎത്തിഹന്താവേ, ഞാനോ കൊതിപ്പീലതിന്മിതേ
ഇത്രയ്ക്കുമഹത്തല്ല, കാത്തതും, ചാകാതെന്നെ. ൨൨

കളകാഞ്ചി:— മമജനകനിധനമതു, മസുമമസുരക്ഷയും,
മാമുനിശ്രേഷ്ഠനാം ഭക്തോത്തമന്നുടെ
വിമലതരവചനസുധസത്യമാക്കീടുവാൻ-
വേണ്ടിയാണെന്നോ കരുതുന്നതുള്ളൂഞാൻ.
അസുരവരനസിലതയുമശനിസമമോങ്ങി, മാം
ഭത്സിച്ചയുക്തമാംകാൎയ്യം നിനച്ചഹോ!
“അഹമൊഴികെയപരനൊരുദേവനുണ്ടെങ്കിലി-
ന്നതുകാണട്ടെ, ഞാൻ നിൻതലകൊയ്യുവാൻ”
ഉളറിയിദമരിശമൊടുമെന്നോടടുക്കയാ-
ലുണ്ടായിരക്ഷയുംശിക്ഷയുംഞങ്ങളിൽ. ൨൩

കാകളി:— താതഹതിയോ തനയസന്ത്രാണമോ
താവകംസ്വാഭാവികം ധൎമ്മമായ് വരാ;
സൎവ്വാത്മകനാകുമേക, ന്നിരുപക്ഷ-
മെവ്വിധമുണ്ടാ? മഹോ! മായതാനതും;
യാതൊന്നുമൂലമീലോകത്തിനുള്ളതാ-
മാദിയി,ലായവയന്ത്യത്തിലംശരി;
ഒന്നിലുംസ്പൎശിയാതായവ, സംസാര-
മൂലവുമന്തവുമായതുകാരണം.
വിച്ഛേദഹീനനാമങ്ങുന്നതാൻതന്നെ,

സ്വേച്ഛയാമധ്യവുംപൂരിച്ചുവാഴുതാം;
ഇങ്ങിനെചിന്തിച്ചുപാക്കിൽ ഭവാൻസദാ
-സംഗംപെടുകില്ല-മൈക്യമായ്‌വാഴുതാം;
മായകൈക്കൊണ്ടു, ഗുണത്തിൻപരിണാമ-
മായുള്ളലോകംചമച്ചിട്ടതിൽജ്ജീവ-
രൂപമായങ്ങുയുംക്രൂടിയുംപ്പൂകയാൽ,
രൂപകംമാത്രമാണിസവ്വലോകവും;
സത്വാദിയുക്തനായ്‌, സംഗഹീനൻഭവാൻ
രക്ഷയും ശിക്ഷയും ചെയ്യുതായോക്കയാം. ൩൦

അനന്തഃ:— ശരിയ്ക്കുകാര്യകാരണസ്വരൂപമാ-
യിരിയ്ക്കുമീലോകം, സദസദീശ, നീ
എവിടെയും നിറഞ്ഞിരിയ്ക്കുമാകാശ-
മവിടെയെങ്ങുമേ ലയിപ്പതില്ലല്ലൊ:
ഭവാനതുവിധ മലേപകനായി
ഭവംഭരിയ്ക്കുന്നു, സമസ്തഭാവമായ്‌.
എനിയ്ക്കുതോന്നതാ, ണിതുനിനക്കുതാൻ
നിനയ്ക്കുന്നിങ്ങിനെ കനക്കംമായയാൽ
ജനിയ്ക്കുന്നു, പിന്നെ ജ്വലിച്ചുകാണുന്നു,
ലഭിയ്ക്കുന്നു സർവ്വ, മിവനിനയ്ക്കിലോ,
സമസ്തകാര്യവും ഭവിപ്പുകാരണാൽ:
സ്വഭാവമീദൃശം ചരാചരംസവ്വം;
തരുക്കളാംകാര്യം കുരുക്കളാംവസു-
ഭരിയ്ക്കയാലല്ലാ, തൊരിയ്ക്കലുമില്ല;
കണക്കുപോൽ, കാര്യമിണക്കിഹേതുവും,
ഗണിയ്ക്കുന്നാവസ്തു ഗുണാത്മക, ഭവാൻ;
ഭവന്മയം ജഗത്തഖില, മെങ്കിലും,
ഭവാനുപാറിടാജ്ജഗദ്വികാരങ്ങൾ. ൩൧

കേക:— നിന്തിരുവടി, നാഥ, സന്തതംലോകംസൎവ്വം
തങ്കൽത്താൻ സമൎപ്പിച്ചു, സ്വാത്മസംതൃപ്തിമാത്രം-
ഭുജിച്ചു, കൎമ്മമെല്ലാംത്യജിച്ചു, സുഖേച്ഛയും
വൎജ്ജിച്ചു, പ്രളയാബ്ധിമദ്ധ്യത്തിൽശയിക്കയാം;
ജന്തുക്കൾക്കുള്ള തമോവൃത്തിയാം നിദ്രയുണ്ടോ
നിന്തിരുവടിയ്ക്കു, മെന്നാകി, ലില്ലതുതെല്ലം,
യോഗേശ, ബാഹ്യേന്ദ്രിയജ്ഞാനവൈകല്യംകൊണ്ടു,
യോഗത്തെദ്ധരിപ്പതും നിദ്രയെന്നോതുന്നതാം;
യോഗത്താൽ, ബാഹ്യേന്ദ്രിയവൃത്തിയിങ്കലും,സ്വാത്മ-
രൂപതേജസാ, തമോനിദ്രയിങ്കലും, നിന്നു
വിരമിച്ചിട്ടു, ജാഗ്രൽസ്വപ്നവും സുഷുപ്തിയും
വിരവോടതിക്രമി, ച്ചേതിനും സാക്ഷിയായി-
വൎത്തിയ്ക്കും ഭവാൻ, സുഷുപ്ത്യന്തരേചേരുംമനോ-
വൃത്തിയും, ജാഗ്രൽസ്വപ്നമീയവസ്ഥയിൽചേരും
വിഷയവൃത്തിതാനും ഭുജിക്കുന്നില്ലതെല്ലും;
വിശേഷശ, മമഗുരോ, സൎവ്വാതീതനാം ഭവാൻ. ൧൦

കാരണജലത്തിങ്കൽ കല്പാന്തേ ശയിപ്പോനും
കാലശക്തിയാൽഗുണഗണത്തിൻപ്രേരകനു-
മായുള്ള ഭഗവാന്റെ സ്വീയമാംരൂപംതന്നൊ-
യീയുള്ള ലോകംസൎവ്വം നിൎവ്വാണപ്രദ,ഹരേ,
യോഗത്തെയകററീട്ടുസങ്കല്പം ഗ്രഹിയ്ക്കുമ്പോ-
ളാഗമിയ്ക്കുന്ന നാഭിപങ്കജത്തിങ്കൽനിന്നും,
സൂക്ഷ്മമാം വിത്തിൽനിന്നുവൻപിയ്ക്കുംവടംപോലെ,
സൎവ്വസ്വാംലയിച്ചുള്ള ഗ്രദ്ധമാമൊരുപത്മം; ൧൧

ആത്തങ്കത്താമരത്താർ തന്നുദരത്തിൽനിന്നു
പ്രത്യക്ഷനായിവന്നു ഹിരണ്യഗൎഭൻ താനും;
അപ്പരമേഷ്ടിതാനു, മപ്പത്മത്തിനുചേന്നോ-

ത്ഥല്പത്തിസ്ഥാനമായി മററൊന്നുംകാണായ്കയാൽ,
തന്നുടെ ബീജമായും തന്നിൽത്താൻവ്യാപ്തമായും
നിന്നീടുന്നതായുള്ള നിന്തിരുവടിതന്നെ,
ശതവത്സരകാലംജലത്തിൽത്താണുമുങ്ങി-
ശ്ശോധനചെയ്കിലും കാണുവാൻകഴിഞ്ഞില്ല:
മുളച്ചശേഷ,മതിൽ മിളിതം ബീജമുണ്ടോ
വെളിയ്ക്കുകാണാൻ നല്ലവെളിച്ചത്തിലുംപററൂ? ൩൪

അപ്പിതാമഹൻതാനമാശ്ചര്യസമന്വിതം
പില്പാടുമടങ്ങിയപ്പത്മത്തിൽപ്പോന്നിരുന്ന
തീവ്രനിഷ്ഠയാതപമവ്യഗ്രമാചരിയ്ക്കേ,
ദിവ്യനായ്, ഭൂതേന്ദ്രിയ സംയമനായിപ്പരം-
സൂക്ഷ്മനായതിവ്യാപ്തലക്ഷണനാകുന്നൊരു
സാക്ഷാൽനിന്തിരുവടിതന്നെയും, ഭൂമിയോടു-
ഗന്ധമെന്നതുപോലെ, യിന്ധനേവഹ്നിപോലെ,
സന്ധിച്ചുകണ്ടാൻ; പിന്നെ, ബന്ധുവാംഭവാനുടെ
ബന്ധുരതരമായ ദിവ്യരൂപവുംകണ്ടു
വേധാവും കൃതാൎത്ഥനായ്ഭവിച്ചാൻഭഗവാനേ!. ൩൫

കളകാഞ്ചി:— അയുതപാദ,നയുതകര,നയുതമുഖ,നത്യന്ത-
മാഭരണായുധാലങ്കാരകാരിയായ്
കരചരണകടിതടകപാലനാസാകൎണ്ണ-
മുരുകാണ്ഡങ്ങളുംപൂണ്ടമായാമയൻ
ഉലകഖിലമവയവവിധാനനായ്മായയാ-
ലേളിച്ചതാംദിവ്യരൂപനെക്കണ്ടുടൻ
അജനമരപരിവൃഢരിലാദ്യൻവിരിഞ്ചന-
മാനന്ദബാഷ്പാകുലാക്ഷനായ്ത്തീൎന്നിതു. ൩൬

കാകളി:— അപ്പോഠംഭഗവാൻ ഹയഗ്രീവമൂൎത്തിയായ്,-
കെല്പോടുവേദവിരോധിവൎഗ്ഗങ്ങളായ്

പാരംബലികളായ് ത്താമസരാജസാ-
കാരരായേററവും വൻപരായീടുന്ന
ഘോരരാകും മധുകൈടഭന്മാർകളെ
ബാധിച്ചുബാധയൊഴിച്ചു വേദത്തിനെ
വേധാവിനാക്കിയനുഗ്രഹിച്ചീടിനാൻ,
വേദസ്വരൂപ, വിബുധവന്ദ്യാ, ഭവാൻ. ൩൭

അന്നനട:— ഹരേ, നരഹരേ, തിരുവടിയേവം
നരനായും ഖഗ മൃഗ മത്സ്യമായും
സുരർഷിമാരായും സുരരായു, മവ
തരിച്ചുലോകത്തിൻ പരിപാടിയെല്ലാം
തിരിച്ചു, ദുഷ്ടരെ ഹരിച്ചു, വിഷ്ടപം
ഭരിച്ചുകൊള്ളുന്നു; യുഗാനുവൃത്തമാ-
മുരത്ത ധർമ്മത്തെപ്പരിരക്ഷിക്കുന്നു;
ധരിത്രിനായക, പര, പരാത്മനേ.
പുറത്തുകാണ്മീല, കലിയിങ്കലങ്ങെ
മറഞ്ഞിരിയ്ക്കയാൽ മഹാ മഹത്വമേ,
മറയൊട്ടുമൊത്തു മറയാതെ ഭവാൻ
മറയവക്കായി കൃതാദി മൂന്നിലും
പുറത്തുകാങ്കെയാൽ യുഗത്രയനെന്ന
പറഞ്ഞുപോരുന്നു ഭവാനുനാമവും. ൩൮

കേക:— അല്ലയോസ്വാമിൻ,ഹരേ,വൈകുണ്ഠ,നിസ്സാരനാ-
യല്പലാൽമൂടപ്പെട്ടു വല്ലായ്മപൂണ്ടോരെൻെറ
കേവലംബഹിർമുഖമായതും, ധരിക്കുവാൻ-
കഴിയാത്തതും, ദുഷ്ടം ദുരിതം കാമാതുര-
മായിരിപ്പതും, ദ്വേഷ ദുഃഖഭീക്കളെക്കൊണ്ടു-
മേഷണത്രയംകൊണ്ടും ഖിന്നഖിന്നമായതു-
മാകുന്നോരിമ്മാനസമാകുലപ്പെട്ടു, തവ

ശോകശോഷമാം കഥയൊന്നിലും പ്രീണിപ്പീല;
അങ്ങിനെയുള്ള മനം സ്വായത്തമാക്കീടുവാ-
നിങ്ങേററമശക്തനായ് മങ്ങിമാഴ്കുവോരിവൻ,
നിന്തിരുവടിയുടെയനന്തഗുണഗണ-
മെന്തെന്തിങ്ങറിയുന്നു; ചിന്താതീതനാംഗുരോ. ൯൯

കളകാഞ്ചി:— അനവരതമഖിലജഗതന്തർബ്ബഹിർഗ്ഗത-
നാകുമാനന്ദമേ, തൃപ്തിവിഹീനമാം-
രസനകളു, മുദരദരി, യാശയും ശിശ്നവും,
നാസയും, കർണ്ണവും, കണ്ണു, മമ്മാതിരി
അന്യനിമിഷമൊരുവനുടെ കാര്യം നടത്തുന്ന
നാനാവിധങ്ങളാം കർമ്മേന്ദ്രിയങ്ങളും,
അതിനതിനുസഹജഗുണമാം വിഷയംപ്രതി-
യത്ര്യരംശക്തിയോടെന്നെവലിയ്ക്കയാം;
പ്രണയിനികളനവധിചുഴന്ന ഗൃഹസ്ഥനു
കാണിയുംസ്വൈരംകൊടുക്കാതവരവർ
ഇരവുംപകലനവധിയുപദ്രവിയ്ക്കുംവിധ-
മിന്ദ്രിയാഘാതങ്ങൾകഷ്ടിപ്പിതെന്നെയും. ൧൦൦

കാകളി:— ഏതൽപ്രകാരമീസംസാരമാകുന്ന
വൈതരണ്യാഖ്യയാം നാരകക്കുണ്ടിതിൽ
സ്വസ്വകർമ്മംകൊണ്ടു വീണുകേണുംജനം
സാഹസപ്പെട്ടുകിടന്നുഴന്നീടുന്നു;
ജന്മവും മൃത്യുവും ഭക്ഷണാവേശവും
ജന്മിക, ളന്യോന്യമെന്നോരവുംകണ്ടു
ഭീതിവളർന്നും, പരന്നുംതനിയ്ക്കുമ-
ള്ളത്യന്തഭിന്നവും സാമ്യവുമാർന്നതാം
രൂപങ്ങളിൽദ്വേഷരാഗങ്ങൾകൈക്കൊണ്ടു-

മെപ്പൊഴുംമൗഢ്യം വളൎന്നിരിയ്ക്കുന്നൊ-
രീനരലോകരെക്കണ്ടു കനിഞ്ഞല്ലയോ
ദീനാനുകമ്പിൻ, ഭവാനിരിയ്ക്കുന്നതും;
സ്വാമിൻ, ഭവാ, നീയവസ്ഥകഷ്ടാൽകഷ്ട-
മിമ്മാനുഷക്കെന്നുതേറി, ക്കരുണയാൽ
സംസാരമാകുന്ന വൈതരണീഹ്രദം
സത്വരംകേററിവിട്ടീടുവാൻ തോന്നണേ. ൪൧

അനാനട:— അഖിലസൽഗ്ഗുരോ, ഭവാൎത്തബാന്ധവ,
നിഖിലലോകവും നിയമനംചെയ്തു
ഭരിച്ചുപോരുന്ന തിരുവടിയ്ക്കൊരി-
ത്തിരിയ്ക്കുമധ്വാനം, സമസ്തജീവികൾ-
സമുദ്ധരണത്തിൽ ഭവിപ്പതെങ്ങിനെ?
സമുചിതവുമാ മതും ഭഗവാനു
സുരക്ഷണമല്ലൊ മഹജ്ജനമതം;
അതോൎത്തുകാണുകി, ലവിടുത്തെഭക്ത-
വത്സരെ ഭക്ത്യാ ഭജിച്ചുപോന്നിട്ട-
മിവനുതുല്യരെ യവനംചെയ്വതിൽ
ബ്ഭവാദൃശന്മാൎക്കു വിശേഷമെന്തുള്ളു?. ൪൨

കേക:— എനിയ്ക്കിങ്ങേറും ദുഃഖമെൻകാൎയ്യംചിന്തിച്ചിട്ട-
ല്ലെന്തെന്നാൽ, ഭഗവാൻെറ, ചിന്തയ്ക്കുമതിതമായ്-
വീൎയ്യവേഗതയേറുമത്ഭുതചരിത്രത്തിൽ-
സ്വൈരമായ്ലയിച്ചീടുംസ്വാന്തമാൎന്നുള്ളോരുഞാൻ,
കരപററുവാൻപററാതിരിയ്ക്കുംസംസാരവൈ-
തരണിതന്നെതെല്ലും ക്രുദ്ധനാതെന്തിന്നുതാൻ?
നിന്തിരുവടിയുടെയമൃതാമപദാന-
-മെന്തെല്ലാ! മിങ്ങുസംഖ്യാതീതമായിരിപ്പതിൽ,

ഒന്നുമോരാതെ, സ്വന്തമിന്ദ്രിയജന്യസൗഖ്യം-
വന്നുകൊള്ളുവാൻവേണ്ടിക്കുടുംബഭാരംപേറും-
മൂഢമർത്ത്യരെക്കുറിച്ചാകുന്നുമമദുഃഖം
രൂഢമായ്‌വർദ്ധിപ്പതുമുത്തമശ്ലോക, ഹരേ! ൪൩

കളകാഞ്ചി:— ഭുവനതലഗതിസകലമറിയുമൃഷിവര്യരി-
ങ്ങെവരുംപ്രായേണസ്വന്തമോക്ഷത്തിനായ്-
ക്കരുതിയൊരുവിജനഭുവിമൗനം ഭജിയ്ക്കുന്നു;
കാമിപ്പതില്ലപരാർത്ഥംപലപ്പൊഴും.
കനകമയകതിരൊളി പുറത്തുപൂശിപരം
മേനികൂട്ടുന്നസംസാരേഭ്രമിപ്പോർക്ക്
കരുണകരകവിയുമവലോകനം താവകം
ചേരുന്നതാണിങ്ങൊരാശ്രയംശാശ്വതം. ൪൪

കാകളി:— ശൃംഗാരയോനിയ്ക്കുമുള്ളംമയക്കീട്ടു-
മംഗനമാരൊത്തനംഗലീലാവിധം-
പൂണ്ടുസുഖിയ്ക്കുംഗൃഹികൾതൻവൃത്തിയെ-
ക്കണ്ടുകൊണ്ടീടുന്നു, നിസ്സാരമായഹം;
അത്രയുമല്ല, ഗാത്രംചൊറിയുംവിധൗ
സത്വരംമാന്തുന്നിതേററ, മെന്നാകിലു-
മാർത്തിചീർത്തേവരുമേത്തു മമ്മാതിരി-
യാർത്തിയെക്കൂട്ടിടുംമൈഥുനസൗഖ്യവും;
അമ്മട്ടുദുഃഖവും ദുർമ്മോഹവുംചേരു-
മിമ്മാനുഷർക്കും, വിചാരമില്ലായ്കയാൽ
തെല്ലുംഗൃഹസ്ഥസുഖത്തിലലംഭാവ-
മില്ലാതെവല്ലാതെ തീരുന്നുസൽപതെ,
കാമത്തിനെ, പ്രഭോ, താവകാനുഗ്രഹാൽ
കണ്ഡൂതിയെധീരനെന്നപോൽ വെന്നിടും. ൪൫

അന്നാനട:— വ്രതം, ശ്രുതം, മൗനം, തപസ്സ, സ്വാധ്യായം
സ്വധൎമ്മനിഷ്ഠ, നിൻചരിതചിന്തനം,
ജപം, സമാധിയു, മപവൎഗ്ഗ, മേവം
ജഗൽപ്രസിദ്ധമാം ദശവിധാനങ്ങൾ,
സുഖത്തിന്നുവേണ്ടിവിലയ്ക്കുവില്പവ-
ൎക്കഖിലക്കും കുക്ഷിനിറയ്ക്കുവാൻകൊള്ളാം.
പരമപൂരുഷ, തപോധനവേഷം-
ധരിച്ചദാംഭികകുടിലൎക്കാകട്ടെ,
മുറയ്ക്കുതൻവയർ നിറയ്ക്കുവാൻപോല്വ-
മൊരിയ്ക്കല്ല മുപകരിയ്ക്കുന്നില്ലിവ. ൪൩

കേക:— ഭഗവൻ, പരമാത്മൻ, ഭക്തികൊണ്ടല്ലാതുണ്ടോ
ഭഗവൽജ്ഞാനമാൎക്കാൻ ഭവിച്ചുകൊണ്ടീടുന്നു?
വിത്തുംതൻമുളയുംപോലൊത്തുചേൎന്നതും, കാൎയ്യ-
ഹേതുരാത്മകങ്ങളായ് വേദത്താൽ വേദിപ്പതും,
നിന്തിരുവടിയുടെ സ്വന്തമാംരൂപം തന്നെ;
ചിന്തിച്ചാലേതെങ്കിലും ഭഗവാനൊഴിഞ്ഞുണ്ടോ?
അതിനാൽയതീശ്വരൻ, ഭക്തിയോഗത്തെക്കൊണ്ടു,
സ്ഥിതിയങ്ങയ്ക്കു, കാൎയ്യകാരണേചേൎന്നുകാൺമൂ.
അരണിമഥിച്ചഗ്നിയാദാനം ചെയ്യുന്നപോൽ-
ച്ചേരണംഭവൽജ്ഞാനം പരഭക്തിയാലെന്നും ൪൪

വായുവും, വഹ്നി, ഭൂമി, വിയ, ദംബുവും, ഭൂത-
സംയോഗസൂക്ഷ്മം, പ്രാണ, നിന്ദ്രിയം, മനം, ചിത്തം
ദേവതാവൎഗ്ഗമാകുമഹങ്കാരവു, മിവ-
സൎവ്വവും ഭഗവാനേ, നിന്തിരുവടിതന്നെ;
ഗുണമാൎന്നതാം സ്ഥൂലം, ഗുണഹീനമാംസൂക്ഷ്മം,
കാണുന്നഭഗവാനോടിണങ്ങിയിവകളും;

അല്പയോസച്ചാമിൻ, മദനാവാക്കകൾമൂലം ശോഭി-
ച്ചുള്ളവരെയൊന്നുമ്ഭവാനില്ലാതെയില്ലതെല്ലും. ർവ

മാനുഷന്മാൎക്കും, പിന്നെമാനസംമുതലായോ-
രനന്തതത്വങ്ങൾക്കു, മാദ്യന്തംകാണ്മാനുണ്ടാം·
അതിനാ, ലനാദ്യന്തര, നിരുപാധികൻനിന്നെ-
യേതുമേയറിയുവാനാൎക്കുമിങ്ങൊക്കുന്നില്ല;
ഇത്തത്വമറിഞ്ഞിട്ടു വിദ്വാന്മാർ സച്ചാദ്ധ്യായാദി
വ്യൎത്ഥമെന്നോൎത്തങ്ങയെസേവിപ്പൂസമാധിയാൽ. ർൻ

കളകാഞ്ചി:— അജിത,തവമനനവിധി,കൎമ്മസമൎപ്പണം
പൂജാ, സ്തവം, കഥാഗാനശ്രവണവും,
തളിരിനൊടു പടപൊരുതുമരുണചരണസ്മൃതി,
താവകംസേവയ്ക്കിതാറുമംഗങ്ങളാം;
ഇതു സകലമൊരുശകലമപ്രമാദത്തൊടും
കൗതുകാൽ കൈക്കൊണ്ടു പൂജിപ്പതെന്നിയേ,
സുഖവിമുഖവിശദമതിഹംസൎക്കുമാലംബ
മാകുംഭവാനുടെ പാദപത്മങ്ങളിൽ,
അതിപരുഷരതിചപലരാകുംജനംഭക്തി-
യേതുമട്ടേന്തുന്നു? പൂജ്യപാദ,വിഭോ!” ൬ഠ

കാകളി:— ഭക്തനാംപ്രഹ്ളാദനീവിധംവാഴ്ത്തിയ-
യുക്തഗുണം ചേൎന്നിണങ്ങുന്നനിൎഗ്ഗുണൻ
സാഷ്ടാംഗമായ് വീണുതാണുവണങ്ങുന്ന
കുട്ടിയോടേവം വചിച്ചാൻ പ്രശാന്തനായ്. ൬൧

“അല്പയോ! ഭദ്ര; പ്രഹ്ളാദ, ദൈത്യോത്തമ,
കല്യാത്മനേ, തവകല്യാണമേറിടും.
പ്രീതനാംനിന്നിൽ ഞാ,നിഷ്ടവരങ്ങളെ-
പ്രാൎത്ഥിച്ചുകൊൾക, പ്രസന്നനാമെന്നൊടായ്.

സങ്കടമേറുന്ന കിങ്കരന്മാരുടെ
സങ്കല്പമൊക്കയും സാധിയ്ക്കുമീയഹം. ൧൫

എൻപ്രിയംനേടാത്തവൎക്കാൎക്കുമെന്നുടെ-
സന്ദൎശനം സാധ്യമല്ലകുമാരക.
കാൺകിലെന്നെപ്പിന്നെയാത്മാവിനെപ്പററി-
ക്കേണിടുവാൻ കാൎയ്യമില്ലപ്രിയംവദ! ൧൬

ശ്രേയസ്സിലാഗ്രഹിപ്പോരും, മഹാഭാഗ-
രായോരും,മേററവുംധീരധീരന്മാരുമുള്ള-
സാധുക്കളൊക്കയും, സൎവ്വപുരുഷാൎത്ഥ-
സാരമാമീശനാമെൻപ്രിയംനേടിടും." ൧൭



വൈ.— ഇങ്ങിനെലോകപ്രലോഭനമായിടും
മംഗളമാകും വരത്താൽ, പരാൽപരൻ,
ഭക്താഗ്രഗണ്യനാം പ്രഹ്ളാദനേററവും
ശക്തിയുക്താമോഹമേററിയെന്നാകിലു-
മേകാന്തഭക്തനായിടുകയാലവൻ
സ്വീകരിച്ചില്ലയാതൊന്നുംഗുരുപ്രിയൻ. ൧൮

"ഭക്തപ്രിയ, ഭഗവാനേ, നമോസ്തുതേ!
മുക്തിപ്രദ, ശക്തിയുക്ത, നമോസ്തുതേ!
രാഗരോഗാദിരിപുക്കളെ വെല്ലുവാൻ
ഭാഗവതപ്രിയ, പ്രാൎത്ഥിച്ചിടുന്നഹം
സാരമാകും ഹരിഭക്തിലഭിയ്ക്കണം
മോഹമതല്ലാതെ,യെൻെറപിതാവിൻെറ
സിംഹാസനത്തിലുമില്ലെനിക്കാഗ്രഹം
സാധുജനാവനലോല, ധൎമ്മാത്മനേ.

എന്നുകുമാരൻെറ പ്രാൎത്ഥനകേൾക്കയാൽ,
"നന്നായിട്ടംസ്വതന്ത്രരാജ്യംഭരിച്ചുനീ
സ്വന്തംപ്രജകളെപ്പാലിച്ചുകൊള്ളുവാൻ
സ്വാന്തത്തിലോൎപ്പുഞാൻ നീയതുചെയ്യുക"
എന്നരുളിച്ചെയ്തുവിശ്വംഭരാവരൻ
പിന്നെമറഞ്ഞാൻ കരുണാകരൻപരൻ.

൩൯ — എത്രയുംബുദ്ധിമാനായമനുഷ്യനും
മൃത്യുബാധിപ്പാതിരിപ്പാൻ ബഹുവിധം
സൂത്രങ്ങൾനിത്യവും ശ്രദ്ധയായ്ചെയ്കിലും,
പ്രത്യക്ഷ-മല്ലെങ്കി-ലേററമദൃശ്യമായ്
മാത്രാവിഹീനമാം ന്യൂനതകൊണ്ടുതാൻ
മൃത്യുവാൽബാധിതനാകും പ്രതിദിനം.
അക്കാരണത്താൽ ഹിരണ്യകശിപുതാ-
നല്പംഷ്ബുദ്ധിമാനെങ്കിലും ചത്തുപോയ്.
ബ്രഹ്മാവിനോട്ട വരം വരിച്ചീടവേ
സമ്മോഹവാൽ, താൻ മരിയ്ക്കുമെന്നോൎത്തില്ല.
സൃഷ്ടികൎത്താവിനും സൃഷ്ടികൎത്താവിനു
വിഷ്ടപംതന്നിലസാദ്ധ്യമായെന്തുവാൻ?
സൃഷ്ടിയിലുൾപ്പെട്ട ബുദ്ധിമാനും, ദിവ്യ-
ദൃഷ്ടിയാണെങ്കിലു-മീശ്വരൻതന്നുടെ
ബുദ്ധിയുമായ്ത്താരതമ്യപ്പെടുത്തുകി-
ലെത്രയും നിസ്സാരമായേഭവിച്ചീടൂ.
ഏററംപരിമിതബുദ്ധി, തെററല്ലാതേ
ചെററുചെയ്കീടുകി,ലായതാണത്ഭുതം.
അപ്രമേയൻ, മഹാദിവ്യപ്രഭാവനാം
ചിൽപ്പൂരുഷൻ, തെററുചെയ്യില്ലൊരിയ്ക്കലും.

താന്തംശരീരിയാണെങ്കിലും, മൗഢ്യേന
താ, നപ്രതിമനായ്ത്താ, നോൎത്തുദാനവൻ.
ഇത്തെററുപററിയതെപ്പൊഴുമായവൻ,
പ്രത്യക്ഷരാംമററു ജീവികളോടുതാൻ-
തന്നൊനിരൂപിച്ചു, താരതമ്യാൽ മഹാൻ
താനാ; യഹങ്കാരഹേതുവായാനതും.
എപ്പൊഴുംനാം, നമ്മളേക്കാൾ സമൎത്ഥരോ-
ടൊപ്പിച്ചുനമ്മെ നിരൂപിച്ചിടായ്കിലോ,
ഇപ്രകാരം ദുരഹങ്കാരവിഭ്രംഭ-
മല്പരാം നമ്മിലും വന്നുവശപ്പെടും.
ദേവാജ്ഞപോലവേയന്നുപ്രഹ്ളാദനും
കൈവന്നരാജ്യം ഭരിച്ചിതുച്ചൈസ്തരം.
ജന്മാലസുരനാണെങ്കിലുമായവ-
ന്നന്മയാൽ വാണിതു ദേവസമാനനായ്.
ആവൻപന്നം രാജ്യഭാരംനടത്തവേ,
ദേവാസുരന്മാൎക്കു വൈരം ഭവിച്ചതി-
ല്ലതുനിഷ്പക്ഷമായുള്ള ഭരണത്തി-
ലെത്രയുംപാച്ചു പ്രജകൾക്കുമോദവും.

വ്യാ — നല്ലൊരു പാഠം ഹിരണ്യകഥയിൽനി-
ന്നെല്ലാവരും പഠിച്ചീടുവാൻകാൺമുനാം.
ഞാനെന്നഭാവം തുലോംവള,ൎന്നായതിൻ-
സമ്പൂൎണ്ണഭാവമാദൈത്യങ്കലാൻപോയ്.
ഞാൻപ്രമാണിത്ത പ്രഭയാൽ പ്രമത്തനായ്.-
ഞാൻനശിയ്ക്കുന്നതാണെന്നു മറന്നുപോയ്.
നിസ്സാരമാകുമഹന്ത, യാത്മാവുമായ്
താരതമ്യംചെയ്കിലെത്രശേഷിച്ചിടും?
മദ്ധ്യാഹ്നമാൎത്താണ്ഡസൽസ്സകാശേചെന്നു,

സാദ്ധ്യമോമിന്നാമിന്നങ്ങിന്നമിന്നവാൻ?
ഈവാസ്തവംഗ്രഹിച്ചീടാൻ, സ്വബാഹുവിൻ-
കേവലജ്യോതിസ്സിലന്ധനായ്പോകയാൽ
തുച്ഛനാകുമഹങ്കാരി ദുരാശയ-
ന്നിച്ഛപോൽ സാദ്ധ്യമാകാത്തതെന്തത്ഭുതം!
സൂക്ഷ്മമായിട്ടു, നാ മീയഹംബുദ്ധിയെ
വീക്ഷിക്കി, ലായതുദേഹത്തിലോക്കയാം.
നമ്മളോടായിട്ടൊരാളു "നീയാരാണു?
നിന്നുടെപൊക്കമെത്രത്തോളം?" മീവിധം-
ചോദിക്കിൽ, "ഞാനൊരുവിദ്യാൎത്ഥി, ബാലക-
നിദ്ദിക്കിലുള്ളവൻ, പൊക്കമൈമാരഞ്ചടി-"
യെന്നിത്തരമതിന്നുത്തരം ചൊല്ലീടു-
മെന്നതിൽ, "ഞാൻ" എന്നുചൊല്ലുന്നതൊക്കയു
മിശ്ശരീരത്തെക്കുറിച്ചുതാനാ, ണതിൽ-
സംശയമില്ലാക്കിൽ,- ദേഹമാകു"നാഹം" |
എന്നതുമൂലം, ശരീരമാകു"നാഹം"
എന്നും പരിച്ഛേദ്യനാണു കാലത്തിനാൽ.
ഉണ്ടായിദൈത്യൻ ശരീരത്തിൽനിന്നുതാൻ
വേണ്ടിവന്നാ, നതുകൊണ്ടു മരണവും.
കാലദേശങ്ങളാലേററം പരിച്ഛേദ്യ-
രെല്ലാവരും ജഗദ്വ്യാപിയായീടുമോ?
പിന്നെങ്ങിനെ മരിച്ചീടാതിരുന്നിടു-
മൊന്നുകൊണ്ടുമതു സാദ്ധ്യമാകാദ്ദൃഢം.

വൃ.ദ.— മൎത്ത്യദേഹം വളൎന്നീടിലെന്തായ്വരാം!
മൎത്ത്യനായുസ്സേറിലെത്രയുണ്ടായ്വരാം!
നിത്യൻ ജഗത്രയപൂൎണ്ണനാമീശൻെറ,-
യത്യായതദേഹ മായുസ്സിവയോടു-

താരതമ്യപ്പെട്ടത്തീടുന്നനേരത്തു,
നേരോട്ടുകണ്ണിനാൽക്കാണാൻകഴിയാത്ത
നിസ്സാരമാമണുപ്രാണിയെക്കാട്ടിലും
നിസ്സാരനാകുന്നു, വെന്നാങ്ങിരിയ്ക്കവേ,
ഇശ്വരൻതന്നൊപ്പൊരുത്തു ജയിയ്ക്കുവാ-
നാശവയ്ക്കുന്നതുമെത്രജളത്വമാം;
ആനയോടേല്ക്കാനൊരു കീടമോക്കിലാം;
ആയവരണ്ടുമൊരുപോൽ ജനിച്ചതാം;
ആയതിൽപ്പാരം മുഴുത്തപിച്ചല്ലയോ
മായാമയനോടെതിർപ്പാൻ നിനച്ചതും.
എന്നതുപോലെ, മരണംമനുഷ്യനോ-
ടെന്നും തുടൻസമീപിച്ചിരിയ്ക്കിലും
നന്നായ് ചിരംജീവിയാകുന്നു ഞാനെന്നു-
തന്നേ നിനയ്ക്കുന്നമൗഢ്യന കഷ്ടമേ!.

വ്യ..— ഇപ്രബന്ധം നിരൂപിച്ചു കണ്ടിട്ടനാ-
മപ്രമേയൻ തന്നിലുററമനസ്സോടും
ഭക്തിയോടും ഭജിച്ചീടുകെന്നുള്ളതാം-
യുക്ത; മീസവ്വസംസാരിജനത്തിനും.
ഈയൊരുതത്വം ഹിരണ്യകശിപുവാ-
ലീയുള്ളവർക്ക് ഗ്രഹിപ്പാനരിപ്പമാം.
അക്കഥ, പ്രഹ്ലാദനാകും കുമാരക-
നൊക്കെപ്പഠിപ്പിച്ചു ബുദ്ധിമത്തുക്കളെ.
സർവ്വഥാ-നിസ്സാരനായുള്ള ബാലൻെറ-
ജീവനം ദേഹത്തിൽനിന്നാങ്ങകററുവാൻ
വ്യത്ഥമായ് ചിന്തിച്ചു ചിന്തിച്ചു,പായമായ്
തപ്ത തൈലത്തിലാഴ്ത്തിക്കൊണ്ടു നിന്നതും;
അത്യുന്നതമാം പ്രപാതത്തിൽനിന്നുതാൻ

വീഴ്ത്തി, ഗ്ഗജത്തിനാൽ കുത്തിച്ചുകൊല്ലുവാൻ
ഇത്ഥം പലപല സാഹസം ചെയ്കിലും
വ്യർത്ഥമായ്; തത്ര കുമാരസംരക്ഷയിൽ-
നിത്യനാമീശ്വരന്നീഷലെന്തെങ്കിലും
ചിത്തതാരിങ്കൽ ഭവിച്ചുകണ്ടീലനാം.
ബാലക, നീശനേപ്പാലനശക്തനാ-
യാലോകനം ചെയ്തുമാതാവിനൊപ്പമായ്.
തീരെച്ചെറിയതാം കുട്ടിപേടിയ്ക്കുവേ
ട്ടോരത്തുനി, മ്മചാരത്തണയുന്നു.
മാതാവിനെ,സ്സർവ്വശക്ത,യായ് ക്കാണ്മതു-
ഹേതുവാലമ്മയിൽ പൂർണ്ണവിശ്വാസമാം.
തന്റെറ വളർത്തുമാതാവിനെ, ബ്ബാലകൻ-
തന്നുള്ളിലിത്രവിശ്വാസം വളർത്തുവാൻ,
തീരെപ്പരിമിതപ്രേമബന്ധംകൊണ്ടു
ധാരാളമായിട്ടു സാധിയ്ക്കുമെങ്കിലൊ,
ശാശ്വതയാം ജഗന്മാതാവുതന്നുടെ-
നിശ്ശേഷമായപ്രമേയപ്രഭാവത്തി-
ലെത്രവിശ്വാസവും പ്രേമവും ജാതമാ-
മത്രയും ബാലന്നറിവാൻ കഴിഞ്ഞിതു;
തന്നെയാപ്രേമം ഭരിച്ചുപോരുന്നതായ്
തന്നുള്ളിലോർക്കയാൽ വന്നില്ലഭീതിയും.
ജീവനാമീശ്വരൻ തന്നിൽനിന്നിന്നൊരാൾ
ജീവനെവേറായെടുപ്പാൻ സമർത്ഥനോ?
തന്നുടെ ജീവനുമീശ്വരജീവനു-
മൊന്നെന്നു നിശ്ചയമുണ്ടായിരിക്കയാ-
ലെന്നുമൊരുത്തനും തന്നുടെജീവനെ-
ക്കൊന്നെടുപ്പാൻ, ബാലനോർത്താ, നസാദ്ധ്യമായ്.
തന്റെറ ശിശുവിനു ജീവൻകൊടുത്തവൻ-

താനെന്നുമൂഢനാം താതൻനിനച്ചിടും
സൂക്ഷ്മമായോക്കിലോ, ജീവദാതാജഗൽ-
സ്സാക്ഷിതാനല്ലാതൊരുത്തരുമായ്‌വരാ.
ദൃഷ്ടാന്ത-മിങ്ങു, സകലജനത്തിനും-
സ്പഷ്ടമല്ലാതുള്ളിലുള്ള ഹങ്കാരങ്ങ-
ളെന്തെങ്കിലും നാം ഗ്രഹിയ്ക്കുന്നതില്ലതു
സ്വന്തഹിതംപോൽനയിപ്പാനുമായിടാ;
നമ്മുടെയുള്ളിൽ ദഹനംനടപ്പതും,
നമ്മുടെരക്തമെല്ലാടം പരപ്പതും
താനേനടപ്പതോ മറെറാരുവീരൻെറ
ധന്യമാം പ്രേരണകൊണ്ടുനടപ്പതോ?
കാര്യങ്ങളീവകയൊന്നുപോലും നമു-
ക്കെങ്ങിനെയെന്നു ഗ്രഹിയ്ക്കുവാനായിടാ.
നമ്മുടെ സാമത്ഥ്യമെല്ലാമുപദംശ-
മിമ്മട്ടുനന്നായ് പചിച്ചുഭക്ഷിപ്പതാ,-
മല്ലാതുരുതുള്ളിരക്തമുണ്ടാക്കുവാ-
നില്ലവിദഗ്ദ്ധത ശാസ്ത്രിമാക്കാക്കുമേ.
സ്വന്തദേഹത്തിലെക്കാര്യത്തിലെങ്കിലും
സ്വാതന്ത്ര്യലേശമില്ലാതെയിരിയ്ക്കവേ,
"നമ്മുടെദേഹംനമുക്കു വശഗത-"
മിമ്മാതിരിയ്ക്കുപറയുന്നു വിഡ്ഢികൾ.
ഇച്ചൊന്നതെല്ലാം നടത്തുന്നതേവനാ-
ണിച്ചാരുദേഹമവൻെറയാം നിർണ്ണയം.
ഉണ്ണാം, കുടിയ്ക്കാം, വെറുംകൂലിവേലപോ-
ലെണ്ണാമ; തല്ലാതെ-നാമിതിൻ നാഥനോ?
നല്ലൊരുശില്പിതാനുള്ളിൽ വസിച്ചിട്ടു-
ചൊല്ലുന്നതു നമ്മളങ്ങിനെചെയ്കയാം.
ഭക്ഷ[illegible]ംദേഹത്തിനാവശ്യമാം വിധൌ
ത[illegible]നം ക്ഷുത്തതുനമ്മളോടോതിടും;

ദാഹമേറിജ്ജലമാവശ്യമാം വിധൗ
മോഹമേറിട്ടന്നതണ്ണീർ കുടിയ്ക്കുവാൻ.
ക്ഷുത്താഹമേറിട്ടും നേരത്തുഭക്ഷ്യവും
ദത്തരാം, വെള്ളവും ഭൃത്യരാംനമ്മളും.
കല്പനനൽകമവൻെറ ശരീരമാ-
ണല്പംവികല്പമിബ്ഭാവനയ്ക്കില്ലിതിൽ.
സംശയമില്ലിശ്ശരീരം ചമച്ചവൻ
ശംസിച്ചുകാപ്പോനവൻതന്നെ തൽപ്പിതാ;
ഉറവുള്ളനമ്മുടെ മാതാപിതാക്കളെ
തെററായ്ശരീരസ്രഷ്ടാവെന്ന തേറൊലാ.
സൃഷ്ടിയെച്ചെയ്യുന്നതൊക്കയുമീശനാം
സ്രഷ്ടാജഗൽപ്പിതാതന്നെനിസ്സംശയം.
ലോകവും, ലോകത്തിലുള്ളതും, ദേഹവു-
മാകവേയപ്പരമാത്മാവിനുള്ളതാം.

വൃ.— ഇപ്പരമാർത്ഥമിബ്ഭക്തനാംബാലനി-
ലല്പേതരംതായിവേരായിനില്ക്കയാ-
ലപ്പോഴുതായവൻ കൊല്ലപ്പെട്ടമെന്നാ-
യല്പവുമോർത്തില്ല-വിശ്വാസഹേതുവാൽ.
ആശയേ, തൽപ്പിതാ, മൃത്യുചിന്താതുര-
നാശിച്ചതാകാശ സൂനമായ്ത്തീൎന്നുപോയ്.
എല്ലാവരും, തൻെറജന്മദാതാ, വിശ്വ-
വല്ലഭനെന്നുകരുതാതിരിയ്ക്കുകിൽ,
വന്നുചേരുന്നതീവണ്ണമാണെന്നുതാൻ
നന്നായ് ധരിപ്പിൻ; ഭജിപ്പിൻമുകുന്ദനെ.
ഘോരാട്ടഹാസേനപാരെട്ട, രണ്ടടൻ
സ്ഫാരമായ്ഞെട്ടിടും മട്ടുഗർജ്ജിയ്ക്കയും,
വീരബാഹുക്കളെക്കൊട്ടിയത്യുഗ്രമായ്
പാരംഹസിച്ചുഗ്രനാദമായാക്കയും,

ചെയ്തിട്ട്,ഘോരതപനതപനനായ്,
മാത്രാധികംതപിപ്പിക്കുന്നവനായി,
ദ്യോവിലും ഭൂവിലും നിന്നുദിതിജരെ
ക്കേവലമാട്ടിവിക്ഷേപിപ്പവനായി,
ദാനവദ്വേഷാലലവുന്നാവനായി,
ദേവപ്രിയത്താൽഹസിയ്ക്കുന്നവനുമായ്,
വ്യാധിദാരിദ്ര്യകൌടില്യദംഭാദികൾ-
ക്കാധിവരുംപടിസംഹരിപ്പോനുമായ്,
ഭക്തരും ഭീതരുമായുള്ള സജ്ജനരി-
രക്തനായ് പാലനം ചെയ്യുന്നവനുമായ്,
കണ്ണുകളേററം ചുഴററിയാകെക്കണ്ടു
തിണ്ണംസദസത്തറിഞ്ഞുകാപ്പോനുമായ്,
മന്മാനസത്തിൽ കുടികൊള്ളുവോനുമായ്,
നിർമ്മലനായ്, സർവ്വസാക്ഷിയായ് രക്ഷിയായ്;
വർത്തിച്ചിട്ടും നരസിംഹാകൃതെ, തവ
പൊൽത്താരടികളിൽത്തൊണുകുപ്പുന്നുഞാൻ.



ആശ്രിതത്രാണപരായണദൈവമേ,
വിശ്രുത, ശത്രുസംഹാരിൻ, നരഹരെ,
രക്ഷിച്ചുകൊള്ളുവാൻ, താവകചേവടി
വീക്ഷിച്ചുകുമ്പിട്ടു കൈതൊഴുന്നോനഹം.
മത്സ്യാകൃതേ, മഹാക്രൂമ്മാകൃതേനമഃ
യജ്ഞാകൃതേ, നരസിംഹാകൃതേനമഃ
വാമനാകാര, പരശുരാമ, നമഃ
രാമാകൃതേ, യദുരാമാകൃതേ, നമഃ
കൃഷ്ണായതേ നമഃ കല്ക്കിരൂപാനമഃ
നിത്യംനമസ്തേ നമസ്തേ നമോനമഃ
ദേഹാഭിമാനമകററി,ത്തവാഖ്യാന-

മോഹംവളത്തി, ബ്ഭവൽതത്വമൊക്കയും
ബോധമുണ്ടാക്കിമാം നിന്നിൽരമിപ്പിച്ച
ബോധസത്വ! കാത്തുകൊൾവാൻതൊഴുന്നുഞാൻ.

നാലാം അധ്യായം കഴിഞ്ഞു.

# വാമനാവതാരം.

## അധ്യായം ൧.

(അന്നനട.)

വൃർ.— ഹരേ, പരമാത്മൻ, സുരാസുരഗുരോ,
തിരുവടിയുടെ ചരണതാരിണ
കരുണതോന്നുവാൻകരണങ്ങളാലേ
കരുത്തുന്നോന്നരുവരംതരേണമേ.
ദുരിതനാശന, മുരാസുരാട്ടന,
ചരിതംതാവകംചിരം പുകഠംത്തുവൻ.

ഒരുസാമ്രാട്ടിൻെറശരിയായകൃത്യം
പെരിയവിക്രമം സഫലമാക്കയാം.
ചെറുതുപേക്ഷയിപ്രവൃത്തിയിൽച്ചെയ്താൽ
പരരാഷ്ട്രാധിപൻ പരാക്രമിച്ചിടും,
മനസ്സിൽപ്രഹ്ളാദൻ സ്വധമ്മമോത്തുതാ-
നനവധിനൃപവരന്മാരേവെന്നാൻ.
ഒടുവിൽതാൻ,തൻെറ പിതാവിനുനേരായ്

നെടിയകീൎത്തിയെ നടത്തിലോകത്തിൽ.
സുധി,ലോകംമൂന്നു മധീനമാക്കിനാൻ
വിധിപോലെകൊടി പറത്തിനാനെങ്ങും.
ഒരുസുതനുണ്ടായ്, വിരോചനനെന്നു
നരാധിപൻനാമമവന്നുനൾകിനാൻ.
ഒരിയ്ക്കലാസുതൻ വിരോചന,നൊരു
ധരാസുരനുടെയുദാരദാരകൻ,
കൃശൻ, ഗഭീരവാൻ,കൃശേതരപ്രഭൻ,
കൃശാശ്വബുദ്ധിമാനൊടു വിവാദിച്ചാൻ.
"ശരീരശക്തനായ് വരുന്നാവൻശ്രേഷ്ഠൻ:
ശരീരദുൎബ്ബലൻ പരന്നുഭാരമാം;
ശരീരദുൎബ്ബലൻ പരപീഡയേല്പൂ;
ശരീരദുൎബ്ബലൻ ദുരിതഗൎത്തമാം;
അതുകൊണ്ടുനൃപൻ, ദ്വിജരിലും ശ്രേഷ്ഠ"
നിതിവിരോചനൻ കൃതിവിവാദിച്ചു.
അതിന്നുവിപ്രനു, "മിതുശരിയല്ല
യഥാൎത്ഥമാം ബലം കഥിയ്ക്കുവേനഹം:-
അഖണ്ഡശക്തനാമഖിലേശന്നുള്ള
മഹിതമാഹാത്മ്യം ഗ്രഹിയ്ക്കുയാണതും
അതുമനുഷ്യന്റെഹൃദയമല്ലാതെ
ശരീരശക്തിയാൽ കരസ്ഥമാകുമോ?
ശരീരമേകമാം ഞൊടിയിടകൊണ്ടു
ജരിച്ചുപോയിടാം; നശിച്ചിടാമനം."
വിരോചനൻചൊന്നാൻ വിരവിലിങ്ങിനെ:-
"ധരാസുരസുത ധരിയ്ക്ക നീയിതും,
ഒരുവടുമഹാ ദരിദ്രനായനീ
ശരീരംതാവകം ഭരിയ്ക്കുവാനായി
വിരവിലെന്നച്ഛനരികത്തുചെന്നി-

ട്ടിരന്നവെങ്കിലേ തരപ്പെട്ടമുററും.
ധരിയ്ക്കുക-നേരേമറിച്ചു-ഞാനൊരു
ധരാധിപന്റെയരുമനന്ദനൻ;
വിശേഷഭൂഷണംവിശേഷവസ്ത്രങ്ങ-
ളശേഷവും മമവശത്തിലാകുന്നു.
എവിടെയെങ്കിലും സവാരിഞാൻപോകി-
ലെനിയ്ക്കുകമ്പടിയ്ക്കനേകരുണ്ടെടോ;
കനകക്കോപ്പിട്ടമനോജവംവാജി,
മനംപോലെയെങ്ങും നയിപ്പതുണ്ടുമാം.
ഇതുവിധമാകാൻ കൊതിവളന്നിട്ട-
ന്നതുനിസ്സാരമോ, ദരിദ്രബാലക.?"
വടുപറഞ്ഞിതു:- "പടുമതിരാജാ-
വൊടുപറഞ്ഞതിന്നൊട്ടുവാം തീച്ച്യെ-
യറിഞ്ഞുകൊണ്ടിടാം പറഞ്ഞിടുംദൈത്യ-
നറിവുപ്രഹ്ളാദന്നറ്വതിവിട്ടതാം"
"ശരിപോകാ"മെന്നാങ്ങിരുവരുംകൂടി-
ദ്ധരേശനേപ്രാപിച്ചറിയിച്ചാർ മുററും.
"ധരിയ്ക്കണം, താത, ധരാസുരത്വവും
കരുത്തുകൂട്ടുന്ന ധരാപതിത്വവും
ഇതുരണ്ടിലേതാണധികം മെച്ചമെ-
ന്നതുഗ്രഹിയ്ക്കുവാൻ കതുകമെങ്ങൾക്കും."
പറഞ്ഞുപ്രഹ്ളാദ:- "നറിഞ്ഞുമത്സരം
നിറഞ്ഞവിഡ്ഢിനീ, വിരോചന, കഷ്ടം!
ശിശുവെന്നോത്തുനീ, ശിശുബുദ്ധിമൂല-
മശുദ്ധവാക്കോതി വിശുദ്ധവിപ്രനെ;
അതുതെററിപ്പോയിന്നതിന്നു വിപ്രനോ-
ടധികംതാഴ്മയിൽ ക്ഷമാപണംചെയ്ക.
അറിയുന്നതൺറയനന്തമാംതത്വം

മറയവ; രുലകവർ ഭരിയ്ക്കയാം.
അധികയോഗ്യരാമധിപതിയവർ:
വിധേയരാകുന്നിതധമരാം നമ്മൾ.
"രഥങ്ങളും മററുമധികം നിസ്സാര"
മിതുമതികൊണ്ടു മതിപ്പുഭൂസുരർ.
നിനക്കുതാരുണ്യമിരിയ്ക്കിലും, ശിശു-
പ്പടിയ്ക്കു,തന്നാത്താൻ നടക്കുവാൻവയ്യ
വിശേഷവസ്ത്രത്താൽ വിഭൂഷിതൻ, പക്ഷെ,
വിശേഷമുള്ളതിന്നഹങ്കാരംമാത്രം.
മുഖസ്തുതിമുൻപിൽ സഖാക്കളോതവേ
സുഖിച്ചുപോരുംനീ; മറിച്ചുവിപ്രനും,
ജനസ്തുതി, നിന്ദ, മുഖസ്തവമെല്ലാം
മുനിവൃത്തിയൊടുംപ്രശാന്തധീരനാ-
യൊരുപോലേയോർത്തിട്ടമഷ്ഷഹഷ്ങ്ങൾ-
ക്കൊരുവിധത്തിലും വിധേയനായിടാ.
ഇതോർത്തുനീ നിൻെറയവിവേകത്തിനീ
ക്ഷിതിസുരനൊടു ക്ഷമയാചിക്കണം."

വൃദ്ധ.— മഹാപുരുഷരിൽ മഹത്വം പ്രഹ്ളാദൻ
വഹിപ്പതായിതുഗ്രഹിപ്പിയ്ക്കും നമ്മെ.
സമത്വമേററവും സമസ്തരാംപ്രജാ-
ബദ്ധത്വത്തിൽ, നിലനിറുത്തിവാണവൻ.
പരമതംപാടേ പരിരക്ഷിയ്ക്കുവാൻ
പരം, മഹാത്മാക്കൾ പഠിച്ചിരിയ്ക്കുന്നു.
ത്രിലോകനാഥനായിരുന്നുവെങ്കിലും
വലാരിയെയവനുപദ്രവിച്ചില്ല.
നരന്മാരായാലും, സുരന്മാരായാലും,
ഭരിച്ചോരുപോലെ,യസുരരായാലും.

സകലസൗഖ്യവും സകലക്ഷേമവും
വികലമില്ലാതെ സുലഭമായിതു.
ചിരകാലശേഷം വിരോചനൻതന്നെ
നരവരനാക്കിവിരമിച്ചാൻ നൃപൻ.
വിരോചനൻ, രാജ്യമൊരുവിധം, പിതാ-
ഭരിച്ചതുപോലെ ഭരിച്ചുപോന്നിതു.
രണനിപുണതവികലമാകയാൽ
ക്ഷണേനരാജ്യശ്രീയകന്നുപോയിപോൽ,
ഒരുമട്ടുരാജ്യം ഭരിച്ചടങ്ങവേ
ഭരണമേററുതൽസുതൻബലിനൃപൻ.
മഹാബലിയവൻ മഹാപരാക്രമി
മഹാമതിപിതാമഹോപമൻധീരൻ
ത്രിലോകവുംതൻെറ കരബലംകൊണ്ട-
ങ്ങചലംവശത്താക്കിക്കലോചിതമവൻ.
ത്രിവിഷ്ടപേശനെ പ്രഹൃഷ്ടമാനസൻ
ത്രിവിഷ്ടപേനിന്നു പ്രഭ്രഷ്ടനാക്കിനാൻ.
“അതിസുഖമുള്ളീത്രിദിവം നമ്മുടെ
പിതാമഹൻതൻെറ സ്വായാജ്ജിതമല്ലോ.
അതിലമത്ത്യക്കുള്ളവകാശമെന്തോ-?
ന്നതുകൊണ്ടുപോട്ടേപുറത്തെല്ലാവരും.”
വടിവൊടിങ്ങനെ നടിച്ചുദാനവൻ
കടന്നിരുന്നാജ്ഞനടത്തിതാൻതന്നെ.

വൃന്ദ.— രസാതലം,രസാ,സുരാലയംമൂന്നും
വശഗതമായിതൊരു കൊടിക്കീഴിൽ.
ഒരുവരുംതനിയ്ക്കുപരിയില്ലെന്നു
നിരൂപിച്ചേററവുമഭിമാനിച്ചവൻ,
സകലയജ്ഞവും തനിയ്ക്കുവേണ്ടിത്താൻ

സകലരുംചെയ്യേന്നന്നജ്ഞനൽകിനാൻ.
അസംഖ്യംയാഗവുമസംഖ്യംദാനവു-
മസംഖ്യംനാൾചെയ്ത ഭരിച്ചുതൻരാജ്യം.
കരബലാകൊണ്ടും വരബലംകൊണ്ടും
വിരുതെഴുംബലികരുതിയിത്തരം.
വിളംബരംകൊട്ടി വിളിച്ചറിയിച്ചാൻ:-
"വിളംബംവിട്ടുഞാൻ വളന്നമോടിയി-
ലൊരുയാഗം ചെയ്യുന്നതിങ്കൽവച്ചിനി-
വരുന്നവക്കെല്ലാംധനധാന്യങ്ങളേ
തരുന്നതു,ണ്ടൊരാൾ നിരാശനായിടാൻ-
തരംവരുന്നതല്ലറികവൈഭവം."
അറിഞ്ഞുവിപ്രന്മാർ നിറഞ്ഞമോദേന
പുറപ്പെട്ടീടിനാർ മുറയ്ക്കസംഖ്യമായ്.
അതുകാലം, ദിതിസുതവിദ്വേഷിയാം-
ശതമഖൻ, ജഗൽപ്പതിനാരായണൻ
തിരുവടിയുടെ ചരണംകുമ്പിട്ടു
കരുമനയെല്ലാം കരുണമോതിനാൻ.
അമർത്ത്യനാഥന്റെ ജനിത്രിശ്രദ്ധയോ-
-ടമത്തിയിന്ദ്രിയം-സുതാത്ഥമേറെനാൾ
ജനാർദ്ദനൻതന്നെക്കുറിച്ചുനിഷ്ഠയാ-
നിനച്ചുവൻതപം ചരിച്ചിരിന്നിതു.
അതുംനിരൂപിച്ചു പിതാമഹപിതാ,
ശതമഖനൊടു പറഞ്ഞുമാധവൻ.
"തവ കനിഷ്ഠനായ്ജ്ജനിച്ചുനിന്നാഴൽ
ജവേനപോക്കിനിൻ ഹിതംനിറവേററാം."
അരുളിച്ചെയ്തപോലുപേന്ദ്രനായിട്ട-
ങ്ങദിതിയിൽവന്നു പിറന്നുകേശവൻ.
കുമാരൻവാമന വടിവെടുക്കില്ല-
മമന്ദസൗന്ദര്യ മണിഞ്ഞിരുന്നുപോൽ.

വ്യാ.— അതുകാലംബലി മഹായജ്ഞത്തിന
മുതിൎന്നിരുന്നിതു; സമസ്തവസ്തുവും
തന്നിയ്ക്കധീനമായിരുന്നതുകൊണ്ടു,
നിനച്ചതൊക്കയും തരുന്നതുണ്ടെന്ന
പരസ്യമായിട്ടു പറഞ്ഞിരിയ്ക്കയാൽ,
പെരുത്തുലക്ഷം പേരരമനതന്നിൽ-
വരുന്നു; ദാനങ്ങൾ പരിഗ്രഹിയ്ക്കുന്നു;
പരംസംതൃപ്തരായ് തിരിച്ചുപോകുന്നു.
ഉപേന്ദ്രനക്കാലം നടന്നിരുന്നത-
ന്നുപനയനമെന്നരത്തസംസ്കാരം.
തന്നിയ്ക്കുംതൻപിതാ തന്നിയ്ക്കുമായിട്ടു
ധനംഗ്രഹിയ്ക്കുവാൻ നിനച്ചുവാമനൻ.
ബലി-മഖത്തിനായ് പ്രിയമൊടുംപോകും
നലമെഴുംമറയവരൊടുചൊന്നാൻ:-
"മഹാവിപ്രേന്ദ്രരെ, മഹാനുഭാവരെ,
മഖത്തിനെന്നെയും നയിയ്ക്കുമോനിങ്ങൾ?"
അതുശ്രുവിച്ചവ, "രതുനടക്കയി-
ല്ലതിവടുഭവാൻ നടക്കയില്ലൊപ്പം."
പറഞ്ഞിതുവിധം നടന്നവർകളും
ചെറിയബാലനും നടന്നിതുപിൻപേ.
വഴിയ്ക്കിടയ്ക്കിടെത്തിരിഞ്ഞവർനോക്കി;
വടുവപ്പോളെല്ലാമവരൊടൊപ്പായ്-
വരുന്നതുകണ്ടു, വളരെയത്ഭുതം
വഴിപോക്കൎക്കുണ്ടായ് പറഞ്ഞുതങ്ങളിൽ:-
"അഹൊ! മഹാത്ഭുത! മിവനൊരുവടു-
വതിജവമിവൻ ഗമിപ്പതെങ്ങിനെ"?
അവരെല്ലാം കൂടിട്ടിതുവിധംപറ-
ഞ്ഞവനിനാഥൻെറ മഹാധ്വരേചെന്നാർ.

വൃവ്യ — മഹാബലിയ്ക്കും തൻമഹിഷിയ്ക്കുംബാല-
മുഖാവലോകനേ മഹാത്ഭുതമുണ്ടായ്.
"ഇതെന്തുതേജസ്സാ? ണിതെന്തുസൗന്ദര്യ-?
മിതെന്തുഗാംഭീര്യ? മിതിന്നുമൻപുനാ-
മിതുവിധംകണ്ടിട്ടറിയുന്നില്ലൊന്നു-
മിവൻെറയീപ്സിത മുടൻനടത്തണം"
പരസ്പരമേവം പറഞ്ഞു; മാബലി
പറഞ്ഞു:- "ഞാനങ്ങേഹിതംനടത്തുവാൻ-
നിറഞ്ഞമോദത്തോടൊരുങ്ങിവാഴന്നോൻ
പറഞ്ഞുകൊണ്ടാലും ഹിതമെല്ലാം; തരാം."
പറഞ്ഞുവാമനൻ: "പലമോഹമില്ലി-
ങ്ങൊരുനിസ്സാരമാമഭീഷ്ടമേയുള്ളു.
എനിയ്ക്കുശാന്തമായിരിയ്ക്കുവാൻ മാത്രം
തനിച്ചുമൂന്നടി, സ്ഥലംമാത്രംമതി."
മനസ്സിലത്ഭുതം കലൻ്ന്ടൻബലി,
ജനങ്ങളെനോക്കിപ്പറഞ്ഞിതിത്തരം:-
"അഹൊ! വടുവിവൻ മഹാഭോഷനെന്നാ-
യഹംനിനച്ചതി,ല്ലൊരുസാമ്രാജ്യം,ഞാൻ
കൊടുക്കുവാനൊട്ടും മടിയ്ക്കയില്ലെന്നീ-
വടുനിനച്ചില്ല; കൃപണരോടാകാ-
മിവന്നുസംസർഗ്ഗ; മതോശിക്ഷിതത്താൽ
മനോവിശാലതമയങ്ങിവാഴ്വിതോ?
ഇവൻെറരക്ഷിതാവൊരുത്തരുംക്രൂടി-
ട്ടിവന്നുനൽത്തുണയ്ക്കിവിടെവന്നില്ലേ?"
ഇതുകേട്ടുവടുദൃഢതരംചൊന്നാ:-
"നിതിൽക്കടന്നെനിയ്ക്കൊരുവസ്തുവേണ്ട."
ദൃഢപ്രജ്ഞനേവം പറഞ്ഞതുകേട്ടു
ദൃഢപ്രതിജ്ഞനാം നരവരൻചൊന്നാൻ:-

"ഭവാനുനിർബ്ബന്ധമിതിങ്കലാണെങ്കി-
ലിവൻതരുന്നുമൂന്നടിസ്ഥലംശിശോ!

വൃൻ — ശപഥമിത്തരംനടക്കുന്നനേരം
നൃപൻെറദേശികൻ കവിമഹാമുനി
ഉപേന്ദ്രനെനോക്കി"ട്ടമാനുഷമാകും
വിപുലസൗന്ദര്യം നിനയ്ക്കിലിദ്ദേഹം
മനുജസൃഷ്ടിയിൽപ്പെട്ടുന്നത"ല്ലെന്നു
മനസ്സിൽചിന്തിച്ചു, സമാധിയോഗത്താൽ-
പരംധ്യാനിച്ചപ്പോ‌ഠം, പരബ്രഹ്മമെന്നു-
പരമാത്ഥംകണ്ടു ധരിച്ചുസൂക്ഷ്മമായ്,
ബലിയൊടുചൊന്നാൻ:-"ഇതൊത്തുചെയ്യണം
ബലാധികനിവ, നൊരുശിശുവല്ല.
തുലഞ്ഞിടുംരാജ്യപ്രഭാവമിത്തവ്വിൽ
നിലയ്ക്കുനില്ക്കാതെ, പ്രതിജ്ഞചെയ്യൊലാ."
വിലക്കിയിങ്ങിനെ പറഞ്ഞതുനേരം
കലക്കംകൈവിട്ടു പറഞ്ഞാൻപാത്ഥിവൻ.
"ഇനിയെന്തുചെയ്യാം! പ്രതിജ്ഞചെയ്തുഞാൻ
മനംകൊണ്ടുംതിരിച്ചവയെടുത്തിടാ."
മറുവടികേട്ടുപറഞ്ഞുകാവ്യനു:-
"മറിഞ്ഞുകൊ‌ഠംക! ഞാൻ തവഗുരുവരൻ;
പറയുന്നതെന്തോണനുസരിയ്ക്കായ്കാൻ?
നിറഞ്ഞിതോമൗഢ്യം; കുറഞ്ഞിതോമതി.
അധിക്ഷേപം, ക്രുദ്ധൻഗുരുപറഞ്ഞപ്പോ‌ഠം,
വിധേയനാം വൈരോചനിപറഞ്ഞിദം:-
"ശരിതന്നെ! യങ്ങുന്നിവൻെറയാചാര്യ;
നറിവവിടുന്നു പറഞ്ഞുതന്നതാം.
ശരിയ്ക്കുവാഗ്ദാനമനുഷ്ഠിയ്ക്കവേണ;
മൊരിയ്ക്കൽചൊല്ലിയാൽ മറിച്ചതോതാമോ?

ഇതൊക്കെയുമെനിയ്ക്കുപദേശിച്ചതും
മതിമതാംവര, ഭൃഗുപതേ, ഭവാൻ.
അതോക്കകൊണ്ടുഞാൻ ശപഥംതെററിപ്പാൻ
ചതിപെടുകിലും മുതിരുകയില്ല."

ൻ:— വച്ചിച്ചുഗീരിദമുദാരനാംബലി
വഹിച്ചുകുണ്ഡിക; വസുന്ധരയേകാൻ.
തദീയകാലത്തിൽ പ്രതിഗ്രഹംമുററു-
മുദകപൂർവ്വമായ്നടത്തിവന്നിതു.
ഉദകമേകുവാൻ ബലിമുതിന്നപ്പോ-
ളുദധികാഞ്ചിയെപ്പരിരക്ഷിയ്ക്കുവാ-
നശനസ്സശിഷ്യപ്രിയത്തിനാൽദ്രുതം,
-വശിയെന്നാകിലും-ചപലനെപ്പോലെ,
കടന്നൊരുവെറും ചെറുജീവിയായി
ക്കിടന്നുകിണ്ടിവാൽക്കിടയിൽഗ്രൂഢമായ്.
പരമാത്ഥംപാത്ത്രപരൻതിരുവടി
കരത്തിലെയോഗത്തിരുവടികൊണ്ട-
"ങ്ങിരിയ്ക്കുന്നിതേതാണ്ടിതി"ലെന്നുചൊല്ലി
ത്തരത്തിൽക്കുത്തിനാൻ ജലപാത്രക്കുമ്പിൽ.
ഒരുത്തൻദാനവാരിയെത്തടുക്കില്ല-
മൊരുത്തൻദാനവാരിയെത്തടുത്തില്ല.
അതുകൊണ്ടപ്പൊഴേനയനമൊന്നുപോം-
യതിദുഃഖത്തൊടും നിജശിഷ്യനൊടായ്
പറഞ്ഞു:-"നീമൂലംമമകണ്ണൊന്നുപോ-
യറിയും നീ നിൻെറ വിവേകഹീനത."
മറയ്ക്കുവാന്നനീ, തുറവിലേപ്പോലെ;
പുറത്തുവീണപ്പോൾപ്പറഞ്ഞുദാനവൻ:-
"ഗ്രഹിച്ചുകൊള്ളുകജലം, ഭവാനുഞാൻ
മഹീതലംമൂന്നു തിരുവടിതന്നോൻ."

ഉടൻചെറിയതിൽ ചെറിയതാകുന്ന
വട്ടു വലിയതിൽ വലിയതായിത്തു.
ഒരുചുവടിനാലളന്നു പാതാളം;
മറുചുവടിനാൽ മറുഭാഗംമുററും.
അളക്കുവാൻപിന്നെ സ്ഥലമില്ലായ്കയാൽ
ജ്ജളമതിപോലെ വിഷമിച്ചാൻ ബലി.
അതുനേരംവിന്ധ്യാ വലിയാകുംപ്രിയ
കുതുകമോടിത്ഥംപറഞ്ഞു ഭംഗിയിൽ:-
"ജനിച്ചോരിൽവച്ചു പരമഭാഗ്യവാൻ
ദനുജനായക, ഭവാൻതന്നെദൃഢം.
അളക്കുവാൻ, ഭവൽശിരസ്സുബാക്കിയു-
ണ്ടളന്നുകൊള്ളട്ടേത്രിലോകവിക്രമൻ."
ബലിയതുനേരം പ്രശാന്തധീയായി-
ത്തലതാഴ്ത്തി;യതിലുപേന്ദ്രൻതൃപ്പാദം-
പതിച്ചളന്നിതു; ബലിയുമീശൻെറ
പുതിയസ്വത്തായിബ്ഭവിച്ചുമംഗളം!

ൻഫ.— സകലരും, തങ്ങൾസകലനീശൻെറ
പുകഴ്ംസ്വത്തായിബ്ഭവിച്ചുകൊള്ളുവാൻ
പലവിധത്തിലുംപണിപ്പെട്ടന്നിതു;
പലദുഃഖങ്ങളും സഹിച്ചുകൊള്ളുന്നു.
പലപ്പൊഴമച്ഛൻജനനിഭാര്യയെ-
ന്നിവക്കുതാൻതന,തിതിനിനയ്ക്കിലും,
"ത്വമേവമാതാചപിതാത്വമേവ"മായ്
വിമലചിത്തരായ്മനഃപൂർവ്വമായി,
ഭഗവൽപ്പാദത്തെസ്മരിയ്ക്കുന്നകൊണ്ടു,
ഭഗവാനെത്തന്നെപിതാക്കളായിനാ-
മുറപ്പോടുംക്രൂടിഗ്ഗുണിച്ചമട്ടിലാ-
യുറപ്പിയ്ക്കാമൊരുവികല്പമില്ലിതിൽ.

പുറത്തുകണ്ടിടുന്നവകളോടല്ല
മുറയ്ക്കധീശനോടടുത്തവർനമ്മൾ.
സദാപിരിയാതെവസിയ്ക്കുംബന്ധുവു-
മുദാരനാംസുഹൃത്തമനമീശ്വരൻ.

൯൨.— മഹാബലിയ്ക്കുള്ളിൽത്തെളിഞ്ഞുകാണായി
മഹത്വമാംതത്വം,വിവരിച്ചപോലെ.
മനുഷ്യ,രീസൂക്ഷ്മമനുഭവമാക്കാൻ
മനഃപൂർവ്വംനന്നായ് പരിശ്രമിക്കുന്നു.
പുരന്ദര,നിവയൊരുവിധത്തിലും
പുരാജരപൂണ്ടെന്നിരിയ്ക്കിലും,നനി-
യ്ക്കനുഭവമാക്കാൻകഴിഞ്ഞില്ല;രാജ്യം,
പുനശ്ചവാഴ്‌വാൻസദാകൊതിയ്ക്കയാം.
അഹങ്കാരം,വൃദ്ധശ്രവസ്സിനെവിട്ടി-
ല്ലഹങ്കാരം,തീരെബ്ബലിയെവിട്ടുപോയ്.
കരണംമൂന്നാലും വിരോചനസുതൻ
കരുണക്കാതലേശ്ശരണംപൂകിനാൻ.

൯൩.— കഥയിതിൽനിന്നും ബുധജനംമററും
യഥാർത്ഥമായെന്തുപഠിച്ചറിഞ്ഞിടും?
പ്രഥമം:-ബാഹ്യമാം വിഷയത്തിൽനിന്നും
യഥാമതിമനംതിരിച്ചന്തർഭാഗേ-
നയിയ്ക്കുവാൻബലിപഠിച്ചിരുന്നില്ല:
ജയേച്ഛുവിന്നുണ്ടോമനസ്സടങ്ങുന്നു?
അവൻെറമാനുഷമനസ്സിലോത്തുപോയ്
ത്രിവിക്രമൻതന്നെയൊരുവടുവെന്നായ്.
ഗുരുത്വമുള്ളോരിൽ"ഗ്ഗുരു,"ദിവ്യദ്വശാ
ഗരീയസ്സായ്ക്കണ്ടുവടുവിനെത്തദാ.

ൻർ.— ചരാചരജഗൽപ്പതിനാരായണൻ
ചരിച്ചിട്ടും മാൎഗ്ഗംവിചിത്രമെത്രയും.
ഒരുത്തനെപ്പോലും വധിച്ചിടാതെതാൻ
ഹരിച്ചു ദാനവമഹാരാജ്യംമുററും.
ബലി,സാധാരണനൃപന്മാൎക്കുള്ളതിൽ
ത്തുലോം,സത്യത്തിനുവിലമതിപ്പോനാം.
പലരുമാപത്തിൽ, സ്വവാഗ്ദാനംതെല്ലും
വിലമതിയ്ക്കില്ല; ഗുരുവുംകൂടവേ
വിലക്കുകിൽ,-പിന്നെ-പ്പറയാനുമില്ല;
വിലപ്പെട്ടുംനല്ലപ്രമാണമില്ലയോ?
"കളിയ്ക്കും,മാത്മരക്ഷണത്തിനു"മേവം
വിളിപ്പെട്ടുംപദ്യംകളവുചൊല്ലുവാൻ
തെളിവിനുകാട്ടുംജളമതികൾക്കീ-
ബ്ബലിദൃഷ്ടാന്തമായ്ഭവിയ്ക്കിൽമോഹനം.
നൃപൻഗുരുവിനെഗ്ഗണിയ്ക്കാതെ,സൎവ്വ-
വിഭൂതിവിട്ടിട്ടുംസ്വവാക്കുപാലിച്ചാൻ.
അതുമൂലംനശിച്ചൊരു സമ്പത്തേക്കാൾ
ശതഗുണം,ഗുണംഭജിച്ചുഭാഗ്യവാൻ,
ഒരുനിമിഷവുംപിരിയാതെഹരി-
യൊരുമിച്ചുവാഴാൻഭവിച്ചയോഗവും.
ക്ഷണപ്രഭമായക്ഷിതിപതീത്വമോ,
ക്ഷിതീശ്വരൻവിഷ്ണുമുകുന്ദനദ്വയൻ
തിരുവടിയൊത്തുസദാസമയത്തു-
മൊരുമിച്ചുപാർപ്പോ,നിനയ്ക്കിൽമേത്തരം?
ദിവസ്പതിയ്ക്കുകൈവശംവിട്ടുപോയ
ദിവംവീണ്ടുംകിട്ടി,യതിൽപ്പരമെന്താം?,
മഹാബലിക്കാട്ടേ-—സ്സാമസ്തകല്യാണ-
നിധിപുരുഷൻെറ പരിപൂൎണ്ണലാഭം.

ൻദ.— ഒരിയ്ക്കലുംസത്യംവെടിയരുതെന്നു-
ള്ളൊരുമഹാപാഠംതെളിഞ്ഞിതിൽക്കാണാം.
അതുകൊണ്ടെല്ലാരും സമസ്തത്തിൻമീതേ
കുതുകേനസത്യംവരിപ്പിൻ-മംഗളം!.



ത്രിവിക്രമ, വിഭോ! പവിത്രധാർമ്മിക,
ഇനിക്രമാഗതംജനിക്രമമെന്നൊ-
യതിക്രമിയ്ക്കായ്വാൻമതിയ്ക്കുറപ്പിനെ
മുറയ്ക്കുനൽകുവാ,നപേന്ദ്ര,കൈതൊഴാം!
ഖലശിക്ഷയ്ക്കായിത്ധഷമായുള്ളോവേ,
ജനരക്ഷക്കാമവടിവെടുത്തോനേ,
ധരാതലംകാപ്പാൻവരാഹമായോനേ,
രിപുസംഹാരിയാം നൃസിംഹാകൃതേ,
വടുരൂപംപൂണ്ടുവസുന്ധരബലി-
യൊടുചുവടളന്നാടക്കിയവിഭോ,
കരുത്തരാംനൃപടമനക,ഗർവ്വ-
മുരത്തരാവണനിഷൂദനരാമ,
ഹാലായുധ,യദുപതേ,ഹരേകൃഷ്ണ,
കലിമലംപോക്കുമരിയകല്ക്കിനേ,
നമിയ്ക്കുന്നേൻനിത്യം; ബലിമദാപഹ,
രമിയ്ക്കണേമനം, പദാംബുജേതവ.
തമസ്സൊഴിച്ചുമേ മഹതപമേകണേ!
നമോസ്തുതേ! ഹരേ, നമോ നമോസ്തുതേ!.

അഞ്ചാം അദ്ധ്യായം കഴിഞ്ഞു.



# പരശുരാമാവതാരം.

## അദ്ധ്യായം ൯.

(കേക.)

൯.— ശ്രീരാമകൃഷ്ണദേവ,ശ്രീമഹാവിഷ്ണോ,ശൌരേ,
ശ്രീപതേ, വാസുദേവ, ശ്രീകൃഷ്ണ, കൃഷ്ണ, ജയ!
ഇരുപത്തൊന്നുവട്ടം, കരുത്തുകൂടീടുന്ന
പെരുത്തഗവ്വിഷ്ഠരാം നരനായകന്മാരെ,
കരത്തിലെടുത്തുള്ള ഗുരുവാംകുഠാരത്താൽ,
തരത്തിൽസംഹരിച്ചു, ധരിത്രീഭാരംപോക്കി-
ച്ചിരകാലമായ്തപംചരിച്ചുശോഭിയ്ക്കുന്ന
പരശുരാമ, ജയ! പാഹിമാംരിപുഹര,
പണ്ടാദിയുഗത്തിങ്കൽ"ഗാഥി"യെന്നൊരുനൃപ-
നുണ്ടായിവന്നാൻവേണ്ടുംഗുണങ്ങൾപൂണ്ടുള്ളവൻ.
അദ്ദേഹമൊരുദിനം, വിദ്യാസമ്പന്നരാകും
ഹൃദ്യരാംമന്ത്രീന്ദ്രന്മാരൊത്തുതൻകാര്യാലയേ,
രാജ്യകാര്യങ്ങൾ, തന്റെപൂജ്യരാമമാത്യന്മാർ
സജ്ജരായ്ധരിപ്പിപ്പതൗജ്ജിത്യമോടുംകേട്ടു-
വാഴുന്നനേരത്തിങ്കൽ,വന്നൊരുഭൃത്യൻചൊന്നാ-
"നൃഴീശ,ജയിച്ചാലും! മുണ്ടൊരുവിപ്രൻവന്നു-
വാഴുന്നുഭവദീയദർശനംകാംക്ഷിച്ചുകൊ-
ണ്ടാഴിചൂഴുമീയൂഴിവാഴുന്നതമ്പുരാനേ,"
അന്നേരമദ്ദേഹത്തെ സാദരംസ്വീകരിച്ചു
തന്നുടെചാരെകൊണ്ടുവരുവാനാജ്ഞാപിച്ചാൻ.

ദിവ്യനാംയോഗീശ്വരനിരിപ്പാനായിട്ടപ്പോൾ,
ഭവ്യനാംനൃപന്നുള്ള പീഠത്തെക്കാളുംമെച്ചം
കൂടിയപീഠമൊന്നുകൊടുത്താ; നക്കാലത്തിൽ
പ്രൗഢവിപ്രരെന്നൃപൻകൂട്ടതൽ പൂജിച്ചീട്ടം.
പിന്നീട്ടവിനീതനായ്, "ഞാനെന്തുചെയ്യേണ്ട-
തെന്നറിവതിന്നാശ"യെന്നുണർത്തിനാൻരാജാ.
ഏററവുംമലിനമാംവസ്ത്രം,താൻചുററീടിലു-
മററമററുള്ള ദിവ്യതേജസാജ്വലിപ്പവൻ,
ചെന്താമരാക്ഷൻതന്നെകണ്ടുകണ്ടിരിയ്ക്കുംപോൽ,
ശാന്തനായ്,പ്രസന്നനായ്,പ്രൗഢനായിരിപ്പവൻ,
സന്തോഷമോട്ടചൊന്നാൻ:-"ചെന്താർമാതിനോടൊ
സ്യൂവാംത്വൽപുത്രിയേനമുക്കുനൽകീടണം". [ക്കും
അപ്രതീക്ഷിതമായുള്ളക്തികേട്ടവനീശൻ
വിഭ്രമോദേന ചിന്തിച്ചിപ്രബന്ധങ്ങൾമററും
"വിപ്രനാമിദ്ദേഹത്തെസശ്രമംശുശ്രൂഷചെ-
യ്തപ്രതീക്ഷിതാരണ്യാശ്രമേകുടിലൊന്നിൽ,
ഫലമൂലാദിഭക്ഷിച്ചൊരുതോഴിയുംക്രൂടാ-
തലഘുതരംദുഃഖിച്ചലസാംഗിയാളിവൾ
നല്ലൊരുവസ്ത്രംപോലുംചാർത്തുവാൻലഭിയ്ക്കാതെ
യല്ലൽവാച്ചഹോ! കഷ്ടം! മൽപുത്രിപാർക്കേണമോ?
എത്രയുമാഡംബരപ്രിയയെൻസുതയിപ്പോ-
ളെത്രമാത്രമീരാജഭോഗങ്ങൾ ഭുജിയ്ക്കയാം.
അഷരനാമെൻെറയിഛ,മെച്ചമാംകൊട്ടാരത്തി-
ലിച്ചാരുഗാത്രിതന്നെക്കുടിവയ്ക്കുവാനല്ലോ.
എങ്കിലുംവിപ്രന്നു ഞാൻവിപ്രിയംപറഞ്ഞെന്ന
ശങ്കതോന്നേണ്ട;സൂത്രമൊന്നിപ്പോൾപ്രയോഗിയ്ക്കാം"
പറഞ്ഞാനേവമോർത്തുമന്നവൻ:- "മഹാമതേ,-
യറിഞ്ഞീടണേ,ഭവാൻമൽപുത്രിവിഷയമായ്

ചെറിയതാകുമൊരുപ്രതിജ്ഞനമുക്കുണ്ടു
പറയാംഭഗവാനതറിഞ്ഞുകൊണ്ടീടണം.
തരമൊന്നുപോലൊത്തും,ചെവികളെല്ലാററിന്നു-
മൊരുപോലൊന്നുമാത്രംകറുത്തും,വീൎയ്യംവാച്ചും,
ശ്വേതാശ്വമോരായിരംശ്ശുല്ക്കമായ് ത്തരാമെങ്കിൽ
പുത്രിയേബ്ബവാനുഞാൻപ്രീതിയോടേകീടുവൻ.
ഭംഗിയിൽവിനയത്തോടിങ്ങനെ. നരേശ്വര-
നിംഗിതംമറച്ചോതിയന്തരംഗത്തിലോൎത്താൻ:-
"ആൎക്കിതുസാധിച്ചീടും? കഷ്ടിച്ചുമൂന്നോനാലോ
പോക്കുതിരിയെചക്രവൎത്തിയ്ക്കുലഭിയ്ക്കിലാം;
അതുതാനസാദ്ധ്യമെന്നിരിയ്ക്കെ, സാധുവായോ-
രേതൊരുദ്വിജന്നിതുസാധിയ്ക്കാൻകെല്പുണ്ടാകാം?
സാധിയ്ക്കി; ല്ലേവമോൎത്താൽ,മൽപുത്രിഭാഗ്യവതി-
യാധിവിട്ടിരുന്നീടു"മെന്നോൎക്കുംരാജന്യനോ-
"ടങ്ങുചൊന്നതിൻവണ്ണമത്രയുമശ്വങ്ങളെ
ഭംഗമില്ലാതെകൊണ്ടുവന്നുഞാനേകീടുവൻ."
മാമുനിയേവംചൊന്നുമാനിയാംരത്നാകര-
മാൎന്നടൻപ്രചേതസ്സോടോതിനാൻസകൗതുകം
"ആയിരംശ്വേതാശ്വങ്ങൾചെവിയോരോന്നുമാത്ര-
മായതിന്നൊല്ലാംകറുപ്പാൎന്നവതന്നാലുംനീ."
അപ്പൊഴുതപ്രകാരം വിപ്രന്നായ് പാശിതാനും
സുപ്രസന്നനായ്ക്ഷിപ്രംനല്കിനാൻവാജിരത്നം.
അദ്ദേഹംനൃപേന്ദ്രനുമവയെക്കൊടുക്കയാ-
ലദ്ദിവ്യകൎമ്മംകണ്ടുരാജാവും ചിന്തചെയ്താൻ:-
"വന്ദ്യന്മാരായസാമ്രാഡ്പതികൾശിരസ്സിങ്കൽ
വന്ദിച്ചുചൂടേണ്ടുന്നദിവ്യരത്നമീദ്വിജൻ;
ഈശ്വരതുല്യനോൎത്താൽ നിശ്ചയം; മൽസുതയ്ക്കു
ശാശ്വതസുഖത്തിനീപ്പൂജ്യനേലഭിച്ചതും."

ചിത്തത്തിൽമെത്തിവന്നമുത്തോടു,മോത്തീട്ടിത്ഥം,
മത്തകാശിനിയാളെക്കൊടുത്താൻപ്രീത്യാമന്നൻ.
ഈവിപ്രശ്രേഷ്ഠനത്രേമാമുനിവരനെന്നു-
കേൾവികേട്ടതാ"ഋചീകാഹ്വയൻ"തപോധനൻ.

ൻ.— രാജാവാംഗാധിയ്ക്കൊരുപുത്രനില്ലായ്കമൂലം
രാജഭാമിനി,പുത്രിതന്നോടേകദാചൊന്നാൾ:-
"പുത്രനില്ലാത്തവളെയമ്മയെന്നാരുചൊല്ലും?
പുത്രീ, നിൻഭത്താവൊരുദിവ്യനാം നിസ്സംശയം!
എന്നിയ്ക്കു,മെൻപുത്രിയാം നിനയ്ക്കുമോരോസുതർ-
ജനിയ്ക്കാൻകനിയിയ്ക്കു, നിൻെറഭത്താവിനേനീ.
അദ്ദേഹംപ്രസാദിച്ചാൽനമ്മൾരണ്ടാൾക്കുംകൃത-
കൃത്യരായ് ഭവിച്ചീടാം;" മെന്നുകേട്ടതുനേരം,
മുനിപത്നിയാം രാജപുത്രിയുംകമിതാവേ-
ക്കനിയിച്ചപേക്ഷിച്ചാൾമാതാവേൽപ്പിച്ചകാര്യം.
അപ്പോഴൃചീകനും ചരുവാംപായസാന്നം
കെല്പോടുകൈക്കൊ,ണ്ടതുരണ്ടുരുളകളാക്കി,
സമ്മോദാലൊന്നിൽ, സർവ്വബ്രഹ്മവീര്യവും, മറേറ-
പ്പാതിയിൽസർവ്വക്ഷത്രവീര്യവുമാവാഹിച്ചാൻ.
പിന്നീടുസത്യവതിയാകിയപത്നിയോടു-
ചൊന്നാൻ:- "നീയിതുഭക്ഷി,യ്ക്കന്യമാംകബളത്തെ,
നിന്നുടെമാതാഭക്ഷിച്ചീടുവാൻകൊടുക്കുക;
വന്നീടുമഭീഷ്ടങ്ങൾരണ്ടാൾക്കുമാരോമലേ."
മുനിയുമേവംചൊല്ലിക്കൊടുത്താൻപായസാന്നം
സന്നതഗാത്രിസത്യവതിയുമതുനേരം,
ഭത്താവുപറഞ്ഞതുപോലവേചെയ്യെങ്കിലു-
മൊത്തതുമറിച്ചാണു; മാതാവിൻവക്രതത്താൽ.
"തൻപ്രിയാപത്യങ്ങളിൽതാല്പര്യമേറുംമുനി,
തൻപ്രിയയ്ക്കുള്ളോരന്നംക്രൂടതൽപൂജിച്ചതാം;

അതിനാലതുഞാനു, മെന്നംശംമകൾതാനു-
മന്യോന്യംമാറിയുണ്മാൻകൗശലമെടുക്കുംഞാൻ."
എന്നോത്തുമകളോടുമമ്മയുംനിബ്ബന്ധിച്ചാൾ:
ധന്യയാംമാതൃപ്രിയമകളുംസമ്മതിച്ചാൾ.
അന്യോന്യം,ചരു,മാറിബ്ഭുജിച്ചു; മുനിശ്രേഷ്ഠൻ-
വന്നാപ്പോൾപ്രിയചൊന്നിട്ടറിഞ്ഞുവിവരവും.
വന്നതില്ലദ്ദേഹത്തിന്നൊട്ടുമേമനഃപ്രീതി;
പിന്നിട്ടുചൊന്നാൻ, തൻെറപത്നിയോടേവംവിധം:-
"കഷ്ടം! ഞാൻപറഞ്ഞതുതെററിയ്ക്കമൂലം, നിൻെറ
ശിഷ്ടനാംസുത,നൊരുക്ഷത്രിയസ്വഭാവനാം.
നിൽക്കട്ടെയതു! നിൻെറകനിഷ്ഠസഹോദരൻ
ചൊൽക്കൊള്ളമന്തണൻെറശീലവുംകൈക്കൊണ്ടീടും."
ഭത്താവിൻരൂക്ഷവാക്യമിത്തരംകേട്ടിട്ടതി,-
നുത്തരംസത്യവതിസത്വരമുരചെയ്താൾ:-
"എന്നുടെജീവനാഥ, മാമകമപരാധം
നന്നായിക്ഷമിച്ചെന്നെയിന്നനുഗ്രഹിയ്ക്കണേ."
മന്ദമായൃചീകനുംസസ്മിതംപ്രവചിച്ചാ
നെന്നാൽ,നിൻപൗത്രൻക്ഷാത്രഗുണവാനായിടട്ടെ."

ൻവ്യ.— കാലത്തുപ്രസവിച്ചാൾബാലനെസത്യവതി
കല്പിച്ചു "ജമദഗ്നി"യെന്നപേരച്ഛൻതാനും.
അപ്പോഴെ,സത്യവതിതന്നമ്മ പ്രസവിച്ചാൾ
വിശ്വവിശ്രുതൻ"വിശ്വാമിത്ര"നാംമഹർഷിയെ.
എത്രയുംഭക്തൻമഹാബലവാൻജമദഗ്നി
സമ്മോദാൽശസ്ത്രാഭ്യാസമുണ്മയിൽ ചെയ്തുപോന്നാൻ
ഒരിയ്ക്കൽ,പ്രയോഗിച്ചുള്ളസ്ത്രമെത്രയുംദൂരെ-
ഗ്ഗമിച്ചുപതിയ്ക്കയാൽപതിവിൻപടിയ്ക്കതു-
മെടുത്തുകൊടുക്കവാൻ നടന്നകൃശോദരി

കട്ടത്തച്ചൂടേററിട്ടതണലത്തിരുന്നപോയ്.
പതിവിൽതെററിനേരം,വിളംബിയ്ക്കയാലവ-
ളതിന്നുള്ളൊരുഹേതുവറിയിച്ചദ്ദേഹത്തെ.
കോപിച്ചുമുനി,സൂര്യൻനേക്കസ്ത്രംതൊട്ടത്തപ്പോൾ
വേപിച്ചുമിത്രൻവന്നുപ്രാപിച്ചുശരണവും.
അന്നേരംജമദഗ്നി, വന്നകോപേനചൊന്നാ-
"നെന്നുടെകാന്തയാളെനീയിന്നുദ്രോഹിയ്ക്കയോ?
എത്രയുംമൃദുഗാത്രിയാമവൾപാദാംബുജം
ചെററല്ല-പൊള്ളിപ്പോയതേററവുംകഷ്ടംതന്നെ."
അന്നേരമക്കൻചൊന്നാൻ "കഷ്ടമായ്പ്പോയി,ഞാനും
നന്നായിദുഃഖിയ്ക്കുന്നു; മേലിലീവിധംവരാ;
അതിനീശ്ശത്രുംചെരിപ്പിവകൾധരിയ്ക്കട്ടെ-"
എന്നുചൊ,ന്നതുനൽകി;ത്തീന്നിതുതാപംമുററും.

ൻൻ.— മുനിദംപതിമാക്കുജനിച്ചപുത്രന്മാരിൽ
കനിഷ്ഠൻരാമ,നേററംവിഖ്യാതവിശേഷാത്തമൻ.
പാത്തിതുഭാര്യപുത്രന്മാരുമായ്മുനിശ്രേഷ്ഠ-
നെത്രയുംസൗഖ്യത്തോടു;മക്കാലമൊരുനാളിൽ,
കത്തവീര്യാജ്ജുനാഖ്യധാത്രിയിൽപ്പുരന്നുള്ളോ,-
നെത്രയുംപരാക്രമിയായുള്ള രാജരാജൻ.
വേണ്ടുന്നസന്നാഹവുമൊന്നിച്ചു, മഹഷിയേ-
ക്കണ്ടുവന്ദിച്ചുപോവാൻവേണ്ടിയാശ്രമേവന്നാൻ.
വന്നിട്ടു, കാര്യങ്ങളുംചൊന്നിട്ടു, തിരിയ്ക്കുവാ-
നന്നീട്ടു,ങ്ങനുവാദം തന്നീടുകെന്നുചൊന്നാൻ.
ധന്യനാമൃഷീശ്വരൻ, ചെന്നി-"തിന്നവിടുന്നു
വന്ദ്യനാമതിഥിയാമെനിയ്ക്കുന്നുപോത്തമ,
എന്നതുമൂലംഭവാനാതിഥ്യമേററുവേണ-
മിന്നിനിഗ്ഗമിയ്ക്കാവ്വി, തെന്നുഞാൻക്ഷണിയ്ക്കുന്നേൻ."

അതുകേട്ടവനീശൻകുതുകംപൂണ്ടുചൊന്നാ-
"നതുസ്വീകരിയ്ക്കുവാൻതാല്പൎയ്യമുണ്ടു-പക്ഷേ-
ക്രൂടവേയൊരുമഹാസൈന്യമുള്ളതുകൊണ്ടി-
ട്ടാടലുണ്ടാകാംഞങ്ങൾക്കേവൎക്കും വിരുന്നേകാൻ.
സൗജന്യനിധേ, ഞങ്ങളുടനേതന്നെയെന്റെ
രാജധാനിയിൽച്ചെന്നുഭോജനംകഴിച്ചീടാം.
അല്ലൽതോന്നേണ്ടതെല്ലുമുള്ളിലോൎത്തിവയൊന്നും
കല്യാണാലയ,ഞങ്ങൾപ്രീതരാണറിഞ്ഞാലും"
അന്നേരമൃഷിചൊന്നാൻ:- "നിങ്ങൾക്കുവേണ്ടുന്നവ
മന്നവ, തന്നീടുവാനിന്നേതുംകില്ലില്ലമേ.
എനിയ്ക്കുണ്ടൊരുധേനുപ്രാൎത്ഥിപ്പതെല്ലാമുടൻ
കനക്കെത്തന്നീടുവാൻപ്രയത്നമതിനില്ല."
എന്നോതിപ്പശുവിനെവിളിച്ചുതാപസേന്ദ്രൻ,
നന്നായിത്തടവിക്കൊണ്ടിങ്ങനെചൊന്നാൻമന്ദം.
"എന്റെനന്ദിനീ, കേൾക്കിന്നിവിടെവന്നിട്ടുള്ള
മന്നവർമണിയ്ക്കും, തന്നനുയായികൾക്കുമി-
ന്നൊന്നെല്ലാമഭിലാഷമുണ്ടെന്നാലവനൾകി-
സ്സന്തോഷംവളൎത്തണം; മായതെൻധൎമ്മമത്രെ"
അപ്പൊഴുതുടൻപ്രമോദാലപ്പശുനൃപാലനും
തൽപരിവാരങ്ങൾക്കുമാഗ്രഹമെല്ലാംനൾകി.

൫൭.— **വി**ചിത്രവൃത്തംകണ്ടുരത്നഹാരിയാംനൃപൻ
വചിച്ചാൻമോഹവേശംമൂഴത്തുവിനീതനായ്.
"എനിയ്ക്കുതന്നീടണമിപ്പശുവിനേബ്രഹ്മൻ,
കനക്കുമഭിലാഷമെന്നുള്ളിൽവളരുന്നു."
അതിനുത്തരംചൊന്നാൻമുനിസത്വരം,-"രാജൻ,
മനമൊത്തുരയ്ക്കാം,യ്ക്കിന്നാലമിത്തരംരാഗം.
ഗോവിവളെനിയ്ക്കതിപ്രിയയാം മകളാ,ണി-

ന്നിവളെപ്പിരിയുവാനെളുതല്ലറിഞ്ഞാലും"
ഭംഗിവാക്കൊന്നുമംഗീകരിച്ചില്ലവനീശൻ.
വീണ്ടുമങ്ങപേക്ഷിച്ചുകൊണ്ടിട്ടും ഫലമേതു-
മുണ്ടായി;ല്ലപ്പോൾ, നൃപനുണ്ടായിമോഹാധിക്യം.
രാജാവോബഹുശക്തൻ, ബാഹുവായിരമാർന്നോ-
നാജിയിൽസിംഹാക്രാന്തൻ,താൻ,ജലനായെന്നോർത്തു
ബലത്താൽപ്പശുവിനെബ്ബന്ധിച്ചു, ശീഘ്രംതന്റെ-
പുരത്തിൽകൊണ്ടുപോന്നാ: നറിയാമോഹംന്യായം.
അന്നേരമാശ്രമത്തിലില്ലാതെപോയാൻരാമൻ;
പിന്നീട്ടുവന്നനേരമറിഞ്ഞാൻകഥയെല്ലാം.
ഉണ്ടായിതിണ്ടൽ;പിന്നെപ്പൂണ്ടിതുകോപാവേശം;
നീണ്ടതൻഭുജാദണ്ഡംനോക്കിക്കൊണ്ടെഴുന്നേററാൻ.
പെട്ടെന്നുപുറപ്പെട്ടുനൃപനേരണത്തിനായ്
രുട്ടോടേവിളിക്കയാൽരാജാവുമെതിരിട്ടാൻ.
യുദ്ധമെത്രയുംഘോരഘോരമായുണ്ടായതി-
ലുദ്ധതൻരാമൻനൃപബാഹുക്കൾകഠാരത്താൽ
ഛേദിച്ചു,സൈന്യം മററുംമടിച്ചു,ഭൂപാലനെ
വധിച്ചുകളഞ്ഞെന്നുകഥയെച്ചൊല്ലുക്കുന്നോർ.
സംഗരംജയിച്ചിട്ടുമടങ്ങിപ്പിതാവിനേ
സംഗതിധരിപ്പിച്ചാൻ, വണങ്ങിയഥാക്രമം.
അപ്പൊഴുതച്ഛൻചൊന്നാ:-"നല്ലയോവത്സനീയി-
ന്നീപ്രവൃത്തിച്ചതോർത്തുഞാനേററംമാഴ്കീടുന്നേൻ.
ഭൂദേവഗുണങ്ങളുമവർതൻവീര്യങ്ങളും
വാദമററുള്ള ശാന്തശീലത്താൽപോഷിപ്പതാം.
രാജാവുചെയ്തതിനെക്ഷമിച്ചില്ലെന്നുമല്ലി,-
നാജിയിൽക്കൊന്നു; കഷ്ടം! പ്രജകളെല്ലാവരും-
മിദ്ധരേശനെസ്വയംഭൂപതിയാക്കിവച്ചു-
വഴിച്ചുസുഖിപ്പതാം; നിൻകർമ്മംവിരുദ്ധമാം.

പററിപ്പോയതാംവീരഹത്യയാംമഹാപാപം-
മാററിക്കൊള്ളുവാൻ പുണ്യതീൎത്ഥങ്ങൾഭക്തിപൂൎവ്വം-
ദൎശിച്ചുഭജിയ്ക്കയും തീൎത്ഥവാരികളെല്ലാം
സ്പൃശിച്ചുവന്ദിച്ചതിൽസ്നാനവുംചെയ്തിടണം.

൧൦൨.— ഉപദേശങ്ങൾ, ശ്രുതിയെന്നപോൽകേട്ടുരാമൻ
പാപത്തെശമിപ്പിച്ചാൻതീൎത്ഥങ്ങളാടിയാടി.
അക്കാലമൊരുദിനം രേണുക, രേവാജലം
മുക്കുവാൻതടിനിതൻ തടത്തിൽച്ചെന്നനേരം,
എത്രയുംസുരൂപനാമൊരുഗന്ധൎവ്വൻതത്ര
നിസ്രൂപംജലക്രീഡചെയ്യുന്നതായിക്കണ്ടാൻ.
ഗന്ധർവ്വദേഹം,പാതിബന്ധുരംദേവോപമം:
കാന്തമാംമറേറപ്പാതിമാനുഷംമനോഹരം.
കണ്ടുകൗതുകംപൂണ്ടുരേണുകനോക്കിനില്ക്ക-
കൊണ്ടങ്ങുപാത്രുപോയതന്നേരമോൎത്തീലവൾ.
തന്നുടെഭത്താവിനെയെന്നിയേ,മനംകൊണ്ടു-
മന്യപൂരുഷചിന്തസതിമാൎക്കരുതല്ലോ.
സംഭവിച്ചുപോയ് വ്രതലോപമെന്നോൎത്തുജല-
കുംഭത്തെയജ്ഞത്തിനായ്ക്കൊട്ടുത്താൻസംഭ്രാന്ത- [യായ്
ലജ്ജിച്ചുനില്ക്കുംപത്നിതന്നുടെവ്രതലോപ-
മജ്ജമദഗ്നികണ്ടുകണ്ടനായ്കോപിച്ചോതി.
"കഷ്ട! മിന്നിവളുടെ ശ്രേഷ്ഠമാംപാതിവ്രത്യം
നഷ്ടമായ്പ്പോയി; വെട്ടിക്കൊല്ലേണമിപ്പോൾതന്നെ.
ആരുള്ളപുത്രരതി"ന്നെന്നുഗ്രംപറഞ്ഞിട്ടു-
മാരുമമ്മയേക്കൊൽവാനപ്പൊഴന്തോൎത്തില്ലേതും.
അന്നേരംപോന്നുവന്നരാമനോടാജ്ഞാപിച്ചാ-
നമ്മയേയൊരുവെട്ടാൽ രാമനുംരണ്ടായ്വീഴ്ത്തി.
പെട്ടെന്നങ്ങവിധേയന്മാരായപുത്രന്മാരാം
ജ്യേഷ്ഠന്മാർവധത്തിന്നുംകനിഷ്ഠന്നാജ്ഞനൽകി.

കല്പിച്ചവണ്ണംജ്യേഷ്ഠന്മാരുടെഗളഛേദം
ചെല്ലോട്ടുരാമൻ,ലേശംസംശയഹീനംചെയ്താൻ.
ചൊല്ലുന്നതെല്ലാമവിതർക്കമായ്ച്ചെയ്യുന്നത്തു
കല്യനാംമുനികണ്ടുപ്രീതിയോട്ടുരചെയ്താൻ:-
"നീയെൻെറയാജ്ഞയെല്ലാംചെയ്തതിൽ തോഷിച്ചു-
നീയപേക്ഷിച്ചാലേതുവരവുംനല്കീടുവൻ." [ഞാൻ
പൊന്നാനന്നേരംരാമ:-" നെന്നമ്മയൊന്നിച്ചിപ്പോൾ
വന്ദ്യരാംജ്യേഷ്ഠന്മാരുംജീവിച്ചുവന്നീടണം;
ആയവക്കെൻെറകർമ്മം വിസ്മൃതമായീടണ;
മായതിന്നപേക്ഷിച്ചുകൊള്ളുന്നതപോനിധേ."
പുത്രൻെറയപേക്ഷപോൽസത്വരംരേണുകയെ-
പ്പുത്രന്മാരോട്ടുകൂടി ജീവിപ്പിച്ചിതുമുനി.

൧൦൫.— അക്കാലംക്ഷത്രിയന്മാർമിക്കതുമഹങ്കാര-
മുഷ്കരായ്ഗർവ്വാകാരരായിവർത്തിച്ചുപോന്നാർ;
നിശ്ശേഷവിശ്വത്തിന്നുമീശത്വംവശീകരി-
ച്ചീശ്വരഭാവംകൂടിയേറിമൂർഛിച്ചുവാണാർ.
കാർത്തവീര്യൻെറവധംപാർത്ത,തിൻപ്രതികാര-
മോർത്തുതൽപ്പുത്രന്മാരുമാക്രമിച്ചാശ്രമത്തെ,
രാമനില്ലാത്തനേരം, ധ്യാനത്തിലിരിന്നീടും-
മാമുനിഭാർഗ്ഗവനേ, സസുതംകൊലചെയ്താർ.
രേണുകയതുകണ്ടുസന്തപിച്ചുഴന്നേററം-
കേണിതു"രാമ,രാമ,രക്ഷിയ്ക്കുനിൻതാതനെ
ജ്യേഷ്ഠന്മാരോട്ടുമൊത്തുതാതനെ, ബ്ഭൂപാലന്മാർ
നഷ്ടമാക്കിനാ,രോടിവരികകുമാരക."
രോദനംകേട്ടുരാമൻവന്നുനോക്കുന്നനേരം
ഖേദമുണ്ടായതിനേ,ക്കോപമേജയിച്ചുള്ളു.
ഉടനെകാർത്തവീര്യരാജധാനിയ്ക്കു, തൻെറ-

തുടിതധനുസ്സോത്തഭ്രുകുടിയോടും, നീണ്ടു-
തടിച്ചകരത്തിങ്കലെടുത്തമഴുവോടും,
പടവെട്ടുവാനായിനടന്നാൻ ഭൃഗുപുത്രൻ.
ചെന്നു, മന്നവരാജധാനിയിൽഭ്രൂപന്മാരെ-
ക്കൊന്നുകൊന്നോരോന്നായിമുടിച്ചുകളഞ്ഞിട്ടും
നിന്നില്ലകോപ;മെന്നി,ട്ടവർതൻവംശമേദ-
മൊന്നൊഴിയാതെചെയ്യാ;നെന്നിട്ടുംകെടായ്കയാ-
ലിരുപത്തൊന്നുവട്ടം ക്ഷത്രിയന്മാരെക്കൊന്നു
കുരുതിനിണംകൊണ്ടു തർപ്പിച്ചാൻപിതൃക്കൾക്കും.
പിന്നീടുരാമൻസ്വന്തമാശ്രമത്തിങ്കലെത്തി,
മുന്നാംതാൻസൂക്ഷിച്ചതാം തന്നുടെതാതദേഹ-
മെടുത്തിട്ടുടലുത്തമാംഗത്തിൽചേർത്തുവച്ചു
നടത്തിമഹായജ്ഞംലോകേശപ്രിയത്തിന്നായ്.
അധ്വരമേററംബദ്ധശ്രദ്ധനായ്ച്ചെ,യ്യൊട്ടുക്ക-
മിദ്ധരിത്രിയേസിദ്ധദ്വിജക്കായ്ദാനംചെയ്താൻ.
ഇങ്ങനെമഹായാഗം ഭംഗിയായ്നിർവ്വഹിച്ചു
മംഗലമതി,ജീവച്ഛേഷത്തേനിരന്തരം
ധ്യാനവുംവ്രതങ്ങളുമായിട്ടുകഴിയ്ക്കുവാൻ
മുനിമുഖ്യനാം രാമൻ കാനനംകരേറിനാൻ.

൧൦൪.— അന്നമ്മയേക്കൊന്നതായോരമ്മഹാപാപത്തി
ലമ്മുനി-കൈയിൽനിന്നുതന്നുടെമഹായുധം [നാ-
വളരെക്കാലത്തേയ്ക്കുംവേർപെടുത്തുവാൻവയ്യാ-
തുള്ളവനായിട്ടുഴന്നീടിനാൻ; മഹാത്ഭുതം!
മാതൃപിതൃധനംപോലെമറെറാരുപാപമുണ്ടോ?
മതിമാന്മാരായുള്ളോരറിയുംപരമാർത്ഥം.
പുണ്യതീർത്ഥങ്ങളാടിയസംഖ്യ,മതുകൊണ്ടും
പുണ്യദാനങ്ങൾഭൂരിചെയ്തിട്ടുംവിടായ്കയാൽ,

ക്ലേശിച്ചുതീൎത്ഥമാടിപ്പിന്നെയുംനടന്നിളു
ക്ലേശനാശനചിന്താരതനായ്ബഹുകാലം.
ഒടുവിൽബ്രഹ്മപുത്രാതീൎത്ഥത്തിൽസ്നാനംചെയ്തോ-
രളവിൽക്കരംവിട്ടിട്ടായുധംതാഴെവീണാൻ.
ആൎക്കുതാൻ ബാധിയ്ക്കില്ല, സ്വസ്വകൎമ്മത്തിൻഫലം;
പോക്കുവാൻകഴിയുമോ? ഭുജിയ്ക്കാതതാൎക്കാനും.

൧൦൮.— വളരെക്കാലം പിന്നെച്ചെന്നപ്പോൾശ്രീരാഘ-
ലളിതകളേബരയാകിയമൈഥിലിയേ [വൻ
വേട്ടപിൻപയോദ്ധ്യയ്ക്കുപോരുമ്പോൾഭൃഗുപതി
മുട്ടിനാൻമാൎഗ്ഗമദ്ധ്യേ; തങ്ങളിലറിഞ്ഞപ്പോൾ,
തന്നുടെതേജസ്സെല്ലാം രാഘവന്നേകിപ്പോന്നു
ധന്യനായ്തപംചെയ്യാൻ ലോകാനുഗ്രഹത്തിനായ്.

൧൦൯.— പരശുധരൻരാമൻപാൎത്ഥിവേന്ദ്രരെയെല്ലാ-
മിരുപത്തിയൊന്നുഴമൊടുക്കിദ്ധരിത്രിയേ,
നിഃക്ഷത്രമാക്കിത്തീൎത്തമൂലമെന്തൊരുഗുണം-
വീക്ഷിയ്ക്കാനുണ്ടെന്നൊരുചോദ്യമേവൎക്കുംകാണും.
ഭൂമിതൻഭാരംമിക്കകാലത്തുംവൎദ്ധിയ്ക്കയാൽ-
ബ്ഭൂമിദേവിയ്ക്കുബഹുസങ്കടമകപ്പെട്ടും.
തന്നുടെസന്താനങ്ങൾമൗഢ്യതയേറിമത്ത-
രാകുന്നകാലത്താകുമവനിയ്ക്കതിഭാര-
മാപ്പെട്ടുപോയിട്ടുനാംകാണുന്നുമിക്കവാറു-
മപ്പൊഴുതവൎക്കീശൻ താൻതന്നെയെന്നാംഭാവം.
എപ്പൊഴുതഹങ്കാരമെപ്പേരും മൂൎച്ഛിയ്ക്കുന്നി-
തപ്പൊഴുതീശ്വരനേ നിസ്സാരനെന്നായോൎക്കും
നമ്മുടെമാതാവായഭൂമിദേവിയേപ്പോലെ
നിൎമ്മലഭക്തിയുള്ളോളിത്തരംസന്തനാത്തോ-

ടൊരുമിച്ചിരിപ്പതു ദുഃഖിച്ചു ദുഃഖിച്ചാക-
ന്നാരവാംക്കിന്നുനേരായ് ഭർത്തൃഭക്തകൾപാരിൽ!
താതനേദ്വേഷിയ്ക്കുന്നതനയന്മാരേപ്പോലെ
മാതാവിന്നാത്തിചേപ്പാൻമററാക്കുകഴിഞ്ഞീടും?
ഈശനേനിസ്സാരമായ്ക്കരുതിപ്പോരുന്നോരു,-
മീശവിശ്വാസംലേശമേശാത്തവകക്കാരു-
മായുള്ള സന്താനത്തെസ്സൂരിയ്ക്കുന്നതുകൂടി-
പ്രായേണസഹിയ്ക്കില്ലഭൂതധാത്രിയ്ക്കുതെല്ലും.
പ്രത്യുത, ഭഗവാൻെറഭക്തരോടൊരുമിച്ചു
നിത്യവുംവസിയ്ക്കുന്നതെത്രയുംമോദാസ്പദം,
തന്നുടെസന്താനങ്ങൾ ദ്വേഷിയ്ക്കുംനേരംദേവി;
"പന്നഗതല്പേവള്ളികൊള്ളുന്നഭഗവാനേ,
എനിയ്ക്കുദുർവൃത്തരെയെൻെറസന്താനമായി
ഗ്ഗണിയ്ക്കാൻപണിപാര; മെന്നിൽനീകൃപയുണ്ടായ്,
ദുഷ്ടരനശിപ്പിപ്പാൻ, ശിഷ്ടനാംബലവാനെ,
വിട്ടെന്നെരക്ഷിയ്ക്കണം വെട്ടെന്നു, ഭഗവാനേ;"
പ്രാത്ഥിയ്ക്കുമേവമെല്ലാ,മന്നേരം, യഥാത്ഥയാം-
ഭക്തയ്ക്കിങ്ങഭീഷ്ടത്തെ ബ്ഭഗവാൻസാധിച്ചീടും.
ഇത്തരംപൃഥ്വീദേവിപ്രാത്ഥിയ്ക്കനിമിത്തമായ്,
ദൈത്യാരി, കഠാരമാം തീക്ഷ്ണവേഗായുധത്തെ,
ഭാർഗ്ഗവരാമനായികൈക്കൊണ്ടുവീരോഗ്രനായ്
ഭാർഗ്ഗവീതലേവന്നു പിറന്നിതെന്നേയുള്ളൂ.
ദുഷ്ടരശിക്ഷിപ്പതുശ്രേഷ്ഠമെന്നിരിയ്ക്കിലോ
ദുഷ്ടക്ഷത്രിയവധമെത്രയും ശരിയല്ലൊ.

൧൦൭.— ദുഷ്ടനും, നിഷ്ഠുരനു, മഹങ്കാരിയും, ജളൻ,
ഭ്രഷ്ടനു, മഹങ്കാരി, ചാരിത്രകണ്ടകനു-
മെന്നുമേ സദ്വൃത്തനായ്വന്നീടാ;ദുർവൃത്തനായ്
വന്നീടും;നന്മചെയ്താലേററവും ശുഭംഫലം.



പാഹിമാംപരമാത്മൻ, ത്രാഹിമാംവിശ്വംഭര,
പാഹിമാംഭൂസുരപതേ, ത്രാഹിമാംക്ഷത്രാന്തക;
മത്സ്യവിഗ്രഹ, നമഃ! കൂൎമ്മരൂപായ നമഃ!
സൂകരമൂൎത്തേ നമഃ! നൃഹരിരൂപ നമഃ!
വാമനാകൃതേ നമഃ! പരശുരാമ നമഃ!
ശ്രീരഘുപതേ നമഃ! ബലഭദ്രായ നമഃ!
പുരുഷോത്തമകൃഷ്ണ, സന്തതം നമസ്കാരം;
കല്ക്കിരൂപായ നമഃ! നമസ്തേ നമോനമഃ!
ഭക്തവത്സല, തവത്തൃപ്പാദംഭക്തിപൂൎവം-
ഭജിയ്ക്കുന്നെന്നെക്കാത്തുകൊള്ളുവാൻതൃപ്പാദത്തിൽ
നിത്യവുംകുമ്പിട്ടുഞാൻ ഭജിച്ചുകൊള്ളുന്നിതാ
നിത്യനിൎമ്മലമൂൎത്തേ, കൈതൊഴാംഭൂസുരപതേ!

---

# ശ്രീരാമാവതാരം.

## അദ്ധ്യായം ൧.

(കാകളി.)

ഓം—ശ്രീരാമചന്ദ്ര, ഹരേ, രാഘവ. രാമ,
ശ്രീപതേ, സന്തതാനന്ദപ്രദ, വിഭോ,
ജാനകീകാന്ത, ജനാൎദ്ദന, ഗോവിന്ദ,
ലോകൈകമാരണരാവണ നാശന,
മോക്ഷപ്രദ, വേദവേദ്യ, മുനിപ്രിയ,
ലക്ഷ്മണസേവിത, വാല്മീകിസംസ്തുത,

അജ്ഞനാകുംഞാൻ ഭവൽപ്രസാദാത്ഥമായ്
വിജ്ഞനെപ്പോലെ, തവചരിതങ്ങളെ
കീത്തിപ്പതിന്നായ്ത്തുടങ്ങുന്നതു, തീത്ഥ-
കീത്തന, ഭക്ത്യാദരങ്ങൾനിമിത്തമാ-
ണെന്നോത്തുവിഘ്നവുംകുററവുംതീത്തു, പ്ര-
സാദവുംസാരവുംസാത്വവുംചേ, ത്തൊരു-
തെററുപററായ്വാനനുഗ്രഹിച്ചീടുവാ-
നേററവുംഭക്ത്യാഭജിച്ചുകൊള്ളുന്നഹം.

൨൦വൃ— നിത്യനായീടുംവിരാൾസ്വരൂപൻപ്രഭ
പ്രീത്യാഗുണങ്ങൾപരിഗ്രഹിച്ചപ്പൊഴേ,
തൻനിഴലെന്നപോൽ മായയുണ്ടായ്‌വന്നി,-
തന്നേരമുണ്ടായിവന്ന ദ്വന്ദ്വങ്ങളും.
ഈപ്രപഞ്ചസ്ഥിതിയൊക്കയും ദ്വന്ദ്വത്താൽ
വ്യാപ്തമായ്ക്കാണുന്ന വ്യത്യാസമെന്നിയേ.
ദുഃഖംസുഖം, ശീതമുഷ്ണം, ജനിമൃതി,
മുഖ്യമിമ്മാതിരി ദ്വന്ദ്വമസംഖ്യമാം.
എപ്പൊഴുതൊപ്പമായ്ദ്വന്ദ്വങ്ങൾവത്തിപ്പ-
തപ്പോൾജഗത്തിനുംക്ഷേമമുണ്ടായിടും.
ദ്വന്ദ്വത്തിലൊന്നിന്നുശക്തിവദ്ധിയ്ക്കിലോ,
വന്നുവികല്പങ്ങ;ളപ്പോൾജഗൽപ്പതി,
പന്നഗശായിപരാൽപരൻകേശവൻ,
തൻശക്തിയാലതുതുല്യമാക്കീടുമേ.
നിത്യം,പരിവത്തനസ്വഭാവങ്ങളാം-
വസ്തുക്ക,ളെല്ലാമൊരുപോലിരുന്നിടാ.
അന്ധകാരംതാൻപ്രകൃതിതൻവാസനാ-
ബന്ധ; മതുപോലെതന്നെ, തമോഗുണം
സന്ധിച്ചുകൊള്ളുവാൻ സന്തതംശ്രദ്ധയാ
രന്ധ്രവുംപാത്തിപ്രപഞ്ചേലസിയ്ക്കയാം.

ഇപ്രകാരത്തിലീദ്വന്ദ്വങ്ങളിൽ, ദോഷ-
മെപ്പോഴുമെന്നുംവളൎന്നുതാനേവരും.
അന്ധകാരത്തെയൊഴിപ്പാൻ വിളക്കിനെ
ബ്ബന്ധുവാക്കുന്നതുപോലെ, തമോഗുണ-
ബന്ധനം നീക്കീട്ടുസത്വഗുണംചേൎപ്പാ-
നന്ധകക്രന്തനബന്ധുപിറന്നിടും.
പന്നഗതല്പേശയിയ്ക്കുംഗുണാത്മകൻ
വന്നിങ്ങവതരിച്ചിട്ടു, ചിലകാലം,
തത്വോപദേശങ്ങൾചെയ്യുവെന്നുംവരാം;
തത്വംമറതീൎത്തുനേരാക്കിയെന്നുമാം;
വേറേചിലപ്പോ, ളവന്നുകരണീയ-
മേറെപ്രസിദ്ധമമാദൎശമൊക്കയും
താൻതന്നെമാതൃകയായിപ്രവൎത്തിച്ചു
വീതസന്ദേഹം നടപ്പാക്കിയെന്നുമാം;
തെറ്റെന്നുദുഷ്ടരെസ്സംഹരിച്ചിട്ടുടൻ
മററുചിലപ്പോൾ, വിശിഷ്ടരേരക്ഷിച്ചും
ഓരോരുപായേനധൎമ്മസംസ്ഥാപനം
നേരോടുചെയ്യുന്നമായാമയൻഹരി.
ഇങ്ങിനെലോകസന്ത്രാണംനടത്തിനാ-
നിന്ദിരാവല്ലഭനായനാരായണൻ.
ആ ദിവ്യമാകും കഥയേച്ചുരുക്കിഞാൻ
മോദേനചൊല്ലുന്നു; പാഹിമാംരാഘവ!

ഠാൻ.— പണ്ടുരണ്ടാംയുഗേകോസലരാജ്യത്തി-
ലുണ്ടായയോധ്യാനഗരംപ്രസിദ്ധമായ്.
പ്രഖ്യാതമാകുമമരാവതിപോലെ-
മഖ്യ, മവിടെദ്ദശരഥനെന്നാപ്പേർ
വിശപമെപ്പേരും നിറച്ചുള്ളമന്നവൻ

ശാസിച്ചു: രണ്ടാംമഘലവാവുപോലവേ.
ആരാജവംശജന്മാരു, വൈകത്തന-
രാകയാ,ല്പോജന്മശുദ്ധരായുള്ളൊരു
ശ്രേഷ്ഠമനകുലവംശപ്രതിഷ്ഠരായ്
വിഷ്ണുപരക്ഷാനിരതരായ് വാണിതു.
ഇന്ദ്രസഖാവാം ദശരഥമന്നവ-
ന്നന്നുസുശോഭനമാരായഭാര്യമാർ,
കൗസല്യകൈകേയിപിന്നെസുമിത്രയെ-
ന്നീസാധ്വിമാർ മൂന്നുപേരെന്നിരിയ്ക്കിലും,
വാർദ്ധക്യകാലം, സമീപിച്ചതുവരെ
വംശസംപദ്ധകരാകിയനന്ദന-
രൊന്നുമുണ്ടാകാഞ്ഞുഖിന്നഖിന്നൻനൃപ-
നന്നാതസല്ക്കർമ്മമന്നുചെയ്യാൻതുലോം.

൧൧൦.— അക്കാലമുണ്ടായിരുന്നുപുലസ്ത്യന്റെ
മക്കൾതൻവംശത്തിലേററവുംഖ്യാതിമാൻ
രാവണനെന്നവൻ, പങ്ക്തിമുഖൻ, ബാഹു-
വിംശതിപൂണ്ടോൻ, മഹാവീരവിക്രമൻ.
യൗവനാരംഭേസഹോദരന്മാരൊത്തു
ഗർവ്വോട്ടുഘോരംതപസ്സുചെയ്താനവൻ.
പ്രത്യക്ഷനായവിധിയിങ്കൽനിന്നിട്ടു,
മർത്ത്യനാലെന്നിയെ മൃത്യുവില്ലെന്നതും
മററുംവരങ്ങളെനേടിടപ്പോളതൻ.
മററുംജനദ്രോഹമേററവുംചെയ്കയായ്.
കൈലാസമാംഗിരിക്കൂടം കരംകൊണ്ടു
താലോലമായിപ്പറിച്ചുപന്താടിനാൻ.
തോഷിച്ചതുകൊണ്ടു, ശംഭുവാശിസ്സോട്ടു-
മാശീവിഷോഗ്രാസിയാദികൾനൾകിനാൻ.

ദന്താവളേന്ദ്രനാമൈരാവതത്തിന്റെ
ദന്തങ്ങൾനാലും ചവിട്ടിപ്പറിച്ചവൻ
മസ്തകംതച്ചുതകൎത്തിതുതന്നുടെ
ഹസ്തങ്ങൾകൊണ്ടിട്ടുപഞ്ചാസ്യവിക്രമൻ.
രാത്രിഞ്ചരാത്മജനിന്ദ്രജിത്തിന്ദ്രനെ
ബന്ധിച്ചുപാൎപ്പിച്ചുബന്ധനശാലയിൽ.
വിത്തേശനന്തകൻതൊട്ടദിക്പാലരും
വിത്രസ്തരായ്പാഞ്ഞുപോയിതങ്ങാജിയിൽ.
പിന്നെയെന്തോന്നുകഥിയ്ക്കുന്നുമററുള്ള
മന്നവന്മാർകഥ! ഭീതരായ്സൎവ്വരും.
ഏതിന്നുമാദികാലത്തിലസഹ്യമാം
ശക്തിക്രൂടും; കുറെപ്പോയാൽശമിച്ചിടും:
വിദ്യുൽപ്രപാതവുംപീരങ്കിയുണ്ടയും
വിദ്രുതംദൂരംഗമിച്ചാൽശമിച്ചിടും.
കാലോചിതംവിട്ടമൂലോകകാലന്റെ
യാലോചനാസ്പദംവേലകൾകാണ്കനാം.
തന്നെയടക്കുവാനാരുമേയില്ലെന്നു-
വന്നമൂലംവാച്ചുവൎദ്ധിച്ചുഗൎവ്വവും;
വായ്ക്കുംവിധൌമനം, ജ്ഞാനസംമൂഢമായ്,
നിശ്ചയം! ദൂരെമറയുംവിവേകവും;
മൂഢമതിയായ്വിവേകംനശിയ്ക്കവേ,
ഗാഢമായോൎത്തുസുദൃഢമുറച്ചിടും,
"താൻതന്നെയാകുന്നുസൎവ്വോപരിസ്ഥിതൻ,
തന്റെസുഖത്തിന്നുതന്നെയാം സൎവ്വവും;
ഏതുപ്രവൃത്തിയുമേതുസമയവു-
മാരോടുമെങ്ങിനെതോന്നു,മതുവിധം-
ചെയ്തിടാം;മീലോകമല്ലാതെ മററില്ല;
ലൌകികഭോഗാൽപ്പരംഭോഗമേതുവാൻ?

മാമകേച്ഛാസുഖസാദ്ധ്യത്തിനായിട്ടു-
തന്നെഭവിക്കട്ടെ നല്ലവസർവ്വവും"
ഭക്തമഭക്തവുംഭേദമില്ലാതവൻ
ബോധിച്ചപോലേവമോത്തു ഭജിക്കയായ്.
കഷ്ടം! ദുരവസ്ഥയാപ്പെട്ടകാരണം
പെട്ടപോംഭൂമിയെന്നോർത്തിതുസജ്ജനം.
ഈസംകടസ്ഥിതിപോക്കിധരാതല-
മുദ്ധരിയ്ക്കേണമെന്നാകിൽ നാരായണൻ
പ്രത്യക്ഷനായ്‌വന്നു ധർമ്മസംസ്ഥാപനം
പ്രീതിയിൽചെയ്യേനിവൃത്തിയുള്ളെന്നമായ്.

൧൧൧— ഞ്ഞക്കഷ്ടകാലത്തു സർവ്വംസഹാദേവി
ദുഃഖിച്ചുഗീർവാണസർവ്വസംഘാനവിതം
സൃഷ്ടികർത്താവിനെപ്പുക്ക, ലോകസ്ഥിതി
സ്പഷ്ടമായ്‌കേൾപ്പിക്കമൂലം, പിതാമഹൻ
ധൂർജ്ജടിയൊത്തുമുകുന്ദപാദാംബുജ-
മാർജ്ജവമോട്ടുംഭജിച്ചു ഭക്ത്യാസമം.
സർവ്വലോകേശ്വര, സത്വഗുണാശ്രയ,
ദർവ്വീകരേശ്വരതല്പശായിൻ, ഹരേ,
രക്ഷിയ്ക്കവേണംശരണാഗതപ്രിയ,
രക്ഷരക്ഷപ്രഭോ, സന്തതം പാഹിമാം.
ഇത്ഥംവിധാതൃസ്തുതികളാൽ തൃപ്തവാൻ
മുഗ്ദ്ധാക്ഷരംമുകുന്ദൻമൊഴിഞ്ഞാനിദം.
"അല്ലയോഭക്തരേ, സങ്കടംപോക്കിഞാ-
നെല്ലാംവഴിപോലെ രക്ഷിച്ചുകൊള്ളുവൻ.
ഭൂപതീരാജാദശരഥസൂനുവായ്
ഭൂമൌപിറന്നുവൈകാതെരിപുകുല-
മൊക്കയുംനിഗ്രഹിച്ചുച്ചമായ് ധർമ്മങ്ങൾ-

വയ്ക്കുവേ; നന്നമൽശ്ശുശ്രൂഷണത്തിന്ന
തക്കപോൽവാനരവംശേപിറക്കവിൻ
മക്കടവീരരായ്ദേവകളേവരും"
എന്നോതിയങ്ങുമറഞ്ഞുഭഗവാനും:
പോന്നിതെല്ലാവരുംസ്വസ്വധാമംപ്രതി.

൧൧൨— ഈശ്വരഭക്തിയും നിർമ്മലജ്ഞാനവു-
മാശയേതിങ്ങിപ്പുറത്തുപ്രത്യക്ഷമായ്
വാഗ്രൂപമായിട്ടുകാണ്മതിന്നല്ലയോ,
ഋഗ്വേദമാദിമറയെന്ന ചൊൽവതും.
ശാശ്വതമാംവേദമന്ത്രവിചാരത്താ-
ലീശ്വരസാന്നിധ്യമുണ്ടാമവക്കടൻ.
മുക്തിദമായുള്ളൊരീശസ്തവങ്ങളെ
വാസ്തവജ്ഞാനിവേദിപ്പുവേദങ്ങളായ്.
വേദാവലംബിയായ്ധർമ്മങ്ങൾനില്ക്കുന്നു;
ധർമ്മാവലംബിയായ് നില്ക്കുന്നലോകവും.
സന്നാമായുള്ള ഭഗവൽസ്തുതിയെന്ന
ചൊന്നാൽമഹേശനേ നേരായറികയാം.
വസ്തുവിൻവാസ്തവം പ്രത്യക്ഷമാംവിധൗ
വസ്തുകരസ്ഥമായ് വന്നൊന്നനിർണ്ണയം.
കാരണമീദൃശ,മോർത്തീശ്വരസ്തവ-
മാരണരീശ്വരലബ്ധിക്കുചെയ്കയാം.

൧൧൩— രാത്രിഞ്ചരേന്ദ്രൻ, വിരിഞ്ചനെനിഷ്ഠയാ-
രാത്രിന്ദിവംചിരംഭക്ത്യാഭജിച്ചഥ
തൻതലപത്തുമരുത്തു ഹോമിയ്ക്കയാൽ-
ത്താനന്നദൈവത്തിനുള്ള സ്വത്തായിപോൽ.
പൊൽപ്പൂമകൻപ്രീതിപൂർവ്വമാബ്ഭക്തനാ-
യർപ്പിച്ചുസർവ്വേപ്സിതാർത്ഥലാഭംവരം.

യാതുധാനാധിപൻ, തൻെറകർമ്മാത്ഥമാ-
യുദ്ദേശമൊക്കയും സാധിച്ചിതിപ്പോൾ.
രണ്ടാമതായുള്ള രീശ്വരൻപോ, ലവൻ
വിണ്ടലംകൂടവേതൻകീഴമത്തിനാൻ.
പിന്നി,ടവനെറമൃഗീയപ്രവൃത്തിയും
നിന്ദ്യമാമാശയും, ലൗകീകരീതിയും
വന്ദ്യമായുള്ളോരുധർമ്മത്തിനും വിപ-
രീതമായ്ത്തന്നെയിരുന്നി,തതുമൂല-
മാദ്ധർമ്മഘാതകനുള്ള തപഃഫല-
മേതുമേമ്പാക്കിനില്ക്കാതെനശിച്ചുപോയ്.
അപ്പോൾ, വരംകൊട്ടത്തോരുവിരിഞ്ചനും
ക്ഷിപ്രംനിനച്ചിതവനേക്കെടുക്കവാൻ.
താൻ വളത്താലുംവിഷദാരുവാകയാൽ
താൻതന്നെവെട്ടാനൊരയ്യേണ്ടിവന്നുപോയ്.
വ്യാളോഗ്രദന്തക്ഷതാംഗുലഛേദനം
വിജ്ഞാനിവ്യഗ്രനായ് ചെയ്‌വാൻമടിയ്ക്കുമോ!
ഉന്നിയപ്പോലെയപ്പങ്ക്തിമുഖങ്കലു-
മന്നുചെയ്യാൻവിശ്വാസ്യകമെന്തേതരം.
ഗർവ്വാൽമതിമറ, ന്നെന്നുടെയിച്ഛയ്ക്കു
സർവ്വതു-മീശ്വരൻകൂടിയും-നില്പതാ-
യോർപ്പുവന്നുണ്ടാ,മനുഷ്യനാൽമാരണ-
മാപ്പെട,മെന്നൊരുശങ്കതെല്ലെങ്കിലും.
മാനുഷന്മാരിലുമീശ്വരാംശംസ്ഥിതി-
ചെയ്യുന്നുവെന്നുംകരുതിയില്ലാക്ഖലൻ.

ഹര്— പുത്രസന്തപ്തൻദശരഥമന്നവൻ
പുത്രകാമേഷ്ടിയാമിഷ്ടിയനുഷ്ഠിച്ചാൻ.
തൽഫലമായിട്ടുഭൂപതിവീരനു
സൽപുത്രരുണ്ടായിവന്നിതുനാലുപേർ.

ജ്യേഷ്ഠനായുണ്ടായ രാമകുമാരകൻ
ശ്രേഷ്ഠനാംവൈകുണ്ഠദേവന്റെയംശമാം.
ജാതനാംപുത്രനിൽമാതാവുകൗസല്യ
ഭ്രൂതിദംദേവചിഹ്നങ്ങളെക്കാണ്കയാൽ
സച്ചിദാനന്ദൈകമൂത്തിയെക്കൈക്കൂപ്പി
നിശ്ചലഭക്ത്യാസ്തുതിച്ചാൾ പലതരം.
നിത്യവുംശുശ്രൂഷചെയ്തുകൊണ്ടീടുവാ-
നൊത്തതാംബാലരൂപംപൂണ്ടുകൊള്ളുവാ-
നാദരാലമ്മയപേക്ഷിച്ചതുപോലെ-
യാനന്ദരൂപൻകിശോരനായ് മേവിനാൻ.
തന്നുടെകർമ്മങ്ങളെല്ലാം, ഫലേച്ഛവി-
ട്ടെന്നുംജഗദീശപാദേസമർപ്പിച്ചു-
ചെയ്യേണ്ടതാകുന്നു കർമ്മയോഗം ശരി-
യ്ക്കമ്മമാർബാലശുശ്രൂഷകൾചെയ്വതി-
ന്മേലേ,മനുഷ്യർക്ക്,ചൊല്ലേറുന്നൊരാദ്ധർമ്മ-
മില്ലനുഷ്ഠിയ്ക്കുവാൻമാറ്റുമൊന്നെങ്കിലും.
ആസ്ഥിതിയ്ക്കമ്മയാംകോസലപുത്രിത-
ന്നാസ്ഥ, വേണ്ടുന്നിടത്തുണ്ടായ് ചമകയാ-
ലമ്മതന്നിച്ഛപോൽ, മായാമയൻഹരി,
തന്മായയേഗ്രഹിച്ചാൻബാലരൂപമായ്.
വർണ്ണംകയററിയചില്ലിലൂടേവരും
ദീപപ്രകാശമച്ചില്ലിനോടൊത്തിട്ട-
മപ്രകാരംമായയാൽ പരിവേഷ്ടിച്ചൊ-
രപ്രമേയൻതൻെറ സൂക്ഷ്മമഹത്വങ്ങ-
ളാരുംഗ്രഹിച്ചില്ല, കണ്ണിന്റെപുണ്യമാ-
മുണ്ണിയെക്കൺമുൻപുകണ്ടുപോന്നെങ്കിലും.
പുത്രലാഭാൽപരിതൃപ്തനാം മന്നവൻ
പുത്രരേലാളിച്ചുപോററിവളത്തിനാൻ.
വേണ്ടകാലങ്ങളിൽ സംസ്കാരമൊക്കയും

വേണ്ടപോൽച്ചെയ്യാൻ,കുലഗുരുവായുള്ള
രണ്ടാംപരമേഷ്ടിപോലെ മഹാത്മാക്കൾ
പൂണ്ടുള്ള താംവസിഷ്ഠഷിയാൽപുഷ്ടമായ്,
വിദ്യകളൊക്കെപ്പഠിച്ചാർക്രമത്തിലാ-
ഹൃദ്യകലകളുമഭ്യസിച്ചീടിനാർ.
പുഷ്പമൃതുക്കളിൽ വൃക്ഷങ്ങളിൽപ്പോലെ
പുഷ്കലസത്വരിൽപ്പോഷിച്ചു വിദ്യകൾ.

൧൧൭— അക്കാലമേകദാഗാധിജനാംമുനി-
മുഖ്യൻതപസുതന്മാരായരാഘവ-
ലക്ഷ്മണബാലരെ,ത്തന്നുടെയജ്ഞത്തെ-
രക്ഷചെയ്‌വാൻനൃപനോടുവരിച്ചിതു.
ഗംഭീരചിത്തനായ് ഭാവികാണുംമുനി
സംഭാവനംചെയ്തഗ്രദ്ധമാംസംഗതി,
മേലേടമുള്ള ചരിത്രംമുഴുവനു-
മാലോകനംചെയ്തറിഞ്ഞുകൊള്ളാമിനി.

൧൧൮— പത്തുപതിനെട്ടുമാത്രംവയസ്സുള്ള
പങ്‌ക്തിരഥാത്മജരായുള്ളരാഘവർ,
മാമുനിയോടുമേതാനുംവഴിപോയി-
താമോദമോടു;മനോരംമഹർഷിയും
ധന്യരവർക്കു"ബല"പി"ന്നാതിബല"-
യെന്നപുകഴ്‌ന്നുള്ളവിദ്യകൾനൽകിനാൻ.
ഈവിദ്യയുള്ളവർക്ഷുൽപിപാസാദിയാ-
ലാവിലരാകേണ്ടതാവില്ലതെല്ലുമേ.
സ്വാന്തധർമ്മോല്ലുക്തഭ്രുപാലദക്ഷനേ
ജന്തുധർമ്മംക്ഷുത്തൃഡാത്തിതടുക്കൊലാ.
ക്ഷുൽപ്പിപാസാദിയെക്കർത്തവ്യകർമ്മത്തൊ-
ടൊത്തുനോക്കീടുകിൽനിസ്സാരമെത്രയും;

സ്വന്തഗുണനത്യാഗിമാത്രമേപ്പഥവ്വിയിൽ
സന്തതംശ്രേഷ്ഠകർമ്മങ്ങൾനടത്തിട്ടു.
രാജ്യസഞ്ചാരിയാൽസഞ്ചിതമാം ഗുണം
പൂജ്യനാം യോഗീന്ദ്രനോടുകുമാരകർ
മാൎഗ്ഗമദ്ധ്യേകണ്ടതുകളേപ്പററീട്ടു
മാൎഗ്ഗണംചെയ്യങ്ങറിഞ്ഞുപോയീടിനാർ.
പോയിതേവംദിവ്യകാമാശ്രമംകട-
ന്നായവർഘോരകാന്താരത്തിലെത്തിനാർ.
ദുഷ്ടയാംതാടക-രാക്ഷസിവാഴുന്ന
പുഷ്ടവനമാണിതെന്നോതിതാപസൻ.
മൂഷ്ക്കപെരുത്തവൾ,മൎത്ത്യമാംസാശിനി
ദുഷ്കർമ്മമാതൃകദുഷ്ടഭയങ്കരി-
മായാവതീയമദണ്ഡോപമശരീ-
രായാമമുള്ളവളേററവുംഘോരയാം
മായികതന്നെക്ഷണേനവധിയ്ക്കുവാൻ
മായാമയനോടുമാമുനിയോതവേ,
തന്നുടെകൃത്യവുംപണ്ഡിതവാക്യവും
സന്ദേഹമുണ്ടാക്കിയെങ്കിലും, ബുദ്ധിമാൻ,
ചിന്തിച്ചുകററിസന്ദേഹമുടൻ;സ്മിതം-
ചിന്തി;വില്ലിൻഗുണഘോഷംമുഴക്കിനാൻ.
അപ്പൊഴുതേററംകറുത്തുതടിച്ചഹോ!
കെല്പെഴുംഘോരരൂപത്തൊടുംരാക്ഷസി,
തൻഗതിവേഗാലിരുപാർശ്വമുള്ളതാം
വന്മരംകാറേററവുലഞ്ഞുപോകുംവിധം
ശീഘ്രമായ് പ്രത്യക്ഷമായി,ട്ടവർകളെ
വ്യാഘ്രിയേപ്പോലെഹിംസിപ്പാൻകുതിച്ചിതു.
കണ്ടതു,കൊണ്ടൽനേർവൎണ്ണനൊരമ്പെയ്തു-
കൊണ്ടി,തവളുടെമാറത്തുതൽക്ഷണം.

പാഞ്ഞു ചീററിക്കൊണ്ടുസർപ്പോഗ്രമാമ്പാണ-
മാഞ്ഞുകേറിവിലദചാരിപാമ്പെന്നപോൽ.
പൂൎവ്വജന്മാൎജ്ജിതപാപംസമസ്തവും
ഭോഗീന്ദ്രശായിതൻസംസൎഗ്ഗമൊന്നിനാൽ
ശാന്തമായ് വന്നാതുമൂലമായ് മുൻപടി
സ്വന്തമാംസ്ഥാനമണഞ്ഞവൾമേവിനാൾ.
താടകാനിഗ്രഹംപാൎത്തുചിന്തിയ്ക്കിലോ
നേടാംനമുക്കതിസൂക്ഷ്മധൎമ്മങ്ങളെ.
ആദ്യനാംദേവന്റെയുത്തമകൃത്യത്തി-
ലാദ്യക്രിയയിതുതത്വസമ്പൂൎണ്ണമാം.
ഏവരുമായതിൻദോഷംവിസൎജ്ജിച്ചു-
കൈക്കൊള്ളണംഗ്ഗുണം;നീരംമരാളങ്ങൾ-
പോക്കിപ്പയസ്സുഭജിക്കുന്നപോലവേ-
പാൎക്കിൽസത്തിതിൽത്താനേതെളിഞ്ഞിടും.
മൎത്ത്യർകൃത്യാകൃത്യസമ്മൂഢചേതസാ
ചിത്തദോഷത്തിനെപ്പേടി,ച്ചവററിനോ-
ടേറെറതിൎത്തീടാതെ,ദോഷംവളരുവാ-
നേററവുംസൗകര്യമേകിയെന്നുംവരാം.
സീമന്തിനിയാണുതാടകയെന്നോൎത്തു
ധൎമ്മസമ്മൂഢനേപ്പോലെവിശ്വംഭരൻ
പിൻമാറുകെന്നുള്ളതുണ്ടാകുകയില്ല;
പിൻമാറിയാലതുദുഷ്ടോപദേശമാം.
വസ്തു,ഗുണാശ്രയരൂപമെന്നേയുള്ളൂ;
വസ്തുവിനല്ലഗുണത്തിനാംഗൗരവം.
നാരീഗുണമുള്ളൊരുത്തിയേമാത്രമേ,
നാരിയെന്നെണ്ണുവാൻന്യായമുള്ളൂ ദൃഢം.
ക്ഷ്വേളവൃക്ഷത്തിൻഫലംപോലെ താടക
സ്ത്രീരൂപമാൎന്നതാം ദോഷൈകപിണ്ഡമാം.

ശ്രേഷ്ഠമാം ത്യാഗേന ശ്രേഷ്ഠരാമാരുമേ:
ശ്രേഷ്ഠയായ് ത്താടക, ദേഹം ത്യജിയ്ക്കയാൽ.
ഇങ്ങനെയുള്ള മഹൽപരിവത്തന-
സംഗതി, തുംഗഗുണസംഗികളായ-
മംഗലന്മാരോടിടയുന്നാപോതിലേ
സംഗതമായിബ് ഭവിയ്ക്കുയുള്ളൂ ദൃഢം:
മംഗലകാമുകസംഗേനസാമ്പ്രതം
മംഗലയായ് വന്നുശ്രുക്ഷയാംരാക്ഷസി.

ഫല— മാനുഷൻ, കൗമാരകാലമതിക്രമി-
ച്ചാനുഷംഗിയ്ക്കുന്നതാരുണ്യമോടുതാൻ.
ഈയവസ്ഥാന്തരംതന്നെയാംഭ്രംശനം
പ്രായേണസംഭവിപ്പിക്കുന്നതാക്കുമേ.
മത്യശത്രുക്കളായുള്ള വികാരങ്ങ-
ളെത്രയുമേറെയുണ്ടെങ്കിലുമായതി-
ലുഗ്രമായുള്ളൊരു കാമരൂപാഖ്യയാം
വ്യഗ്രഹീനംശ്ശൂന്യചിത്തരാംമത്യരെ-
പ്രാപിച്ചു,പാദപമിത്തിൾക്കൊടിപിടി-
ച്ചാപതിപ്പിക്കുന്നവോ,ലവക്കുള്ള താ-
മോജസ്സശേഷംനശിപ്പി.ച്ചവരുടെ
തേജോവധംചെയ്തുകൊള്ളുന്നതന്നുതാൻ.
യൗവനംഘോരവനമായ് വളത്താനു-
മാവനംപാരംഫലശ്ശൂന്യമായിട്ടു
ഭീമമാകുംഭയമാക്കുംവളത്താനു-
മീമഹാകാമമാംകാരണം; കാണുനാം.
അന്നുവിവേകഹീനന്മാർവികാരമാ-
മുന്നാതവൈരിയ്ക്കുകീഴ്പ്പെട്ടുപോകിലോ
പിന്നൊന്നിനുമവൻതന്നുടെജീവിതം
കൊള്ളാതയാ;മതുപ്രത്യക്ഷമല്ലയോ!

മേധാവിയാകുംഗുരുവരൻതന്നെയോ,
വേദമോ, ശാസ്ത്രമോ, നമ്മെത്തടുക്കില്ല-
മേതുംഫലിയ്ക്കാ,തൊട്ടക്കം വികാരമാം-
ബാധതാൻവെല്ലുംയുവാവാമവനെയും;
പിന്നെയുണ്ടോ, മഹാകാര്യ്യമൊന്നെങ്കിലും
നന്നായ്നടത്തുവാനാസാധുശക്തനാം?
കൃത്യംതനിയ്ക്കൊട്ടഹിതമാണെങ്കില-
ന്നൊത്തപോലോതുവാൻന്യായംപലതില്ലേ?
"സ്ത്രീയാ,ണശക്യമാ,ണാലംബമില്ലമേ,
പ്രായേണമാനുഷരെന്നൊദൂഷിച്ചിടും."
ഇങ്ങനെ,തോന്നുന്നതായസമാധാന-
മംഗീകരിക്കുന്നസ്വാൎത്ഥസിദ്ധിയ്ക്കവൻ.
കൃത്യമായ്ക്കാമവും, മാനമായ്സ്വേച്ഛയു-
മത്യുരംസംഗരംസാമ്പ്രതംചെയ്കിലൊ,
മിക്കവാറും,കാമസ്വേച്ഛകൾക്കാംജയ;-
മുൾക്കരുത്തൻവശിയ്ക്കല്ലാതൊരാൾക്കുമേ,
കൃത്യത്തിൽനിന്നിട്ടണുവുംചലിച്ചിടാ-
തുത്തമസ്ഥൈൎയ്യേണനില്ക്കുവാനായിടാ.
ചിത്രമായ്വൈചിത്ര്യമുള്ളീപ്പരീക്ഷയി-
ലുത്തമമായിജ്ജയിച്ചാൻരഘുപതി.

ഫവ്വ— ഉത്തമശിഷ്യനായുത്തമവിദ്യക-
ളുൾത്താരഴിഞ്ഞുനൽകേണ്ടസമയത്തി-
ലുത്തമദേശികന്മാർ, തൻെറശിഷ്യൻെറ
ചിത്ത,മുരുക്കൊ,നവനീതമോ,വെറും-
കല്ലോ, കനിയോ, സുമമോ, സുമേരുവോ,
പാലോ, ജലമൊ, തിലജമോയീവിധം
നന്നായ്പരിക്ഷിച്ചറിഞ്ഞുകൊള്ളുന്നപോ-
ലന്നാമുനിചെയ്തു,തിൽജ്ജയിച്ചാരവർ.

൧൧൯.— പാരാതുടൻ,ധനുർവ്വേദപാരാവാര-
പാരംഗതനായകൗശികൻപ്രീതനായ്
ദിവ്യാസ്ത്രസഞ്ചയംബാലകർക്കേകിനാൻ-
ഭവ്യപ്രയോഗസംഹാരമന്ത്രത്തൊടും.
ആദ്യമേ,ശ്രേഷ്ഠനാകുംവസിഷ്ഠർഷിയാം
വിദ്യാനിധിയാമുലയിലുരുക്കിട്ട-
വാത്തെടുത്തുള്ള താംവിദ്യസമസ്തവും
പുത്തനായ്സ്വർഗ്ഗത്തെനിർമ്മിച്ചമാമുനി-
സത്തമനായുള്ള തീയിൽത്തുകച്ചുതു,
ക്ഷത്രസമ്മൂർത്തിയെക്കൈക്കൊണ്ടദൈവത-
ഹൃത്തായചാണയിൽഘർഷണംചെയ്യവേ,
ശുദ്ധസത്വോജ്ജ്വലമാണിക്യമെന്നപോൽ,
ആ വൻപാരായുള്ള രണ്ടുസൂര്യാഗ്നികൾ
ദേവാസുരർക്കുമദ്ധൃഷ്യരായ്‌വന്നിതു.

൧൨൦— പിന്നീടുരാഘവന്മാരുംമഹർഷിയെ
പ്പിന്നിട്ടു, നന്മറബ്രഹ്മനെയെന്നപോൽ
നന്നായനുസ്മൃത്യ, വാമനപാദസം-
പന്നമാംപൂർവ്വാശ്രമംകടന്നങ്ങുപോയ്
സിദ്ധനാംകൗശികപാദാബ്ജരേതസാ-
ശുദ്ധമാംസിദ്ധാശ്രമംപുക്കുസംപ്രീതം.
പിന്നീടു, തെല്ലുമേവിശ്രമിയ്ക്കാ"തിനി-
നാന്നായനുഷ്ഠിയ്ക്കയാഗ"മെന്നാരവർ.
സന്നദ്ധരായ്നിന്നുസോദരന്മാർ, രിപു-
സഞ്ചയക്കാറിനെക്കാറ്റുപോൽചിന്തിനാർ.
യാഗംസമാപ്തമായ്ത്തീർന്നോരനന്തരം
യോഗിവീരൻഗഹനാത്മാവു, രാഘവ-
ന്മാരേമിഥിലാവിഷയമണയ്ക്കുവാൻ-
ഭൂരിമോദാന്വിതംകൊണ്ടുപോയീടിനാൻ.

ഉദ്ദേശശുദ്ധിമെത്തീടുന്നാഗംഭീര-
ചിത്തർചിന്തിപ്പൂ,തവർചെയ്‌വതായുള്ള,-
കർമ്മങ്ങളും തൽഫലങ്ങളുംകൊണ്ടുതാ-
നുണ്മയിൽക്കണ്ടേഗ്രഹിയ്ക്കാവൂനമ്മൾക്കും.

൧൨൧— ശ്രീരാഘവന്മാർകടന്നുപോകുംവഴി-
യ്ക്കാലോകനംചെയ്തു:-ബ്രഹ്മർഷിഗൗതമ-
നുഗ്രതപസ്സൊത്തുപാർത്തവനം; തദാ;
മുഗ്ദ്ധമായ്‌രാമനാൽനൽചരിത്രാത്ഭുതം.
കൗശികൻചൊന്നാൻ:- "തപോധനൻഗൗതമൻ
പേശലഗാത്രിയാം സ്വന്തദാരങ്ങളു-
മൊന്നിച്ചിവിടെവ്രതസ്ഥനായ്‌വാഴുന്നൊ-
രന്നാൾ, ശചീപതി, ഗൗതമനെച്ചതി,-
ച്ചുന്നതതാപസിയായോരഹല്യതൻ-
വന്ദ്യമായീടുംസതീത്വംനശിപ്പിച്ചാൻ.
വാസ്തവംദിവ്യബോധത്താൽഗ്രഹിച്ചൊരു
വിസ്തീർണ്ണബോധവാൻ, വൃത്രാരിയേക്രുധാ
കർമ്മത്തിനൊത്തഫലംഭജിച്ചീടുവാൻ
ധർമ്മൈകതാനൻദ്രുതംശപിച്ചീടിനാൻ.
അപ്രകാരം, തൻറപത്നിയേപ്പാറയായ്-
പ്പാർപ്പാൻശപിച്ചു; ഗമിച്ചാൻതപസ്സിനായ്.
ശാപമോക്ഷം, ദേവിയാചിയ്ക്കയാൽ, മുനി,
നിൻപാദപാംസുസംശ്ലേഷംവിധിച്ചിതു.
ദേവിയഹല്യകിടക്കുന്നിതിപ്പൊഴും
ദേവ, ഭവൽസ്പർശനൗത്സുക്യചേതസാ."
എന്നുരുൾചെയ്തുവിശ്വാമിത്രനും,രാമ-
ചന്ദ്രകരാംബുജംപൂണ്ടുമന്ദംമന്ദ-
മാശ്രമചത്വരംപ്രാപിച്ചു, ദേവിയി-

ലാശ്രിതത്രാണനണച്ചപാദാംബുജം.
പാഷാണരൂപിണിയാകിയദേവിയും
പാഷ്ദസേവ്യപദപത്മപാംസുക്ക-
ളേററുതമസ്സററുസ്വന്തരൂപംപൂണ്ടു,
കാററിനാൽചാരംവെടിഞ്ഞതീക്കട്ടപോൽ.
ഭാഗവതപ്രിയനായഭഗവാനെ
ഭാഗധേയംകൊണ്ടുകണ്ടു,വൾശീഘ്രമായ്
പൂജിച്ചുവന്ദിച്ചനവാദമേററുടൻ
പൂജ്യനാംകാന്തനെ,പ്പോയ്വണങ്ങീടിനാൾ.

൧൨൨.— സത്വഗുണശുദ്ധയായുള്ളദേവിയേ,
സത്വരംരാജസബാധബാധിയ്ക്കയാൽ,
സത്വവുംപിന്നീടുരാജസവുംവെടി-
ഞ്ഞത്യരംതാമസയായധഃപെട്ടുപോയ്.
താമസബാധയാൽനിമ്മാല്യയായവൾ
മാമുനിയ്ക്കൊട്ടുമേചേച്ചയില്ലാതെപോയ്.
ശുദ്ധതപസ്സിനാൽകന്മഷംവേർപെട്ടു-
ശുദ്ധയായാലേ, മഹഷിയ്ക്കുയോഗ്യയായ്-
വന്നീടു; വെന്നതുകൊണ്ടു, വർഷങ്ങളും
വാതാതപങ്ങളുംനീഹാരവുംസഹി-
ച്ചാഹാരമേതുമില്ലാതെരാത്രിന്ദിവം
സാഹസശീല, നയിച്ചുകാലംതുലോം.
കല്ലായിവല്ലായ്മബാധിയ്ക്കിലുമവൾ-
ക്കില്ലായിരുന്നുവികാരവിബോധനം.
ദുഃഖസന്തപ്തയായ്ചേഷ്ടാവിഹീനയായ്,
ദുഷ്കൃതസംഭൃതദുര്യശോവ്യാപ്യയായ്,
ക്ലാന്തമനസ്കയാ, യീശ്വരനേഭജി-
ച്ചന്തർമ്മലങ്ങൾദഹിച്ചുമേവീടിനാൾ.

ശോധിയ്ക്കിലഗ്നിയിൽ, കാഞ്ചനം, മാറോററു-
ശോഷിച്ചശുദ്ധമായിബ്ഭവിയ്ക്കുംവിധം
ഘോരതപസ്സിനാൽക്കന്മഷംവേരററു
ശ്രീരാമസാമീപ്യഭാഗ്യമേററാളവൾ.
ഇന്ദ്രനാകട്ടേ: ത്തുലോംപാപിയാകയാൽ,
നിന്ദിതമാമനുരൂപമാംശിക്ഷയേ,
ധന്യനാംഗൗതമമാനസരൂപമായ് -
ത്തന്നുള്ളിലുള്ള ദിവ്യാത്മപ്രചോദനാൽ-
ത്താനേവരിച്ചാൻ; ജളാശയന്മാരുടെ-
യുന്നതമാതൃകയീസഹസ്രാക്ഷനാം.
സ്ത്രീസംഗമത്തെയനർഹമായ് മോഹിച്ച-
സാഹസശീലൻെറകാമകർമ്മത്തിന-
നൊത്തപോൽവന്നുചേർന്നുള്ള ജളാകൃതി-
യോർത്തുനിന്ദിപ്പുസങ്ക്രന്ദനസ്വാമിയെ.
ആകാംക്ഷയേതേതിലേറുന്നിതേവർക്ക്;?
മേകുമതാതാൾക്കതാതുവിശ്വംഭരൻ.

ഗമനം— പിന്നീടവർ പുറപ്പെട്ടു മിഥിലയിൽ-
ച്ചെന്നുചേർന്നാർവിദേഹേശാധിപാലയേ.
തന്നിഷ്ടദേവത,രൂപംധരിച്ചിങ്ങ-
വന്നപോൽക്കണ്ടിതഭ്യാഗതരേനൃപൻ.
സ്വാഗതംചോദിച്ചുസൽക്കരിച്ചിട്ടുപിൻ,-
പാഗതന്മാരാംകുമാരകന്മാരവ-
രാരെന്നറിയുവാഗ്രഹിച്ചർത്ഥിച്ച-
നേരത്തുകൗശികൻസസ്മിതംചൊല്ലിനാൻ:-
“വീരൻദശരഥരാജർഷിനന്ദനർ
ശ്രീരാമലക്ഷ്മണന്മാരിവർ, ശൈവമാം-
ചാപമിവിടെയിരിപ്പതുകാണുവാൻ

ചേതസിമോദംവളൎന്നുവന്നാരിവർ."
ഭാവികാൎയ്യേക്ഷാവിചക്ഷണദക്ഷനാം
ഭാവുകാത്മാവിദംചൊന്നനേരം, നൃപൻ,
മന്നവന്മാൎക്കുള്ള ദോൎവീൎയ്യവിക്രമം
നന്നായ് പരീക്ഷിയ്ക്കുവാൻമാനദണ്ഡമായ്,
പങ്കജനേത്രനാംശ്രീരാഘവസ്വാമി-
തൻകരവീൎയ്യത്തിനെന്നുംപതാകയായ്,
ദിവ്യമാല്യംപൂണ്ടുപൂജയേററുള്ളതായ്,
ഭവ്യനാകുംഭവൻവച്ചിരിപ്പുള്ളതായ്,
ചേതോഹരമായവില്ലുവരുത്തീട്ടു
പ്രീതിപൂണ്ടിത്ഥംപറഞ്ഞാൻമധുരമായ്:-
"രാജകുമാരകന്മാരിലൊരുത്തനീ-
പൂജനീയംമാഹാചാപംകുലയ്ക്കുകിൽ,
ഭൂപുത്രിയാമെൻമകളെ,യബ്ഭൂപതി-
ഭൂഷണനായിക്കൊടുക്കുന്നതുണ്ടെന്നു
പണ്ടുഞാൻചെയ്തൊരുസത്യമെനിയ്ക്കുണ്ടു;
കണ്ടതില്ലിന്നോളമാരെയുംതക്കതായ്.
ഉത്തമമൎത്ത്യസുലക്ഷണന്മാരായ
ധത്രീപതിസുതന്മാരിവരെന്നുടെ
സത്യംസഫലമാക്കീടുകിൽസാഫല്യ-
മത്യന്തമുണ്ടാമെനി,ക്കെൻകുലത്തിനും."
ഗംഭീരമിമ്മൊഴികേട്ടുകാകുൽസ്ഥനും,
ഗാഥിജൻതന്നുടെഭ്രൂഢേംഗിതംധരി,-
ച്ചാദ്രിവ്യചാപത്തിനുള്ളവലിപ്പമോ,
ഹൃദ്യമാംഭംഗിയോ, തേജസ്സമൃദ്ധിയോ,
വിശ്വവിക്ഷോഭിതവീൎയ്യസമൃദ്ധിയാ-
ലാശ്ചൎയ്യമേവൎക്കുമുള്ളിൽവളൎത്തുന്ന,
ദൎപ്പമുള്ളുഗ്രഭൂപാലകന്മാരുടെ

ദോർബ്ബലസാരംതളത്തിവിട്ടുള്ളതാം
ശക്തിയോ, ചിന്തിച്ചു ചഞ്ചലനാകാതെ,
തൻെറ സാധാരണ കർമ്മംകണക്കിന്നെ,
വില്ലെട്ടത്തിട്ടന്താൻകെട്ടിവലിയ്ക്കവേ
വില്ലുരണ്ടായ് മുറിഞ്ഞുണ്ടായ് മഹാരവം.
ഉത്തമമായകുലവുംപ്രതിജ്ഞയു-
മിത്രമേലുൽകൃഷ്ടമായവിധംതദാ
സാഫല്യമാൎന്നുകൊണ്ടുജനകനും
സന്തുഷ്ടനായ്ക്കൃതകൃത്യനുമായിതു.
സജ്ജനംചെയ്യും-ശപഥമെല്ലാംമഹൽ-
കാൎയ്യ സാദ്ധ്യത്തിന്നുകാരണമായിടും.
കൗശികനുള്ള,തുനിവിൻെറകാരണം-
വൈശദ്യമായ്വന്നിതേവംസകലവും.
ഭൂപുത്രിയായുള്ളമൈഥിലിദേവിയും
ഭൂപരിത്രാണാവതാരകാൎയ്യങ്ങളെ-
പൂൎണ്ണമാക്കാനിങ്ങവതാരമാൎന്നുള്ള-
പൂൎണ്ണജനോത്സവരൂപയാകുംയോഗ-
മായാഭഗവതിയാണെന്നവാസ്തവം
മായംവെടിഞ്ഞറിഞ്ഞീടുംമഹൎഷിമാർ.

൭൨൮— വാൎത്തയറിയിച്ചറിഞ്ഞുദശരഥൻ
പ്രീതിമോദാലെത്തിബന്ധുജനത്തോടും.
സോദരന്മാർനാലുപേരും,വിദേഹൻെറ
മോദവിധായിനിമാരാംമകളരേ
നാൽവരേയുംവേട്ടു; കല്യാണഘോഷവു-
മേവരുംകൊണ്ടാടുമാറുകൊണ്ടാടിനാർ;
പിന്നെ,യെല്ലാവരും യാത്രപുറപ്പെട്ടു
മന്ദമയോദ്ധ്യയ്ക്കുഘോഷോത്സവത്തോടും.

ശ്രീരാമദേവൻതിരുവടിചെയ്തതാ-
മോരോപ്രവൃത്തിയുംസൂക്ഷിച്ചുവീക്ഷിയ്ക്കി-
ലെല്ലാററിലും,മറെറാരുത്തക്കുമാകാത്ത
ചൊല്ലെഴുംനല്ലോരസാധാരണഗുണം
കാണുന്നു; മററുള്ള വതാരമേതിലും
കാണാമിതുപോ,ലസാധാരണസ്ഥിതി.
ചോദിച്ചുദേവിയദ്ദേവൻഗ്രഹിച്ചതു;-
ല്ലദിതേയാധിപന്മാക്കുമസാദ്ധ്യമാം-
കൎമ്മങ്ങൾ, തൻവീൎയ്യവിക്രമാദ്യങ്ങളാൽ
നിൎമ്മലൻചെയ്തു, ലോകത്തിനെന്നാകവേ,
വിസ്മയാവിഷ്ടരാക്കീട്ടുഭ്രമങ്കയേ
സുസ്മിതാസ്യൻവേട്ടസൂൎയ്യവംശാങ്കുരം.
മേലിൽരഘൂത്തമകൎമ്മത്തിലൊക്കയും
ലോലാംഗിയാംദേവിഭാഗഭാക്കായ് വരും.
ലൗകികന്മാക്കുവേണ്ടുന്നൊരീധൎമ്മത്തെ
ലോകോപദേശമായ്കൈക്കൊണ്ടുരാമനും.
മാൎഗ്ഗമദ്ധ്യേകണ്ടെതിൎത്തൊരുഭാൎഗ്ഗവ-
ദൎപ്പമെല്ലാമടക്കി; പരബ്രഹ്മ-
തേജസ്സുകഷിച്ചയച്ചു; രാജ്യംപുക്കു
രാജേശ്വരന്മാർസുഖേനവാണീടിനാർ.
മാതുലാജ്ഞാവശാൽകേകയരാജ്യത്തു
ശത്രുഘ്നനോടൊത്തുപോയാൻഭരതനും.

൧൨൭.— ഒട്ടുകാലംകഴിഞ്ഞപ്പോൾദശരഥൻ
പുഷ്ടമോദം. യുവരാജനായ്രാമനേ-
വാഴിപ്പതിന്നായ്നിനച്ചതിൽ,സൎവ്വരും
തോഷിച്ചതിന്നായൊരുക്കിത്തുടങ്ങിനാർ.
രാജ്യാഭിഷേകംനടത്തുവാൻകല്പിച്ച

പൂജ്യദിനത്തിൻതലേദ്ദിനംരാത്രിയിൽ
നാരദൻബ്രഹ്മസന്ദേശമോടുംവന്നു
ശ്രീരാമദേവനെക്കണ്ടു, "പിറേറദ്ദിനം
കാന്താരവാസത്തിനായിട്ടു ദേവിയാം-
കാന്താരവിന്ദാക്ഷിയൊത്തുഞാൻപോകുവ"-
നെന്നുകല്പിച്ചതുംകേട്ടു, പിതാവിനെ
ച്ചെന്നറിയിച്ചാൻ. ഹരേ, രാഘവ, ജയ!

൧൨൩ — സാധ്വംപിറേറദ്ദിനംനടക്കുന്നതാം-
മുർവീവരാഭിഷേകത്തെനിനച്ചതി-
മോദംവള,ന്നുറക്കംവിട്ടുഷസ്സിനെ-
യാദരിച്ചീടാൻപ്രതീക്ഷിച്ചിരിപ്പുമായ്.
ആരാജധാനിയിലപ്പോളൊരാൾമാത്ര-
മാകുലപ്പെട്ടു-വിഷാദിച്ചുമേവിനാൾ.
ആയ,തൊരുവൃദ്ധ കുബ്ജയാകുംദാസി-
യായിരുന്നാ,ളവൾ കൈകേയിക്കുത്ത്യയാം.
രാമാഭിഷേകവിഘ്നംചെയ്തുകൊള്ളുവാ-
നോർമ്മയിലുള്ളപുരാവൃത്തമൊന്നിനാ-
ലുണ്ടുപായംനല്ലതെന്നോർത്തുമെല്ലവേ
ചെന്നിതുരാജ്ഞീസമീപത്തുദാസിയും.

൧൨൪.— പുത്രാഭിഷേകമഹോത്സവവാരിധൗ
മെത്തുംമദത്താൽത്തുടിച്ചുനീന്തുന്നതാം-
രാജ്ഞിയ്ക്കുടുക്കൽ, സാഗൗരവം, തൻചേടി
പ്രാജ്ഞയെപ്പോലേ, കടന്നുചെന്നീടിനാൾ.
സുന്ദരിയായകൈകേയിയിൽ, മന്നവ-
നന്നതമായുണ്ടുപക്ഷപാതംതുലോം.
തല്ക്കാരണ്ണാ,ലവൾഗർവ്വിഷ്ഠയെങ്കില-
മക്കോസലേന്ദ്രാത്മജയും സുമിത്രയും

സ്വന്തംഗുണങ്ങളാൽസന്തതംസന്തോഷ-
മേന്തി, സ്സമാധാനമോടുമേവീടിനാർ.
താത,നിളയമാതാവിലേറുംപ്രിയം,
ചേതസികണ്ടുശ്രീരാമൻതിരുവടി.
ദാക്ഷിണ്യവാനാംസ്വതേയെങ്കില്ല, മതി-
ദാക്ഷിണ്യമദ്ദേവിയിങ്കൽവച്ചീടിനാൻ.
കൈകേയിയും, രാമഭദ്രനിൽ,ത്തന്മകൻ-
തങ്കലേക്കാളതിവാത്സല്യയുക്തയാം.
കണ്ടുഭാവംപൂണ്ടചേടീമുഖംപാൎത്തു-
കൊണ്ടുകൈകേയിചോദിച്ചുതൽക്കാരണം.
അപ്പൊഴു,താശ്ചര്യഹാസ്യരസങ്ങൾചേ-
ൎന്നപ്പാപശീലപറഞ്ഞുതുടങ്ങിനാൾ:-
"നാളെയിളമയായ്‌രാമനേവാഴിയ്ക്കു-
മാളുകളേവംപറയുന്നതുകൊണ്ടോ
മോദിച്ചുവാഴുന്നുദേവി? പരമാൎത്ഥ-
മായിട്ടുകല്പിക്കുകെന്നോടുസൎവ്വവും."
ഇത്തരമത്തോഴിചൊന്നതിലത്ഭുത-
മുത്തമരാജ്ഞികൈക്കൊണ്ടു; പിന്നീടവർ,
വാദംനടത്തി;പ്പലയുക്തികൊണ്ടവൾ,
സാപത്ന്യദോഷേണകൈകേയിതൻസ്ഥിതി
സംപ്രഭഗ്നങ്ങളായ്‌മേലിൽവരുമെന്ന
വാശ്ധാടിയോടുംകൈതക്ക്യുക്ത്യാദിയാൽ
വ്യക്തമായ്‌രാജ്ഞിയേപ്പാട്ടിലാക്കിക്കൊണ്ടു
മുക്തയേപ്പോലേപരിതൃപ്തിനേടിനാൾ.
കുബ്ജ-വാഗ്വൈഭവംമൂലമടിപെട്ടൊ-
രബ്ജമുഖദപന്തരപാടേപകന്നുപോയ്.
ആദ്യമേകോപം, ക്രമേണശാന്തം, ശങ്ക,
ദൈന്യവും, ലജ്ജയും, ഭീ,യീക്രമത്തിലായ്

താഴ്ന്നതാഴ്ന്നോററംസ്ഖലിച്ചടിവച്ചോട്ടു-
വുന്നതമായകോപത്തിലായ് വീണ്ടുമേ.
തോഴിയാംകുബ്ജ ജയിച്ചെന്നപോലവേ
കേഴുന്നരാജ്ഞിയേനോക്കിഹസിച്ചിതു.
ദാസിവാക്കാകർണ്ണ്യ, ദേവികൈകേയിയും
ഹാസ്യമായ് ക്കോപത്തൊടോത്താളിതുവിധം:
"ഈദുഷ്ടതൻമനംനിഷ്ഠുരമെന്നതാൻ
നിർദ്ദിഷ്ടമാകുന്നു പണ്ടുപണ്ടേമുതൽ.
സ്വാതന്ത്ര്യമോടെൻെറമുൻപിൽനിന്നീവിധ-
മോതുമിവൾക്കുള്ള നാക്കറുത്തീടണം.
പോട്ടെ! ബാല്യംമുതല്ക്കേവമെൻതോഴിയീ-
പ്പൊട്ടി,യെൻരാമഗുണങ്ങളറിയുമോ?
കഷ്ട! മെൻമൂത്തമകനാണുരാഘവൻ;
ശ്രേഷ്ഠനവനെന്നെയോപ്പുപെററമ്മയായ്.
എന്നാലു,മിന്നിവ,ളെന്നിലേക്രൂരിനാൽ
ചൊന്നതാ;ണിന്നിതിലുണ്ടുചിന്തിയ്ക്കുവാൻ.
അജ്ഞനാണെങ്കിലുംകാര്യംപറയുകിൽ
പ്രാജ്ഞൻമായതുസ്വീകാര്യമായ് വരും.
നാറുന്നചേററിൽകിടക്കുന്നസ്വർണ്ണവും
സ്വീകരിക്കാമെന്നുചൊല്ലുന്നുസജ്ജനം.
മാനുഷചിത്തമറിവാൻപണിതുലോം:
മാനുഷനല്ലയോരാമകുമാരനും,
രാമനോരാതേവിപത്തെത്തിയെന്നുമാം;
രാജ്ഞിമാർതെററിച്ചുവെന്നുംവരികിലാം;
രാജാവുകാനനപ്രസ്ഥനായീടിലാം;
രാജ്യകാര്യംരാമചൊൽക്കീഴിലാകിലാം;
കാര്യലാഭംകൊണ്ടുകൗസല്യ-കാംക്ഷിതം
കാര്യമായ് ഭൃത്യരുംവാഴ്ത്തിനിന്നീടിലാം;

ലക്ഷ്മണൻ,രാമപ്രിയനെന്നാചിന്തയാ
രക്ഷിയ്ക്കുമാരും സുമിത്രേംഗിതങ്ങളും;
ഞാൻമാത്രമൊന്നിനുംകൊള്ളാത്തൊരുത്തിയായ്
മേന്മയററിങ്ങുവാഴേണ്ടതായുംവരാം;
ഭൃത്യരുംകൂടിയനുസരിയ്ക്കാത്തുള്ളൊ-
രിജ്ജീവിതംമഹാലജ്ജാകരംദൃഢം.
കാടുവാണീടുംനൃപനുസഹായമായ്-
ക്കൂടവേഞാനുംഗമിയ്ക്കേണ്ടതായ്വരാം.
പിന്നീട്ടുഞാൻജീവനുള്ളപിണംതന്നെ-
യെന്നുവന്നീടു;മിതിൽപ്പരമെന്തുവാൻ?
ഭൃത്യയാംപെണ്ണിൻമുഖത്തുനോക്കാൻപോലു-
മോർത്താ-ലിവൾക്കുനാണത്താൽക്കഴിയുമോ?
മാമകപ്രാഭവ,മിന്നുള്ളതോർത്ത,വർ-
മന്ദമായ്പുഞ്ചിരിതൂകും പരസ്പരം.!
ലജ്ജാകരമായ ജീവിതത്തിൽപ്പര-
മിജ്ജീവികൾക്കില്ലമററുകൊല്ലാക്കല.
പോകാതെകാട്ടിൽ,ഞാ,നിങ്ങുവാണീടുകിൽ,
പേറേണ്ടതായ്വരും സാപത്ന്യസങ്കടം.
ഇപ്പൊഴുതീഞാ,നനല്പംപദവിക-
ളേൽപ്പതായ്സോദരിമാർക്കുണ്ടുകണ്ടിതം.
കഷ്ടം! മറി,ച്ചതി,ഞാൻ വഹിച്ചീടേണ്ട-
മട്ടിലായാൽമമജീവിതമെന്തിനായ്!
ഈയിവൾതൻഭാവിയോർത്തോർത്തുനോക്കയോ-
ലയ്യോ! ഭയംവളരുന്നുമനസ്സിമേ.
സങ്കടപ്പെട്ടുഭയന്നുജീവിയ്ക്കയിൽ,
വൻകാളകൂടം കുടിപ്പതേററംശുഭം.
എന്നോർജ്ജയി,ച്ചരിവാഴുവാ,നെൻജീവ-
നുള്ളനാൾഞാനിടയാക്കില്ല നിശ്ചയം!

കഷ്ടം!മെൻഭത്താവുജീവിച്ചിരിക്കവേ,
ദുഷ്ട,രെന്നേച്ചതിച്ചീടുവാൻകാരണ-
മൊട്ടുംവരുത്താ,തവർമദംപോക്കിഞാൻ-
മുട്ടുകുത്തിയ്ക്കുമെൻമുൻപി,ലെൻവൈഭവാൽ.

മവ്വ— ചിന്തിച്ചകംവെന്തു, കാണാതൊരന്തവും,
പിൻതുണയ്ക്കാശ്രയിച്ചാൾഭൃത്യതൻപദം.
കഷ്ടം! മനുഷ്യരിമ്മട്ടിലാം; സ്വപ്രജ്ഞ-
കെട്ടുപോയ്,കോപതാപംപെട്ടു, നല്ലതും
ദുഷ്ടമായുള്ളതുംവേർതിരിയ്ക്കാൻപണി-
പ്പെട്ടവൻ,കുമ്പിട്ടുപോകുംവിധേയരെ.
സങ്കല്പദുർമ്മരുഭൂമിയിൽപ്പെട്ടിവൾ
സാഹസാൽവെന്തിങ്ങെരിപൊരികൊൾകയാം.
പണ്ടസുരാസുരായോധനേദേവിയാ-
ലുണ്ടായ്നൃപന്നസഹായ,മക്കാരണാൽ
രണ്ടുവരംകൊടുത്തുള്ളതിരിയ്ക്കുന്ന
വേണ്ടുന്നനേരംവരിയ്ക്കുവാൻദേവിയിൽ.
ആയതിലൊന്നിനാൽനാടുഭരതന്ന,-
മന്യേന,വൻകാടുജാനകീകാന്തന്നും,
വാഴാൻവരംതരാൻ കാന്തനോടോതുവാൻ
തോഴികല്പിച്ചപോൽ ചെയ്തിതാക്കോപന
ചന്ദ്രോപമാനംനിനച്ചവക്ത്രാന്തരാൽ
ചന്ദ്രികാപീയൂഷമോലുന്നവാക്കുകൾ
തൃഷ്ണനാവാതാസ്വദിപ്പാൻകൊതിയ്ക്കുന്ന
പാർത്ഥിവ, നപ്പോ,ളഗാധവിലത്തിൽനി-
ന്നൽഗ്ഗളിച്ചുള്ളകാളാഹിതാൻ,തന്മുഖ-
ത്തുററമായ് ചൂൽക്കാരമോടുപാഞ്ഞാഞ്ഞുടൻ
പിന്നെയുംപിന്നെയുംദംശിപ്പതായോർത്തു

വർണ്ണംപകൻബോധംകെട്ടുവീണുപോയ്.
കാലത്തു,രാഘവൻതാതനേവന്ദിച്ചു
മാലെത്തുവാനുള്ള കാരണം ചോദിച്ചാൻ.
ഉത്തരംചൊൽവാനശക്തനായ്ബ്ഭൂവരൻ
പൃത്ഥ്വീതലേവീണുപ്രജ്ഞാവിഹീനനായ്.
അത്തൽവിലുൾത്തടേമെത്തുന്നഹർഷമോ-
ടൊത്തമ്മ, താതൻെറചിത്താധികാരണം,
വൻപിച്ചകാകോളസംലിപ്തമാംസ്തന-
മൻപോടുപുത്രനേകുംവിധം,-ഹാ! ഹരേ!!
കമ്പമേതുംകലരാതെ, ചെവിയ്ക്കക-
ത്തെമ്പാടുമേപകന്നീടിനാൾചണ്ഡിയും.
എത്രതന്നേഘോരഘോരവിപത്തുക-
ളെത്തീടിലും, ക്ഷോഭലേശാംശമെങ്കിലു-
മെത്തിനോക്കാനിടമെത്താത്തചിത്തരി-
ലുത്തമൻരാമൻപിതാക്കളേസമ്പ്രതി
സന്തപനംചെയ്യാൻവിനയപൂർവ്വം; ബുദ്ധി-
സമ്പന്നചിത്തമുലക്കാംവിപത്തിനാൽ.
നാട്ടാർവിവരംഗ്രഹിച്ചനേരത്തി,ലാ-
പ്പട്ടണം, മധ്യാഹ്നകാലേവരുന്നതാം
പൂർണ്ണസൂര്യഗ്രഹണത്തിനാലെന്നപോൽ
വർണ്ണംപകന്തമസ്സിലാപ്പെട്ടുപോയ്.
അമ്മമാർദുഃഖമൊരേടം; പിതാവിൻെറ-
സമ്മോഹതപ്തംമനംമറുഭാഗവും;
ദുർമ്മോഹിയായചിററമ്മതൻഗർവ്വകൾ
ചെമ്മേകുതന്നുനിന്നീടുന്നിതേകദാ;
സോദരൻലക്ഷ്മണൻകോപതാപാത്തനായ്
സാഹസി, ലോപവിവേകിയായ്, സാഹസ-
മെന്താകിലും, ചെയ്തുകൊൾവാൻതുനിങ്ങഹോ

ചെന്തീയുപോലെജ്വലിക്കുന്നിതേകദാ;
മാനിനിവൈദേഹിസന്താപമപ്പുറം;
മാനികളാംപുരവാസിജനങ്ങടെ
മാനസംവെന്തു, നിരാശയാംധൂമത്തി-
ലാനനംമങ്ങീട്ടുസർവ്വദിക്കിങ്കലും.
–എന്തിന്നധികമങ്ങപ്പൊഴുതിൽക്ഷോഭ-
മേന്താത്തതായമുഖവുംഹൃദയവും
പാർക്കുവാൻനോക്കുകിൽ, ശ്രീരാമചന്ദ്രനാ-
മക്കാമ്പയമുടിമുത്തിന്നുമാത്രമാം.
അദ്ദേവനാകട്ടെ;–സ്വന്തദുഃഖംനിന-
ച്ചുദ്യോഗഹീനമൊതുങ്ങിയിരിയ്ക്കുവാൻ
തെല്ലുംനിവൃത്തിയില്ലെന്നുമാത്രമ,-
ല്ലെല്ലാർക്കുമാശ്വാസമേകേണ്ടിയുംവന്നു.
ആപത്തുകാലത്തുവിക്ഷോഭഹീനനാ-
യാപന്നരാം ദുഃഖയുക്തബന്ധുക്കളെ
നേരോട്ടുകണ്ടുചിതജ്ഞതയാസമം
നേരിട്ടുതൽശാന്തിചെയ്യീട്ടുമുത്തമൻ.
സർവ്വഥാ,താതന്റെസത്യസംരക്ഷണം
സർവ്വോപരികണ്ടുതന്റെകടമയായ്,
വേണ്ടതെല്ലാംപ്രവർത്തിച്ചുകൊണ്ടീട്ടുവാൻ-
വേണ്ടിത്തുനിഞ്ഞിറങ്ങീരഘുപുംഗവൻ.

വൻ — അമ്മമാർക്കാകെയാശ്വാസമേകിക്കൊണ്ടു
ചെമ്മേയനുജ്ഞവാങ്ങിച്ചുസാനുഗ്രഹം.
പിന്നീട്ടുസൗമിത്രികേണനപേക്ഷിയ്ക്കയാൽ
ധന്യ-നവന്നും,പതിദേവതയായ
തന്നുടെയാത്മപ്രിയയ്ക്കും,മനുവാദം
ധന്യൻകൊടുത്താനനുഗമിച്ചീടുവാൻ.

ചെന്നുതൊഴുതുതാതൻെറപാദങ്ങളിൽ;-
പോന്നിതുനിശ്ചലചിത്തനായമ്മഹാൻ.
മൂവരുംക്രൂടിപ്പുറപ്പെട്ടതുനേരം
ദുർവ്വാരദുഃഖിതരായ്തുടൎന്നെത്തിട്ടാ
പൗരരേസാന്ത്വനംചെയ്തയച്ചിട്ടു,പോയ്
ഗംഗാതടംപുക്കു; വന്നുകണ്ടാൻഗുഹൻ.
ഭക്തരിലത്യുത്തമനാംഗുഹൻരാമ-
ഭദ്രനേ, സംശയമെന്യേസമീപിച്ചു
ഭക്ത്യാവണങ്ങിവിനീതനായ് നില്ക്കവേ
ഭക്തപ്രിയൻഗാഢമാലിംഗനംചെയ്താൻ.
ഈശ്വരസന്നിധാനത്തിലടുക്കുവാ-
നീശ്വരഭക്തൎക്കുമാത്രംസുസാദ്ധ്യമാം.
ദൈവസമീപത്തടുക്കുവാനായടി
സാവധാനംനാമെടുക്കുന്നാപോതി,ലാ-
ദൈവ,മൊരുനൂറുചോ,ടിങ്ങടുക്കുമെ-
ന്നോതുന്നിതുച്ചമായ് "ശ്രീരാമകൃഷ്ണനാം."
ഈശ്വരൻ,കൎമ്മവൃത്തങ്ങളാലെപ്പൊഴും
നിശ്ചയിക്കുന്നിതുഭക്തമഹൽഗുണം.
മോക്ഷദൻ-ചൊൽകേട്ടു,വൻകൊണ്ടുവന്നതാം-
വൃക്ഷപയസ്സിനാൽ ക്രന്തൽബന്ധി.ച്ചവർ
വിഷ്ണുപദീപദംകമ്പി,ട്ടതുംകട-
ന്നാങ്ങുപോയിടിനാർമൂന്നുപേരുംതദാ.
ചെന്നുഭരദ്വാജദൎശനംനിൎവ്വഹി-
ച്ചുന്നാതർസൂൎയ്യസുതയുംകടന്നിട്ടു
ചെന്നുകണ്ടീടിനാർ, രാമനാമത്തിനാൽ
ധന്യനായ്ദിവ്യനായ്ത്തീൎന്നവാല്മീകിയേ.
യാത്രയുംചൊന്നുതദാജ്ഞയാ,ലെത്രയും-
ചിത്രമായുള്ളൊരുചിത്രക്രൂടാദ്രിയി-

ലാശ്രമംനിമ്മിച്ചുശാന്തരായ് ദാന്തരായ്
വിശ്രമിച്ചീടിനാർവിശ്രുതരാമവർ.

൧൩൦.— ശ്രീരാമസാരഥിയാകുംസുമന്ത്രരും,
സാരസാക്ഷൻഗംഗപിന്നിട്ടുപോംവിധൗ,
ദുഃഖിച്ചു ഃയാദ്ധ്യയിൽച്ചെന്നുപറഞ്ഞതാ-
മാഖ്യാനമെല്ലാം ശ്രവിച്ചുദശരഥൻ,
ദീനനായ് മോഹിച്ചു,രാമനാമംജപി-
ച്ചൂനംതനിയ്ക്കുവരുവാൻ, പുരാ, മുനി,
തന്നെശ്ശപിച്ചതുംചൊല്ലി വിവശനായ്
ചെന്നുപുക്കാൻ, നിലിമ്പാലയേ സാമ്പ്രതം.
അപ്പോളവിടത്തിലുണ്ടായവസ്ഥക-
ളൊപ്പിച്ചുചൊല്ലുവാൻ കെല്പില്ലതെല്ലുമേ.
ജീവികൾ ജീവിതാവസ്ഥയേ, തന്നുടെ-
ജീവനിൽക്കണ്ടറിഞ്ഞോരു വസിഷ്ഠനും,
സാന്ത്വനംരാജ്ഞിമാക്കേകി; ബ്ഭരതനും
ശത്രുഘ്നനും നല്ല ദൂതരേവിട്ടുടൻ
കേകയേനിന്നുവരുത്തീട്ടവർകളെ
യാകെയറിയിച്ചുവൃത്താന്തമഞ്ജസാ.
പൂജ്യനാംദേശികൻചൊന്നപോ,ലച്ഛനാം-
പ്രാജ്യഗുണി-നൃപൻ-തന്നാപരക്രിയ
ചെയ്തു;നയനാംബു വാരിമിളിതമാം
നൽത്തിലവാരിയുംനൽകി നല്ലോരവർ.
പിന്നീടു,പൂർവ്വജപ്രത്യാനയത്തിനാ-
യുന്നിസപബാന്ധവസാകംഭരതനും
ചെന്നുവനാന്തരേ, ജ്യേഷ്ഠൻെറകാൽത്താരു-
തന്നിൽനിവേദിച്ചിതിച്ഛിച്ചതാകവേ.
സന്തപ്തചിത്തരായ് ശ്രീരാമലക്ഷ്മണർ

സമ്പ്രതിശ്രദ്ധയാശ്രാദ്ധം നടത്തിനാർ.
പിന്നീടുനാനാതരം ധർമ്മതത്വങ്ങൾ
ഖിന്നൻ-സഹോദരന്നായിട്ടുരചെയ്തു,
തന്നുടെപാദുകം, തൻെറപ്രതിനിധി-
യെന്നപോൽക്കല്പിച്ചുപൂജിച്ചു, പൗരരേ-
പാലിയ്ക്കുവാനായ് ബ് ഭരതന്നനുഗ്രഹം
കാലപ്രതീക്ഷകൻ നൽകിയയച്ചിതു.
പോന്നുനന്ദിഗ്രാമമുററപ്പു,ക്കവിടെവാ-
ണന്നാത.ധർമ്മം നടത്തിഭരതനും.

ഹന്ത— ധർമ്മേനിരതൻ ഭരതൻ ഗമിയ്ക്കവേ
കർമ്മോദ്യതൻചിന്തചെയ്താനിതുവിധം:-
"നാട്ടിൽനിന്നാളുകളിനിയുംവന്നിടും
കാട്ടിൽഗ്ഗമിയ്ക്കയാണേററവുമുത്തമം.
ആപത്തുകാലത്തുബന്ധുമിത്രങ്ങളെ-
ദ്ദൂരത്തു,വിട്ടൊഴിഞ്ഞീടുന്നതുത്തമം."
ഇത്തരമോർത്തുപുറപ്പെട്ടു,ദിവ്യനാ-
മത്രിയേക്കണ്ടുവന്ദിച്ചിതുമൂവ്വരും.
ധന്യതപോധന-പത്നി,വ്രതസ്ഥിത,
മാന്യ,മൂർത്തിത്രയംപുത്രരായ്നേടിയോൾ,
ചെന്നാസ്സതിയാമനസൂയതൻപദം
വന്ദിച്ചനുഗ്രഹമേററുപോന്നീടിനാർ.
ഘോരമാംദണ്ഡകക്കാടവർകണ്ടിതു
പാരംഭയങ്കരംമുന്നിലാമ്മാറുടൻ.
ദുഷ്ടജന്തുക്കളാൽപുഷ്ടംഭയങ്കരം,
രുഷ്ടരക്ഷോപരിവേഷ്ടിതം ദുർഗ്ഗമം,
ഏകത്രഝില്ലീഝംകാരാൽമുഖരിത,-
മന്യത്രനിശ്ശബ്ദപൂർണ്ണമുൽക്കണ്ഠദം,

സിംഹശാൎദ്ദൂലഭല്ലൂകസംസേവിതം,
സാലാവൃകാമയംകാളാഹിപൂരിതം,
പാരംനിശിതമാംപാഷാണകണ്ടക-
പൂരിത,മെത്രയുംനിമ്നോന്നതസ്ഥലം,
വാരിനിവാരിതം,വാരണസേവിതം,
പൂരിതധ്വാന്തേനപൂൎണ്ണം,ദുരാപദം,
മേഘമാൎഗ്ഗത്തേത്തലോടിനില്ക്കുന്നതാം
മേദുരവൃക്ഷനിബിഡം, ലതാവൃതം,
മദ്ധ്യാഹ്നനേരത്തുമൎക്കാഭതട്ടാതെ
ബുദ്ധിഭ്രമകരം,ധ്വാന്തേനവേഷ്ടിതം.
ഇത്രകാലംയാത്രചെയ്തതൊരുവിധ-
മൂാംത്താരിനേകിയിരുന്നാൻസമാധാനം.
രമ്യാശ്രമങ്ങളിടയ്ക്കിടയ്ക്കു,ണ്ടതിൽ
സൗമ്യരാംമാമുനിമാരൊത്തുവാണിടാം.
മാൎഗ്ഗഖേദങ്ങളും, കാനനവാസജ-
ദുഃഖങ്ങളുംശാന്തമായ്ത്താൻകഴിഞ്ഞുപോയ്.
സഞ്ചാര,മിന്നിമേൽചെയ്തിടേണ്ടുംവനം,
മുൻചെയ്തതിനോടുസാമ്യമല്ലൊട്ടുമേ.
ഇപ്പൊഴുതല്ലോ, യഥാൎത്ഥമാംകാന്താര-
മൂാംപ്പൂകയെന്നുള്ള വസ്ഥചേൎന്നുള്ളതും.
“കൈകേയിദുഷ്ട! യവളാണുകാരണം;
ക്രൂനിമഹാദുഷ്ടതന്നെ”യെന്നൊക്കയും,
ചാപല്യമൂലംപലരുംപറഞ്ഞിടും
ചിന്തി,യ്ക്കുതുമനഃബ്ഭ്രാന്തികൊണ്ടല്ലയോ?
എത്രയോപണ്ടു -ദശരഥമന്നൻെറ-
യുദ്ധാതമായുള്ള യൗവ്വനകാലത്തു-
ദേവാസുരരണംതന്നിൽവച്ചാകുന്ന
ദേവിയ്ക്കിരുവരംദാനംകൊടുത്തതും.

ഭത്താവിനെവിപത്തിങ്കൽരക്ഷിയ്ക്കുവാൻ
ബുദ്ധിയുംധൈര്യവുമുണ്ടായിരുന്നാവ-
ളിന്നീവിധമവിവേകംപ്രവത്തിയ്ക്കു-
മെന്നവന്നീടുമോ? തീച്ച്യയായില്ലതും.
ഭൃപൻെറകൗമാരകാലത്തുമാമുനി-
ശാപമുണ്ടായതുമൊട്ടുചിന്തിയ്ക്കണം.
ദേവൻെറസന്നിധാനംപ്രതീക്ഷിച്ചുതാൻ
മേവുന്നസംഖ്യകാര്യങ്ങൾഗ്ഗുരുതരം,
ഓരോരുസംഭവത്തിന്നുള്ളകാരണ-
മോരുവാൻമേലാത്തവണ്ണമേ,മുൻപിനാൽ-
സംഭരിച്ചുള്ളതാ; മായതുകാണാതെ
സംഭ്രമിക്കുന്നിതുമൂഢരായുള്ളവർ.
മായാനരൻവനവാസേനദുഃഖിച്ചു-
പോയിതെന്നീനാംനിനയ്ക്കുന്നതൊക്കയും,
നമ്മുടെനിസ്സാരബുദ്ധിയാലാകുന്നു;
ചിന്മയനുണ്ടോസുഖാസുഖാരണ്ടുമേ.

൧൩൨.— ദണ്ഡകാരണ്യപ്രവേശനവേളയിൽ
നിർണ്ണയിച്ചാർപുതുതാകുംവ്യവസ്ഥകൾ.
ആയതിലൊന്നു:- വില്ലുംകുലച്ചാസ്ഥയോ-
ടായുധമൂരിപ്പിടിച്ചുസന്നദ്ധനായ്
ലക്ഷ്മണൻമുൻപേനടക്കണം;പിന്നിലായ്
ലക്ഷ്മീഭഗവതി, തൽപിൻപുരാമനും-
പോകണമെന്നുള്ളതായിരുന്നാ;നതിൽ,
പാരംമഹത്തത്വമുണ്ടുപദേശമായ്.
മുൻപിൽനടക്കുന്നവനാം പുരുഷനു
മുൻവശംരക്ഷിച്ചുകൊൾകിലോ പോരുമേ;
പിൻപുള്ളവന്നുമുൻപുംപിൻപിടംവല-
മൻപോടിതൊക്കെ രക്ഷിയ്ക്കേണ്ടഭാരമാം.

അല്പമാംഭാരമേല്പിച്ചു സൗമിത്രിയിൽ
അല്പേതരംഭാരമേററു ജനാർദ്ദനൻ.
ഈശചാനിങ്ങിനെതന്നെയാം ചെയ്‌വു: തി-
ങ്ങീശിതാവാംതാ, നശക്തരാം മർത്ത്യരിൽ
ഭാരാലഘുവായ്‌ചുമത്തിട്ടു, നമ്മുടെ-
കാര്യവുമദ്ദേഹംമേററങ്ങുചെയ്‌വതാം.
ഘോരമാംസംസാരകാന്താരയാത്രയിൽ-
ഭാരാപലതുള്ളതെന്തുനാംകാണ്മതും!
അല്പമതികളാംമാനുഷന്മാർ,സർവ്വ-
മിപ്പോൾമനഃപാഠമായറിവുള്ളതായ്
ഗർവ്വിച്ചുഗർജ്ജിയ്ക്കു,മെങ്കിലും, കൺമുൻപി-
ലുള്ളതുപോലും ധരിപ്പാനശക്തരാം.
കാരുണ്യവാരിധിനമ്മുടെ പിൻനിന്നു
നേരേനയിയ്ക്കുയാൽ നാംമുൻനടക്കയാം.
സ്വാന്തംപിടിപ്പുകേടാൽപെട്ടുപോയിട്ടം
ദന്തുരമാംവിപത്തിങ്കൽനിന്നേറുവാ,-
നാത്മബലത്താലൊരുത്തനും കെല്പില്ല;-
താത്മനികാണാമസാരനമോക്കിൽ.
ശൈശവംതന്നിൽനമ്മേച്ചുററിനിന്നിട്ടം-
ക്ലേശകരാംപരംഘോരമാപത്തുകൾ
നമ്മുടെബുദ്ധിയാശക്തിയോകൊണ്ടല്ല,
നമ്മളവയേജ്ജയിച്ചിങ്ങുപോന്നതും.
ആയതിലൊന്നിൻ ശതാംശംമതി, മതി-
ശാലികൾ നമ്മളേക്കൊന്നുകളയുവാൻ.
രക്ഷകർത്താവായിതന്നുതുടങ്ങിട്ടു
ലക്ഷ്മീശ,നീനാമതിനാലിരിപ്പതാം.
വേദോപായാം:- പ്രപഞ്ചമാം കാടിതി-
ലോന്തുനിയും മനുജൻെറ ദൃഷ്ടികൾ,

മോഹനവിഭ്രമഭ്രാന്തിവളൎത്തുന്ന
മായാമയമാം പ്രകൃതിവിലാസത്തി-
ലേററംഭ്രമിയ്ക്കുയാ, ലീശനെയോക്കാതെ
തെറെറന്നതേററം വിമുഖമായ്നിന്നിട്ടും.
ഈശനവനോട്ടകൂടിയുണ്ടെന്നാല്യ-
മീശനേനോക്കുവാനല്ലഹോ! വാസന.
ആത്തപരിത്രാണനാകുംഭഗവാനേ-
പ്പാൎത്തുകാണാൻ ക്ലേശമുണ്ടോ കുമാരനും?
മന്ദമായൊന്നുതിരിഞ്ഞുനോക്കീടണ-
മെന്നാൽമതി; യതിന്നെന്തുള്ളു സങ്കടം?
പക്ഷേ!- വലിയബദ്ധപ്പാടിലാപ്പെട്ടു
സൂക്ഷിച്ചു സൂക്ഷിച്ചുഭാരം വഹിയ്ക്കുമ്പൊ-
ളീക്ഷണംപിൻവലിച്ചീടുവാൻസാധ്യമോ
ലക്ഷ്മണനാകിയമാനുഷബാലനും?.
മാന്യനാമീശ്വരൻ രക്ഷിപ്പതുണ്ടെന്നും,
തന്നുടെസാമൎത്ഥ്യമല്ലിവകയെന്നും,
വന്നുചേരുംവിപത്തെല്ലാംമറവിൽനി
ന്നെന്നൊന്നുമാബ്ബാലനില്ലൊരുചിന്തനം.
ഉന്നതധൈൎയ്യംവഹിച്ചുകുമാരക-
നൊന്നുതിരിഞ്ഞുശ്രദ്ധിച്ചുനോക്കീടുകിൽ,
പന്നഗശായിയേക്കാണുമോ, നാവിളു-
തന്നംശമായമായാദേവിതന്നുടെ
നന്നായ്കൃശമായ് ജ്വലിച്ചുശോഭിപ്പതാം-
ധന്യമാമല്പം-മറവേതടുത്തിട്ടു.
ആവരണത്തേനിവാരണംചെയ്യുവാ-
നാവുന്നവനാണഞ്ഞാ;നെൻെറമാനന്ദ-
മാകുന്നകണ്ണിനേക്കാണാതെയാക്കുവാ-
നാകുന്നവളല്ലിവ;ളെന്നറിയുമ്പോൾ,

ഭാവുകാത്മാവായ് പരബ്രഹ്മമായുള്ള
ദേവനേനനന്നായ് തെളിഞ്ഞുതാൻകണ്ടിടാം.
ഈശപരദർശനത്തിന്നനമുക്കേററ-
മാശയുണ്ടായാ,ലൊരല്പംപ്രതിബന്ധം
മായയിൽനിന്നുവന്നിടാ;മതുകട-
ന്നീട്ടവാ,നല്പംവിവേകവുംധൈര്യവും
നല്ലതിതിക്ഷയു,മുണ്ടായ് വരുംവിധൗ
ഫുല്ലാരവിന്ദായതാക്ഷനാംദേവനെ,
സർവ്വവിപത്തിലുംസർവ്വവിധത്തിലും
സർവ്വകാലംരക്ഷചെയ്യുസശ്രദ്ധനായ്
കാരുണ്യമാകുകടാക്ഷവർഷംപൊഴി-
ച്ചാരൂഢമോദംസമീപത്തുകണ്ടിടാം.

൧൮൩ — ശ്രീരാമലക്ഷ്മണന്മാരവരീദൃശം
ഘോരവനാന്തരേസഞ്ചരിയ്ക്കുംവിധൗ
ഘോരൻവിരാധരക്ഷസ്സുഭുജിയ്ക്കാതെ
ദാരണംചെയ്തുരക്ഷപ്പെട്ടുമൂവ്വരും.
"ദണ്ഡകഘോരകാന്താരമായുണ്ടായ
വർണ്ണ്യവിഹീനമായുള്ളൊരീസാഗതം,
ഭാവിയിൽസാദ്ധ്യകാര്യമാകുംമഹാ-
കേതുവിന്നുള്ളനിഴലാട്ടമാകുന്നു."
പിന്നെയുംപോന്നുശരഭംഗപൂജയേ-
റവുന്നതസായൂജ്യമേകിപ്പകരമായ്;
ആശ്രമംമററുംപലവകകണ്ടവ-
രാശ്രമാവിശ്രമംകൈക്കൊ,ണ്ടവരോട്,
"രക്ഷോവധത്തിനാലിക്ഷോണിമണ്ഡലം
രക്ഷണംചെയ്യുവ"നെന്നുള്ളസത്യവും
ചെയ്തു;സുതീക്ഷ്ണനെക്ക,ണ്ടവനൊന്നിച്ചു

ചെന്നുകണ്ടീടിനാർകുംഭജന്മാവെയും.
ഏതുദിക്കിങ്കലുംസജ്ജനസംഗമ-
ഹേതുലഭിച്ചാൽത്ത്യജിയ്ക്കാമഹാജനം.
താപസപൂജയേ,ററായവർക്കെല്ലൊരു
താപംകെടുപ്പാനുററച്ചാർകമാരകർ.
നാട്ടിൽപ്രജാരക്ഷകൃത്യമാകുംവിധം,
കാട്ടിൽതപസ്വികരംരക്ഷയുംതുല്യമാം.
ഇക്ഷ്വാകുവംശജർവൃദ്ധാരാകുംവിധൌ
ദീക്ഷിച്ചിട്ടുംവൃത്തി,രണ്ടുഭ്രാതാക്കളും
യൌവനകാലത്തുസ്വീകരിച്ചൻപോടു
ദിവ്യമുനിരക്ഷചെയ്യുതേയുള്ളിതിൽ.
വന്ദിച്ചുപിന്നീട്ടുപഹാരവുമേററു-
പോന്നു; കൈക്കൊണ്ടാർജടായുതൻസഖ്യവും.
പഞ്ചവടിയെന്നുപേരാംശുഭസ്ഥലേ
വൻചാരുനിമ്നഗാ-ഗോദാവരിതടേ-
യാശ്രമംതീർത്തുവനഭംഗികണ്ടവ-
രാശ്രമംതീർത്തുപാർത്താരഗസ്ത്യാജ്ഞയാ.
ലക്ഷ്മണനോടുനൽധർമ്മരഹസ്യങ്ങൾ
സൂക്ഷ്മമായ്ചൊല്ലിനയിച്ചാൻസമകളെ.
ഈവിശ്രമംചിരംസാധ്യമായില്ലവ-
ർക്കെങ്ങുകിട്ടുംലോകപാലർക്കസ്വൈരവും?

ഹമ്പർ.— അക്കാലമജ്ജനസ്ഥാനത്തൊരേടത്തു
ചൊൽക്കൊണ്ടരാവണദായാദനായിട്ടു
നക്തഞ്ചരേശ്വരൻഘോരഘോരൻഖരൻ
നക്തഞ്ചരപ്പടയ്ക്കീശനായ്മേവിനാൻ.
ശൂർപ്പണഖയെന്നരാവണസോദരി
പാർപ്പിനായിക്ഖരോപാന്തത്തിലെത്തിനാൾ

സ്വൈരിണിയാമവ,ളെല്ലാടവും,പ്രതി-
വാരംമദിച്ചുവിഹരി,ച്ചൊരുദിനം
ചെന്നുചേൎന്നാൾ, രാമദേവാശ്രമത്തിങ്ക-
ലെന്നോ! ശിവശിവ! മാരണമൂൎത്തിപോൽ.
സൂൎയ്യവംശാങ്കുരരാകുമവൎക്കുള്ള
വീൎയ്യധീരശ്രീയുദാരമാംപൗരുഷം
മന്മഥമോഹനസൗന്ദൎയ്യസാരസ്യ
മന്ദഹാസാഭയുംകണ്ടുകണ്ടേററവും,
മാരശരമാരിമേല്ക്കുമേലേററേററു
പാരംവശംകെട്ടുകൎത്തവ്യമൂഢയായ്,
മോഹിനീരൂപയായ്,ഹാവഭാവാദിയാൽ
ഗേഹിനിയാകുവാൻചിന്തിച്ചുചിന്തിച്ചു
മോഹിച്ചുമോഹിച്ചുപുക്കരാമാശ്രമം:
ദാഹശാന്തിയ്ക്കിയ്യലാശ്രയാശങ്കലോ?.
യാചിച്ചുമന്ദാക്ഷമോട്ടമന്ദാക്ഷരാ-
ലാച്ചാരുശീലൻവശവൎത്തിയായ് വരാൻ.
മാരമാലാൽമത്തചിത്തകളാകിയ
മാനിനിമാൎക്കുള്ള ധിക്കാരസാഹസ-
മോ,ൎത്തീട്ടുശകളേനന്നാക്കുവാനുള്ള
പ്രത്യൗഷധ,മിവർ-ദ്ദർള്ളുതീപ്പ്താ-
മെന്നോൎത്തു,പുഞ്ചിരിപൂണ്ടിട്ടു.സൗമിത്രി-
തന്നടുക്കൽചെൽവതിന്നുനിയോഗിച്ചാൻ.
ലക്ഷ്മണ,നങ്ങിനെ,പൂൎവ്വജസീമനി
പക്ഷ്മളനേത്രയേച്ചൊല്ലിവിട്ടീടിനാൻ.
അങ്ങുപോവാനിവ,നിങ്ങുചെല്ലാനവ-
നിങ്ങിനേചൊൽകേട്ടുതിണ്ടാടിനാളവൾ.
ആററിലൊഴുകുമനാഥശവത്തിനെ-
യൂററഭയാൽത്തീരവാസിക,ളൊന്നുപോൽ

തൻകരചേരാതെതള്ളിവിട്ടംപെടി
തൻകലടക്കാതൊഴിച്ചുരണ്ടാംകള്ളം.
കാമവുംകോപവുമാശാവിനാശവും
കാമിനിയ്ക്കേററംവളൎന്നു; വൈദേഹിയാൾ-
മൂലമിതിനെന്നുകല്പിച്ചു, ദേവിയേ-
ക്കാലന്നൎച്ചേൎക്കുവാൻപാഞ്ഞടുത്തീടിനാൾ,
മോഹിനീരൂപംവെടിഞ്ഞുവളന്നൊരു-
യാമിനീചാരിണി,സ്വന്തരൂപത്തൊടും.
വെട്ടെന്നുരാമൻതടുക്കവേ,ലക്ഷ്മണൻ-
വെട്ടിക്കളഞ്ഞവൾ-നാസാകുചങ്ങളെ.
അംഗംമനസ്സഭിമാനമിവകൾക്കു
ഭംഗമേറേററവുംദീനയായാളവൾ.
ദുഷ്ടതതാടകയോളമില്ലായ്കയാൽ
നഷ്ടദേഹംവേ,ണ്ടിവളെനന്നാക്കുവാൻ;
എന്നാകിലും, വധൂസാധാരണങ്ങളാ-
മുന്നതമായുള്ളൊതുക്കവും, ലജ്ജയും,
തീരെയുപേക്ഷിച്ചു,കമസന്മൂൎച്ഛയാ-
ലാരോടുമെന്തുംപറഞ്ഞുംപ്രവൎത്തിച്ചും;
സ്വന്തസൌന്ദൎയ്യവും, തൻകുലപ്രൌഢിയും,
സ്വാന്തേനിനച്ചുമദംവാച്ചുപൊങ്ങിയും;
ധൎമ്മവിധൎമ്മവിചാരവിഹീനയായ്,
നിൎമ്മരിയാദമായ്,മാരപൂജോത്സവം-
ചെമ്മേനടത്തിനടക്കുന്നസ്വൈരിണി-
യ്ക്കിമ്മഹീപാലകൻനൽകേണ്ടശിക്ഷകൾ,
തെറെറന്നവളേവിരൂപീകരിയ്ക്കയാം;
മറെറാന്നുമിത്രനന്നായിട്ടുപററിടാ.
ഈശ്വരശിക്ഷയീമട്ടിലെന്നോൎക്കണം;
ശാശ്വതദോഷമേകൊന്നുമോചിച്ചിട്ടു.

ദോഷകോപോൽഗ്ഗമസ്ഥാനമേതാകുന്നു?
ദോഷമെത്രത്തോളമുണ്ടു? തൽക്കാരണ-
മിന്നതാ,ണിന്നതാ,ണിന്നായതുസർവ്വ-
മിന്നതുചെയ്താൽപരിഹരിയ്ക്കാവ്'വരു-
മെന്നറിഞ്ഞി,ട്ടതിൻതക്കപരിഹാര-
മെന്നുംനടത്തുന്നനീതിസ്വരൂപവാൻ.
രോഗ,മൊരംഗത്തിൽ മാത്രംപെടുംനേര-
മംഗമതപ്പോഠംമുറിച്ചുകളകിലോ
പോരുമെന്നാ,ലതുചെയ്തുരക്ഷിയ്ക്കണ-
മല്ലാതെ,കൊല്ലേണ്ടവനെയതിന്നുപോൽ.
മർത്ത്യനും,കുററംശരിയായ്ധരിയ്ക്കുവാ-
നെത്രയുംശേഷി,തൻശേമുഷിയേല്ക്കിലോ,
കുററാനുരൂപമാം ശിക്ഷകളല്ലാതെ,
മറെറാന്നുമുത്തമമല്ലെന്നുകാട്ടിനാൻ.
ദഷ്ടമായ്'സർപ്പംവിരലിലെന്നാകിലോ
വെട്ടെന്നുഛേദിയ്ക്കിലായതുപോരുമേ.
ദേഹത്തിലാകെവിഷംകേറിയെങ്കി,ലാ-
ദ്ദേഹമാകെത്ത്യജിയ്ക്കേണ്ടതായുംവരും.
മാനുഷൻ സർവ്വാംഗദൂഷിതനാവുകിൽ
-ന്യൂന-മാപ്പാപിതാൻ കൊല്ലപ്പെടേണ്ടവൻ.
മാനസമാകെദ്ദൂഷിയ്ക്കുംവിധൗസർവ്വ-
ദോഷവുംവിട്ടങ്ങുപോകുന്നതുവരെ,
ഘോരനരകവും, ദാരിദ്ര്യപീഡയും,
രോഗവു,മററുള്ളമാററല,രീവക
പേർപറഞ്ഞീടും പുടപാക,മേററവും
പാപനാശാസ്പദം, ചെയ്യുംജഗൽപ്പിതാ.
രാക്ഷസി, രാവണസോദരി, തന്നുടെ
രൂക്ഷമാം സൗന്ദര്യഗർവ്വം സമസ്തവും

വൈരൂപ്യമേററിട്ടകന്നു; പിന്നീടവ-
ളോർത്തതുമില്ല, പരപീഡചെയ്യുവാൻ.

൧൮൫— രാമായണ കഥാബീജംനട്ടകയാ-
മീമഹാകർമ്മമാം നാസികാച്ഛേദനം.
മേലാൽബ്ഭഗവാന്റെ കർമ്മങ്ങൾ,മുൻപുള്ള-
പോലേറിതാനും പ്രശാന്തമായ്ക്കണ്ടിടാ.
ഏററംപെരുതായപട്ടണ,മെന്നല്ല
മററുംകൊട്ടങ്കാട്ടുപോലുമേ വേകുവാൻ
ചെററുപോരുംവഹ്നി:ദേവൻ, വിരിഞ്ചനോ-
ടേററതെല്ലാമിനിക്ഷിപ്രംനടന്നിടും.
ഘോരൻദശാസ്യൻ, ഖരൻ, മുതലായുള്ള
ദാരുണന്മാർപറന്നെത്തിട്ട,തതരം
വീണുകൊണ്ടിടുമേ, പാററപോ,ലാളുന്നാ-
കൃഷ്ണവർത്മാവിൻനടുവിലറിയാതെ.

൧൮൬— രാക്ഷസി, തന്റെപരാഭവംമററുമേ,
രക്ഷോവരൻ-ഖരന-മുന്നിൽവീണോതിനാൾ.
വാർത്തകേട്ടപ്പോഴതുഗ്രനാകും ദാന-
വോത്തമൻ, തൻപതിന്നാലായിരംപട,
ശൗര്യനിധികളായുള്ളവരൊന്നിച്ചു
സൂര്യകുലർഷഭനോടുചെറുത്തിതു.
ഇതവൻവിച്ചൊരു സംഗരംശ്രീരാമ-
ഭദ്രനിതുവരെച്ചെയ്തില്ലയെങ്കിലു,-
മേകനായ്നിന്നുപൊരുതാൻ, ചരാചര-
മേകനായ്നിർമ്മിച്ച സച്ചിന്മയൻ ഹരി.
ആ രാക്ഷസക്കാട്ടുളംഭിച്ചുരക്ഷണാൽ
ശ്രീരാഘവത്തീപ്പൊരികൊണ്ടു ചൂർണ്ണമായ്.

൧൩൧— സോദരിവൈരൂപ്യമാൎന്നതും, ബാന്ധവ-
രാദിത്യപുത്രപുരംപ്രവേശിച്ചതും,
ചാരരേപ്പിന്നിട്ടുപാൎത്തുതൻസോദരി
സാദരം രാവണൻതന്നോടുണൎത്തിനാൾ.
വാൎത്തകൾകേൾക്കയും, തൻസ്വസാവിന്നുടെ
വക്ത്രവൈരൂപ്യവികാരങ്ങൾകാണ്കയും,
പെയ്തനേരത്തിടിവെട്ടേററതുപോലെ,
മെയ്താനനല്പംതരിച്ചുദശാസ്യനും,
ഭീതിയുംനാണവുംഗൎവ്വവുംവാശിയും
ഭഗ്നാശയുമൊതുങ്ങാത്തോരസൂയയും
ബാധിച്ചവശനായ് ചിന്തയിലാപ്പെട്ടു
ബോധംമറഞ്ഞൊട്ടുനേരമിരുന്നുപോയ്.
ലൗകികബോധംമറന്നപോതന്തരാ
ലോകേശനിശ്ചയംബോധമായ്ബുദ്ധിയിൽ.
വീണ്ടുംക്ഷണത്തിൽപ്രകൃതിസ്ഥനായപോ-
തുണ്ടായ് നിരാശയുംവാശിയുംമേല്ക്കുമേൽ.
ദേഹാഭിമാനമാംകാററാഞ്ഞടിയ്ക്കയാൽ
മോഹപ്രതികാരവഹ്നിജ്വലിയ്ക്കയായ്.
താപശാന്തിയ്ക്കുള്ളുപായമായ്,സീതയേ-
ക്കാപട്യമായ്കൈക്കലാക്കാനമോൎത്തിവൻ.
"മാരീചകൗണപൻമാനായ് ചമഞ്ഞുചെ-
ന്നാരാമസോദരന്മാരെയകററണം;
താൻ,തരംനോക്കിത്തരളാക്ഷിയാംലോക-
മാതാവിനെയിങ്ങപഹരിച്ചീടണം;"
ചിന്തിച്ചുറച്ചിതുരാവണൻ,തൻവംശ-
മന്താവരുത്താനുറച്ചിറങ്ങീടിനാൻ.
രാമനുംദേവിതൽദേഹമന്നഗ്നിയി-
ലാമയഹീനംമറച്ചു,തന്മായയേ,

ഷേത്രനിത്തീടിനാൻ ലോകക്കൊണ്ടവൻ
തീർത്ഥചരിത്രൻ ചിദാത്മാനിരാകുലൻ.
മാരീചനു,മൊരുപൊൻമാൻ വടിവെട്ടു-
ത്താ,രാമപാർശ്വമണഞ്ഞാൻ ചതിയുള്ളവൻ.
പേയെന്നറിയാതെ, ദേവി-വിനോദാർത്ഥ-
മായതുനേടുവാൻ പോയിതുരാമനും.
ജീവനോടാമാൻ കരസ്ഥമാകില്ലെന്ന
ദേവനറിഞ്ഞതിനെക്കൊന്നൊരമ്പിനാൽ.
ആയതുരാമനേപ്പോലെ കരകയാ-
ലായാതുധാനമറിമായമേതുമേ,
ബോധിച്ചിടാപ്പടിസൗമിത്രിയേദ്രുതം
ബാധതീർപ്പാൻരാമപാർശ്വത്തയച്ചവൾ.
തക്കമെതുചാത്തുവെക്കംദശാസ്യനും
കൈക്കൊണ്ടുദേവിയേ,ത്തേരേററി.വ്യോമനി,
പോയ്ക്കൊണ്ടപോതി,ലാദ്ദേവീപ്രരോദനം
കേൾക്കയാലെത്തിത്തടുത്താൻജടായുവും.
പക്ഷീശ്വരൻതന്റെപക്ഷംക്രൂപാണിയാൽ
രക്ഷോവരൻവീശിവേഗേനദേവിയേ,
നാകശശാസനൻപേശലാശാവശാ-
ലാകാശദേശംപിളന്നപാഞ്ഞീടുന്ന
വ്യോമയാനംവഴികൊണ്ടുപോയ്ലങ്കയിൽ
ശ്രീമതിയേവച്ചിതുദ്യാനമൊന്നിലായ്,

കനവ്യ.— മാരീചനിഗ്രഹാനന്തരംശ്രീപതി
നേരേനടന്നുടജംപ്രതിതൽക്ഷണം.
മാർഗ്ഗമദ്ധ്യേകണ്ടസൗമിത്രിയോട്ടുടൻ
തക്കിച്ചുചോദിച്ചു:-“വൈദേഹിയേത്തനി-
ച്ചാശ്രമേവിട്ടുപോന്നീടുവാനെന്തി,ത-
ങ്ങാശ്രയമായവൾക്കാ?”രെന്നിതിങ്ങിനെ.

വാസ്തവംസോദരൻ ചൊന്നതങ്ങാകർണ്ണ്യ
വിത്രസ്തനായ് ച്ചെന്നുചേന്നിതുടജത്തിൽ.
ഹേമന്തപത്മിനിപോലെവിശോഭമായ്
രാമനു കാണായിവന്നിതങ്ങാശ്രമം.
ശാന്തഗംഭീരനായുള്ള രഘുപതി
ഹന്ത! നിലവിട്ടുചൈതന്യഹീനനായ്
പാരംപരിഭ്രമിച്ചജ്ഞനേപ്പോലവേ
പാരിൽപ്പതിച്ചുമോഹിച്ചുവിലപിച്ചാൻ.
പണ്ടങ്ങു,രാജ്യാഭിഷേകവിഘ്നത്തിലോ,
തെണ്ടിവനത്തിനായ് പോന്നനേരത്തിലോ,
മാതാപിതാക്കൾ-ദുഃഖംകണ്ടപോതിലോ,
പ്രീതിപ്രദൻഗുരുഭ്രതൻസുതപ്രിയൻ
താതൻ,സുതാർത്ത്യാമരിച്ചുപോയെന്നുള്ള
തപ്തനാരാചമന്നുള്ളിലേററപ്പൊഴോ,
ഇത്രമാത്രംശോകരോദനാധീനനായ്
പാത്തില്ലസൗമിത്രി,ശ്രീരാമചന്ദ്രനേ.
എന്തുകൊണ്ടെന്നാ-ലതതുസമയത്തു
സ്വന്തകത്തവ്യ,മാദുഃഖത്തിനൊക്കയു-
മന്തമായ് നിന്നിട്ട,തതിൽനിന്നൊക്കയും
പിൻതിരിച്ചന്നുപ്രശാന്തപ്പെടുത്തിനാൻ.
ഇപ്പൊഴുതാദ്ദേവധമ്മംനിനയ്ക്കുകിൽ,
കെല്പുവെടിഞ്ഞാത്തിയേല്ക്കേണ്ടകാലമാം.
ഭ്രമിയിൽത്തന്നുടെധമ്മംനടത്തുവാ-
നീമന്നവന്നിതുപോലുമവാര്യമാം.
പ്രേമവുംവാശിയുംവീര്യവുംലജ്ജയും
ഭ്രമീപതികളാംയോധധമ്മങ്ങളാം;
വേദാന്തവുംചൊല്ലിനാമംജപിച്ചിട്ട-
നാട്ടാന്തനിൽരാജലക്ഷ്മിയിണങ്ങിടാ.

മർത്ത്യന്റെരണ്ടവശങ്ങളായുള്ള താ-
മത്ത്യഗ്രദുഃഖസൗഖ്യങ്ങളിവകളിൽ
ദുഃഖമനുഭവിച്ചീടുന്നതിപ്പൊഴാ-
ണെക്കാലവുംസുഖമാക്കുണ്ടുപാക്കുകിൽ?
ശ്രീരാമദേവൻപരിപൂർണ്ണമർത്ത്യനായ്-
ത്തീരുവാൻദുഃഖവുംകൈക്കൊൾകവേണ്ടതാം
ദേഹമാംഞാ,നെന്നുഭാവനചെയ്തിടും-
മോഹിതന്മാരാംമനുജർ-മദ്ധ്യത്തിങ്ക-
ലായവർതമ്മോടുതുല്യനായിട്ടാണു-
മായാമയൻ,ജനിക്കൈക്കൊണ്ടിരിപ്പതും.
"ഇക്കണ്ടിടുംകായമാകുന്നതാനെന്നാ-
തോക്കുന്നവക്കുദുഃഖിയ്ക്കേണ്ടതായ്വരും,"
എന്നിങ്ങുകാട്ടവാൻവേണ്ടിനിരഞ്ജന-
നന്യൂനദുഃഖവുമേററതാംനിർണ്ണയം.
ദേവിയേത്തേടിസഹോദരന്മാരവ-
രാവനഭാഗേതിരഞ്ഞുപോകുംവിധൗ,
പക്ഷവിച്ഛേദംഭവിച്ചുകിടക്കുന്ന
പക്ഷീന്ദ്രനേകണ്ടു.പക്ഷ്മളാക്ഷീകഥ-
യെല്ലാമറിയിച്ചറിഞ്ഞശേഷം,വാനു
ചെല്ലാനനുഗ്രഹംനൽകിക്കുമാരകർ,
പിന്നെയുംതേടിനടക്കവേ,മുന്നിലായ്
വന്നകബന്ധരക്ഷസ്സെയുംവെന്നിതു.
തെല്ലുദൂരംപോന്നശേഷം,ശബരിയാം
കല്യാണിതാപസിമാരിലത്യുത്തമ-
യാമവളെക്കണ്ടു,ഭക്തിയാലീശ്വര-
സാന്നിദ്ധ്യമേല്ക്കുവാൻതക്കവളാകയാൽ,
വേണ്ടുമനുഗ്രഹംവാങ്ങിച്ചുമോദിച്ചു-
കൊണ്ടാത്തപസ്വിനിവഹ്നിജ്വലിപ്പിച്ചു,

കണ്ണുംകൂശാതവി,ലാജ്യാഹുതിപോലെ
ചേർത്തു കളേബരംഹോമിച്ചതാമസി.
ദേവനവളുടെഭക്തിമൂല്യത്തിന്ന-
കൈവല്യമായവൾക്കങ്ങുകൈമാററിനാൻ.
ഇന്നുള്ള മാനവന്മാരാംപരിഷ്കാരി-
വൃന്ദങ്ങളാംജഡവാദികളൊക്കയും,
സാധുവായിട്ടുംശബരിയേപ്പററിയും
സാധുസംരക്ഷകദേവനേപ്പററിയു-
മെന്താക്കെയോതു? "മീക്രൂരനരമേധി
ഹന്ത! യീസാധുവേച്ചുട്ടു"വെന്നോതിടാം.
ഭാരതമാതൃസന്താനങ്ങളാംവീര-
ദാരങ്ങൾ,വീരജനനിമാരെന്നിവർ,
പണ്ടനുഷ്ഠിച്ചതാംശ്രേഷ്ഠസതീകർമ്മം-
ക,ണ്ടിവർമുക്തകണ്ഠംവിജല്പിക്കയാം.
എന്തുതാനായവർചൊന്നുകൊണ്ടീടട്ടെ,
ജന്തുധർമ്മംനരധർമ്മമായ്‌വന്നിടാ.
വാസ്തവഭക്തരാംജ്ഞാനികൾ,ജീവനേ-
മാത്രമേകണ്ടിട്ടു;ദേഹമോർക്കിവർ.
നേരമേറി,ച്ചീരശരീരംപലപ്പൊഴും
സാരമാംമുക്തി-വിഘാതമായ്ക്കണ്ടിടും.
ദേവനാം "ശ്രീരാമകൃഷ്ണഭഗവാന്റെ"
ഭാവനാസമ്പൂർണ്ണവാക്യങ്ങളേവമാം:-
"ജീവിതകാലത്തുജാതമാകും സുഖ-
മാഴവോളവുംചത്തുവയ്ക്കുന്നതാകിലു-
മായ,തല്പാന്തരമുണ്ടായിട്ടുംദൈവ-
ലബ്ധമജാതമാമാനന്ദമൊന്നോടു
താരതമ്യപ്പെടുത്തീടുകിലെത്രയോ
സാരവിഹീനമാംകില്ലില്ലതെല്ലുമേ."

ന്ധൻ.— പിന്നെയുംഭ്രൂപാലനന്ദനന്മാരവർ
ചെന്നുചേർന്നൃശ്യശൃംഗാദ്രിതൻസാനുവിൽ.
സർവ്വർത്തുസമ്പൂർണ്ണവൃക്ഷലതാവൃതം,
മാലേയമാരുതശീതളാമോദദം,
നാനാകളക്രൂജിതാനന്ദദഖഗാ-
രാവേണപൂരിതം,നിർവൃതിദായകം,
സുന്ദരവർണ്ണസുഗന്ധിസുമങ്ങളാൽ
നന്ദനപ്പൂവനകല്പംസുഖസ്ഥലം;
അങ്ങു,സുഗന്ധസ്ഫടികോപമം, ശീത-
വാരിസമ്പൂരിതം,മന്ദസ്രവം,രക്ത-
കാൽഹാരപങ്കജ നീലോല്പലാദിയാം
സൂനവികസ്വരസമ്പൂർണ്ണമുത്തമം,
ഹംസകാരണ്ഡവസാരംഗസാരസ-
ഷൾപ്പദമാലയാ സവിതസുന്ദര-
പുഷ്പങ്ങളാൽപ്പരിപൂരിതപമ്പയാം
സ്രോതസ്വിനിപരിവേഷ്ടിതമാസ്ഥലം.
കണ്ടുകണ്ടുൾക്കണ്ണുകൈക്കൊണ്ടുരാഘവ-
രിണ്ടലോടുംപമ്പയാററിൻപുളിനത്തി-
ലൂടെഗ്ഗമിച്ചവർമന്ദമന്ദംചെന്നു
കണ്ടുകൊണ്ടാർഗിരിസാനുസ്ഥലംസുഖം.
ആശൈലരാജന്റെമൂർദ്ധ്നി, സൂര്യാത്മജൻ
വിശ്വസിച്ചീശനേ, ബാലിസഹോദരൻ,
സുഗ്രീവനാമവനാകുംകപീശ്വരൻ,
വ്യഗ്രേണ,നാലുസചിവരുമൊന്നിച്ചു
പാർത്തിരുന്നാൻ; ബാലിപീഡയാലേററവ്യ-
മാത്തനായീശ്വരഭക്തിസംയുക്തനായ്.
രാജപ്രവരരാം രാമസൗമിത്രിമാ-
രോജഃപ്രതാപികൾപോന്നുവരുന്നതും

കണ്ടകത്തണ്ടിലണ്ടായിതുസംശയ:-
മുണ്ടാംഭയാതുരക്കെപ്പൊഴും ശങ്കകൾ.
ജ്യേഷ്ഠനയച്ചു,തന്നെക്കൊന്നുചെല്ലുവാൻ
ശ്രേഷ്ഠരിവർവരുന്നൊന്നുവന്നീടിലാം.
ചെന്നുനീസൂക്ഷ്മംഗ്രഹിച്ചുവരികെന്നു
ചൊന്നായച്ചാൻവായുപുത്രനേ സൂരജൻ.
വായുസുതൻ,വടുരൂപിയായ്രാഘവ-
ദേവപാൎശ്വംപുക്കുചോദിച്ചുവാൎത്തകൾ.
ഉള്ളതുപോ,ലുള്ളതെല്ലാമറികയാ-
ലുള്ളംതെളിഞ്ഞുകൃതാൎത്ഥനായ്മാരുതി.
ശ്രീഹനുമാൻ മുതലായവർവാനര-
വ്യൂഹമാണെങ്കിലു,മിന്നുനാംകാണ്മതാം
മൎക്കടന്മാരന്നു തൎക്കമുദിയ്ക്കുവാ-
നാക്ഷേപവകാശലേശമുണ്ടായ്വരാ.
ആഞ്ജനേയൻശ്രീശിവൻെറരംശോത്ഭവൻ;
യാജ്ഞവല്ക്യൻമുനി-തൻെറ സതീൎത്ഥ്യനാം;
ശ്രേഷ്ഠമാംനൈഷ്ഠികബ്രഹ്മചാരി; യോഗ-
നിഷ്ഠൻ; ജഗൽപ്രാണനന്ദനൻവീൎയ്യവാൻ;
ശബ്ദശാസ്ത്രത്തിൻമറുകരകണ്ടവൻ;
വിസ്തൃതജ്ഞാനവിജ്ഞാനരത്നാകരൻ.
സുഗ്രീവനുംകൎമ്മസാക്ഷി-തനയനാം;
മഗ്രജൻബാലിപുരന്ദരസംഭവൻ.
ജാംബവാനായ പുരാണകീശേശ്വര-
നംഭോജസംഭവസംഭവ; നീയിവ-
രെങ്ങിനെയാകുന്നു, കേവലമിന്നുനാ-
മിങ്ങു കാണുംകുരങ്ങായിബ് ഭവിപ്പതും?
രാമാവതാരംമുനിമാർമുഖത്തിൽനി-
ന്നാമാരുതാത്മജൻ, മുന്നേഗ്രഹിച്ചവൻ.

രതാഷിച്ചുവായുജനാരണ്ടുപേരെയും
തോളിലെടുത്തുപ്രാപിച്ചുസുഗ്രീവനേ
മാത്താണ്ഡപുത്രനുംമാത്താണ്ഡഗോത്രന-
മാത്തിപരസ്പരംതീത്തുകൊള്ളാമെന്ന,
ചെന്തീജ്വലിപ്പിച്ചുസാക്ഷിയാക്കിക്കൊണ്ടു
ചെയ്തിതുസത്യവും സഖ്യവുംതങ്ങളിൽ.
ആദിത്യപുത്രസഖ്യേന കഥാഗതി-
യാകവേമാറി;യിനിക്രിയാഭാഗമാം.
ഉഗ്രവിക്രാന്തയോദ്ധാവായ വൃത്രന്റെ
നിഗ്രഹമവ്യഗ്രമായ് ചെയ്തശക്രന്റെ
വിക്രമംവിഗ്രഹേപോക്കിയത്തൂരരി-
ലഗ്രേസരനായരാത്രിഞ്ചരേശ്വരൻ,
-രാവണൻ-കൂടിയും,ബാലിബന്ധിയ്ക്കയാൽ
രാവണംചെയ്തപുരാവൃത്തമോക്കയാൽ,
രാമനാൽബാലിപ്രമാരണം,സാഹസ-
മാകുമോ? എന്നുസുഗ്രീവന്നശങ്കയായ്.
എങ്കി-ലീബ് ഭീരുവാം ശങ്കിയേവജ്ജിച്ചു
പങ്കജാക്ഷൻ, ബലിയാകുന്നബാലിയേ,
മിത്രമാക്കായിരുന്നെന്നുതോന്നാംനമു;-
ക്കോത്തുപാക്കിൻ! പാപിയല്ലയോബാലിയും.
പോരെങ്കി-ലാര്യരാംസൂര്യവംശോത്ഭവർ
വീരരേസേവിയ്ക്കുമാറില്ല പണ്ടുമേ.
പിന്നെയു:-മീശ്വരൻസാധുസംരക്ഷക--
നത്യരാംവീരരദ്രോഹത്തിനെന്തിനാം?
മൂക്ർഖനാംബാലിസുഖഭോഗലമ്പടൻ:
ദുഃഖാത്തനക്കജനീശ്വരഭക്തനാം.
ഇത്തരംചിന്തിച്ചുമിത്രകുലോത്തമൻ
മിത്രപുത്രന്നുള്ള മിത്രമായ്തീന്നതാം.

ഫരം.— ഉച്ചമില്ലാത്തബലശാലിബാലിയേ
ക്കൊല്ലുവാൻ,താൻപോരുമെന്നസുഗ്രീവനേ
ബോധ്യപ്പെട്ടത്തിയുദ്ധത്തിന്നായയക്കുവാൻ
മുഗ്ദ്ധശീലൻചിലവിക്രമംകാട്ടിനാൻ.
ബാലിയേയല്ലെന്നവിളിച്ചു,രണാജിരേ;
ബാലിയുംവന്നെതിരിട്ടിതുസാമ്പ്രതം.
ബാഹുവീര്യംപരമാളുവോർതങ്ങളിൽ-
ബ്ബാഹുയുദ്ധംനടത്തീടിനാർഭീഷണം.
തുല്യശരീരികളാമവരേപ്പരം
തെല്ലുംവിവേചിച്ചറിഞ്ഞുകൂടായ്കയാൽ;
യുദ്ധമദ്ധ്യേ,തൻെറമിത്രരക്ഷാത്ഥമായ്
ബുദ്ധിപ്രഭാവൻനിരുദ്യമംമേവിനാൻ.
മുഷ്ടിയുദ്ധത്തിലെതിരാംബാലിതൻ-
മുഷ്ടിതന്നാഘാതമേറുപൊറായ്കയാൽ
ഗാത്രംതകൻരുധിരംവമിച്ചുകൊ-
ണ്ടെത്രയുംഭീതിയോടോടിസുഗ്രീവനും;
വന്നുവീണാൻഭഗവൽച്ചരണാന്തികേ;
തന്നുടെവേദനകേണുണത്തീടിനാൻ.
അക്കാത്മജനു,ഭഗവൽബ്ബലാബ-
ലൊക്കയുംനല്ലപരീക്ഷയാലെന്നിയേ
ഉൾക്കാമ്പിലാക്കുവാനാക്കമില്ലെന്നനാ-
മോക്ക്,കവിശ്വാസപിൻഗാമിതോൽവിയാം.
വിശ്വംഭരാവരാലംബനാകാംക്ഷികൾ
വിശ്വാസമൊട്ടുതൽപ്പാദംശ്രയിക്കണം:
ഈശ്വരാനുഗ്രഹംകാശിന്നചന്തയിൽ
പേശിവാവാങ്ങാവതുംവാങ്ങേണ്ടതുമല്ല.
ഭക്തിവിശ്വാസങ്ങൾകൂടാതെകൈവരാ
ഭക്തപ്രിയപ്രിയ,മെന്നോൎപ്പിനേവരും.

ഖേദമടക്കുവാനാകാതെകേണിട്ടു
കീശേശനേറ്റേവനാശ്വസിപ്പിച്ചതു.
"നിങ്ങൾസമാകാശരാകയാൽനിങ്ങളെ-
യിങ്ങുതിരിയാതെവന്നുമമസഖേ,
വീരവരമാലയൊന്നിതുചത്തിനീ
വീരവര,പോകപോരിന്നുവീണ്ടുമേ."
താപത്രയാപഹനേവമരുൾചെയ്തു
സൂര്യ്യസുതനെപ്പുണന്നയച്ചീടിനാൻ.

൧൪൧.— പിറേറദ്ദിനംസൗരിയുദ്ധസന്നദ്ധനായ്
തെറ്റെന്നുവന്നുവിളിച്ചതുകേൾക്കയാൽ,
കോപിച്ചുബാലിയുംസന്നദ്ധനായ് വന്നു
ദീപിച്ചൊരുള്ളൊട്ടുംചെയ്തിതുസംഗരം.
സംഗ്രാമമേററംഭയങ്കരമായ് വന്നു;
സുഗ്രീവനുംപരിബ്ഭ്രാന്തനായ്തീന്നിതു.
"മല്ലവിലോചന,നീയൊഴിഞ്ഞൊരുമി-
ങ്ങില്ലശരണമെനി"യ്യെന്നുതീവ്രമാ-
യേകവിചാരമോട്ടം,തരണീസുത-
നേകൻ,പരൻ,കരുണാകരൻ,കാരണൻ-
പാദപങ്കേരുഹമുള്ളിലുറച്ചവാ,-
റാദിതേയാധിപനന്ദനൻതന്നിൽനി,-
ന്നോററവുംവ്യത്യസ്ഥനായ്ക്കണ്ടുഭക്തനേ;
പോററി,സനാതനൻ,മോക്ഷദൻ,മാധവൻ,
വൃക്ഷമൂലംമറഞ്ഞു ക്ഷേശമാറിനേ
ലക്ഷ്യമാക്കിശ്ശരംപ്രക്ഷേപണംചെയ്താൻ.
ബാണംതറച്ചിട്ടു,വെട്ടേററുവന്മരം
വീണപോൽവീണു,വിബോധനിന്ദ്രാത്മജൻ.
ബോധമാന്നിട്ടുഥനോക്കിയനേരത്തി-

ലാധിപതിത്താവിനെക്കണ്ടൊന്നടുക്കലായ്.
കോപവും താപവുമീർഷ്യയുംകൈക്കൊണ്ടു
പാപാപഹാരിയോടിങ്ങിനേ ചൊല്ലിനാൻ:-
"കഷ്ടം! മങ്ങിമുനിവേഷം ചമഞ്ഞെന്തു-
കാട്ടുന്നു, കശ്മലന്മാർ-തൊഴിൽപോലവേ?
ഈവൃശമായോരധർമ്മകർമ്മത്തിനീ-
ക്കീശശനങ്ങേയ്ക്കുനാശങ്ങ്ദ്ധ ചത്തിതോ?
പൗരുഷമുണ്ടെന്നിരിയ്ക്കിൽനേരെത്തന്നോടു-
പോർചെയ്തിവനേജ്ജയിയ്ക്കായിരുന്നില്ലേ?
സീതാവിയോഗംനിമിത്തമായ് നിന്നുടെ
ചേതസ്സഹന്ത! സംഭ്രാന്തമായ്‌വന്നിതോ?"
ഇത്തരംഭത്സനംകേട്ടുക്ഷമാവര-
നത്തരംശാന്തമായിത്തരം ചൊല്ലിനാൻ:-
"മാമകധർമ്മംജഗത്തുമൂന്നിങ്കലും
ധർമ്മസംസ്ഥാപനമാണുകപീശ്വര,
നീ നിൻമനംപരിശോധിച്ചുനോക്കുകിൽ
നിന്നെയൊരുമഹാപാപിയായ് കണ്ടിടാം.
രാജാവുനീ, നിൻെറകർമ്മങ്ങളാൽലോക-
രഞ്ജനംചെയ്യേണ്ടതാ,ണെന്നിരിക്കവേ,
സ്വന്താസഹോദരൻതൻപത്നിയേപ്രതി-
താന്തോന്നിയായിപ്പെരുമാറിയില്ലയോ?
നാരികളെങ്ങു ചാരിത്രശുദ്ധരായ്
നേരേവസിയ്ക്കുന്നി,തങ്ങുധർമ്മംസ്ഥിരം.
ഭർതൃവ്രതംവിട്ടവേശ്യവാഴുന്നിട-
മെത്രയുംവേഗാൽവിനാശമാംനിർണ്ണയം.
നിന്നുടെരക്ഷയ്ക്കു,മീലോകരക്ഷയ്ക്കു-
മിന്നെൻെറധർമ്മമാം,നിൻമാരണംപ്രഭോ"
ഇങ്ങിനെയുള്ള ഭഗവദ്വചനവും

മംഗലാത്മാവിൻെറസംസൎഗ്ഗവുംകൊണ്ടു
ശുദ്ധിയുണ്ടായ്‌വന്നവാനരനായകൻ
ബുദ്ധിതെളിഞ്ഞു ഭഗവൽസ്തുതിചെയ്താൻ;
ദേഹംവെടിഞ്ഞ,വൻ മോഹവുംവെജ്ജിച്ചു;
ദേഹിയുംദേവങ്കലാശുലയിച്ചിതു.

൧൮൭— ഭൎത്തൃവിയോഗദുഃഖാൎത്തയാം താരയെ
ഭർത്തൃവ്യനീശനും ചെയ്തിതുസാന്ത്വനം;
ബാലിതൻ സംസ്കാരമാശുനടത്തിച്ചു;
കാലംകളയാതെ സുഗ്രീവഭക്തനേ,
കിഷ്കിന്ധയിങ്കൽക്കപീശ്വരനായിട്ടു,
പുഷ്‌ക്കരബാന്ധവവംശജൻ വാഴിച്ചാൻ.
വൎഷത്തുപോംവരെപ്പാൎത്താഗ്രേഹരി
ഹൎഷഹീനംവാണുസോദരസംയുതം.

൧൮൮— മുക്കടേശനുടെമാരണാൽ, മാനുഷർ
തൎക്കിച്ചസാധുവായായ, തോതീട്ടമേ.
ഒന്നാമ:- താബ്ബലൻ രാമൻെറ ശത്രുവ-
ല്ലെന്നിരിയ്ക്കെക്കൊന്നതെന്തിന്നു വേണ്ടിയാം?
രണ്ടാമതായി:- ച്ചതികൊണ്ടുകൊന്നതി-
ന്നുണ്ടോസമാധാനമല്പമാക്കെങ്കിലും?
എന്നൊക്കയുംശങ്കതേടുന്നവർ, മനം-
തന്നിലിവയും നിരൂപിച്ചുകാണണം.
ദിവ്യത്വമേറുമവതാര പൂരുഷർ
ചെയ്യതിൻയുക്തി-യല്ലെങ്കിലയുക്തി-യേ,
നമ്മുടെനിസ്സാരബുദ്ധിയാൽത്തോലനം-
ചെയ്യുന്നതേററവുംസാഹസമായിട്ടും.
മാനുഷബുദ്ധി,സമ്പൂൎണ്ണമല്ലിന്നിയും;

ന്ദന! മതിന്നിങ്ങുകാണെന്നതിത്തിയെ.
വേദാന്തവേദ്യൻവിധാതൃവന്ദ്യൻവിള
മോദവിധായകൻധമ്മരക്ഷോദ്യതൻ.
ദുഷ്ടതനഷ്ടമാക്കിട്ടുഭൂമണ്ഡലേ
ശിഷ്ടതചേക്കുവാൻകോപ്പിട്ടനേരത്തു
കത്തവ്യമേതും പ്രതിബന്ധമോത്തിട്ടു
നിത്തിവച്ചിട്ടുപിൻമാറുവാൻതോന്നുമോ?
സമ്പൂണ്ണഗഭംവഹിച്ചദാരങ്ങളെ,
സമ്പ്രതിസംശുദ്ധയെന്നാങ്ങറിഞ്ഞിട്ടും,
ധമ്മസംസ്ഥാപനോദ്യുക്ത,നാസാധ്വിയേ
ചെമ്മേകൊട്ടകാട്ടുതന്നിൽക്കളയുവാൻ
തക്കതാംസ്ഥൈര്യംവഹിയ്ക്കുന്നവനുണ്ടോ,
ധിക്കാരി,സോദരദാരചോരൻതന്നെ
വച്ചുവാഴിച്ചുരാജ്യത്തുധമ്മക്ഷയം
വായ്ക്കുവാൻ,കണ്ടുമിണ്ടാതെമരുവിടും.
തന്നോടുചോദ്യങ്ങൾചോദിപ്പവർകളേ
നന്നായ്പ്രിയപ്പെടുത്തീടുവാൻവേണ്ടിട്ടു,
തെററിനടക്കുവാൻവേണ്ടതാംക്ഷീണത
പററിയോനല്ലഭഗവാൻതിരുവടി.
പിന്നീടുഗ്ര്ദ്ധമായെന്തേവധിയ്ക്കുവാ-
നെന്നുചോദിപ്പതിന്നുത്തരംചൊല്ലുവൻ.
ഈശ്വരശിക്ഷകൾ—മിക്കവാറുംതന്നെ—
നിശ്ചയമില്ലാത്തൊളിവിൽനിന്നേവരു.
ആയ,തേതുംപ്രതീക്ഷിക്കാത്തമട്ടില-
മായത്തമാക,മൂഹിയ്ക്കുവാൻതെല്ലുമേ
ന്യായമില്ലാത്തുള്ളദിക്കിങ്കൽനിന്നുമാ;-
മീയവസ്ഥാന്തരംകണ്ടുബോധിയ്ക്കണം.
ശിക്ഷനിസ്സാരമായുള്ളനേരത്തിലും,

ത്രുക്ഷമായ്ത്താ,നതുനമ്മൾനിനപ്പതും,
തീരെയോക്കാതുള്ളൊരപ്രതീക്ഷതമാം
സാരമേറുംഗുണമൊന്നിനാൽത്തന്നെയാം.
മൂലോകസംഗ്രഹദീക്ഷകൻനിർമ്മമൻ
കാലോചിതം,തൻെറകർമ്മംസകലക്ക-
മെന്നുംനിദൎശനമായ്ബ്ഭവിച്ചീടണ-
മെന്നുകരുതിക്കനിഞ്ഞീമട്ടനുഷ്ഠിച്ചാൻ.
ശ്രീരാമചന്ദ്രൻ.ചരാചരനാഥനാം;
ദാരുവിൻനന്മ,മാനുഷദൃഷ്ടിയ്ക്കു
നേരേധരിയ്ക്കാനസാധ്യമായുള്ള, ഗം-
ഭീരമാംഭാവിയുമാകുന്നുനിൎണ്ണയം.
ഭർതൃവധത്തിനാൽദുഃഖിച്ചുതാരയും
ഭർത്താവിനോടൊത്തുചാകാനമോൎത്തുപോൽ.
എന്നാൽഭഗവൽകൃപയെന്നുചൊൽവതാം
ധന്യമാമാചാര്യകാരുണ്യമേല്ക്കയും,
തത്വോപദേശംഗ്രഹിയ്ക്കയും,ചെയ്കവാ-
റെത്തിനാൾമിഥ്യാഭ്രമത്തിന്നുമുക്തിയും
ഇങ്ങിനെയാണു-ശരിയാംഗുരുവിനെ
മംഗലകാലേമനുഷ്യർകൈക്കൊൾവതും.
സിദ്ധരായീടുംഗുരുജനംപ്രീതരായ്
സ്വപ്നമാംനമ്മുടെമാനസംവേഗത്തി-
ലേററമുണത്തിയുയത്തി,മിഥ്യാഭ്രമം
തെറെറന്നകററിരക്ഷിച്ചുപോരുന്നതും.
സാവധാനംനാംചരിത്രംപഠിക്കുകിൽ
കൈവെടിഞ്ഞീടാംവിശങ്കകളൊക്കയും

ഫർർ.— പിന്നീടു-വൃഷ്ടികാലംതീന്നു-കീശരെ,
നന്നായ്നിയോഗിച്ചുദേവിയേത്തേടുവാൻ.

ചെന്നു,തിൽദ്ദക്ഷിണദിക്കിന്നുപോയവ-
രുന്നതമാംകൊട്ടുംകാടതിൽപെട്ടുപോയ്.
ഈശ്വരാനുഗ്രഹംകൊണ്ടുകണ്ടെത്തിയോ-
രീശ്വരി,മാൎഗ്ഗമരുളി,"സ്വയംപ്രഭ"
പോന്നവർ,മാഹേന്ദ്രമെന്നുവിഖ്യാതമാ-
മുന്നതശൈലവുംകണ്ടു,തിൽക്കേറിനാർ.
പിന്നെയും,തെക്കോട്ടുനോക്കിയനേരത്തു
ഖിന്നരായ്നിന്നുപോയീകണ്ടകാഴ്ചയാൽ.
അപ്രാപ്യ,മായത,മത്യന്തദാരുണം,
ദീപ്രം,ജലാശയം,കീൎണ്ണയാദോഗണം,
നീരാസസൈന്ധവം,പാരമശാന്തിദം,
ഘോരതരംഗസംഘട്ടതീരസ്ഥലം,
പാരമപാര,മഗാധം,മഹാരവം,
പാരവശ്യാസ്പദംദക്ഷിണസാഗരം,
കണ്ടുകണ്ടാത്മാക്കൾകൎത്തവ്യമൂഢരായ്
മിണ്ടാതെ,നോക്കിപ്പരസ്പരം,നിന്നുപോയ്.
അഗ്രേഭഗവതിയേക്കണ്ടുചെല്ലുവാൻ
സുഗ്രീവനേല്പിച്ചകാലവുംതീൎന്നുപോയ്.
നിഗ്രഹിച്ചീടുംതിരിച്ചിനിചെല്ലുകിൽ:
സുഗ്രീവശാസനംതെറ്റുകില്ലല്പവും.
ആയുസ്സുപോക്കുവാ,നേവംനിരൂപിച്ചു,
പ്രായോപവേശത്തിനന്നിനാരേവരും.
അത്തൽവി,ലീശ്വരനിച്ഛിച്ചകാരണം,
പ്രത്യക്ഷനാംപക്ഷിസമ്പാതി,ദേവിത-
ന്നാവാസദേശംപറഞ്ഞു,റിഞ്ഞായവർ,
ഭാവിചിന്തിച്ചാകുലപ്പെട്ടിതേറ്റവും:
ഉഗ്രസമുദ്രമവ്യഗ്രംകടക്കുവാ-
നഗ്രേസരൻവീര,നാരെന്നചിന്തയിൽ

ക്കണ്ടതില്ലാരെയു; മായവസ്ഥാന്തരം
കണ്ട,തിചാഞ്ചല്യമോ,ടതിവൃദ്ധനായ്
പൂൎവ്വാപരകാൎയ്യചാതുൎയ്യധീ,മഹാൻ,
പൂൎവ്വപിതാമഹനന്ദനൻ,ജാംബവാ-
നാഞ്ജനേയന്റെയപദാനമെപ്പേരു-
മഞ്ജസാവൎണ്ണിച്ചുകേട്ടുപ്രബുദ്ധനായ്,
കണ്ണാടിചേറുള്ളതൊന്നുതുടയ്ക്കുകിൽ,
തൂൎണ്ണംതെളിഞ്ഞുകണ്ടീടുന്നമാതിരി,
തന്നുടെവീൎയ്യവുംശക്തിയുംബോധവും
തന്നിൽത്തെളിവോടുകണ്ടൊരുമാതിരി,
പെട്ടെന്നെഴുന്നേററുപൃത്ഥ്വീധരോപരി
ക്രൂട്ടർതന്നാശിസ്സുക്രൂട്ടാക്കിയേറിനാൻ.

ഹർദ്ര.— യോഗീശ്വരൻ,തഥാബ്രഹ്മചൎയ്യാവ്രതൻ,
ഭോഗീന്ദ്രഭോഗശയനഭക്തോത്തമ,-
നത്തുംഗഗാത്രനായ്ഹൃത്തുഭഗവാന്റെ
കാൽത്തളിരിങ്കലുറപ്പി;ച്ചതുകളെ
ലങ്കയിൽക്കണ്ടു;ചലിയ്ക്കാതതുനോക്കി
ശങ്കാരഹിതംകുതിച്ചു ചാടീടിനാൻ.
അകാശദേശേഗമിയ്ക്കുന്നമാരുതി-
യ്ക്കാകുലമുണ്ടായ്,സുരസാദികളായ
മായാവിനികളിൽനി,നാതുസമ്പ്രതി
മായാമയപ്രിയൻനീക്കി;മൈനാകമാം-
ശങ്കരവാമാങ്കസ്ഥാങ്കേതയാംജഗ-
ന്മാതാ തൻസോദരൻതങ്കേന്നു സാദരം
ശങ്കാതരംപൂജയേററുദൃതാഗ്രണി
ലങ്കയിലെത്തിനാൻസായാഹ്നവേളയിൽ.
പന്തിയൊത്തുള്ള പരിഖസാലാദിയാൽ

പന്തിയില്ലാതെ പാത്തുള്ളിൽക്കടക്കുവാൻ;
ചിന്തിച്ചു കോട്ടയിലപ്പമ്പറിച്ചവൻ
ചെന്തളിരൊത്തൊരാമാംഘ്രിചിന്തിപ്പവൻ,
വാമപാദംവച്ചുകേറിയനേരത്തു
വാമാംഗിലങ്കാകമലതടുത്തിതു.
പെട്ടെന്നുരുഷ്ടനായ്ത്താഡിച്ചുദൂതനേ
രുട്ടോട്ട,ക്രുദ്ധവേതാഡിച്ചുദൂതനം.
സുന്ദരിയായലങ്കാലക്ഷ്മിയെന്നവൾ,
നന്നായ്ചിരംചെയ്തവൻതപംമൂലവും
ഉഗ്രമാംവിക്രമംമൂലവുംരാവണൻ
വ്യഗ്രഹീനംവരിച്ചോരുശ്രീരമണിയാം.
ആയവൾകാണാതെയാക്കിമേലങ്കയി-
ലായാസമാന്യംകടപ്പാനസാദ്ധ്യമാം.
ലങ്കാനഗരപ്രവേശത്തിലാദ്യമായ്
ലക്ഷ്യമാകുന്നതിലക്ഷ്മിയാ,ണാക്കിമേ.
യാതൊരുമൂലയുമദ്ദേവിയില്ലാതെ
യാതുധാനാലയന്തന്നിലന്നില്ലഹോ!
പാവനി-താഡനമേററനേരത്തവൾ
പാവനമാംനിജമുൻവൃത്തമോർത്തിതു.
"വാനരതാഡനമേററാലുടൻവാങ്ങി
വാനവർപത്തനംപൂകണ"മീവിധം
മംഗലദേവിതാനോർമ്മിച്ചു,തൽക്ഷണം
മാരുതിക്കാശിസ്സമേകിമോദാന്വിതം
ലങ്കയേക്കൈവിട്ടുസ്വന്തധാമംപുക്കു;
ലങ്കയുംശ്രീയാൽവിയുക്തമായ്തൽക്ഷണം.
സ്വന്തകർമ്മത്തിനാൽശ്രീനേടിരാവണൻ:
സ്വന്തകർമ്മത്തിനാൽചെയ്താൻവിസർജ്ജനം.
ശ്രീയൊഴിഞ്ഞുള്ളലങ്കാവൃത്തമിന്നിനാം

ധീയോടുകണ്ടുസ്മരിച്ചുകൊള്ളേണ്ടതാം.
കീശേശ,നങ്ങശോകോദ്ല്യാനഭ്രമിയിൽ
ശിംശപാശാഖിമൂലേകണ്ടുദേവിയേ.
അംഗനാവേഷംചമഞ്ഞവ്യസനമാ-
ണങ്ങുകാണുന്നതെന്നോൎത്തുപോയ് വാതജൻ
ശിംശപവൃക്ഷശാഖാന്തരേസുന്ദരേ
ആശ്വസിച്ചാൻതാൻനോക്കുംദശാന്തരേ,
ദൂരത്തുനിന്നൊരുഘോഷശബ്ദംകേട്ടു
ദൂരിതദ്ദൂനനടങ്ങിവാണീടിനാൻ.

ഫർന്നു— ദേവിയാലങ്കയിൽവന്നോരനന്തരം
രാവണൻ കാമമോഹങ്ങളിൽപെട്ടുപോയ്.
സ്വസ്ഥചിത്തംവിട്ടുനിദ്രചെയ്യുംപൊഴു-
താസ്ഥയാകണ്ടിതുസ്വപ്നം ഭയങ്കരം.
വൈദേഹിമാൎഗ്ഗണത്തിന്നു രാമാശ്രിതൻ
വന്നാനൊരു.ധീ.ാ.വാനരനെന്നുതാൻ.
സ്വപ്നം ചിലപ്പോാംപരമാൎത്ഥമായിടാം;
സ്വപ്നബോധങ്ങളും ജീവിതബോധമാം;
മിത്ഥ്യയാണെങ്കിലും കാണുന്നനേരത്തു
സത്യമാണെന്നതിന്നില്ലവികല്പവും;
സത്യവുംമിത്ഥ്യയുംമാത്രയിലല്ലാതെ
തീൎത്തുചൊല്ലാനാകുമെന്തവകാശമാം.
ആത്മവേദിയ്ക്കുപ്രപഞ്ചംമുഴുവനു-
മാശ്ചര്യമാം സ്വപ്നസന്നിഭമല്ലയോ?
സ്വപ്നത്തിലാനന്ദനിർവൃതിലബ്ധനു
സ്വല്പസമയവും മൂല്യമല്ലോന്നതാം.
ജീവിതസ്വപ്നവും കേവലസ്വപ്നവു-
മേവനുമേവമാം സത്തയോടൊത്തതാം.

മാന സമ്പുദ്ധീന്ദ്രിയങ്ങ,ളവിദ്ദ്യയാൽ
-ന്ത്ന-മീസംസാരരഞ്ജനകൊൾകയാം.
രക്തവർണ്ണാങ്കസ്ഫടികമരീചികൾ
രക്തമായ്ത്തന്നെനാമിന്നുകാണുംവിധം,
മായയാലാത്മാവുമൂടപ്പെട്ടുകയാൽ
മായയേക്കണ്ടുഭ്രമിക്കുമാത്മാവതായ്.
ഈശ്വരഭക്തിയാംജ്ഞാനജലത്തിനാ-
ലീമായയേമുദാശോധനചെയ്യുകി-
ലത്യന്തശുദ്ധമായ്നിത്യനിർമ്മുക്തമാ-
യാത്മാവുതാനേജ്വലിച്ചു നാം കണ്ടിടും;
ആയതിൽ ലോകതത്വങ്ങൾ സമസ്തവും
ഭൂയോപികാണാം കലപ്പററുസൂക്ഷ്മമായ്.
രാവണൻ, തൻസ്വപ്നശേഷംനിരൂപിച്ചു:-
"ദേവിതൻ സൂക്ഷ്മമീട്ടതന്നറിവാനും
രാമനേക്കോപപ്പെട്ടുത്താനുമിത്രയ്ക്കു-
കേമമാംലാക്കിനിക്കിട്ടാനസാധ്യമാം.
ശ്രീരാഘവസ്വാമിഭക്തപരായണൻ
നാരായണൻതാൻ ജനിച്ചതത്തമ്പുരാൻ;
വൈരമോടെന്നെവധിയ്ക്കുന്നനാളിലേ
സാരമാംമുക്തിയെനിയ്ക്കിങ്ങുകിട്ടിട്ടു.
എന്നതുകാരണമിപ്പോഴേചെന്നുഞാൻ
മാന്യയാംദേവിയേക്കണ്ടുപോന്നീടുവൻ."
ഇത്തരമുൾത്താരിലോർത്തുനക്തഞ്ചര-
നെത്രയുംമോടിയിൽ, ദേവിയേക്കാണുവാൻ
യാത്രയായപ്പൊഴുതുണ്ടായഘോഷമാ-
മത്രശ്രവിച്ചതു മാരുതനന്ദനൻ.
ലോകത്രയത്രാസദുഷ്ടനാ-ധൂർത്തനാ-
ലോകേശ്വരിയായദേവിയേപിന്നെയും

നന്നായ് വശീകരിച്ചീടാനുപായങ്ങൾ
മൂന്നുംപ്രയോഗിച്ചു ചഞ്ചലമാനസൻ.
കേവലംക്ഷുദ്രകീടത്തിനേപ്പോലവേ
ദേവിയപ്പാഴനേനിന്ദിയ്ക്കകാരണാൽ,
സംഹാരരുദ്രനേപ്പോലവേരാവണൻ,
സാഹസി,കോപിച്ചു,ചന്ദ്രഹാസംബാഹു-
ദണ്ഡത്തിലേന്തി,വധിപ്പാനൊരുങ്ങവേ',
മണ്ഡോദരിയുംതടുത്തുപിൻമാററിനാൾ.
മായാവിയാംമയന്നുള്ള കുമാരിയാ-
ളായുള്ള,രാവണപത്നിമണ്ഡോദരി
ദംഭോളിപാണിയാംദംഭാന്തകന്നുള്ള-
ദംഭംസമസ്തംഭമിച്ചുള്ളരാവണി
സംഭവിച്ചുള്ളതീവീരപ്രസൂവിൻെറ
സമ്പൂർണ്ണഗർഭത്തിലാകുന്നിതാദ്ദേവി,
ലോഭിഭത്താവിൻെറവിക്രിയഭത്സിച്ചു
-ബീഭത്സമെന്നാ-യടക്കിഭത്താവിനേ.
ഉത്തമസാധ്വിമാർക്കുത്തംസമാകുന്നി-
ത്തന്വിയെന്നുലോകത്രയസമ്മതം.
ഇങ്ങിനെയുള്ള വക്ക്ല്ലാ,തെവക്കുതാ-
നിങ്ങിന്ദ്രജിൽസമസൂനുലാഭോത്സവം?
സഞ്ചിതശ്രദ്ധയാനാമജപത്തിനാൽ
പഞ്ചമാപാതകംപോലുംഹരിപ്പതാം
പഞ്ചമഹിളമാരുള്ള തി,ലോക്കിൽ,
വഞ്ചതിക്കുട്ടന്നാവക്കുംപറയുവാൻ
കിഞ്ചനദോഷകണികയുമേല്ലാത്ത
ചഞ്ചലാപാംഗി,യീമണ്ഡോദരീദേവിയാം
വൈവിധ്യകാര്യവത്യാകുലപൂരുഷർ
നൽവഴിവിട്ടുചലിയ്ക്കാൻതുടങ്ങുകി-

ലിട്ടശപതിമാർ-പ്രേരണഹേതുവാൽ
താട്ടശംശാന്തരായ്രക്ഷപ്പെട്ടംട്ടഢം.

൫൦.— രാത്രിഞ്ചരപ്രഭുപിൻവാങ്ങിയവാറു
രാത്രിയ്ക്കുറങ്ങിനാർരക്ഷിനാരീജനം.
അപ്പോഠംഹനുമാൻ,തരുശാഖമേലിരു-
ന്നൊപ്പേരുമേരാമകീർത്തനംവാഴ്ത്തിനാൻ.
പിന്നീട്ടദേവീതിരുമുൻപിലഞ്ജസാ
വന്നവണങ്ങിവചിച്ചുവിനീതനായ്;
രാമദേവന്നുള്ളപദാനമാകവേ
രാമഭക്തന്മാരിലുത്തംസമുത്തവൻ;
വിശ്വാസമാകാനടയാളവാക്യവും
വിശ്വശദത്താംഗുലീയവുംനൽകിനാൻ.
പ്രാണാധിവാസാംഗുലീയകദശ്നാ-
ലേണാക്ഷിയാളിലൊഴിഞ്ഞുവിശങ്കകഠം.
പിന്നീട്ടു,തൻെറവൃത്താന്തങ്ങഠംവല്ലഭൻ-
തന്നോട്ടചൊല്ലുവാൻചൊല്ലി;യനന്തരം,
നല്ലോരടയാളവാക്കുപറഞ്ഞമേൽ
കല്യാണശീലനവിശ്വാസമാകുവാൻ
ചൊല്ലെഴുംചൂഡാമണിയുംകൊടുത്തുത-
ന്നാല്ലലശേഷമോതാനമോതീടിനാഠം
ലോകമാതാവിൻപദംപണിഞ്ഞാദരാൽ
പോകുവാനായ്വിടവാങ്ങിനാൻഭക്തനം.

൫൧.— പിന്നെവാതാത്മജൻലങ്കതകക്കയാൽ-
സന്നദ്ധരായ്വന്നവരേയൊടുക്കിനാൻ.
രാവണനന്ദന-നക്ഷകുമാരനേ
പാവനികൊൽകയാൽ, മേഘനിനാദനാൽ
ബദ്ധനായ്ലങ്കാപതിയെയുംകണ്ട,ടൻ

ബുദ്ധിമാൻ,ലങ്കയെച്ചുട്ടു, വൈദേഹിയെ
കണ്ടുകഥകൾകഥിച്ചു, വാരാശിയെ
താണ്ടിസ്വബന്ധുക്കൾ-കൂട്ടത്തിൽവ,ന്നഥ
ഉണ്ടായവസ്ഥകൾചൊന്നി, ട്ടവരുമായ്
കൊണ്ടാടിവന്നവർ രാമപാർശ്വേമുദാ;
"കണ്ടിതുസീതയേ"യെന്നുതുടൻപി-
ന്നുണ്ടായകാര്യങ്ങൾചൊന്നു, ചൂഡാമണി
കാഴ്ചവച്ചിട്ടു,പിൻ,ദേവീനിവേദനം
കേൾപ്പിച്ചശേഷംകൃതകൃത്യനായിനാൻ.
ഭൃത്യാരാംഭക്തക്ക്സർവ്വവിധത്തിലും
ഭൃത്യനായ്വാഴുന്നതമ്പുരാനീശ്വരൻ
ഭൃത്യനേമാറോടുചേർത്തുചൊന്നാ:-"നിതിൻ-
പ്രത്യുപകാരംജഗത്തിലി"ല്ലെന്നിദം.
ആയാമമായ്നൂറുയോജനപോരുന്ന
തോയാകരംക്ഷണാൽച്ചാടിക്കടന്നവ
നാനന്ദവാർദ്ധിയിൽ നീന്തിമുങ്ങിത്തെളി
-ന്തനം-പരവശനായ് വന്നിതത്ഭുതം.

ഫർ. ർ— മൂലോകമാരകന്മാരെയൊടുക്കുവാൻ
മൂലോകകാരകൻ, വാനരന്മാരൊടും
വാരിധിതീരംപ്രവേശി,ച്ചതുജവം
വാരണംചെയ്യുവാൻമാർഗ്ഗങ്ങൾചിന്തിച്ചാൻ.
സത്യസ്വരൂപൻകപിനിവഹത്തൊടും
യുദ്ധത്തിനെത്തുന്നതുകേട്ടുരാവണൻ
കർത്തവ്യമോർത്താനമാത്യരൊത്തത്തവ്വി-
ലൊത്തപോൽമന്ത്രിമാർമന്ത്രിച്ചുകൊൾകയാൽ,
കണ്ടനായ്രാജസഹജൻവിഭീഷണ-
നണ്ടർകോൻവൈരിയേകൊണ്ടാടിവന്ദിച്ചു,

നല്ലനയവാക്കുകൊണ്ടു, വൈദേഹിയേ
മല്ലവിലോചനനന്നേകിക്ഷമാപണം
യാചിയ്ക്കുവാനപേക്ഷിയ്ക്കാൻകഥിയ്ക്കയാൽ,
യാതുധാനാധിപൻ,സോദരനിഗ്രഹം
ചെയ്യുവാൻകോപ്പിട്ടു; പിന്നീടുചിന്തിച്ചു
ചെയ്യിതുനാട്ടിൽനിന്നാട്ടിയോടിയ്ക്കലും.
ബുദ്ധിപിഴച്ചക്രവ്യാദനാഥന്നുടെ-
യൗദ്ധത്യമോർത്തതിതാപവും,തന്നുടെ
കർത്തവ്യമോർത്തതിമോദവും കൈക്കൊണ്ടു
ഭർത്തവ്യനേച്ചെന്നുവന്ദിച്ചുരാമനേ.
താരിതാംനേരായകണ്ണിനാൽശ്രീപതി
നീരാജനംചെ,യ്തുഭയമേകീടിനാൻ.
അപ്പോൾ, ശുകനൊത്തുസാരണൻ, രാവണ-
കെൽപ്പുകൾ,വ്യോമ്നിനിന്നോതിരാമാന്തികേ.
വാനരർചാടിപ്പിടിച്ചുഹേമിയ്ക്കയാ-
ലാവനജേക്ഷണനോടഭയത്തിനേ-
പ്രാർത്ഥിക്കയാൽ,രക്ഷനൽകി;ബന്ധിച്ചുമേൽ
സൂക്ഷിയ്ക്കയെന്നുംകനിഞ്ഞാൻ ദയാപരൻ.

൧൫൦. — പിന്നെ, സമുദ്രതരണോചിതമാർഗ്ഗ-
മൊന്നിച്ചുബാന്ധവരൊത്തോർത്തു രാഘവൻ.
പാശിയേപ്രത്യക്ഷമാക്കുവാനീശര-
നാശുകുശാസ്തരേദ്ധ്യാനിച്ചിരിപ്പുമായ്.
മൂന്നഹോരാത്രമുപവാസമാചരി-
ച്ചെന്നിട്ടുമപ്പതിയെത്താഞ്ഞു,ക്രുദ്ധനാ-
യാഗ്നേയസായകംകൊണ്ടുമഹാർണ്ണവം
ഭഗ്നമാക്കീടാനുറച്ചു നാരായണൻ.
അപ്പൊഴുതപ്പതിവെമ്പിയണ, ഞ്ഞിനി-

ക്കല്ലോട്ടസിന്ധുവിൽ സേതുബന്ധിയ്ക്കുവാ-
നപ്പാശിചൊല്ലിമറഞ്ഞവാ, റേവരും
പൊൽപ്പൂമകൾമണവാളനേപ്പൂജിച്ചാർ.
ശ്രീരാമചന്ദ്രൻമുകുന്ദൻതിരുവടി,
ശ്രീരാജരാജനാത്തോയാധിപതടേ
നല്ലമുഹൂർത്തേപ്രതിഷ്ഠിച്ചിതംബികാ-
വല്ലഭനാകുന്ന രാമേശ്വരേശനെ.
സജ്ജനംചെയ്യുംമഹൽക്കമ്മമൊക്കയും
പൂജ്യപൂജാവിധിമുൻനിത്തിയേവരും.
പിന്നെ, ചിറപടുത്തീടുവാൻ വാനര-
രൊന്നിച്ചുദേവൻതുനിഞ്ഞു വാരാശിയിൽ.
അഞ്ചിതമായുറപ്പേറുമാവൻചിറ-
യഞ്ചുദിനംകൊണ്ടു ലങ്കയിൽമുട്ടിനാൻ.
ഈശ്വരപ്രീതിയിൽ പൗരുഷംചേരുകി-
ലാശ്രുസാധിയ്ക്കാതെയെന്തുള്ള ഭൂതലേ.
പൗരുഷശാലികളാകിയവാനര-
വീരരുമൊന്നിച്ചുലങ്കതന്നുത്തര-
ദ്വാരദേശേസുബേലാചലമൂദ്ധ്നി
ശ്രീരാമചന്ദ്രനുറപ്പിച്ചുസൈന്യവും.
ബന്ധനംമോചിച്ചയച്ചുശുകാദിയേ;
ബന്ധമോക്ഷൻമുതിൻശരണത്തിനാം.

ഫദഫ— സംഗരംപിന്നെത്തുടങ്ങിപരസ്പരം
ഭംഗമുഭയക്ഷിയ്ക്കുമാന്നേററവും.
രാവണമന്ത്രിമാരായമഹാരഥ-
രേവരുംപോരമൊടുങ്ങി; രക്ഷോവരൻ-
സന്നദ്ധനായ്‌വന്നനേരം, പരിഭ്രമ-
നായിട്ടുലങ്കയിൽപുക്കടച്ചീടിനാൻ.

ഇന്ദ്രജിന്നാഗാസ്ത്രദാഹകബാധയും,
പിന്നീട്ടു ബ്രഹ്മാസ്ത്രനശ്വരബാധയും,
പോക്കി; ത്തഃമാമൂർത്തിയാം കുംഭകർണ്ണനും
പുക്കിതുരാമനോടേററുകാലാലയം
ബ്രഹ്മചര്യാവ്രതസിദ്ധനാം ലക്ഷ്മണൻ
സംഹരിച്ചീടിനാൻ വൃത്രജിജ്ജിത്തിനെ
സർവ്വം നശിക്കവേ പണ്ട് തിമുഖൻ ക്രുദ്ധം
വീരോട്ടുയുദ്ധത്തിനെത്തി സന്നദ്ധനായ്.

൧൭൨— സംഗരംതങ്ങളിൽച്ചെയ്തിതുദാരുണം
മങ്ങലിതുപേക്ഷമേശീലലേശവും
പത്രികൾകൊണ്ടുദശാസ്യവക്ത്രങ്ങളെ-
പ്പത്രീന്ദ്രകേതനൻ കൊയ്തു ശതംശതം.
ഇത്തിരിപോലുമാപ്പത്തുവക്ത്രത്തിന-
മെത്തിലഭംഗമെന്നിട്ടു,മെന്തത്ഭുതം?
കർമ്മഫലംകാണ്മിനേവരും! രാവണൻ,
നാന്മുഖൻതന്നെത്തപസ്സുചെയ്യുന്നനാൾ,
പ്രത്യക്ഷനാകാഞ്ഞുവക്ത്രങ്ങളൊൻപതും
ശസ്ത്രേണതാൻവെട്ടിഹോമി,ച്ചൊടുവതിൽ
കൈവച്ചുവെട്ടുവാനോങ്ങിയനേരത്തു
കൈതട്ടിത്താത്മജന്മാവുപ്രത്യക്ഷമായ്,
"നിൻതലപത്തുമഭംഗമായ് നില്ക്കട്ടെ
നീയുള്ളനാളൊക്കെ"യെന്നുമോതീടിനാൻ.
കണ്ഠവിച്ഛേദംവരുത്തിവധിയ്ക്കുവാൻ,
കണ്ടുവികുണ്ഠനായ് വൈകുണ്ഠദേവനേ,
മാതലിനന്നായ് നടത്തുന്നതേരതിൽ
ജ്ഞാതനായാൻരാമസീമ്നികുംഭോത്ഭവൻ.
ദിവ്യമായീടുമാദിത്യഹൃദയമാം

ദിവ്യമന്ത്രംരാമദേവന്നുനൽകിനാൻ.
മന്ത്രംജപിച്ചാചമിച്ചുരാമൻ,ലോക-
സന്ത്രാണനത്തിന്നുബ്രഹ്മാസ്ത്രശക്തിയാൽ,
മാറുപിളൎത്തിട്ടുദശാസ്യനേവീഴിച്ചു,
നീറുമുള്ളംജഗത്തിന്നുതണുപ്പിച്ചാൻ
കേവലംലോകപ്രതാപികൾമൂൎദ്ധ്നി
കാൽവച്ചുവിഖ്യാതിനേടിദശഗ്രീവ-
ദീപിച്ചപൗലസ്ത്യസാമ്രാട്ടമൃത്യുവേ-
പ്രാപിച്ചുകണ്ടുദുഃഖിച്ചുവിഭീഷണൻ.
എന്നാ,ലവൻ ജ്ഞാനിയാകയാൽദ്ദേവന
വന്നീലതിശ്രമമാശ്വാസമേകുവാൻ.
ജ്ഞാനികൾക്കുംദേഹബന്ധംനിമിത്തമായ്
വന്നുപോംദേഹമമതയാൽഖേദവും
എന്നാൽ,സമാധാനമേകാൻമഹാജനം
നന്നായ്‌വിഷമിയ്ക്കവേ;ണ്ടെന്നുഭേദമാം.

൫൭൦.— പൗലസ്ത്യവീരർതൻസംസ്കാരകൎമ്മങ്ങൾ
പൗരരുമൊത്തുനടത്തിവിഭീഷണൻ.
ശ്രീരാമചന്ദ്രൻെറകല്പനപോലവേ
വീരൻവിഭീഷണൻരാജ്യാഭിഷിക്തനായ്.
രാവണസോദരൻസംഗരേവാനര-
ക്കാവതോളംചെയ്തിരുന്നിതൊത്താശകൾ.
ഓരോനിശാചരവീരൻെറശക്തിയും
പേരുംതപോബലംവിക്രമംമായക-
ളീവകയെല്ലാമറിഞ്ഞവൻ,തൽസ്ഥാന-
ശക്തിയുംകോട്ടയിൽസ്ഥാപിതയന്ത്രവും
വ്യക്തികൾ-മന്ത്രപ്രതാപവുംബുദ്ധിയും
യുക്തിയാൽപോക്കിവിട്ടീടിനാൻഭക്തിമാൻ.

ഇന്ദ്രജിധ്വംസനം,ബ്രഹ്മാസ്ത്രമോചനം
മാന്യൻദശാസ്യന്റെഹോമംമുടക്കലു-
മീവകയൊക്കെയിബ്ബന്ധുവുണ്ടാകയാൽ
കേവലംകേറികടന്നുപ്ലവംഗമർ.;
ഭക്തനേബ്ഭക്തപ്രിയനാംഭഗവാനും
സപ്തചിരഞ്ജീവിമാരിലൊരുത്തനായ്
ചേർത്തു;ശുഭമായ് വസിയ്ക്കുവാൻ,പ്രീതനായ്
പേർത്തുമനുഗ്രഹിച്ചാൻകൃപാസാഗരൻ.

പദ്യർ.— ശ്രീരാമചന്ദ്രൻഭഗവാൻജഗൽഗ്ഗുരു
നാരീശിരോമണിവൈദേഹിദേവിയേ,
ച്ചാരേവരുത്താനനുജ്ഞനൽകീടിനാൻ,
പരേഴരണ്ടിനുംമൂലകന്ദംവിള.
മാരുതി,ദേവിയോടീവാർത്തചൊല്ലിനാൻ;
നേരേവിഭീഷണൻസേവിച്ചകമ്പടി;
വാനരരാക്ഷസമദ്ധ്യേജനകജ,
വാനവർവ്യോമ്നിനിറഞ്ഞുനില്ക്കുംവിധൗ,
കാൽനടയായിമന്ദംപോന്നുദേവന്റെ-
സന്നിധൗവന്നുനിന്നാൾവിനയാന്വിതം.
അപ്പോൾ,ജഗദംബ-ശുദ്ധിയറിയുവാൻ
കല്പിച്ചുദേവനും:വിഭ്രമിച്ചാർജ്ജനം.
പാരംവിഷയാശകൊണ്ട്,മഹാജന-
മാരുംവിവേകവിഹീനരായ്വന്നിടാ.
ദേവിതന്നാജ്ഞയാലഗ്നിജ്വലിപ്പിച്ചു,
ദേവനേവന്ദിച്ചുസത്യവുംചെയ്തഥ
വൈവാഹികക്രിയപോ,ലഗ്നിദേവനെ
ത്തേവിവലംവച്ചതിൽകേറിമുങ്ങിനാൾ.
ജാതവേദസ്സിന്റെകൈയിൽമുൻവച്ചിച്ച

മൈഥിലീദേവിയേക്കൈയിൽ ഗ്രഹിച്ചുടൻ
വീതിഹോത്രൻരാമസന്നിധിയിങ്കലാ
പാതിവ്രത്യപ്രതീകത്തെപ്രതിഷ്ഠിച്ചു
തൽശുദ്ധിഭക്തിവിശ്വാസപ്രഭാവങ്ങ-
ളുച്ചാവചംചൊല്ലിമെല്ലെയദൃശ്യനായ്.
ഭാഗീരഥീതീർത്ഥമെന്നപോൽദ്ദേവിയെ
ഭോഗിഭൂഷപ്രിയനേററ കൃതാർത്ഥനായ്
ദുഷ്കരകർമ്മഫലോദയരത്നമാം
പുഷ്കരനേത്രയാൽമോദിച്ചുരാഘവൻ.

൧൭൭.— അപ്പോളപ്പിതാമഹൻദേവകളിന്ദ്രനും
സർപ്പവിഭൂഷണൻദിക്പാലവൃന്ദവും
ദേവമുനികളുംസിദ്ധരുംസാധ്യരും
ദേവനേക്കുമ്പിട്ടുകൂപ്പിസ്തുതിക്കയായ്.
രാമ,രാമ,സുമിത്രാത്മജസേവിത,
രാമ,രഘുപതേ,രാജീവലോചന,
രാഘവ,രമ്യകളേബര,ദൈവതേ,
രാമ,രാമ,പ്രഭോ,വിത്യംനമാമ്യഹം
എത്രയുംദുഷ്ടനായ്തീർന്നനക്തഞ്ചരൻ
പാർത്തലമാകെമുടിച്ചോരവനെ,നീ
പാത്രീന്ദ്രവാഹന നിഗ്രഹംചെയ്കയാൻ
ധാത്രിയുംഭാരംവെടിഞ്ഞുഭഗവാനേ!
ദുഷ്ടരാലന്നന്നുവന്നുചേരുന്നതാം
കഷ്ടതനീക്കി,യീഞങ്ങളേപ്പാലിപ്പാൻ
വിഷ്ടപനാഥ,ഭവാനൊഴിഞ്ഞാരുമീ-
വിഷ്ടപത്തിങ്കലില്ലാധിവിനാശന,
താവകംമായാവലയിൽക്കുരുങ്ങി,നിൻ
ചേവടികുമ്പിടാൻവിസ്മരിച്ചെങ്കിലും

കേവലംബാലരില്ലണ്ടായിട്ടംകൃപ
തൂകണംകമ്പിട്ടകൃപ്പന്നങ്ങളും.
നാഥ,നമസ്തേനമസ്തേനമോനമഃ
പാഥോജലോചന,സന്തതംതേനമഃ
ആധിജലധിതരിയ്ക്കുവാൻപോതമായ്
സ്വാധീനമാകണേനിൻകടാക്ഷംപ്രഭോ!;
ദേഹബന്ധംകൊണ്ടദുഃഖംവളരുന്നു;
ദേഹി,ത്വച്ചാരസംതാപങ്ങൾതീരുവാൻ
വ്യാധിയുംദാരദ്ര്യദുഃഖങ്ങളുംമുഹു-
രാധിവളർത്തിവലയ്ക്കുന്നിതനഘം.
മോദംതരുന്നില്ല സംസാരലോഭങ്ങൾ,
വേദവേദ്യ,മഹൽജ്ഞാനമൂർത്തേനമഃ
ഭക്തിയുണ്ടാകണേത്വൽപാദപങ്കജേ-,
ശക്തിയുണ്ടാകണേനിന്നെനിനയ്ക്കുവാൻ;
സക്തിയുണ്ടാകണേനിന്നെയർച്ചിയ്ക്കുവാൻ-,
യുക്തിയുണ്ടാകണേലീലവർണ്ണിയ്ക്കുവാൻ;
മുക്തിയുണ്ടാകണേസംസാരസങ്കടാൽ;
രക്തിയുണ്ടാകണേ സാധനചെയ്യുവാൻ;
ആദർശയുക്തമാംത്വൽകഥാപീയൂഷ-
മാസ്വദിക്കാൻസദാസക്തിഭവിക്കണേ.
അജ്ഞാനവും,പി,ന്നശക്തിയുമല്ലാതെ
വിജ്ഞാനലേശമില്ലാത്തോരടിയനാൽ
കാട്ടുകളല്ലാതെകാട്ടീട്ടുമോ? കൃപ-
കൂട്ടി,യതെല്ലാംക്ഷമിച്ചുരക്ഷിക്കണേ.
നിത്യവുംതൻെറ കുടുംബംപുലർത്തുവാൻ
-രാത്രിയുംകൂടിയിളയ്ക്കാതെ-യുദ്യമ-
മത്യന്ത,മാഹന്ത! ചെയ്യുന്നവെങ്കില്ലു-
മെത്തുന്നതി,ല്ലൊരുശാന്തിദയാനിധേ!

ഒന്നിനൊന്നാധിവളൎന്നുവന്നീടുന്നു;
മന്ദമകന്നീ,ലതിൻെറവേഗങ്ങളും.
പന്നഗശായിൻ,പരമാത്മനേ,സാധു
വൃന്ദാവനൈകനിരത,കൃപാകര,
വന്ദനീയ,മഹാജ്ഞാനമൂൎത്തെ, മഹാ-
ധന്യമാംഭക്തിയിവങ്കലുദിയ്ക്കണേ.
എന്നുടെയോഗവും ക്ഷേമവു,മിന്ദിരാ-
നന്ദമേ, താവകംതൃപ്പാദമേകുവൻ.
വേണ്ടുന്നതെല്ലാമറിയും വിഭോ,മമ-
വേണ്ടതെല്ലാംവരുത്തീടാൻ തൊഴുന്നുഞാൻ,
നാഥ, നമസ്തേ നമസ്തേ നമോനമഃ
ആധിഹന്ത്രാവേതൊഴുന്നേൻതൊഴുന്നുഞാൻ.
അപ്പൊഴുതച്ഛൻ ദശരഥനേട്ടിവി
ചൊൽപ്പൂമകൻപ്രിയൻകണ്ടുവന്ദിച്ചിതു
സംഗരേജീവൻവെടിഞ്ഞുള്ള വാനര-
കുഞ്ജരന്മാൎക്കുജീവൻനൽകിനാന്മഖൻ.
ശ്രീരാമചന്ദ്രൻവിമാനമേറീടിനാൻ
ദാരങ്ങളോടുമനുജനോടുംതദാ;
ധന്യരാം വാനരന്മാരും വിഭീഷണ-
നന്യരാം രാക്ഷസരൊത്തു ഭഗവാൻെറ
ചൊല്ലിനാൽക്കൂടവേ പുഷ്പകമാരുഹ്യ;
ചെല്ലത്തുടങ്ങിവിമാനമയോധ്യയിൽ.
മാൎഗ്ഗമദ്ധ്യേ, സേതുരാമേശ്വരാദികൾ,
ഭൎഗ്ഗവീനാഥൻ,പ്രിയയ്ക്കുകാണിച്ചുപോയ്;
കിഷ്കിന്ധമൂൎദ്ധ്നിചെന്നപ്പോൾ ഭഗവാനാം
സുഗ്രീവനോടുപറഞ്ഞു,മിത്രങ്ങളു-
മൊത്തുനാംപോകണ,മായതിന്നൊവരും
മിത്രങ്ങളേയുംവരുത്തുവി,നെന്നുകേ-

ട്ടേവരേയുംനയിച്ചൊന്നിച്ചുയാത്രയാ-
യവതോളംദ്രുതംപോയിവിമാനവും.
ചെന്നുഭരദ്വാജദിവ്യമുനിയുടെ
ധന്യമാമാശ്രമത്തിങ്കലെല്ലാവരും.
പിന്നെബ്ഭഗവാനനിലാത്മജനോട്
ചൊന്നാൻ:-"ഭരതന്റെയാശ്രമേചെന്നുനീ-
ചൊന്നീടണമെന്റെയാഗമനംദ്രുതം.
പിന്നാലെഞാനുംവരുന്നുപോയീടുക."
മാരുതിപോയ്ചൊന്നാകേട്ടുഭരതനും
നേരേഭഗവാനിരിയ്ക്കുമിടംനോക്കി
വീണുനമസ്കരിച്ചിട്ടുഭഗവാനെ
പ്രാണനോടൊന്നിച്ചുചേർത്തുപുൽകീടിനാൻ.
ആനന്ദസാഗരേനീന്തുന്നസോദര-
നാംഗങ്ങൾചേഷ്ടാവിഹീനമായ്വന്നുപോയ്.
വേണ്ടപോലുള്ളോരൊരുക്കങ്ങൾചെയ്തിതു;
കണ്ടിതു,കൊണ്ടൽനേർവർണ്ണന്റെയാഗമം.
കൃത്യംപതിനാലുവർഷംകഴിഞ്ഞപിൻ
പെത്തിനാൻ-പിറേറ്റിനംതന്നെ രാഘവൻ.

ഫദന്ന.— ഇത്രമഹത്തമമായകാര്യത്തിനെ
കൃത്യമായ്ചെയ്തതീ,ത്തട്ടിനംരാഘവ-
ന്നെത്തിയതോർക്കിലത്ഭുതംതേടിടാം.
മർത്ത്യരെല്ലാരുംമിതമതിതന്നെയാം.
കൈകേയിചെയ്തതുകാഠിന്യമാണെന്നും,
കാകതാലീയമിക്കാലമെന്നും,പല-
ചിന്തകളേന്തുംമനുജർ,പരമാർത്ഥ-
മെന്തോഗ്രഹിയ്ക്കുന്നു! ബാലിശജീവികൾ!
പൗലസ്ത്യനിഗ്രഹയാമവുംകൂടെയി-

ക്കാലസ്വരൂപൻകുറിച്ചുവച്ചുള്ളതാം;
അന്യോയവന്നുള്ള കർമ്മം,വധത്തിന്നു-
സന്നദ്ധമാക്കുമഹാകർമ്മശാലിയേ.

൫൭.— ജ്യേഷ്ഠനേവന്ദിച്ചുഭക്തൻഭരതനും
ജ്യേഷ്ഠപാദങ്ങളിൽച്ചേർത്താൻമെതിയടി.
സോദരമൗലിമുകർന്നിട്ടനുഗ്രഹം
മോദേനചെയ്താൻരഘുപതിസാമ്പ്രതം.
പിന്നീട്ടു,വന്ദ്യരേവന്ദിച്ചനുഗ്രഹം
നന്ദ്യാവരിച്ചിതെല്ലാരുംയഥാക്രമം.
രാജ്യാഭിഷേകംനടത്തുവാൻ,ദേശികാ-
നുജ്ഞയാൽകോപ്പുകൾക്കൂട്ടിവന്മോടിയിൽ.
സുഗ്രീവരാക്ഷസാമാത്യർമുതലായ
യോഗ്യരും,പൗരരും,ബന്ധുക്കളും,തന്റെ
ഭക്തോത്തമനായമരുതിയെന്നിവ-
രൊത്തുഘോഷിച്ചഭിഷേകവുമാദരാൽ.
രാമപ്രിയനാംഭരതൻകൃതകൃത്യ
കർമ്മംനിമിത്തംസുഖിച്ചാൻനിരന്തരം.
സുഗ്രീവനംഗദൻപിന്നെ'വിഭീഷണ-
നുഗ്രപരാക്രമൻഭക്തൻപവനജ-
നിങ്ങിനെയുള്ള മഹാന്മാക്ക്ദേവനം
തിങ്ങിനമോദേനനൽകീസമ്മാനവും,
അങ്ങിനെതന്നെജഗദ്ധാത്രിസീതയു-
മംഗനമാക്കുമാവോളംകൊടുത്തിതു.
തങ്ങൾതങ്ങൾക്കുള്ളദിക്കിൽഗ്ഗമിയ്ക്കുവാൻ
മംഗലാവല്ലഭനീശ്വരൻയാത്രയും-
മൊല്ലിയയച്ചാ; നവരുമസ്വസ്ഥരായ്
മെല്ലവേപോയിസ്വപുരേസുഖിച്ചിതു.

ഭക്തോത്തമനായമാരുതപുത്രനേ
ഭക്തപ്രിയൻഗാഢമാലിംഗനം ചെയ്തു,
ഭൂമിയുംസൂൎയ്യനും രാമനാമങ്ങളും
ഭാസിച്ചിട്ടുംവരെ, ശ്രീരാമഭക്തനായ്
ഭൂമൗവസിച്ചുജഗൽശ്ശുദ്ധിചെയ്യുവാൻ
ഭൂമീവരൻവരാശിസ്സുംകൊടുത്തഥ
വിശ്രമിപ്പാൻയാത്രയാക്കി; യാഭക്തനും
വിശ്വാസഭക്ത്യാവനിയ്ക്കുന്നിതിപ്പോഴും.

ഭൈര— ഭൂപരിത്രാണപരായണൻ വാഴ്കവേ,
ഭൂവിലുംദ്യോവിലുംവാച്ചുസംതൃപ്തിയും.
ഭൂമിയുണ്ടായതിൽപ്പിന്നെയിമ്മട്ടൊരാറും
ഭൂമിയേക്കാത്തതില്ലെന്നുപ്രസിദ്ധമാം:
സ്വാന്തഭൎത്താവിൻെറലാളനയ്ക്കൊപ്പമാ-
യന്തരേനിൎവ്വൃതിനേടാസതീജനം.
സത്യഭംഗംക്രോധമക്രമമെന്നിതിൽ
സക്തിയാൎക്കുംലേശമേശിയില്ലെങ്ങുമേ.
മൂന്നുകരണങ്ങൾകൊണ്ടുമെല്ലാവരു-
മുന്നതധൎമ്മംനടത്തിവാണീടിനാർ.
ദേവതാഭക്തിഗുരുഭക്തിസൽഭക്തി
യേവരുമാചാരഭക്തിസംയുക്തരായ്.
നതമിമാരാകെസതീവ്രതംകൈക്കൊണ്ടു:
സൗന്ദൎയ്യസൽഗുണംമേന്മോന്നിണങ്ങിനാർ.
രോഗവുംബാലമരണവുംദാരിദ്ര്യ-
യോഗവുമാൎക്കുംഭവിച്ചില്ലതുകാലം.
വൎണ്ണാശ്രമധൎമ്മസംയുക്തരായ് പ്രജാ-
വൃന്ദംസുഖിച്ചുമോദിച്ചുവാണീടിനാർ.

ഥൻ— അക്കാലമേകദാകാളിന്ദിതൽതടേ
മുഷ്കൻലവണാസുരൻലോകകണ്ടകൻ
ബാധിപ്പതുകേട്ടു,ശത്രുഘ്നനാലവൻ-
ബാധതീർത്തു,ങ്ങുവാഴിച്ചുശത്രുഘ്നനേ.

ന്ത്യം— കാലംവളരേക്കഴിഞ്ഞശേഷംസതീ-
മൗലിയാംദേവിധരിച്ചുഗർഭംതദാ.
ആയതുകേട്ടവരാകവേതുല്യമാ-
മാമോദമാൎന്നുസ്മരിച്ചുവിശേഷരനേ.
എന്നാൽ,സുഖമോദഭാഗ്യങ്ങൾതുല്യമാ-
യെന്നുംമനുഷ്യരിൽക്കാണ്മാൻപ്രയാസമാം.
ഗർഭംവളരുന്നതിന്നൊപ്പമാപത്തു
സംഭവിപ്പാനായ്മുതിൎന്നുദിനംപ്രതി.
ഏകദാശ്രീരാമരാജചാരന്മാരി-
ലേകനരാജദോഷങ്ങൾകേൾക്കായിതു.
ഏകരാത്രംമറുപത്തനേപാത്തൊരു
ഗേഹിനിയാളെശഠനൊരുപ്രാകൃതൻ
ശാസിച്ചുചൊല്ലുന്നു:-"ദുഷ്ടയാംപാംസുലേ
വാസംനിനക്കിനിയിങ്ങില്ലനിൎണ്ണയം.
ശ്രീരാമദേവനാംതമ്പുരാനല്ല താം
ദാരങ്ങളേ രാണ്ടുലങ്കയിൽപ്പാൎത്തിട്ടും
സ്വീകരിച്ചെന്നാപോ,ലിന്നുഞാൻനിന്നെയും
സ്വീകരിച്ചീടുമെന്നോൎക്കേണ്ടധൂളി,നീ?"
ഇങ്ങിനേകേട്ടൊരുചാരൻനടുങ്ങിനാ;-
നങ്ങുചെന്നായവൻസ്വാമിയോടോതിനാൻ.
ചാരവാക്യംകേട്ടപാരംവിറച്ചഹോ!
സാരതത്വഗ്രാഹിദോലപോലാടിനാൻ.
ചുട്ടുപഴുത്തോരയഃപിണ്ഡമൻപോടു

ചെറ്റെന്നക്രൂടാഹതിയാൽപൊടിഞ്ഞപോ-
ലുള്ളംതകൎന്നുകൎത്തവ്യംമറന്നാഹോ!
വിള്ളുംതലയേയമൎത്തികരങ്ങളാൽ.
ഒട്ടുനേരംകൊണ്ടുറപ്പിച്ചുമാനസം
നഷ്ടചിത്തൻചിന്തചെയ്യാൻബഹുവിധം.
ലോകത്തിലീസതിചാരിത്രമൂൎത്തിയാം:
ലോകർപറയുന്നനേരമേറിച്ചിതാ.
രാജാവുഞാൻ,നിതുശ്രദ്ധിയാഞ്ഞാലുടൻ
രാജ്യമധഃപ്പെട്ടുമെൻെറനിൎദ്ദശനാൽ;
വാസ്തവംബോധ്യപ്പെട്ടത്താൻതുനിയുകി-
ലാസ്ഥയാദ്ദ്ര്യെശസ്സും,കൂടിവന്നിടും;
ആയതുകൊണ്ടീപ്രിയയേത്യജിയ്ക്കുയേ
മായമില്ലാത്തനയമായിവന്നിട്ടു.
പേപ്പട്ടിതൻവിഷംപോ,ലനേകാണ്ടുനാൾ
പൊയ്യോയശേഷമിതുഗ്രമായ്ബാധിപ്പാ-
നെന്തൊരുബന്ധമാത്യാജ്യയോഇൗസതി?
ഹന്ത! ചിന്തിപ്പാനമാകാശിവശിവ!
സൂൎയ്യാന്വയവിത്തുഗൎഭേധരിപ്പതാ-
മാൎയ്യയേ;ഞാനപേക്ഷിക്കുന്നതെങ്ങിനെ?
മേലിൽപ്പിതൃക്കൾക്കുദകംകൊടുപ്പതാ-
രാലംബനംകാണ്മതില്ലഞാനീശ്വര!
എങ്കിലു,മെൻെറധൎമ്മംഞാൻനടത്തണം
ശങ്കിയ്ക്കുവാൻ,കുലപാംസനനോയിവൻ!
എന്നുചിന്തിച്ചിട്ടുറച്ചുകരണീയം;
പിന്നെസഹോദരന്മാരെവരുത്തിനാൻ.
ആയവർധൎമ്മസമാധാനമോതിനാ;-
രായതൊന്നുംവിലവച്ചീലഭൂമിപൻ.
തന്നുടെദേഹമറപ്പുവാൾകൊണ്ടിട്ടു

നന്നായറുത്തുപിളത്തുന്നമാതിരി
ദേവിയെദ്ദൂരെപ്പറിച്ചുകളയുവാൻ
ദേവൻദൃഢമായുറച്ചുകഴിഞ്ഞിതു.
രാജ്യംഭരിയ്ക്കുംനൃപന്നു,മമ്മാതിരി,
പൂജ്യരായുത്തമകൃത്യങ്ങൾചെയ്യോൎക്കും,
ത്യാഗത്തിനോളം,വിഷമേവിശിഷ്ടമാ-
യില്ലൊന്നുമെന്നായറിയുന്നുരാഘവൻ.
ഏതേതുതിന്മയുംത്യാഗാൽനശിച്ചുപോ;-
മേതുനിസ്സാരനുംത്യാഗാലുയൎന്നിടും.
അഗ്നിപരീക്ഷയ്ക്കുടൻസാക്ഷിലക്ഷ്മണൻ,
ഭഗ്നാശയനായ്,സ്വയുക്തിഖണ്ഡിയ്ക്കയാൽ.
കണ്ടനായ്സൗമിത്രിയോടുരാജാവു്,"നീ-
കൊണ്ടുകളക,വൻകാട്ടി,"ലെന്നോതിനാൻ.

ഗ്രന്ഥ— ദേവിയെസൗമിത്രികൊണ്ടുപോകുംവിധൗ
ദേവിചോദിച്ചാ,ളവൻ-താപഹേതുവേ.
മൗനംഭജി,ച്ചവൻ,വാല്മീകിവാഴുന്ന
കാനനംതന്നിൽക്കടന്നാൻ;തദന്തരേ,
ദുഷ്ടമാകുംതൻെറചേഷ്ടതൻകാഠിന്യ-
മൊട്ടുമൊതുക്കാൻകഴിയാഞ്ഞുലക്ഷ്മണൻ
വാവിട്ടുകേഴുന്നതുകണ്ടുവൈദേഹി
കേവലമാശ്ചൎയ്യസംഭ്രാന്തയായിതു.
പണ്ടൊരിയ്ക്കൽദേവി,വാക്കിനാൽതാഡിക്ക-
കൊണ്ടുകുമാരകൻകാട്ടിലുപേക്ഷിച്ചാൻ;
ഇന്നുജനങ്ങ,ളാവാക്കുതന്നേ,ദേവി-
തന്നിലേല്പിച്ചുപേക്ഷിയ്ക്കുന്നിതായവൻ.
അല്ലയോ! വിശേഷ,നിൻനീതിയാൎക്കുമേ
ചൊല്ലുവാ-നെന്നല്ല-തോൎക്കുവാനുംപണി.

ദേവിതൻനിർബ്ബന്ധമൂലവു,മാശ്രമ-
ചേവടിസ്ഥാന,മാദിക്കായമൂലവും,
തീരെഗ്ഗതിതടഞ്ഞോതിനാൻലക്ഷ്മണൻ,
നേരൊക്കയും,ദേവിയോടുസംഭ്രാന്തനായ്.
ലക്ഷ്മണവാക്കുകളോരോന്നുമോരോരു
തപ്തവിഷലിപ്തനാരാചമെന്നപോൽ
സാധ്വിയായ്സമ്പൂർണ്ണഗർഭിണിയാകുന്ന
ധാത്രിപുത്രീകർണ്ണരന്ധ്രേകടന്നിതു.
കണ്ണും ചെവിയുംപുകഞ്ഞുകേണാളവൾ;
മണ്ണിൽവീണിട്ടൊട്ടുരുണ്ടുമോഹിച്ചവൾ;
പിന്നീടുതാനേവിലപിച്ചുമെല്ലമേ-
"ലെന്നെജ്ജനിപ്പിച്ചതെന്തിനായീശ്വര,
ദുഷ്കൃതമിത്രയ്ക്കുമുൻപെന്തുചെയ്തുഞാൻ?
ആർക്കിങ്ങുപതിവിയോഗംവരുത്തിഞാൻ?
നല്ലമുനിമാരൊടെന്തുചൊല്ലേണ്ടുഞാൻ?
സൽക്കർമ്മമെന്തൊന്നുഞാനനുഷ്ഠിയ്ക്കണം?
എന്റെശരീരമീഗംഗയിലാഴ്ത്തിഞാ-
നെന്നുടെദുഃഖംലഘുപ്പെടുത്താ,മതും-
ഭർത്തൃവംശാങ്കുരംഗർഭേവഹിയ്ക്കയാൽ,
കർത്തവ്യമല്ലാതെപോയിതെൻദൈവമേ!"
പിന്നീടുലക്ഷ്മണനോടുചൊല്ലീടിനാൾ:-
"എന്നെയുപേക്ഷിച്ചുപോകനീബാലക;
ദുഃഖാപഗയിൽഞാൻകീഴോട്ടൊഴുകുന്നു;
നില്ക്കുകി,ല്ലിങ്ങടിപെറാതിടയ്ക്കുഞാൻ.
രാജാജ്ഞമേലുംനടത്താൻകുമാരക,
വ്യാജഹീനംനിഷ്ഠയോടിരുന്നീടുനീ.
ഞാൻകുപ്പിടുന്നതായ്മൽഗ്ഗുരുവൃന്ദത്തൊ-
ടാകെപ്പറവാനപേക്ഷിപ്പുബാലക;

എന്നതുപോലെ,ഞാൻരാജനേക്കനിട്ടു
നന്നായ്ക്കുശലങ്ങൾചോദിപ്പതോതണേ.
ഇത്രയുംകൂടാതെ,ധമ്മൈകതാതനാം
ധാത്രീപതിയോടിതുംകൂടിയോതുക:-
സ്ത്രീകൾക്കുദൈവമാംഭത്താ,വതുവാശാൽ
ലോകപ്രിയ,ഭവാനുള്ളോരപവാദ-
മേതുചെയ്തുംതീത്തുകൊള്ളേണ്ടവളഹം
നീതിമൻ,ദു:ഖമെനിയ്ക്കില്ല;തേശ്ശുഭം.
ഞാൻപെററനന്തരംപഞ്ചാഗ്നിമധ്യത്തിൽ
താപംവെടിഞ്ഞുതപസ്സുചെയ്തീടുവൻ.
വണ്ണാശ്രമധമ്മപാലനലോല,നീ
വൻതപംചെയ്യുമിവളെയുംകൂടവേ,
വേറേതപസ്വിനിമാരെയെന്നോണമേ
കൂറോടുകാക്കുവാനത്ഥിച്ചിടുന്നുഞാൻ."
പിന്നീ,ടെടുത്തുചൊല്ലീടിനാൾചിന്തയോ-
ടുന്നതയാംമതിശാലിനിശാന്തയായ്.
"ലക്ഷ്മണ!ഗഭിണിയാമിവൾതന്നൊന്നീ,
സൂക്ഷിച്ചുനോക്കിഗ്ഗമിയ്ക്കുകമാരക!"
എന്നുംപറഞ്ഞുവിരമിച്ചു;പിന്നെയും
തന്നുള്ളുവെന്തുവിലപിച്ചിതേററവും.

ഹന്ത്വാ— ഉച്ചയ്ക്കുപോയസ്തമിയ്ക്കാൻതുടങ്ങുന്നൊ
രച്ചന്ദ്രനേപ്പോലെ,നിഷ്പ്രഭാമൂത്തിയായ്
ലക്ഷ്മണൻ,ദേവീവചനംശ്രുവി,ച്ചതി-
വിക്ഷോഭഖിന്നനായ്പുക്കിതയോധ്യയിൽ.
ദേവിതൻവാത്തകൾശിഷ്യർപറഞ്ഞറി-
ഞ്ഞാവിപ്രസൽഗ്ഗുരുവാല്മീകിതാപസൻ,
വേഗേനവന്നു,പിതാവിനേപ്പോലവേ

ദേവിതൻമാൽപറഞ്ഞൊട്ടുശമിപ്പിച്ചു
പിന്നീട്ടതന്നുടെനല്ലോരുടജത്തിൽ
വന്ദ്യയാംദേവിയേപ്പാർപ്പിച്ചുസൗഖ്യമായ്.
താപസീവൃന്ദത്തിനൊത്തപോൽദേവിയാം
താപാൽ,വ്രതാദികൾചെയ്തുപോക്കീടിനം.
രണ്ടുമനോരാജ്യമുണ്ടാകകൊണ്ടു,താൻ
കൊണ്ടാടിയെന്നേപറയാവുജീവിതം.
ആയതിലൊന്നു:-താൻപെററശിശുവിനേ
ന്യായമായിട്ടുവളൎത്തേണമെന്നതും,
മറേറതു:-തൻെറപവിത്രതയത്രയും
തെററാതെനാട്ടാൎക്കുബോധ്യമാക്കേന്നമാം.

ഹന്നന— ദേവി,യഥാകാലമങ്ങുപ്രസവിച്ചാൾ
ദേവാഭർ,സൂൎയ്യസോമോപമബാലരെ.
വാല്മീകിതാപസവൎയ്യൻകുമാരൎക്കു
വേണ്ടുന്നസംസ്കാരമൊക്കെനടത്തിനാൻ.
പേരിട്ടിതു,സന്മുഹൂൎത്തേ"കുശലവ-"
ന്മാരെന്നരണ്ടാൾക്കുമെത്രയുംയോഗ്യമായ്.
വിദ്യകളെല്ലാംമഹൎഷിമുഖാന്തിര-
മാശ്രയി,ച്ചിങ്ങോട്ടുവന്ന,കുമാരരെ.
ആദികവിയായതാൻരചിച്ചുള്ളതാ-
മാദികാവ്യാ,ശ്രുതം,രാമായണം,മുക്തി-
സാധനം,ക്ഷു,ൽപ്പിപാസാപഹം,പീയൂഷ-
മാധുരീപൂൎണ്ണ,മവൎക്കേകിമാമുനി.
അഛൻെറസൽഛായയാകുംകുമാരക-
രഛഗുണങ്ങളാൽ,മാതൃവിയോഗമാൽ
തങ്ങടെയോഗ്യതകൊണ്ടുശമിപ്പിച്ചു
മങ്ങാതെയങ്ങുവസിച്ചിതെല്ലാവരും.

ഫന്നർ— ശ്രീരാമചന്ദ്രൻെറദിവ്യമാഹാത്മ്യവും
വീര്യവുംവാത്സല്യവായ്പുംവിവേകവും
മാനുഷാതീതമാംയോഗ്യതസ്വത്വവും
മാതൃകതന്നെയാ;മായതുപോലവേ,
വൈദേഹിദേവിതന്നൽകൃഷ്ണജന്മവും
വന്ദ്യമാംഭർത്തൃപ്രണയവുംഭക്തിയു-
മുന്നതചാരിത്രശുദ്ധിയുമോക്കവേ,
വന്നീട്ടമത്ഭുതംമന്നിലെവക്കമേ.
എന്നാ,ലൊരുത്തക്കമീശ്വരോദ്രേശ്യങ്ങ-
ളിന്നതെന്നോക്കകതീരെയസാദ്ധ്യമാം.
ബാല്യേവിവാഹംനടന്നോരവക്കന്നു
പ്രായംവളന്നപോൽനിമ്മലരാഗവും
പ്രേമംപ്രണയവുംവാച്ചുവന്നായതിൻ-
സമ്മേളനാലവരൊന്നായ്വളന്നിതു.
രാജൻെറ,രാജ്യാഭിഷേകവിഘ്നങ്ങളും,
നിജ്ജനക്കാട്ടിലെവാസവുമാക്കനാം.
അപ്പൊഴതൊക്കെയെതൃശക്തി-വേഗങ്ങ-
ളെപ്പേരുമേറെറന്നിരിയ്ക്കിലും,ശാന്തനായ്
നന്നായടങ്ങിയൊതുങ്ങിനിസ്വാത്ഥനാ,-
യുന്നതമാംഗുരുഭക്തിയുംസത്വവും
കാണി,ച്ചതുകളിലൊന്നാമനെന്നു,താൻ
കാണികൾക്കൊക്കെയുംബോധംവളത്തിനാൻ.
കാനനവാസകാലത്തു,തൻധീരത
മാനംപരാക്രമംപൗരുഷംശ്രദ്ധയും
കമ്പമില്ലാത്തവിപൽസ്ഥൈര്യവീര്യങ്ങൾ
വൻപൊഴംതല്ലാലയുക്തി.താപങ്ങളെ-
യേതിനേയുംതന്റെ വയുള്ളിലൊതുക്കീട്ടു
കാതര്യമില്ലാത്തകൃത്യകാരിതവു-

മിങ്ങനെയുള്ള പുരുഷഗുണങ്ങളി-
ലി,ങ്ങെതിരില്ലെന്നുകാണിച്ചുരാഘവൻ.
രാജ്യംഭരിച്ചനാൾബന്ധുജനൈഷിയായ്
രാജധൎമ്മോത്സുകൻവാണാനചഞ്ചലം.
രാപ്പകൽസ്വപ്രജാസൌഖ്യസൗകൎയ്യങ്ങൾ
ചേപ്പാൻമുതിൎന്നവരുത്തിസുഖങ്ങളും.
എത്രവിപരീതശക്തിതടുക്കിലു-
മിത്രമാത്രംപുരുഷത്വസൽപ്പുഞ്ജമായ്
പ്പാൎത്തലപാൎത്ഥിവരില്ലെന്നുസൎവ്വൎക്കു-
മൊത്തപ്രമാണമായ് ബോധ്യമാക്കീടിനാൻ.-

ഖണ്ഡം— ദേവിയാകട്ടെ:-വിപിനേകമിതാവു
പോവാൻതുനിഞ്ഞതിൽ,കുണ്ഠിതമാവട്ടെ,
വല്ലതുംശാഠ്യമാവട്ടെ,നടിയ്ക്കാതെ,
ചൊല്ലിനാൾതാനുംവരുന്നൊന്നപേക്ഷയേ.
ഏതൊരുമാതൃകാപത്നിയ്ക്കുമൊത്തപോൽ
പ്രീതിയോടേവനംപൂകിഭൎത്താവൊടും.
ഘോരവിപനത്തിലപ്രതിക്ഷ്യങ്ങളായ്
പാരമാപത്തുകരോരമായ്‌വന്നതും
പാരംവിശന്നുകല്ലുംമുള്ളുമേററതും
സാരമാക്കി,ലതുംസൗഖ്യമായെണ്ണിനാൾ.
എന്തുകൊണ്ടെന്നാൽവരൻെറസകാശത്തി-
ലെന്തുംസതിരത്നമോൎത്തിതുസൗഖ്യമായ്.
രാവണൻദേവിയേമോഷ്ടിച്ചതുനേര
മാവീരപത്നിയാളേററവുംതീക്ഷ്ണമാം-
ധൈൎയ്യവുംവീൎയ്യവുംകൈക്കൊണ്ടുസിംഹത്തൻ
ശൗൎയ്യമോടായവനേച്ചെറുത്തീടിനാൾ.
അന്നുതൻഭൎത്തൃനാമംസദാചൊല്ലി,യാ-

ഡന്യരൂപംപരംധ്യാനിച്ചിരിയ്ക്കതാൻ
തന്നുടെകൃത്യമെന്നോത്തുവത്തി,ച്ചതി-
ലന്യമാംധന്യതചൊല്ലുവാനെന്തുവാൻ?
രാക്ഷസനിഗ്രഹാനന്തരംദേവിയാൾ,
സാക്ഷിയായഗ്നിപരീക്ഷചെയ്യീടുവാൻ
ഭത്താവുകല്പിച്ചനേരം,മടിയ്ക്കാതെ
തീത്ഥത്തിലെന്നപോൽ,കത്തുന്നവാഹ്നിയിൽ
ഗാത്രംകുതൂഹലാൽമുക്കിക്കുളിച്ചു,തൻ-
ശ്ശുദ്ധിബോധ്യപ്പെടുത്തീടിനാൾ സാധ്വിയാൾ.
ഭത്താവിനംഗുരുഭ്രതന്നുംരാജന്നും
മിത്രസംബന്ധികൾകാണീജനത്തിന്നും
ദിവ്യോപദേശമാണെന്നുകൊടുത്തതു
ദേവി,തൻകർമ്മങ്ങൾകൊണ്ടുവേണ്ടോളവും.
യാതൊരുനാരിയുംതന്നോടുതുല്യയായ്
ജാതരായോർകളിലില്ലെന്നുകാട്ടിനാൾ.
നാരീഗുണംകൊണ്ടുജാനകിപോലവേ,
പുരുഷധർമ്മേണശീലവാൻരാമനും
ലോകത്തിലുന്നതസ്ഥാനമാന്നാ;രിനി
ലോകത്തിനെന്തുപദേശംകൊടുപ്പുനാം?
എന്നോത്തനേര,മീമാതൃകരണ്ടിലു-
മൗന്നത്യമാക്കുകൂടുന്നൊന്നുകാട്ടുവാൻ
തമ്മിൽപ്പരീക്ഷിക്കയായിരിയ്ക്കാമിതു-
മെന്നോനമുക്കോത്തുകാണുകിൽത്തോന്നിടൂ.
അല്ലെങ്കി-ലുന്നതസ്ഥാനം,പുരുഷനോ
കല്യാണിമാക്കോലഭിയ്ക്കുന്നുവെന്നുനാം
കാട്ടിക്കൊടുക്കണംലോകത്തിനെന്നോത്തു
ക [illegible] വഷ്ടകളായുംഭവിച്ചിടാം.

എന്നു ആത്മജയിച്ചീപ്പരീക്ഷയി?-ലല്ലെങ്കി-

ചേതുഗ്ഗന്നത്തിന്നുമെച്ചമുണ്ടായതും?
സൂക്ഷിച്ചുവീക്ഷിയ്ക്കനമ്മൾ,രണ്ടാംകളം
വീക്ഷിച്ചതുംതൽഫലംവന്നുചേന്നതും.
ലോകാപവാദംശ്രവിച്ചപ്പോ,തമ്മഹാൻ
ലോകൈകപാല,നാവർണ്ണാശ്രമാശ്രിതൻ,
താരാപതിയായ്‌രുമാജാരനായുള്ള
വീരനാംബാലിയേദാരണംചെയ്തവൻ,
എന്തൊന്നുചെയ്തു? ദുർവാദിയേക്കൊന്നിടാം;
വാസ്തവംരാജ്യത്തിലെങ്ങാപരത്തിടാം;
അഗ്നിപരീക്ഷാദിവേണ്ടുംതെളിവുകൾ
ലക്ഷത്തിലപ്പുറംട്ടക്‌സാക്ഷിചൊല്ലിടും.
ചേരാ-കളയണംദേവിയേയെങ്കിലോ
നേരേജനകഗൃഹത്തിലയച്ചിടാം.
എന്നാ,ലിതൊക്കെയുംതന്റെമനസ്സിന്റെ
നിന്ദ്യമാംദൗർബ്ബല്യസാക്ഷിയായേവരൂ.
അല്ലെങ്കിലോ-ധർമ്മനിഷ്ഠയിലസ്ഥിര-
നല്ലോ രഘുവര,നെന്നുംവരുത്തിടാം.
നോക്കുക-സമ്പൂർണ്ണഗർഭിണിയായിട്ടു-
മന്നേരമേതന്നെ കാട്ടിൽക്കളഞ്ഞിതു.
പിന്നീടുവേറിട്ടുവേട്ടില്ല;യെന്നല്ല,
വന്നിതാവശ്യമന്നേരത്തുകൂടിയും
ദേവിതൻബിംബംസുവർണ്ണത്തിൽനിർമ്മിച്ചു
ഭൂവാസവൻ,തന്റെയങ്കമലങ്കരി-
ച്ചിന്നുസതീകുലമൗലിമാണിക്യമീ-
വന്ദ്യയാകുന്നെന്നുലോകേവിളക്കിനാൻ.
ഇങ്ങിനെതന്നുടെസർവ്വസ്വവുംത്യജി-
ച്ചങ്ങുനടത്തിജനരഞ്ജനംനൃപൻ.
സ്വന്തകാര്യത്തിനോഭാര്യയേച്ചൊല്ലിയോ

പിൻതിരിച്ചില്ലധർമ്മത്തിൽനിന്നോതുമേ.
പൂർണ്ണമാംതന്നുടെവിശ്വാസവുംപരി-
പൂർണ്ണമാംപതിപ്രണയവുംകാണിച്ചു
സ്വന്തധർമ്മംനടത്തിട്ടന്നതിന്നു,താ-
നന്തരംഗത്തിലുറച്ചിതത്യാഗിയും.
ഇത്രയുമുഗ്രപ്പരീക്ഷചെയ്യെങ്കിലും,
പാർത്ഥിവൻതോല്ക്കാതെകൈക്കൊണ്ടിതുജയം.
ദേവിയോ-പിന്നെപ്പരിപൂർണ്ണഗർഭിണി:
ദൈവമായ്ത്താൻകരുതീട്ടുരമണനാൽ
നിഷ്കാരണംഹന്ത! നിഷ്കാസനംചെയ്തു,
ദുഷ്കണ്ടകപൂർണ്ണമാകുംവനാന്തരേ.
കുററമെന്തോന്നു,താൻചെയ്തുവെന്നെങ്കിലും
ചെററുപോലുംപറഞ്ഞീലപ്രിയതമൻ.
എത്രയുംനീചനീചങ്ങളായ്ത്താ,നവ,
ഭർതൃബീജംവഹിയ്ക്കുന്നവളോർത്തിടാം.
അങ്ങിനെയുള്ളൊരുദേവിതൻഭാവിയെ-
യിങ്ങുഗ്രഹിയ്ക്കുന്നാംശേഷമെന്തുണ്ടായി?
പാരംവിലപിച്ചു,മുജ്ജന്മപാപമാം
കാരണ,മെന്നുസമാശ്വസിക്കുന്നിതു.
ഭർതൃവിയോഗംപൊറുത്തുജീവിയ്ക്കുയി-
ലാസ്ഥയില്ലെങ്കിലും,മിത്രകുലത്തിൻെറ-
യസ്ഥിവാരം,താൻവഹിയ്ക്കുയാൽ,ജ്ജീവിച്ചു-
നിത്തേണമായ,തെന്നോർക്കുന്നതിവ്രമായ്.
പാപംശമിയ്ക്കുവാൻവേണ്ടിവ്രതസ്ഥയായ്
പാവനിശ്ശുദ്ധതപസ്സിനൊരുങ്ങുന്നു.
തന്നിൽപ്രിയതമൻചെയ്തതിനൊക്കെയും
നന്നായ്പലപലന്യായമുണ്ടായിടാം;
ഇന്നിമേലുംപ്രിയൻധർമ്മംചരിയ്ക്കട്ടെ,-

യെന്നോത്തുദൈവത്തൊടടുത്ഥിച്ചിടുന്നിതു.
ഓത്താലിതിന്നപ്പുറത്തെന്തുനാരിയിൽ-
പ്പേത്തുംകഠിനപ്പരീക്ഷണംചെയ്തിടാം?
ഒന്നുപോലുംതെററുകണ്ടീ,ലവകളി-
ലെന്നോ പറയാവിതേവക്കുമൊന്നുപോൽ.
ഈനിലയ്ക്കംബുജനേത്രനംദേവിയു-
മന്യോന്യമൊട്ടും കവിഞ്ഞു കാണ്മീലനാം.
സന്യാസിയാംവിവേകാനന്ദയോഗിയും
നന്നായ് വിവരിച്ചുഘോഷിച്ചിടുംവിധം
"ഓരോന്നിനുള്ള താം സ്ഥാനത്തതാതുക-
ളോരോവിധത്തിൽമാഹാത്മ്യംവഹിച്ചിടും.
ഒന്നിനേക്കാളൊന്നുമേലെയെന്നെണ്ണുവാ-
നൊന്നിനേപ്പററിയുമാരുംതുനിയേണ്ട."
സ്ത്രീയ്ക്കുചേരുന്നഗുണത്തേജ്ജയിയ്ക്കുവാ-
ന്തുക്കൂട്ടുംപുമാനുള്ളു ഗുണത്തിന്:
അല്ലല്ല-നേരേമറിച്ചാണ;തെന്നൊരാൾ
തെല്ലുപോലും വിവാദിപ്പാൻതുടങ്ങൊലാ;
രണ്ടുംസമമാണ,തെന്നുള്ള തത്വങ്ങൾ
വേണ്ടവർകാണ്മാൻ വെളിവാക്കിയീയിവർ.
സ്ത്രീപുമാന്മാരൊരേനാണ്യത്തിനുള്ള താം
രൂപഭേദങ്ങളാം രണ്ടുവശങ്ങളാം.
ഈവിധംശ്രേഷ്ഠമാംതത്വംഗ്രഹിച്ചുനാം
പോവുക-ശേഷംചരിതവും കാണണം.
ഇപ്പരമാത്ഥങ്ങൾ, പൗരുഷംനേടുവാൻ
താല്പര്യമാന്നിന്നു ഭാരതഭൂമിയിൽ
ശ്രദ്ധിച്ചിടുംനാരിമാരു,മവർകളെ
ബുദ്ധിതിരിച്ചിട്ടുപ്രേരണംചെയ്തിടും
പൂരുഷന്മാരു, മറിയുന്നതേററവും

സാരമാമുൽക്കഷഹേതുവായ് തീൎന്നിട്ടും.

എന്നതു— ലൗകികാതീതരാണെങ്കിലും മൎത്ത്യരാം-
കാകുൽസ്ഥദേവനും പത്നിയുംതങ്ങടെ-
കൎമ്മങ്ങൾ, മൎത്ത്യൎക്കുമാതൃകയാകുവാ-
നിമ്മട്ടുമൎത്ത്യരായ്ചെയ്തകൃത്യങ്ങളിൽ,
തത്വംപലതുംമറഞ്ഞുമേവുന്നവ
മൎത്ത്യൎനാം ചിന്തിച്ചറിഞ്ഞുകൊള്ളേണ്ടതാം.
സീതയേതള്ളീട്ടു,വക്ക,തിൽശങ്കയേ,
ഭീതിയോവന്നതായ്ക്കാണ്മാൻകഴിഞ്ഞിടാ;
വിശ്വാസമുള്ളവരേതുകാൎയ്യങ്ങളും
ക്രുസാതെചെയ്യുന്നു, ക്ലേശമില്ലായതിൽ.
വിശ്വാസമാരേയും രക്ഷിച്ചുകൊണ്ടിടും;
വിശ്വാസിസിംഹത്തിനേയുംമരുക്കിടും;
വിശ്വാസിസാഗരംസൎവ്വംകുടിച്ചിടും;
വിശ്വാസിസാഗരംചാടിക്കടന്നിടും;
വിശ്വാസിസാഗരേസേതുനിൎമ്മിച്ചിടും;
വിശ്വാസിമാറിൽവഹിയ്ക്കുംഗജത്തിനേ;
വിശ്വാസിതൻതലവെട്ടിഹോമിച്ചിടും;
വിശ്വാസിപാമ്പിൻഫണവുംമെതിച്ചിടും;
വിശ്വാസിവെല്ലുംരിപുക്കളേസൎവ്വവും;
വിശ്വാസമാകുന്നുസൎവ്വജയങ്ങളും.
വൈദേഹിനിൎദ്ദോഷയെന്നവിശ്വാസമാം
ദേവനേധൈൎയ്യപ്പെടുത്തിയിസ്സാഹസേ.
അദ്ധ്യാസികൾതന്റെ കുട്ടിയേദ്ദൂരത്തി-
ലാണ്ടെറിയുന്നതുദുൎബ്ബുദ്ധിമൂലമോ?
അല്ലല്ല! വിശ്വാസമുണ്ടുതൻകുഞ്ഞിനു
തെല്ലുമേല്ക്കില്ലല്ലലെന്നുതന്മാനസേ.

ആ ദംപതിമാക്കുതങ്ങളിദ്രേഹമാ-
മെന്നല്ല; ജീവനാണെന്നാണു; ബോധവും.
ദേവിയ്ക്കുഗർഭമായ്; ജീവിതസാഫല്യ-
മാവന്ദ്യരാംരണ്ടുപേക്കുമുണ്ടായ് സമം.
പിന്നെ,യീവേഷത്തിലൊന്നിച്ചുവാണുകൊ-
ണ്ടൊന്നുംനടത്തുവാനില്ലെന്നുകാങ്കയാൽ,
ലൗകികാതീതർവിരമിയ്ക്കുവാനൊത്തു
ലോകർബോധ്യത്തിനായ് ചെയ്യതിതെന്നുമാം.

ഫന്നവ്ര— ഭാര്യാവിരഹാത്തനാകിയ രാഘവൻ

ധൈര്യംപിടിച്ചുപുടപാകമെന്നപോൽ
രാജ്യംഭരിച്ചുവാഴുന്നകാലംതത്ര
പൂജ്യനാംമൈത്രാവരുണിയെഴുന്നള്ളി.
പൂജിച്ചുസൽക്കരിച്ചോരോവിശേഷങ്ങൾ
വ്യാജഹീനംപറഞ്ഞങ്ങവർവാഴ്കവേ,
രാവണനേപ്രതിപ്രസ്താവമുണ്ടായി-
താവൻപണ്ടുംപുലസ്ത്യാത്മജപുത്രനാ-
ണെന്നറിന്നാത്തനായ് ബ്രഹ്മഹത്യാഭയാ-
ലായതിന്നോതിപ്രതിവിധിമാമുനി.
സർവ്വപാപാപഹംവിശ്രുതംശോഭന-
മുർവ്വീശചാലിതമശ്വമേധംമഹം-
ചെയ്യുവാൻകല്പിച്ചുതാപസ;നാവിധം-
ചെയ്യുവാൻകോപ്പുകൾക്കൂട്ടിനരേശ്വരൻ.
വീരയോദ്ധാക്കളാംരക്ഷിജനത്തൊടും
സാരമാമശ്വംചരിച്ചിതെല്ലാടവും.
സർവ്വരാജ്യത്തിലുംവാജിചുററുംപൊഴു-
തുർവ്വീശ്വരന്മാരെതിത്താരതിൽച്ചിലർ.
സംഗരംചെയ്തുജയിച്ചുതിറവാങ്ങി

മങ്ങാതവരോടുവീരനാംലക്ഷ്മണൻ.
വേറേചിലനൃപർശ്രീരാമഭക്തിയാൽ
ക്രൂരോടുകപ്പംകൊടുത്താനക്രൂരരായ്.
അശ്വംതിരിച്ചങ്ങുചെല്ലുവോളംജഗ-
ദീശ്വരൻതീവ്രവ്രതസ്ഥനായ് വാണിതു.
വാജിതൻപ്രത്യാഗമനേരഘൂദ്വഹൻ
വാജിമേധക്രതുചെയ്തുഭക്ത്യാസമം.
കർമ്മവിധാനേസഹധർമ്മിണീപദം
കാഞ്ചനസീതയാൽസാധിച്ചുരാഘവൻ.
ദേവിയേപുംശ്ചലിയേപ്പോലെതള്ളിയോൻ
ദേവിപ്രതിമയേമാനിപ്പതത്ഭുതം!
ഉത്തമചിത്തമാവജ്രമോപുഷ്പമോ
സത്യ,മല്പജ്ഞർനാമെങ്ങിനെതേറിടും?
സ്വർണ്ണവുംഭൂമിയുംഗോക്കളു,മാകുമാ
വർണ്ണമേവർക്കുംകൊടുത്തുദാനങ്ങളും.

ഫന്നൻ— യാഗമഹോത്സവംകാണ്മവാൻ കൗതുകാ-

ലാഗതന്മാരായസജ്ജനപങ്ക്തിയിൽ
പാരംകുതൂഹലംപൂണ്ടുവന്നീടിനാർ.
യജ്ഞശാലാന്തരേവിജ്ഞരാംബാലകർ,
പ്രാജ്ഞൻഗുരുവരൻതീർത്തുപഠിപ്പിച്ച
ദിവ്യമാംരാമചരിതം,സുശോഭന-
കാവ്യം,സുഗേയം,സുഖേനപാടീടിനാർ.
കേട്ടവരാശ്ചര്യമോദവിവശരായ്
പെട്ടെന്നുദേവനേകോൾമയിർക്കൊള്ളിച്ചുനിന്നിതു.
ദേവൻകുമാരകന്മാരേവരുത്തിട്ടു,
കൈവന്നമോദേനകല്പിച്ചുപാടുവാൻ.
പാരംദിദൃക്ഷയാമാതാപിതാക്കളാൽ

സാരതരംചെയ്തതീവ്രതപസ്സിനാൽ
ജാതനായ് വംശപ്രതിഷ്ഠാപകനായ
ശീതാംശുശുഭ്രവദനതേജോനിധി-
യായുള്ള സന്താനസന്താനകോമളൻ,
പീയൂഷധാരമധുരകളാലാപ-
ധാര,ധാരായിതംതൂകുന്നതാദൃമായ്
ചാരുതചേരുംപടികേട്ടു,ഭാഗ്യവാ-
നാകുംജനകനത്യാനന്ദനിർവൃത-
നാകുന്നമട്ടി,ലാബ്ബാലകന്മാർചെയ്ത,
സ്വന്തചരിത്രകഥാമൃതസാരമ-
ത്യന്ത,മാദ്ദാരസന്താനപിപാംസുവായ്.
ധർമ്മിഷ്ഠനായ്നിത്യദുഃഖിതനായുള്ള-
കർമ്മിതാനാസ്വദിച്ചാൻബുഭുക്ഷാന്വിതം.
വിസ്മയമോ,ടവരാരെന്നുകേൾക്കവേ,
സസ്മിതംവാല്മീകിശിഷ്യരെന്നാരവർ.
താപസൻതന്നെവരുത്തിവിവരമായ്
താപത്രയാപഹൻവാർത്തയറിഞ്ഞിതു.
യാഗത്തിനെത്തിയനാട്ടാരുസർവ്വരും
വേഗേനകേട്ടുകേട്ടീവാർത്തസർവ്വവും
ദേവിയെവീണ്ടുംവരുത്തിയേവണ്ടുംവിധം
ദേവൻപരിഗ്രഹിയ്ക്കേണമെന്നോതിനാർ.
വാല്മീകിതാപസൻ,രാഘവാപേക്ഷയാ-
ലാനയിച്ചാൻവിദേഹാത്മജാദേവിയെ.
നാട്ടിലുംനാനാനഗരത്തിലുംതഥാ
കാട്ടിലുംവാഴുന്നനാനാജനങ്ങളും
കേട്ടിട്ടുപെട്ടെന്നുദേവിയെക്കാണുവാൻ
കൂട്ടമോടേവന്നുതിങ്ങിയസംഖ്യമായ്.
“പണ്ടുലങ്കയിൽവച്ചുപവിത്രയാ-

ളിണ്ടൽക്കൂടാതഗ്നിയിങ്കൽപ്പതിച്ചപോൽ,
വീണ്ടു,മിന്നാട്ടുകാർ-മുൻപിൽവച്ചഗ്നിയി-
ലാണ്ടുമുങ്ങിട്ടുതൻശുദ്ധികാണിയ്ക്കണം"
എന്നായിരുന്നുഭഗവാൻറഭിമതം
നന്നൊന്നുതോന്നിയില്ലന്നേരമാക്കുമേ.
ദിവ്യസഭയിൽപ്രവേശിച്ചുപെട്ടെന്നു
ദിവ്യനാംവാല്മീകിചൊല്ലിനാനിങ്ങിനെ:-'
"നാനാമുനികളുംതാപസവൃന്ദവും
വാനവദാനവയക്ഷരക്ഷോഗണം
പന്നഗന്മാർസിദ്ധഗന്ധർവ്വവൃന്ദവും
ദീനാനുകമ്പികൾവൃദ്ധവിപ്രേന്ദ്രരും
മാനവയോഗ്യരുംപക്ഷിമൃഗാദിയും
ധന്യങ്ങൾസ്ഥാവരജംഗമംസർവ്വവും
ഇന്നുലോകത്രയവാസികളേവരും
മാനമോടെന്നുടെവാക്കുകേട്ടീടണം
ജാനകിസംശുദ്ധയാണെന്നുകാട്ടിനാൾ
മാനവമദ്ധ്യത്തിൽമുൻപങ്ങുലങ്കയിൽ.
ആയതിരിക്കട്ടെ-ഞാനറിയുന്നിതി-
ങ്ങായതശുദ്ധിമഹത്വമിദ്ദേവിയിൽ.
എത്രയോകാലംകഠിനതപസ്സുഞാൻ
പാർത്തലേചെയ്തുഫലങ്ങൾനേടീടിനേൻ.
ദേവിയ്ക്കുദോഷമൊരീഷലുണ്ടെങ്കിലോ
വെന്തുവിഫലമാകട്ടെൻതപ:ഫലം."
എന്നുപറഞ്ഞുവിരമിച്ചുതാപസൻ
വന്ദ്യയാംദേവിയുംസത്യത്തിനുന്നിനാൾ.
ആരുംപ്രതീക്ഷിച്ചപോലല്ല,ദേവിതൻ
ഗീരുകൾവന്നതു;ദേവിചൊല്ലീടിനാൾ:-
"സൂര്യാന്വയമണിദീപമായ്മിന്നീട്ടു-

മാര്യനാംദാശരഥിമമവല്ലഭൻ
ധന്യനീദ്ദേവനിൽസംശുദ്ധഭക്തഞാ-
നെന്നവനിട്ടകിലേതുമേവൈകാതെ.
പന്നാഗശായിതൻപത്നി,യീസാധ്വിയ്ക്കു
തന്നിൽലയിയ്ക്കുവാൻമാൎഗ്ഗംതരേണമേ.
എൻപ്രാണനാഥനാംശ്രീരാമചന്ദ്രനേ
സപ്രമോദംഞാൻപരിചരിച്ചെങ്കിലോ,
പന്നാഗശായിതൻപത്നി.യീസാധ്വിയ്ക്കു
തന്നിൽലയിയ്ക്കുവാൻമാൎഗ്ഗംതരേണമേ.
ഞാനെൻകരണങ്ങളാലേയൊരിയ്ക്കല്പ-
മന്യനേച്ചിന്തിച്ചതില്ലയെന്നാകിലോ
പന്നാഗശായിതൻപത്നി,യീസാധ്വിയ്ക്കു
തന്നിൽലയിയ്ക്കുവാൻമാൎഗ്ഗംതരേണമേ."
ഇങ്ങനെചൊല്ലിയനേരത്തു,തൽക്ഷണം,
അങ്ങുഭ്രപൊട്ടിപ്പിളൎന്നിട്ടതിൽനിന്നു
കാണായതേജസ്വരൂപിണിദേവിയാൾ,
തൂൎണ്ണംധരാസുതയാളെയെടുത്തിട്ടു
തന്നുടെയങ്കത്തിൽവച്ചു,ഭഗവാനു-
മൊന്നുപകച്ചുതടുപ്പാൻതുടങ്ങവേ,
ജാനകി,കാന്തനെകൈകൂപ്പിടുംവിധൗ,
താനേമറഞ്ഞിതാഛിദ്രത്തിലൂടവേ.

൧൭൦— **അ**പ്പൊഴാസംസത്തിലുണ്ടായവിഭ്രമം,
കെല്പില്ലതെല്ലുമിന്നോണമെന്നോതുവാൻ.
ഏററംവിവശനായ് വന്നുഭഗവാനും;
കുററംവെടിഞ്ഞുള്ളനജൎവിമൂഢരായ്;
വത്സലന്മാരാംകുശലവന്മാർതദാ
വക്ഷസികൈവച്ചുവൎഷിച്ചുകണ്ണുനീർ;
സച്ചിദാനന്ദൈകനിഷ്ഠരായ് ത്താപസ;-

രുച്ചംവിലപിച്ചുസാധ്വിമാർസവ്വരും;
പൌരർപശ്ചാത്താപമഗ്നരായ്ത്തീന്നിതു;
നേരാംസ്വബുദ്ധിമറന്നിതെല്ലാവരും,
കാര്യങ്ങളൊക്കയുംമാറി;യജ്ഞംതീന്നു;
കല്യാണദന്മാർഗമിച്ചാർസകലരും.

ഫൈ— ദേവകളാലങ്ങുപാസ്യനാംരാഘവൻ
ഭൂവിതുകാത്തുകുറച്ചുനാൾക്കൂടിയും.
സ്വന്തധാമേലയിച്ചീടുവാൻപിന്നീട്
ചിന്തിച്ചുരാജ്യംകുശങ്കലപ്പിച്ചിതു.
പിന്നീടുമാതാക്കളോടുംസഹോദരർ
തമ്മോടുമൊത്തുസരയൂനദീതടം
പ്രാപി,ച്ചതിൽക്കുളിച്ചെത്തി,വൈകുണ്ഠമാം
പ്രാപ്യമാംധാമേലയിച്ചാൻഭഗവാനും
ദേവകൾദുന്ദുഭികൊട്ടിനൃത്തംചെയ്തു
പൂവുകൾവഷിച്ചുഭക്ത്യാ,പുകഴ്ത്തിനാർ.
ഭോ! ദേവരാഘവ,രാമചന്ദ്ര,വിഭോ!
ഭൂതസൃഷ്ടിസ്ഥിതിസംഹാരകാരക!
വൈകുണ്ഠവാസ,പുരുഷോത്തമ,ഹരെ!
വൈകാര്യഹീന,വിധിനുതവിക്രമ!
പങ്ക്തിമുഖാരേ,ഹരേ,തീത്ഥകീത്തന!
പുണ്ഡരീകേക്ഷണ, മാധവ, കേശവ!
വാസുദേവ,തവതൃപ്പദഭക്തിയിൽ
വാസനതോന്നുവാൻവാഴ്ത്തുന്നുസന്തതം.
മേലിലുംഞങ്ങളെഖേദമണയാതെ
നീലാംബുജേക്ഷണ,കാത്തുകൊള്ളേണമേ,
ഇപ്രകാരംകമലോത്ഭവദേവനും
സപ്പവിഭൂഷണൻദിക്പാലവൃന്ദവും

ചൊല്ലിസ്തുതിച്ചുനമിച്ചുഭജിച്ചവ-
രെല്ലാവരുംസ്വസ്വധാമങ്ങൾപൂകിനാർ.



ഭക്തപ്രിയ,രാമ,രാഘവ,ശ്രീപതേ,
മാൎത്താണ്ഡഗോത്രജ,മാനവനായക!
തൃപ്പാദപങ്കജേവീണുവണങ്ങുവൻ
മൽപ്പാപസംഹതിതീൎപ്പാൻതൊഴുന്നുഞാൻ.
പുണ്ഡരീകാക്ഷ,ഗോവിന്ദ,ഭക്തപ്രിയ,
ചണ്ഡാംശുശിഷ്യപ്രിയ,ഹരേ,പാഹിമാം.
വാസുദേവ,മുകുന്ദാനന്ദകന്ദള,
വാസവവന്ദിത,സന്തതംതേനമ:
ലക്ഷ്മീരമണ,വിശ്വംഭര,പാഹിമാം.
രാക്ഷസകാന്താരദാവാനല,തൊഴാം.
മീനാമസൂകരംഘോരനരഹരി
വീരപാദംപൂണ്ടവാമനൻഭാൎഗ്ഗവൻ
ഘോരദശമുഖദാരണൻസീരിയും
കാരുണ്യകല്യാണരൂപൻജനാൎദ്ദനൻ
കല്ക്കിയുംമററുവിവിധവിധങ്ങളിൽ
മുക്തിസ്വരൂപങ്ങളായ്പിറന്നെങ്ങളെ
രക്ഷിച്ചിടുംപക്ഷിവാഹന,സന്തതം
രക്ഷിയ്ക്കനിത്യംമുകുന്ദ, തൊഴാം! തൊഴാം!
തൃപ്പാദഭക്തിയെന്നുൾക്കളേചേൎക്കണേ
സൽപ്പതേ,സ്വൎപ്പതേ,സീതാപതേതൊഴാം.

ശ്രീരാമാവതാരം കഴിഞ്ഞു.

ഏഴാം അധ്യായം സമാപ്തം ശുഭം.

# ബാലദേവനും ശ്രീകൃഷ്ണനും

## അദ്ധ്യായം ൮.

### I.

### ബലദേവൻ.

(കേക.)

൧൨൨— ഓരോരോലീലകൊണ്ടുപാരിടംപരിപാലി-
ച്ചാരാമസൗരഭ്യശ്രീയവനീവനികളിൽ
ചാരുതചേരുംവണ്ണംചാൎത്തീടുംചിൽസ്വരൂപൻ-
ചരണാരുണാംബുജകിരണസ്ഫുരണത്താൽ,
രമണീമണീരമാരമണചരിതങ്ങൾ,
ദ്യുമണിദ്യുതിപോൽ,വിദ്യോതിച്ചീടണമുള്ളിൽ.
അശക്തനാണെങ്കിലുംസുശിക്ഷാനിപുണൻപോൽ
നിശ്ശങ്കംചെററുചൊന്നേൻനിൎമ്മല,നിൻലീലഞാൻ.
ശേഷമുള്ളേടംചൊൽവാൻശേഷശേമുഷികൾക്കും
ശേഷിയാകില്ല:ഞാനോപിന്നെയെന്തോതീടുന്നു!
എങ്കിലുംഭഗവാൻെറസൽക്കഥാപ്രസംഗാൽ,തെ-
ല്ലെങ്കിലുംഭക്തിയുണ്ടാം;സജ്ജനംകനിഞ്ഞീടാം.
ചിന്തിച്ചുചിന്തിച്ചേവമഷ്ടമാവതാരത്തെ
ചൊല്ലുന്നേൻചുരുക്കത്തിൽ;ബലഭദ്രായനമ:

ഫണെ— യാദവവംശത്തിൻെറയശസ്സ്തംഭത്തിൽമിന്നി
മോദത്തെജ്ജനാവലി- കണ്ണിനുംകരളിനും
ഒട്ടുമേയലംഭാവംകാട്ടാതെദാനംചെയ്തു
വാട്ടമെന്നിയേയാടിക്കളിയ്ക്കുംപതാകയാം-
വസുദേവനും,തൻെറവാത്സല്യധാമമായ
രോഹിണിദേവിപെററുപിറന്നാൻശ്രീമാധവൻ.
ദേവകളെല്ലാംഭൂമി-ദേവിയോടൊത്തുപരി-
ദേവനംചെയ്തുകൊണ്ടുദേവകീദേവിയിങ്ക-
ലവതാരത്തെച്ചെയ്തുകൃഷ്ണനുംതാനുമൊന്നി
ച്ചു വനംരൗഹിണേയനവനിയ്ക്കുന്നാൾചെയ്താൻ.
കാമകോമളനായകാമപാലകൻരാമൻ,
കാമിനി, ലോകോത്തരവരനാംരമണനെ
വരിപ്പാൻപ്രതീക്ഷിച്ചു ...ഹ്മനാൾനയിച്ചൊരു-
വരവർണ്ണിനിയായരേവതിതന്നെവേട്ടാൻ.
ഗോവിന്ദനോടുംക്രൂടി ഗോപാലബാലരൊത്തു
ഗോവത്സങ്ങളേമേച്ചുകളിച്ചുനടക്കനാൾ,
പ്രലംബാസുരൻകംസപാർഷദൻ,മായയാലേ
ബാലവേഷത്തേപ്പൂണ്ടുബാലനായ്പ്പൊരുതിനാൻ.
ബാഹുയുദ്ധത്തിൽതോററപ്രലംബൻ,കരാറുപോൽ
രൗഹിണേയനേ, കംസശ്രീയേപ്പോൽപ്പേറിക്കൊണ്ടാ
ഭാരത്തപ്പൊറായ്കയാൽപ്പാരമായ്മോഹംപൂണ്ടു [ൻ.
ചാരത്തുതൻെറഘോരരൂപത്തേദർശിപ്പിച്ചാൻ.
ബലിയാംബലദേവൻപ്രലംബാസുരതടി
ദലംപോൽക്കുത്തിപ്പിഴിഞ്ഞലഘുശൗര്യത്തേടേ
ജീവനാംചാറുചോർത്തിപ്പിണത്തേച്ചണ്ടിപോലെ-
യവനീതലത്തിങ്കലെറിഞ്ഞാൻലഘുതരം;
മകരധ്വജോപമൻമാധവാഗ്രജൻരാമൻ
നൽകിനാൻമർത്ത്യന്മാർക്കമർത്ത്യന്മാർക്കുംസുഖം.

ദുഷ്ടശക്തിയേത്തട്ടിക്കൂട്ടീട്ടുനിർമ്മിച്ചതാം
കുട്ടിമംപോലെപാരംപരന്നുതടിച്ചുള്ള
മുഷ്ടികമാർത്തട്ടിങ്കൽമുഷ്ടികൾചുരുട്ടീട്ടു
ഘട്ടനംചെയ്തു-കംസസന്ധികൾശിഥിലിച്ചു-
പെട്ടെന്നുകൃതാന്തനാമല്ലജീവനംകൊണ്ടു
തുഷ്ടിയേച്ചേർത്തസീരപാണിതാൻവിജയിപ്പൂ!
ശിഷ്യനാംസുയോധനനപ്രിയംചെയ്തുമൂലം
രോഷേണഫലത്തിനാൽഹസ്തിനപുരത്തിനേ,
ക്കൊളുത്തിക്കാളിന്ദിയിലാഴ്ത്തുവാൻവലിച്ചുട-
നിളക്കിച്ചിരിച്ചതാംബലവീരാഢ്യ,ജയ!
ജയിയ്ക്കുസങ്കർഷണ,ജയിയ്ക്കുസീരപാണേ,
ജയിയ്ക്കുഹലായുധ,നീലാംബരായനമഃ
ജയിയ്ക്കുമത്സ്യകൂർമ്മസൂകര,നരഹരേ,
ജയിയ്ക്കുത്രിവിക്രമ,ഭാർഗ്ഗവ,ശ്രീരാഘവ,
ജയിയ്ക്കുബലദേവ,ദേവകീസൂനോ,കല്ക്കിൻ,
ജയിച്ചീടണംനിത്യംപാപഘ്ന,രാമ,ജയ!
ശ്രീകൃഷ്ണകഥയിങ്കൽബ്ബലൻെറചരിതവു-
മേകദേശമായ്മേളിച്ചിരിയ്ക്കുന്നതുമൂലം
ശേഷമുള്ളേടംകാണാംതൽസ്ഥാനങ്ങളിലെന്നാ-
യീഷലായ്ച്ചുരുക്കുന്നേൻ; നമസ്തേ! പരമാത്മൻ!

---

# ശ്രീകൃഷ്ണാവതാരം



## II.

## ഗോവർദ്ധനോദ്ധാരണം.



ഓം- ശ്രീകൃഷ്ണായ പരബ്രഹ്മണേ നമഃ



മഞ്ജരി.

ഫ്രർ— ഓം- "ഓമനപ്പൈതലേ, പൊന്നുണ്ണിക്കണ്ണനേ,-
കാമിതദായക,കാമോപമ!
കായാമ്പൂവർണ്ണനേ,കാരുണ്യഗവ്യമേ!
കാലികൾക്കാധാരമായുള്ളോനേ!"
ഗോവർദ്ധനാദ്രിയെപ്പൊക്കിനിന്നീടുന്ന
ഗോവിന്ദൻതന്നെനമസ്കരിച്ചും,
കെട്ടിപ്പിടിച്ചും,തലോടിയും,ചുംബിച്ചും,
വട്ടത്തിൽച്ചുററിവലത്തുവച്ചും,
ആനായരാകവേപിന്നെയുമുള്ള ഴി-
ഞ്ഞാനാകനാഥനേവാഴ്ത്തിക്കൊണ്ടാർ.
"ഇന്ദ്രനായ് നന്ദൻനടത്തേണ്ടുംയാഗത്തേ,
ഇന്നിഗ്ഗിരീശചരനാക്കമൂലം
കോപിച്ചവാസവൻപേമാരിപെയ്യിച്ചു
ഗോപരാംനമ്മളേത്തോല്പിപ്പാനായ്.
പൊന്നുണ്ണിക്കണ്ണ,നിൻമാഹാത്മ്യലക്ഷത്തി-
ലൊന്നെണ്ണിക്കാണ്മവാൻശക്തരുണ്ടോ?
വെട്ടുമിടികളുംഘോരക്കൊടുംകാററും

വൃഷ്ടിയുംവിദ്യുത്തുമേററതുള്ളം
ഇഗ്ഗോപഗോപിമാർഗോക്കളിവററിനേ-
ത്തൃക്കൺമുനയാൽനീനീരാജനം-
ചെയ്തുവിഷമമാംബാധശമിപ്പിച്ചു;
താന്ത്രികൻനിന്നെപ്പോലേവൻപാരിൽ?
മുഷ്ടിയാൽക്കുത്തിയിപ്പവൃത്താധീശൻെറ
കെട്ടുപൊട്ടിച്ചു,വലംകൈത്താരാൽ
കുത്തിയെടുത്തു,കുടയായിടംകൈയിൽ
പൃത്ഥ്വീധരനേയിന്നേഴുനാളായ്
പൊക്കിപ്പിടിച്ചു, നീ നർത്തനംചെയ്യുന്നു;
പൈക്കളേമെല്ലെച്ചൊറിഞ്ഞീടുന്നു;
വേണുനാദംകൊണ്ടുപൈദാഹംപോക്കുന്നു;
കണ്ണ, നീയാഴ്ത്തുന്നു മോദാംഭസ്സിൽ.
പൈതലേ, നിൻമുഖേസേദംപൊടിയ്ക്കുന്നി-
ല്ലില്ലില്ലകൈയിൽഞരമ്പിളക്കം.
പോരുമേപോരുമീസാഹസംപൊന്നുണ്ണി,
ഞങ്ങളീപ്പവൃത്തംതാങ്ങിക്കൊള്ളാം.
വല്ലവ-ബാലികമാരിതാതൽക്കര-
പല്ലവംമെല്ലെത്തലോടീടുന്നു;
കാളായവർണ്ണനേനിന്നിൽലയിയ്ക്കയാൽ
കൈമെയ്മറന്നുപോയ് കാമിനിമാർ.
നിന്നുടെ പുഞ്ചിരിപ്പാലിൽക്കുളിച്ചിട്ടു
നീറുന്നിത്തോഴികൾതോഴന്മാരും.
ഇത്തരം ഞങ്ങടെയർത്ഥനയെല്ലാമേ
മുത്തുംപവിഴവുംവേണ്ടുവോളം
ചന്ദ്രികത്താമ്പാളംതന്നിൽനിറച്ചിങ്ങു-
തന്നുകടപ്പാടുതീക്കയാണോ?
പെണ്ണായ്പിറന്നുയശോദയ്ക്കു,പിറേറന്നാ-

ളുണ്ണിയായ്ത്തിന്നുവിളങ്ങുന്നോനേ,
വല്ലവിനായിക, തന്മാറിൽച്ചാർത്തുന്ന
നീലപ്പതക്കമേ,കൊണ്ടൽവർണ്ണ !
ഞങ്ങളിൽക്കാരുണ്യം വാച്ചുനിൽക്കുന്ന
മഞ്ജുളപ്പുഞ്ചിരിയ്ക്കാസ്പദമാ-
മിച്ചുണ്ടാൽപ്പീയൂഷംനൽകിയശോദയ്ക്കും:
പിച്ചയായ്മൃത്യുവേപ്പൂതനയ്ക്കും.
ചെല്ലുന്നചെല്ലുന്നടിയ്ക്കിലെല്ലാടവും
ഫുല്ലമാംചെന്താർനിരത്തീടുന്ന
താവകത്താരടിച്ചാർത്തിൻപരാഗത്തെ,-
ത്തപൽഗ്ഗാനപീയൂഷംബ്‌ഭ്രാന്തിയോടും
ഗോവുകൾനക്കിത്തുടയ്ക്കുന്നു;നോക്കുന്നു
താവകംവക്ത്രാബ്ജംപേർത്തുംപേർത്തും.
ചാടാനായ്ച്ചാടായിവന്നശകടനേ-
ച്ചാടുന്നതിൻമുൻപുഃചവിട്ടിയാൽ
ചാടിച്ചുവിട്ടു,ചവിട്ടിപ്പൊടിയാക്കി;
വാടാവിളക്കേ! കൈക്കുഞ്ഞാംനാളിൽ.
കാററായക്രൂരൻതൃണാവർത്തകണ്ഠത്തിൽ
കാറക്കിടാവാംനിൻഘോരകൈകൾ
പോത്തിൻപുറത്തേറിലാത്തുന്നമൃത്തിതൻ-
കീർത്തിയ്ക്കുപാത്രമാംപാശമായി.
പാൽവെണ്ണമാത്രംവിശേഷാൽഭുജിയ്ക്കുന്ന
പൈതലേ,നിൻവായിൽപാരൊക്കെയും
അമ്മയേക്കാണിച്ചുപൈയടക്കീടുവാ-
നമ്മീൻത്തയാചിച്ചജാലക്കാര !
പാൽവെണ്ണവ്യാജേനഗോപവധൂജനം
കാർവർണ്ണ, സൂക്ഷിച്ചസൂക്ഷ്മനിധി

കൈവരുത്തീടിനാൻ പാടേകവന്ന നീ:
കേവലംനിൻമായമാക്കറിയാം?
ദുഷ്ടരായിട്ടും ബകനഘൻവത്സകൻ-
തൊട്ടുള്ള ദാനവപ്പാററയെത്ര,
തീററയാംതീയാംനീതന്നിൽ ദ്രഹിച്ചുപോ-
യാററിലേവെള്ളംകടലിൽപ്പോലേ.
ഗോകുലജീവനാംഗോക്കൾനിൻലാളനാ-
ലാകുലംവിട്ടുസുഖിച്ചീടുന്നു.
ഭാരതമാതാവിൻ വക്ഷസ്സ്തടത്തിലേ-
പ്പാൽനാഡിയാകുന്നകാളിന്ദിയിൽ
കാളിയൻമേളിച്ചു തൽപ്പയസ്സഞ്ചയം
കാളക്രൂടത്താൽക്കാകോളമാക്കി;
ആകാശചാരികൾപോലുംവിലങ്ങാത്ത
കാകോളമാളും കയത്തിൽച്ചാടി;
നെന്മേനിപ്പൂവൊത്ത നിൻമേനിചുററിയ-
ക്കന്മഷക്കാതൽകടിയ്ക്കുന്നേരം,
പട്ടുപോലുള്ളോരീക്കൊച്ചുകാൽകൊ,ണ്ടവൻ-
പാറപോലുള്ളൊരുപത്തികളിൽ,
ശോണിതമന്നാമേചാർത്തിത്തിളങ്ങുന്നാ-
മാണിയ്ക്കക്കല്ലിനുംകാന്തിനൽകി,
നർത്തനംചെയ്തോരുലോകരംഗത്തിലേ
നാടകസാംഘത്തിൻസൂത്രധാര!
ഘോരവമിപ്പിച്ചുപാരംതളത്തിയി-
ച്ചേവടിരണ്ടിലുംകുമ്പിടീച്ചു,
ഘോരനാംസർപ്പത്തേദ്ദൂരത്തകററി നീ
മക്കളേമാതൃമുലപാലൂട്ടി.
നിത്യവു,മിക്കാണും രൂപമെന്നുള്ളത്തിൽ
നൃത്തംവച്ചെന്നും കളിയ്ക്കേണമേ."

ഫദൈ— അത്തപ്പിലിന്ദ്രനംദേവകദംബത്തോ-
ടൊത്തുദിവത്തിങ്കൽനിന്നിറങ്ങി,
മൂത്തിത്രയത്തിനംമൂലമാമീശൻെറ
കാൽത്തളിർകമ്പിട്ടുകൃപ്പിച്ചൊന്നാൻ:-
"ദേവദേവേശ്വര, ദേവകീനന്ദന,
കൈവല്യമൂത്തേ കരുണാസിന്ധോ!
ചെന്താരിൻകാന്തിയേക്കമ്പിടിച്ചീടുന്ന
പൊൽത്താരടികളിൽ സംഗിച്ചുള്ള
ദിവ്യപരാഗാഭിഷിക്തമൂദ്ധാവാകം
സേവ്യനാമെന്നുടേകന്മഷങ്ങൾ
ശോധനചെയ്യുവിശുദ്ധമാക്കീടുവാ-
നാധിവിനാശന, പ്രാത്ഥിക്കുന്നേൻ.
തെററുകൾമാമകം സവ്വംക്ഷമിക്കുവാൻ
പോററീ,ഞാൻകൂപ്പുന്നേൻ വീണ്ടുംവീണ്ടും.
ദുഷ്ടരാംദാനവരൊട്ടല്ല, സംഖ്യംപാർ-
ത്തട്ടിൽപ്പിറ;ന്നവർദൗഷ്ട്യാമൂലം
പെട്ടുപോംപാർത്തട്ടെന്നോത്തിട്ടുവീർപ്പിട്ടു
കുട്ടമേഞങ്ങളിരന്നാമൂലം
ധാത്രീതലംതന്നിൽമർത്ത്യനായ്മേവുന്നോ-
രാത്തപരിത്രാണ, കാത്തുകൊൾക.
മാനുഷാകാരേണമാനിനിമാരൊത്തും,
കാനനേപൈക്കളേമേച്ചുകൊണ്ടും,
വെണ്ണപാലെന്നിവതിന്നംകവന്നുണ്ടും,
മണ്ണിലുംവീണുകിടന്നുരുണ്ടും,
വല്ലവീമാർമുൻപിൽക്കുത്താടുംവെണ്ണയ്ക്കാ,-
യല്ലലാൽബാഷ്പവുംവാത്തുകേഴും,
ഈദൃശലീലകൾകണ്ടുമോഹിയ്ക്കയാൽ,
മാദൃശർനിന്നേയറിഞ്ഞീലൊട്ടും.

പൂതനമുൻപായദൈത്തേയബാധതൻ
ചേതനചേതപ്പെടുത്തിയതും,
വത്സസ്തേയത്തിൽവിധിയുടെ വെമ്പലും
വാസവഗർവ്വാൽമറന്നാടിയൻ.
കാളിയമർദ്ദന,കാലകാലാർച്ചിത,
കാരുണ്യമാംകടൽക്കല്ലോലമേ,
ഐശ്വര്യമത്താലഹംകാരംവാച്ചുഞാ-
നീശ്വരനെന്നോർത്തുഗർവ്വിച്ചുപോയ്.
വാത്സല്യംകൂട്ടീട്ടു,കാട്ടുകൾകാട്ടുന്ന
വത്സനേപ്പോലെന്നെപ്പാലിയ്ക്കണേ!
മായാമനുഷ്യ,മനോഹര,മാനദ,
കായാമ്പൂവർണ്ണരേ,കാത്തുകൊൾക".
അപ്പോൾസുരഭിയാൾതൻപയസ്സഞ്ചയാൽ
പൊൽപ്പൂവിൻമങ്കമണവാളന്റെ
പീലിക്കൺകുത്തിനെറുകയിൽക്കെട്ടിയ
നീലത്തഴക്കുഴൽതങ്കൽക്കൂടി
മേളത്തിൽച്ചെയ്തോരഭിഷേകം,പാലാഴി
ക്കള്ളിലുള്ളോനമൃഴക്കാപ്പായി.
ഗോവിന്ദനെന്നുള്ളനാമമതുമുതൽ
ദേവർഷിമുഖ്യർ,പര്യായമാക്കി
ദേവകിനന്ദനതാൽകീർത്തനങ്ങളിൽ
സേവിച്ചുനിത്യവുംപാടിടുന്നു.
നന്ദന്റെനന്ദനനിന്ദിരാനന്ദദ-
നിന്ദീവരദളലോചനന്റെ
വന്ദ്യപദാംബുജംകുമ്പിട്ടുകൂപ്പിത്തൻ
നിന്ദ്യകൃത്യത്തെലഘുപ്പെടുത്തി,
മന്ദസ്മിതച്ചെറുചന്ദ്രികച്ചാറാടി-
ട്ടിന്ദ്രനംശീതളനായിപ്പോയാൻ.

## III.

# തൃക്കൈകളും ആയുധങ്ങളും



(കേക.)

ഫന്നെ — പന്നഗതല്പത്തിന്മേൽപള്ളികൊള്ളുന്നാഹരി
പന്നഗാരാതിധ്വജൻവന്നവതാരംചെയ്തു,
കംസചേദീശമഗധേശ്വരാദികൾതമ്മെ
ഹിംസയാലടക്കീട്ടുനെടുനാൾധൎമ്മത്തിനേ-
ക്കാത്തഗോവിന്ദൻതന്റെവാൎത്തകൾചിലതോതാം-
മാൎത്തിനാശനൻകുറവത്രയുംതീൎക്കേണമേ.

ആരാലുമവിജ്ഞേയനാകിയവിരാൾപ്പുമാ-
നാരണവന്ദ്യൻ,നാലുകരദണ്ഡാഭനെന്നു-
സൂരികൾചൊല്ലുന്നതുംസുതരാംവിചിത്രമാം;-
മാരിതിൻതത്വംനേരേയറിഞ്ഞുകൊള്ളുന്നതും.

ഭക്തൎക്കുവിധേയനാംഭക്തവത്സലൻ,തന്റെ-
ഭക്തനാംഫൽഗ്ഗുനന്നുവ്യക്തമായ്‌വിശ്വരൂപം-
കാണിച്ചുകൊടുത്തപ്പോൾ,ഗുണഹീനന്റെകൈകൾ
ഗണിയ്ക്കാൻമേലാതെയാഗ്ഗുണിയുംകുഴങ്ങിപ്പോയ്.
ക്ഷോണീരക്ഷയ്ക്കുസത്വഗുണത്തെധരിപ്പോനാ
പാണികൾനാലെന്നുതാൻഗണിച്ചുപോന്നീടുന്നു.

അതു,താൻതന്നെനാലുദിക്കിലുംവ്യാപിപ്പതാ-
യോതുന്നു;ഭരിയ്ക്കുന്നവെന്നതുംകാണിയ്ക്കുന്നു.
അതിലുംവിശേഷിച്ചു,തൃക്കൈയിൽധരിയ്ക്കുന്നാ-
മതിമോഹനവസ്തുവേതെല്ലാംകാണുന്നുനാം!

ശംഖവുംചക്രംഗദാപത്മവുംവഹിയ്ക്കുന്നു,
ശംഖരാജീവഗ്രീവൻകരങ്ങളോരോന്നിലും

ചന്ദ്രനെന്നതുപോലെതെളിഞ്ഞുശോഭിപ്പിതു,
സാന്ദ്രമാംശംഖംവാമസുന്ദരകരാംബുജേ.
ഘോഷയാത്രകളിലുംഭീഷണയുദ്ധത്തിലും
വർഷവുമിടിയുംപോൽ,കേൾപ്പവക്കെല്ലാവക്കും
ഹർഷവുമമർഷവുംതൂകുമിക്കാളമേഘ-
മീഷലേറെതുപാഠംനമ്മളേപ്പഠിപ്പിപ്പൂ?
പഞ്ചശംഖൊലിഭീമമൊന്നിച്ചുവമിപ്പതും,
പാഞ്ചജന്യമെന്നേററംപാരമായ്പ്പുകൾന്നതും,
ശ്രോത്രവുംമാനസവുമിളക്കിവശത്താക്കാ-
നെത്രയുംകരുത്തെഴുമാശംഖധ്വനികേട്ടാൽ,
ആരുവാൻവണങ്ങാത്ത? താരുവാനിളകാത്ത?
താരുവാനമ്പരന്നുസംഭ്രാന്തിതേടീടാത്തു?
നാമിതിൽപഠിപ്പതാലോകരക്ഷിതാവിൻെറ
സാമാന്യാതീതാത്ഭുതമാഹാത്മ്യധ്വനിയെന്നാം.
ആശംഖിൻരവംപൂത്തുമാശകളെല്ലാംതന്നെ-
യാശിവാത്മാവിൻവശംവേശിപ്പാൻതചരിയ്ക്കയാം.
ലോകത്തെയാകപ്പാടേയടക്കുന്നൊരീധ്വാനം
ലോകൈകസാമ്രാൾപ്പദപ്രഖ്യാനപ്പരസ്യമാം.
കീത്തിയേത്തുഭവണ്ണമെന്ന,തുകണ്ടോർ,രക്ഷാ-
കത്താവിൻവീര്യംകണ്ടാരതിൽനിന്നഭേദ്യമായ്,
ശ്രീദേവിവിളയാടുംവാമഭാഗത്തിൽ,തൻെറ-
പ്രേമത്തിൻപ്രവാഹംപോലുള്ളൊരുകടാക്ഷത്താൽ-
ലാളിതനാകുംശംഖേ, നിന്നുടെയുള്ളിൽനിന്നു-
ഗളിതനാദങ്ങളുംനിൻതിങ്കളൊളികളും,
ദ്വാരമായിടിലും,സവ്വദുഃഖവുംതീത്തു-
നിവ്വാണപദംചേക്കുംതാരകമന്ത്രംന്തുനം.

൧൭— ദക്ഷിണഹസ്താതന്നിൽദക്ഷിണനേത്രാന്തത്തി-
ലക്ഷ്മാഭാസ്കരദ്യുതിപ്രദക്ഷപംചെയ്തുകൊണ്ടു [ൽ
ഭാസിയ്ക്കും"സുദൎശനചക്രവും"ശോഭിയ്ക്കുന്നു;
-വാസ്തവം-"സുദൎശന"മിപ്പേരുയഥാൎത്ഥമാം.
യാതൊന്നുദൎശിപ്പിപ്പൂ,വൈകുണ്ഠൻനാരായണൻ
പാദാംബുജവിലോചനന്നുള്ളൊരുപരമാൎത്ഥം?
അക്ഷയപ്രകാശംതാനാണല്ലോസാക്ഷാൽജ്ഞാനം:
അതിനാൽസുദൎശനംജ്ഞാനത്തിൻചിഹ്നംതന്നെ.
ഭഗവാൻപലപ്പോഴുമാച്ചക്ര,മജ്ഞാനിയാം
ഭോഗലോലുപരക്ഷയ്ക്കുവരിൽപ്രയുക്തമാം.
വിശ്വനായക,പരബ്രഹ്മരൂപിയാംതവ-
പാൎശ്വങ്ങൾരണ്ടിങ്കലുംസൂൎയ്യനുംസുധാംശുവും
ഉഗ്രശാന്തങ്ങളായതേജോരാശികൾചിന്തി
വ്യഗ്രതതീൎത്തുകൊണ്ടുഞങ്ങൾക്കുദിവാരാത്രം
വേദ്യനാകേണ്ടുംനിൻെറവാസ്തവംകാണിയ്ക്കയും
ഹൃദ്യമാമനുഭാവംപകൎന്നുതരികയും
വിശ്രമംവിനാചെയ്യുന്നെങ്കിലും,മൗഢ്യംകൊണ്ടു
വിദ്ധ്വികൾഞങ്ങളുണ്ടോനിൻഗുണംഗ്രഹിയ്ക്കുന്നു?
എത്രയുംകഷ്ടംമൂടൽമഞ്ഞാകുംമായകൊണ്ടു
നേത്രഗോചരമാകുന്നില്ലെൻെറപാൎശ്വംപോലും
ജ്ഞാനമാംസുദൎശനക്കതിരോൻകാന്തിചിന്തി-
യൂനമാക്കണേമമമാനസതമസ്സിനേ.
ശ്രീപതേ,ചക്രപാണേ,ഗോവിന്ദ,ശ്രീഗോപതേ,
മൽപ്പതേ,ജഗൽപ്പതേ, തൃപ്പാദംവണങ്ങുന്നേൻ.

൧൮— തൃക്കരാംബുജേപരിലസിയ്ക്കും സുദൎശന-
ചക്രത്തിൽദീപ്തികൊണ്ടുജ്ഞാനമെന്നുദിച്ചീടും?
അപ്പോഴുതവവീൎയ്യവിക്രമംകണ്ടീടുവാ-

നിഷ്പ്രാഴജീവികൾക്കുകെൽപ്പുചേരുകയുള്ളൂ
മൗഢ്യാതിരേകംകൊണ്ടുകീടത്തിൻകിടക്കാരാം-
കാടരീഞ്ഞങ്ങൾ, സ്വന്തംബാഹുവിക്രമംകൊണ്ടു
സുഖിച്ചീടുന്നു-പോരാ-ലോകത്തിന്നോകിടുന്നു-
സുഖത്തെ-യെന്നൊക്കെയുംചിന്തിച്ചുഭ്രമിയ്ക്കുന്നു.
സർവ്വസാക്ഷിണേ, സർവ്വത്രാതാവേ, വിധാതാവേ,
സർവ്വജ്ഞ,ഭവൽബ്ബലമില്ലെങ്കിലിക്കാണുന്നാ-
പുല്ലിനെപോലുംചലിച്ചീടുവാൻകഴിയുമോ?
നിൻലീലയല്ലാതില്ലവല്ലതും വല്ലെടത്തും.
ഇങ്ങനെയുള്ള തവബലത്തിൻചിഹ്നമല്ലോ
മംഗലപതേതവ,ഗദയാം "കൗമോദകി."
ഉൽക്കടബലംതാങ്ങാനിതിനോടെതിർനില്പാ-
നൊക്കുമോ? ഗദാഘാതാൽധൂളിയാം പനിക്കുന്നും.
ഇതിനാൽക്കൽപാന്തത്തിൽവിശ്വസംക്ഷയംചെയ്യു,-
മിതത്രേമൂന്നാംകരംകൊണ്ടുള്ളോരുപദേശം.

ഫൻ— ലോകത്തിൽ-പ്രകൃതിയിൽ-സൃഷ്ടിയിൽപ്പെ
താകവേതിരഞ്ഞാലുമാരാനുംകണ്ടിട്ടുണ്ടോ, [ട്ടിട്ടുള്ള-
താമരപ്പൂവിന്നൊപ്പംകോമളമെതുവസ്തു?
സുമനസ്സഞ്ചയത്തിൻകുലക്രൂടസ്ഥ, നമഃ.
ശുദ്ധിയ്ക്കുനിദാനമാം സലിലേതവജന്മം;
ശാർങ്ങിപാദാച്ചനയ്ക്കുനിന്നേക്കൊണ്ടുപകാരം;
ശാന്തമായ്സ്നിഗ്ദ്ധമായിനിർവൃതികരമായ
ചെന്താരിൻസൗഗന്ധികമെത്രയോരമണീയം!
ഭഗവൽപ്പാദത്തോടും, ഭഗവൽപാണിയോടും,
ഭഗവൻമുഖത്തോടും, കരജ-കാന്തിയോടും,
ശ്വാസത്തിൻ ഗന്ധത്തോടും, വശ്യമാംനേത്രത്തോടും.

ശാശ്വതധമ്മത്തിനാൽ സാദൃശ്യം വഹിക്കുന്നാ-
പുഷ്പസാമ്രാട്ടേ, തവമാഹാത്മ്യംതെല്ലെങ്കിലും
ഗീഷ്പതിമേഹിയ്ക്കിലുമുരപ്പാനരിപ്പമാം...
മോഹനവസ്തുക്കളിലൊന്നിനേപ്പോലുംനിന്റെറ
സാഹചര്യത്തെവിട്ടുകാണുവാൻ കഴിഞ്ഞീടാ.
നിമ്മലതോയംതന്നിൽ വിടിന്നുമിന്നുംനിന്നെ
നിന്നിമേഷനായേതുക്രൂരനുംനോക്കിനില്ക്കും!
പ്രേമത്തിനെല്ലാററിനുമാസ്ഥാനംനീതാനല്ലോ;
സൗന്ദര്യപ്രേമാനന്ദംനിന്നുടെകിരണമാം;
ഇന്ദിരാദേവിതാനുംനിന്നിൽനിന്നുണ്ടായതാം;
വന്ദ്യനാംവിധാതാവും നിന്നുടെസുതനല്ലോ;
സുന്ദരിമാരെല്ലാരും താവകദാസീവർഗ്ഗം;
നിൻബന്ധംകാംക്ഷിയ്ക്കാതില്ലൊരുദേവനും ദൃഢം.
ആനന്ദനിലയമേ, ആനന്ദസ്വരൂപമേ,
ആനന്ദാനൽകുന്നോനേ, നന്ദനന്ദനാരാധ്യ,
ആനന്ദംതന്നിൽനിന്നു ശ്രീയേതുജനിയ്ക്കാത്തു?
ആനന്ദാലജനാനുപ്രഭുതപജ്ഞാനങ്ങളേ;
പ്രേമത്തിലുരുകാത്ത പാറയേക്കാണ്മാനുണ്ടോ?
താമരത്താരേ,യുണ്ടോ നിന്നെക്കണ്ടലിയാത്തോർ?
മോഹനവണ്ണാചേൻ കോമളമൃദുസ്നിഗ്ദ്ധ-
സഹസ്രദളങ്ങളാൽപ്പരിവേഷ്ടിതൻ-നിന്റെറ-
യല്ലികൾക്കുള്ളവണ്ണപ്പകിട്ടും സമൃദ്ധിയും
ചൊല്ലെഴുമേതവന്നുനിർവൃതിനൽകീടാത്തു!
അല്ലിയ്ക്കുമുള്ളിലുള്ള മകരന്ദമേ, തവ-
നല്ലൊരീപ്പരിണാമം, കോടിജ്ജീവിതത്തിലേ-
തപസ്സിൻപരിണാമമായിരിയ്ക്കണം; വേറേ-
തേടിയാൽ, നിനക്കുള്ളീസൗരഭ്യമെങ്ങുകിട്ടും?

നിനക്കുലഭിപ്പതാംമാധുര്യം തന്നെയല്ലേ
നിത്യനാമീശ്വരൻെറ ലാഭത്താൽലഭിപ്പതും?
നിന്നോളംഹൃദ്യമായിക്കാണ്മതില്ലൊരുവസ്തു;
നിന്നിലീശ്വരനുള്ള സ്നേഹവുംരാഗങ്ങളും
പ്രേമവുംപ്രണയവുമാനന്ദങ്ങളും
കമനീയതയോടുംകാണുന്നു പൂർണ്ണപൂർണ്ണം.
ഇങ്ങനെ വിശിഷ്ടമാം സുന്ദരച്ചെന്താരിനേ-
ഭംഗിയിൽകൈക്കൊണ്ടൊരുലോലഗോപാലബാലൻ-
തന്തിരുവടിയുടെയുപദേശത്തിനെല്ലാം
സന്തതംനിദർശനമീചിഹ്നമാകുന്നല്ലോ.
വേണുവിൽ, ബ്ഭഗവാനേ ! നിന്തിരുവടിചെയ്യും-
ചേണുററഗാനങ്ങളും, പാഞ്ചജന്യത്താലെങ്ങും-
പരസ്യംചെയ്യുന്നതും, ഭക്തനാംഫൽഗ്ഗുനന്നു-
കാരുണ്യാൽവ്യാഖ്യാനിച്ചുപഠിപ്പിച്ചതുമായ-
പ്രപഞ്ചതത്വമെന്നു പാടീട്ടമവിടത്തേ-
പ്പരമാർത്ഥമാംസൂക്ഷ്മതത്വത്തിൻരഹസ്യവും,
പ്രേമവും, സൌന്ദര്യവും, തൃക്കൈയിൽസ്സദാകാലം
തൂമയിൽധരിയ്ക്കുമീത്തണ്ടലരൊന്നുകൊണ്ടു
നിത്യവുംലോകത്തിന്നുപ്രത്യക്ഷമാക്കിക്കൊണ്ടു
സത്യധർമ്മോപദേശംപ്രത്യക്ഷംനൽകീടുന്നു.

ഫവ്യം— **ഇ**തുപോൽ, ബ്ഭഗവാൻെറമററുള്ള ചിഹ്നങ്ങ[ളു-
മധികംഗഹനാർത്ഥയുക്തസങ്കല്പമത്രേ.
അനന്തതല്പത്തിന്മേലനാഹംയോഗനിദ്ര-
സാനന്ദംസദാചെയ്യുതായ് ച്ചൊല്ലുംമഹർഷിമാർ.
ശരീതാ-നൊരുദിവ്യൻകൈക്കൊള്ളുംമനസ്സിലും,
സാരമാംമഹാക്ഷേത്രംതന്നിലും,വിജ്ഞാനിയും

ഭക്തരുംഭഗവാനേക്കാണമെന്നിരിയ്ക്കിലും,
ജ്ഞാനലാഭത്താലാരും ദേവനേദർശിപ്പതു,
നിമ്മലശ്രുദ്ധിയോടും ബ്രഹമാണ്ഡമെല്ലാംചുററി-
വ്യാപിച്ചുകിടക്കുന്നപാൽക്കടല്ക്കുള്ളത്തിലാ,-
യന്തഹീനത്തിൻമീതേയാകുന്നെന്നോതുന്നതിൽ,
ച്ചിന്തിച്ചാൽഗ്ഗൂഢനാർത്ഥമത്യഗാധമായ്ക്കാണാം.
തന്തിരുവടിദേവൻസന്തതം,മൗനത്തിന്നും
വൻതപസ്സിന്നുംചേന്നയോഗനിദ്രയേച്ചെയ്വൂ.
ശൂന്യമാം സ്ഥലത്തിലും നിഗ്ഗുണദ്രവ്യത്തിലും
മിന്നീടും കാളമേഘവണ്ണനാബ്ഭഗവാനും.
വസ്തുക്കൾസകലതുംപ്രതിബിംബിച്ചുകൊണ്ടും,
രാഗപൂരിതമായും,സ്വച്ഛനിമ്മലമായു-
മിരിയ്ക്കുന്നതാംദിവ്യകൗസ്തുഭരത്നത്തിനേ-
ധരിയ്ക്കുന്നിതുഭൂഷയായിട്ടുമാർത്തട്ടിൽനീ.
ഗവ്വുംമൂഢതവും വദ്ധിച്ചഭൃഗുമുനി,
നിച്ചാണപ്രദാ,തവമാത്തട്ടിൽ ചവിട്ടീട്ടും
ക്ഷമതൻനാഥ, തെല്ലുംകോപിയ്ക്കാതതിൻചിഹ്ന-
മാമോദാലെന്നും സ്വന്തംമാറത്തുധരിപ്പതാം.
കാരുണ്യംശാന്തിയെന്നരണ്ടിനുംചേരുന്നസ്ഥൽ-
സാരമാംസവ്വോപരിസ്ഥാനത്തേക്കാണിയ്ക്കുവാൻ,
ഗീതയാംചിന്താമണിഫലിയ്ക്കുംകല്പവൃക്ഷ-
ക്കാതലാ,ശ്രീവത്സത്തേചിഹ്നമായ്വഹിപ്പതും.
അനന്തശ്രീവിലാസംകോലുന്നമയിൽപ്പീലി-
യനന്തധാമ്മൻ,തവമകുടേലസിയ്ക്കുന്നു.
പ്രകൃതിമാതൃസൂത്തരംഗമാംമാറിങ്കലേ
വനമാലയായ്മാറാൻമോഹിപ്പൂമണിമാല.
താവകംഹൃദ്രംഗത്തിൽ,താവകപ്രേമാവേശാൽ

സർവ്വംമറന്നു,നിൻപ്രീതിയ്ക്കായാടിപ്പാടി
നൎത്തനംചെയ്തീടുന്നമുഗ്ദ്ധാംഗിമാരായീടും
സിദ്ധദേവികൾക്കത്രേരമിപ്പാൻയോഗംവരൂ.
നിൻദാസിയാകുന്നതുമൈശ്വൎയ്യദേവിയത്രേ;
സിദ്ധക്ഷേത്രമോ,നീതാൻകളിയ്ക്കുംവൃന്ദാവനം;
ഈവനത്തിലേതൃണസഞ്ചയംസിദ്ധവ്രാതം;
പാവനക്കുറിക്കൂട്ടാംധൂളിപാളികൾതത്ര;
പത്രിവൃന്ദങ്ങൾനിന്നെവാഴ്ത്തുവോർസാമവേദാൽ;
തത്രതാൻപ്രാപ്യസ്ഥാന;മവിടെകൈവല്യവും.
ഇന്നൊൻറഭഗവാനേ,നന്ദനന്ദന,കൃഷ്ണ,
നിന്നുടെമനംകനി,ഞ്ഞിന്ദിരാസമാനരാം-
വല്ലവീകദംബത്തിൽപ്പൊഴിച്ച,പൂന്തിങ്കളേ-
വെല്ലുന്നമന്ദാക്ഷവും,മാനസംമയക്കുന്ന
കല്ലോലപാളിയ്ക്കൊത്തചില്ലിതൻകളികളും,
മിന്നൽപോൽപ്പാഞ്ഞീടുന്നകടാക്ഷവിക്ഷേപവും,
ഹൃദയംദ്രവിപ്പിയ്ക്കുംവേണുഗാനവും,മേന്മേ-
ലമന്ദമാസ്വദിച്ചു,ത്വൽപ്പാദശുശ്രൂഷണ-
മെന്നൊന്നുംചെയ്തീടുവാൻയോഗമായത്തമായാൽ,
പിന്നെയായവനെന്തുമോക്ഷവും? ഹരേ,കൃഷ്ണ!



# IV.

# ഭഗവാന്റെ ഓടക്കുഴൽ.

മഞ്ജരി.

ഹൃദ്യവസ്തുക്കളിലാദ്യമായ് ഭക്തരാൽ
വേദ്യമായുള്ളോരുകൃഷ്ണശബ്ദം
കേൾക്കുംനിമിഷത്തിലേതുവികാരമാ-
ണാൾക്കളംതന്നിൽനമുക്കുദിപ്പൂ.
മറെറാന്നുമല്ല,താബ്ബാലഗോപാലന്റെ
മുററുമവാച്യമാംപ്രേമമല്ലോ.
ആനന്ദനന്ദനനൾക്കൊള്ളുംപ്രേമത്തെ,-
യാനന്ദധാമമാമംഗഭംഗി
വശ്യവിചക്ഷണമക്ഷിയുഗളങ്ങൾ
വിശ്വവിമോഹനമായനോട്ടം
ചന്ദ്രികാശീതളമാകിയലോചനം
സുന്ദരകേദാരഭൂഷാജാലം
സാന്ദ്രമാംനൽസുധനാണിയ്ക്കുംവാണിക-
ളെന്നിവമാഗ്ഗമായ് വ്യാപിപ്പിപ്പൂ
ഇച്ചൊന്നവകളിലില്ലാത്തോരാനന്ദം,
നിശ്ചയം!-ചിന്തിയ്ക്കിലില്ലെന്നാലും,
അച്യുതൻതന്നുടെവേണുഗാനത്തിന്റെ
മെച്ചത്തിനൊപ്പമതൊന്നേയുള്ളൂ.
വൃന്ദാവനലോലൻതന്നിൽനിന്നന്യമാ-
യുണ്ടുവാൻപാടില്ലാഗ്ഗാനത്തിനെ.
കൃഷ്ണനേഗ്ഗാനത്തിൽനിന്നുവേറാക്കീട്ടു-

കല്പിച്ചു ചിന്തിപ്പാനാക്കസാധ്യം?
ആരുണ്ടുസംഗീതമാകും സുധാരസ-
മാരാധിച്ചാസ്വാദിയ്ക്കാതെയുള്ളോർ?
അല്ലയോ! വേണുവേ, നീയൊരുപുല്ലിന്റെറ
ചില്ലയാണെന്നാലും നീതാൻധന്യൻ.
നീചെയ്തിരിക്കുംസുകൃതപരിപാകം
വാചാമഗോചരമാകുമേവോന്നാം.
ഇന്ദിരാദേവിക്കും വ്യാമോഹമേററുന്ന
സുന്ദരച്ചെന്തളിർദന്താംബരം,
രാധാരമണൻമനമഴിഞ്ഞെപ്പോഴും
രാഗംപൊഴിച്ചിതാചേർപ്പുനിങ്കൽ.
നിന്നുടെചുംബനവേളയിലാനന്ദ-
മന്ദിരൻപോലുമചിന്ത്യമാകു-
മാപ്പരമാനന്ദം തന്നിൽലയിയ്ക്കുന്ന
സൽപ്പുണ്യമെന്തെല്ലാംചെയ്തുനീയും?
നിന്നുള്ളിൽനിന്നുഗളിയ്ക്കുന്നതെന്താകാ-
മാനന്ദം, പീയൂഷ,മെന്നൊക്കേയും
ചൊല്ലുന്നതുകൊണ്ടുതെല്ലുംമതിയല്ല;
ഇല്ലനുരൂപമാംവാക്കതിന്നായ്.
അന്തഃപുരേപോക്കും നിന്നോരമാപതി
വൃന്ദാവനേപെരുമാറിനീണാൾ.
പാത്രമേഭക്തിയ്ക്കു, ഗാത്രമേമുക്തിയ്ക്കു,
ക്ഷേത്രമേസിദ്ധിയ്ക്കു, സൽഗ്ഗോത്രമെ,
വൃന്ദാവനമേ, നിൻസാമ്യംവഹിയ്ക്കുവാൻ
ധന്യസ്ഥലമേതുണ്ടിമ്മണ്ഡലേ?
പുഷ്കരലോചനസമ്പർക്കംമൂലമായ്
ശുഷ്കതൃണങ്ങളും പല്ലവങ്ങൾ,
ചാർത്തിക്കുസുമം വിടുത്തിത്തേൻപെയ്തുപോ--

ലോത്തു കണ്ടാലതിലില്ലാശ്ചര്യം.
അയ്യായിരത്തിൽപരംവർഷമായിട്ടു-
മാര്യനാംപാൎത്ഥന്നുവേണ്ടിമാത്രം
അല്പനേരത്തുപദേശിച്ചഗീതതാൻ
നില്പുണ്ടിലോകസംശുദ്ധിയ്ക്കിന്നും;
ഭക്തിയും രാഗവുംപ്രേമവും വർണ്ണവും
യുക്തമാംജ്ഞാനവുംചേൎത്തിണക്കി
ഭക്തപരായണൻ, തൻവേണുഗാനത്താൽ
വ്യക്തമായേററെനാം വിസ്തരിച്ച
ചൊൽക്കൊണ്ടോരദ്ദിവ്യോപനിഷൽസാരാൎത്ഥം
മുക്തവനമേമുഴങ്ങിനിന്നിൽ.
വൃന്ദാവനത്തിൽക്കിടന്നമണൽത്തരി-
യോരോന്നുമാനന്ദംകൊണ്ടലിഞ്ഞു.
കാളിന്ദിവെള്ളത്തിൻ തുള്ളികളോരോന്നും,
നീളുംപുളിനവെൺപൂഴികളും,
മേളംവളൎക്കുമാഗ്ഗാനത്തേപ്പക്ഷിയും,
നീളേമൃഗങ്ങളുമാസ്വാദിച്ചു.
ഗോവിന്ദ,ഗോപതേ, ഗോപികാവല്ലഭ,
ഗോപാല,രാധികാ ദേവിയോടും,
ഗോപികമാരുടെ പ്രേമധാമത്തോടും,
ഗോക്കളെഗോപാലകരോടും ഭവാൻ,
വൃന്ദാവനമായമാതൃവക്ഷസ്സിലു,-
മുന്നതവക്ഷോരുഹക്കുന്നിലും,
ക്രീഡിച്ചും,കാളിന്ദി-പ്പാൽനാഡിതന്നിലേ
കാമധേനുപ്പയസ്സാസ്വാദിച്ചും,
ആനന്ദ,മാനായബാലികബാലക-
ർക്കുഗാനംവിനോദാനംചെയ്തുംപോററി.

ഇന്നും നിൻമംഗലവേണുനിനാദങ്ങ-
ളങ്ങുമുഴങ്ങുന്നപ്രേമരൂപം.

ഫ്ലൂട്ട്— രാഗങ്ങൾക്കൊക്കേയും പ്രത്യേകം വർണ്ണവും
രൂപവുമുണ്ടെന്നു ഗായകാഢ്യർ
ചൊല്ലും; മവരതു കാണാമെന്നും ചൊല്ലും;
തെല്ലുമവിശ്വാസം വേണ്ടതിങ്കൽ.
ഹാർമോണിയമെന്നു ചൊല്ലുന്ന പാശ്ചാത്യ-
ഗാനയന്ത്രത്തെയിബ്ഭാരതീയർ,
കൈകാര്യം ചെയ്തിട്ടു നമ്മുടെ ശുദ്ധമാം-
രാഗത്തെ വൈകൃതമാക്കിയിട്ടും,
കാണിയുമിന്നിലം വിട്ടിന്നും നമ്മുടെ
വേണുവിൻഗാനം മറഞ്ഞിട്ടില്ല.
ഭാരതീയകലാശിഷ്ടമേ, നീയൊരു
പുല്ലായിരിയ്ക്കട്ടേ, ഹാ! മുരളീ,
നിന്നൊച്ചമയ്ക്കാൻ പണിക്കുറവാകട്ടേ!
നിൻമൂല്യം തുഛമാമെന്നും പോട്ടേ!
അന്യരാജ്യത്തിലേ കൈവേലയല്ല നീ,-
യാഡംബരവും നിറപ്പകിട്ടും
തീരേക്കുറവാക, ട്ടെങ്കിലും നമ്മുടെ
ഭാരതാംബയ്ക്കും ഭവാന്ത, മിന്നു-
മൊട്ടും കുറവില്ല; നേരേമറിച്ചു, ന്ത-
റെറട്ടിരട്ടിഗ്ഗുണം കൂടുന്നുണ്ടാം.
നിൻഗുണം വർണ്ണിപ്പാനെത്രയോ പുസ്തക-
മാഗമവേദികൾ തീർത്തുപണ്ടും.
ഭാഗവതത്തിൽ നിറച്ചു മുഴങ്ങുന്നു
നിൻഗാനം ചേതസ്സമാകർഷകം.

മേലിലുംനിന്നെപ്പുകഠംത്തിപ്പുറപ്പെട്ടും
ചേലെഴുംഗ്രന്ഥശതശതങ്ങഠം.

ഗവ്യ— **കാ**ണ്ണൻതിരുവടി-തൻകരമാകുന്ന
പുണ്ഡരീകത്തിനാൽപ്പുണ്ടുംപൂണ്ടു്,
തൊണ്ടിപ്പഴത്തിനേത്തോല്പിച്ചമണ്ടിയ്ക്കും
ചുണ്ടിൻസുധാരസംപാടിപ്പാടി,
കണ്ണിണതന്നിൽനിന്നോലുംകടാക്ഷമാം
പൂണ്ണചന്ദ്രപ്രഭാപൂശിപ്പൂശി,
നിത്യനിർവാണപദപ്രാപ്തിയെത്തുന്നോ-
രുത്തമസംഗീതസാധനമേ,
നീമൂലമായിട്ടുഭക്തിയുംപ്രേമവും
കാർമുകിൽവണ്ണൻമുഴക്കിയെങ്ങും.
രാധികാരാധകാരാധകൻതന്നുടേ-
രാഗത്തിൻപ്രത്യക്ഷചിഹ്നംനീയേ.
മന്ദസ്മേരാഞ്ചിതവക്ത്രനെൻതമ്പുരാൻ
പീതാംബരവുമുടുത്തൊരുങ്ങി,
സ്വണ്ണച്ചിലങ്കകിലുങ്ങുംവലങ്കാലു
തുണ്ണമിടന്തുടക്കാമ്പിൽവച്ചും,
ചെന്താമരത്താരുംചെന്നുവന്ദിയ്ക്കുന്ന
കാന്തികലന്നകരാംബുജത്തിൽ-
കോലക്കുഴലുപിടിച്ചും, തൻപ്രാണനാം-
കാലിക്കലങ്ങളുംവത്സന്മാരു-
മൊന്നിടകൂടി,യക്കാളിന്ദിതീരത്തിൽ,
പുത്തനാംപുഷ്പംവിതറീട്ടുള്ള
പാറപ്പുറത്തേറി, പൂന്തെന്നലേറ്റേറ്റു,
പാരിതുചാലിച്ചപുഞ്ചിരിയാൽ,

വാണരുള്ളോരക്കാഴ്ചയാർക്കുമറക്കാവൂ?
വാനോരും മോഹിച്ച മാനവത്വം
വൃത്രയോഗോപരും ഗോപവധുക്കളും
ശ്രോത്രരസായനഗാനം കേൾപ്പാൻ
തേടിനടന്നിതെന്നാകിലും,- സൂക്ഷ്മത്തിൽ-
തേടിയോൻ കൃഷ്ണനാ,ണായവരെ.
കാരുണ്യം വർഷിയ്ക്കുമിക്കാറിൻമാതൃക,
നാരകമായനരലോകത്തിൽ,
വേണുഗോപാലനായ്, നാട്ടിലും കാട്ടിലും
വാണുതിരഞ്ഞിതുസർവ്വരേയും;
രാവും പകലും തിരഞ്ഞുതിരഞ്ഞോരോ-
ജീവിതങ്ങളുള്ളിലും പാട്ടുപാടി.
ഗാനമാം തേൻനുകർന്നക്ഷണം ഗോപിമാ-
രാനന്ദാൽ,തന്നേയും താൻമറന്നു.
ഈശ്വരനുള്ളത്തിലേശുന്ന മാനുഷർ,
-നിശ്ചയം-തന്നെത്താൻവിസ്മരിയ്ക്കും;
പിന്നെ, കൃപാരസം നീളേ വഴിയുന്ന
തന്നുടെകോലക്കുഴലുമായി-
ട്ടുള്ളത്തിലീശ്വരൻവേശിച്ചു പാട്ടുമ്പോ-
ളുള്ളമഴിയാത്തോരുണ്ടാകുമോ?
സംഗീതസംഗമം ദുർഗ്ഗുണം മങ്ങിച്ചു
തിങ്ങുന്ന സൽഗ്ഗുണം നമ്മിൽച്ചേർക്കും;
ആഗ്ഗാനം,വേണുവിലൂടേഗളിയ്ക്കുകി-
ലത്യുച്ചമാർന്നീടുമഗ്ഗുണങ്ങൾ;
ഗായകൻ,ഗോവിന്ദനാകുമവസ്ഥയി-
ലായത്തമാം പദം ചിന്താതീതം.
ലീലാശിശുവിൻമുരളീശ്രവണത്തിൽ,

പേലവസൽഗ്ഗുണസമ്പൂണ്ണക്കാ-
യാനന്ദമൂത്തിതൻ ദർശനഭാഗ്യവു-
മായത്തമായാൽ,പിന്നെന്തുവേണ്ടൂ ?
ഭക്തിയുംപ്രേമവുമേതുനരകത്തിൽ-
പ്പുത്തനാംസ്വഗ്ഗത്തേസ്സൃഷ്ടിക്കാത്തൂ?
ആവേണുഗാനംശ്രവിച്ചവരെല്ലാരു-
മാണ്ടിതമൃതക്കടൽക്കയത്തിൽ.
പിന്നീടൊരിയ്ക്കലുമായവരാരുമേ
പൊങ്ങിവന്നിട്ടില്ലതിങ്കൽനിന്നും.
വിശ്വംഭരാവരനല്ല താമീസ്സിതം
നിശ്ചയമായിട്ടുമിങ്ങിനേതാൻ.
സങ്കർഷണാനുജൻസങ്കർഷിച്ചീടിനാൻ
തങ്കൽസ്സകലമനസ്സിനേയും.
സവ്വഹൃദയംലയിച്ചു ഭഗവാനിൽ
നിവ്വാണഭാവമിതിന്നുംകീഴാം.
സാക്ഷാൽഭഗവാനേക്കണ്ടും, ഭഗവാൻെറ-
പ്രേമസമ്പൂണ്ണമാംവാക്കുകേട്ടും,
മന്ദഹാസാനന്ദമാസ്വദിച്ചും,വേണു-
ഗാനവുമാവോളംപാനംചെയ്തും,
രാവുംപകലുംപിരിയാതെ,ദേവനായ്
രാസലീലാരസലീനരായി.
വാണവ്രജത്തിലേക്കിന്നരിമാരാരും
കാണിയുംമോക്ഷത്തെമോഹിച്ചീല
എന്തുകൊണ്ടെന്നാലിതിന്നുമുപരിയാ-
യെന്തൊരുമോക്ഷംലഭിപ്പാനുള്ളൂ.

ഫവ്വർ— ഭക്തിമധുവോലുംഭാഗവതത്തിലോ,
മുക്തിദമായീടുംഗീതയിലോ,

എന്തെന്തുപദേശം ചിന്തുന്നു നമ്മളെ
പൂന്തിങ്കൾപോലെ കുളിപ്പിയ്ക്കുവാൻ?
ആനന്ദസാന്ദ്രമാണിപ്രപഞ്ചമെന്നു,-
മാനന്ദമൂത്തിയാണീശനെന്നും,
ആനന്ദത്തുന്ദിലരായിനാം ജീവിതം
സാനന്ദം സാധിയ്ക്കൂ കൃത്യമെന്നും,
ആകുലംഹീനമതേകുന്നോരാനന്ദമിട-
ത്താകുന്നു? തൻപ്രാപ്തിയെവ്വിധമാം?
ഏതുപദാൎത്ഥവുമേതുഭോഗങ്ങളു-
മേകുവാനാകുവോനാകുന്നോനായ്,
ഇപ്പോൾനിനപ്പതാംസ്വപ്നത്തിലാകുന്നോ
നില്പതുകെല്പെഴുംദിവ്യാനന്ദം?
കാമുകകാമിനിപ്രേമവടിവാൎന്ന
കാമത്തിലാനന്ദംവാഴുന്നുണ്ടോ?
അങ്ങെങ്ങുമില്ലതു; സോമനുംസൂൎയ്യനും
മംഗലതാരകാജാലങ്ങളും
കൊണ്ടുവിതാനിച്ച നീലമേലാപ്പുള്ള
സുന്ദരപ്പൂമച്ചിൽ ക്രീഡിയ്ക്കുന്നാ
നന്ദൻറെനന്ദനനിന്ദിരാനന്ദദൻ
തന്നിൽത്താൻതന്നേലയിച്ചിരിപ്പൂ.
ഈശാംശമായസമസ്തസൃഷ്ടിയിങ്കല-
മീശ്വരപ്രേമംനാംദർശിയ്ക്കേണം;
കള്ളംവെടിഞ്ഞീസഹോദരജീവിയി-
ലുള്ളമഴിഞ്ഞേറേസ്നേഹിച്ചാലും;
നന്ദകുമാരനുംചെയ്യതതുതാനാ-
ണന്നതാദൎശമതോൎക്കനമ്മൾ.
“പ്രേമത്തേപ്പാടീടുംപ്രേമസ്വരൂപ, നിൻ-
പ്രേമത്തിന്നുത്തമപാത്രമായി-

ക്കോലുന്നാകോലക്കുഴലിൻകുഹരത്തിൽ
നീലാളിവണ്ണ,ലസിപ്പതെന്താം?"
എന്നൊരുഗോപിക,കഞ്ജവിലോചനൻ-
തന്നോടുചോദിച്ചാളന്നൊരിയ്ക്കൽ.
"ശുദ്ധശ്ശൂന്യഃതന്നെ"യെന്നതിനുത്തരം
സത്വരമുത്തമശ്ലോകൻചൊന്നാൻ.
ഉള്ളതാണായ,താ വേണു വൊരു വെറും-
പൊള്ളയാണെന്നതുനിസ്സന്ദേഹം.
വന്ദ്യൻഭഗവാൻെറ തത്വംനാംചിന്തിച്ചു
പിന്നെയുംപിന്നെയുമുള്ളിൽപ്പോയാൽ,
നിർഗ്ഗുണബ്രഹ്മമാണെന്നുസമാധിസ്ഥ-
രഗ്ഗുരുവര്യന്മാർകണ്ടറിഞ്ഞാർ.
മാന്യേ,മഹാർഹമേ,ധന്യേ,മുരളികേ,
വന്ദ്യേ,സുഖാസവനിഷ്യന്ദിയേ,
എന്നുംജയിപ്പൂനീരാധികാദേവിയാം-
തന്നോടുതുല്യനീവെൽവൂതാക.

---

V.

# രാസലീല.

(കേക.)

പ്രവൃദ്ധ— പാഹിമാംപരമാത്മൻ, പാഹിമാംപത്മനാഭ,
പാഹിമാംപത്മാലയാപ്രണയാധിവാസമേ,
പാഹിമാംപത്മേക്ഷണ,പാഹിമാംപത്മപാദ,
പാഹിമാംപത്മജാനിമുഖസംസ്തുതഭവ്യ,

പാഹിപത്മിനീപതേ, പാഹിമാംപത്മാധവ,
പാഹിമാംപത്മാരുണചരണരമണീയ,
പാഹിമാംപത്മദ്യുതിവിജയകരതല,
പാഹിമാംപത്മാകരനിർവൃതികരദ്യുതേ,
പാഹിമാംപത്മോദരസുഗന്ധസുവാസിത,
പാഹിമാംപത്മാരുണമൃദുലാധരരമ്യ,
പാഹിമാംപുരന്ദരമന്ദാരസുഗന്ധിത-
മഹിതമധുകരമുഖരീകൃതമൗലി-
വിഹിതനമസ്കൃതിലസിതപദപത്മ,
പാഹിമാംപങ്കാപഹ,പാഹിമാംപരാൽപര,
പാഹിമാംകൃപാകര, പാഹിമാംസുധാകര,
പാഹിമാംഗദഹര, പാഹിമാംവിശ്വംഭര,
പാഹിമാംസമ്പൽക്കര,പാഹിമാംസുഖകര,
പാഹിമാം പാലാഴിയിൽ പള്ളികൊണ്ടീടുംപോററി.
ഗഹനഗഹനമാംവേദാന്തശാസ്ത്രത്തിന്ന
മോഹനപ്രസ്ഥാനങ്ങൾമേൽക്കുമ്ലഋഷീന്ദ്രന്മാർ
തങ്ങൾക്കുള്ളനുഭവംമുൻനിർത്തിനിർമ്മിച്ചതിൽ
തോന്നുന്നിതാശങ്കകൾപണ്ഡിതമാനിയ്ക്കുപോൽ.
അറിവുകുറഞ്ഞവർ-കുറവുകുറയ്ക്കുവാൻ
ഭഗവൽഗീതാശാസ്ത്രം ഭഗവാൻദാനംചെയ്താൻ.
സകലവേദാർത്ഥനിക്ഷിപ്തമീഗ്ഗാനംകൊണ്ടി-
ങ്ങകലേപ്പോകുംശങ്കാസകലമവികാലം.
ഇങ്ങിനെയുപനിഷൽസ്സാരസർവ്വസ്വമായി-
ട്ടെങ്ങുമപൊങ്ങുംസർവ്വസംശയച്ഛേദിയായി-
ട്ടിരിയ്ക്കുംഗീതാശാസ്ത്രമുപദേശിച്ച സാക്ഷാൽ
ഹരിയാംഭഗവാനിൽ, രാസലീലയെന്നൊരു-
ചേതോഹാരിയാംഭാഗംശ്രവിയ്ക്കുംനേരത്തിങ്ക-

ലതിയായ് പരിഷ്ക്കാരിവൃന്ദങ്ങൾക്കസഹ്യംപോൽ.
ഇതുമാതിരിചൊല്ലുംപണ്ഡിതമ്മന്യന്മാൎക്കു
മതിയുണ്ടെങ്കിലാട്ടേ!- ഹൃദയംകാണുന്നില്ല.
ഭാഗവതാദിയിലേ രാസലീലയേച്ചൊല്ലും-
ഭാഗത്തെത്തന്നെയിപ്പോളവലംബനമാക്കി-
യല്പാല്പംചിലസമാധാനങ്ങൾ കഥിപ്പതി-
ങ്ങല്പമെന്നോൎത്തീടാതെസജ്ജനംനോക്കീടണം.
ഭഗവൻപ്രസീദമേ,ഭഗവൻപ്രസീദമേ,
ഭഗവൻപൊറുക്കണേസൎവ്വാപരാധങ്ങളും.

൧വ്വ൩— ആദ്യമായ്ബ് ഭഗവാൻെറസമകാലീനരായി
ബദ്ധവൈരികളായചേദീശപ്രഭൃതികൾ,
മുഗ്ദ്ധലോചനൻതന്നെനിന്ദിച്ചുദൂഷിയ്ക്കുവാൻ
ബദ്ധകങ്കണന്മാരായ്രന്ധ്രവുംപാൎത്തുവാണാർ.
സന്ദൎഭംനോക്കിനോക്കിപ്പലതുംപരിഹാസം
ദുൎന്നയമേറുന്നവൎജല്പിച്ചാരാകുംവണ്ണം.
എങ്കിലുമവരാരുംരാസലീലയേച്ചൂണ്ടി-
പ്പങ്കജേക്ഷണൻതന്നെപ്പഴികൾപറഞ്ഞില്ല.

൧വ്വ൪— ശുദ്ധമാംരാസലീലസംഭവിച്ചതായ്ശുദ്ധ-
ബുദ്ധികൾ,ധരിപ്പതുംധരിയ്ക്കേണ്ടതുംതന്നെ.
പ്രപഞ്ചസൃഷ്ടിയീശനെന്തിന്നുചെയ്യുന്നെന്നാ-
വിപുലചോദ്യത്തിന്നുമുത്തരമിതിൽക്കാണാം.
ഇത്രയുംസ്വാഭാവികമായുള്ളശിശുക്രീഡ,
നിത്യനീശ്വരൻചെയ്തമറെറങ്ങുംകാണ്മീലനാം.
രാസലീലയേ,കൃഷ്ണലീലയിൽനിന്നുമാററി-
ദൃശിക്കിൽക്കാണാം,കൃഷ്ണൻസാരസ്യവിഹീനനായ്.

ദേവകീസുതന്നുള്ള ജീവിതം,ദ്വന്ദ്വാംസവും
സമ്പൂർണ്ണമായിക്കാണാം;മററാക്കുമില്ലിങ്ങേവം.
ജനനംതൊട്ടു,തൻെറമരണംവരെ,കൃഷ്ണൻ
നിബിഡമഹാകർമ്മസംയുക്തനാണെന്നാലും,
ക്ഷോഭത്തിൻചെറിയൊരുകണിക,യെന്നെങ്കിലും,
വന്ദ്യനാമദ്ദേഹത്തിൽക്കാണുവാൻകഴിയുമോ?
ഇതുകൾകണ്ണുകൊണ്ടുകണ്ടപണ്ഡിതന്മാരാ-
ണിതുപോലവതാരമില്ലെന്നുചൊല്ലുന്നതും.

ഫല്വ— രാസലീലയേക്കവി,രസപുഷ്ടിയ്ക്കും,പിന്നെ
രസികജനങ്ങൾക്കുരസത്തെക്കൊടുപ്പാനും,
രചിച്ചിട്ടുള്ളതല്ല:കാഞ്ഞിരക്കായേപ്പോലെ,
പുറത്തെബ്ഭംഗികണ്ടു,ഭക്ഷിപ്പാൻകൊതിയ്ക്കയോ?
അറിയാതാരുംകടന്നാപത്തിൽക്കുടുങ്ങായ്വിൻ:
വടിവിൽസ്ഫുടംചെയ്തിട്ടമൃതായ്ബ്ഭുജിയ്ക്കുവിൻ.
വാസ്തവമായിട്ടന്നുനടന്നരാസക്രീഡ
വിസ്തരിയ്ക്കുവാൻമർത്ത്യനോർത്തീടി,ലൊത്തീടുമോ?
രാധികാദികളൊത്തുവിശേഷശൻകളിൽ വച്ചിൻ
മധുരഭാവത്തിങ്കൽക്രീഡിയ്ക്കുംസ്ഥിതിയെങ്ങാം?
മൂകമർത്ത്യൻെറവാണീവൈഭവങ്ങളും,ബുദ്ധി-
മൂഢൻെറനിരൂപണവൈഭവങ്ങളുമെങ്ങാം?
ഏഴെട്ടുവയസ്സിനുംതാഴത്തേപ്രായത്തിങ്ക-
ലേഴകൾപോലുംതെല്ലുംവിശ്വസിക്കാത്തവണ്ണ-
മോതുന്നു-വിടരേപ്പാൽ-ഭഗവാൻരാസക്രീഡ,
കൗതുകാൽച്ചെയ്തെന്നൊരുവർഗ്ഗക്കാർ-ശാന്തം!പാപം!
എത്രയോപരസ്യമായ്നടന്നോരക്രീഡയിൽ,
മാത്രയുംദോഷംകാണ്മാനേതുസാഹസിയ്ക്കാകും?

ആറേഴവയസ്സിങ്കൽമന്മഥകഥയുണ്ടോ:?
നീരുന്നതിക്കട്ടയിലുറുമ്പുപൊതിയുന്നോ?

പാർവ്വൻ— മറെറാന്നുപറഞ്ഞീടാം-രാസലീലാന്തരത്തിൽ,
കററക്കാർവേണിമാരാംകാന്തമാരെല്ലാവരും
സല്ലീലംതൻെറചാരത്തുണ്ടെന്നുതന്നെയല്ലോ
വല്ലവന്മാരായിട്ടുംവല്ലഭന്മാൎക്കുതോന്നി.
ആകയാൽ.രാസലീല,സ്ഥൂലമായ്ക്കാണുന്നഭ്രൂ-
ലോകത്തിൽനടന്നതല്ലെന്നുനാംകരുതണം.
ഇതുകൾകൃഷ്ണന്നുള്ളമായമെന്നൊതിർപക്ഷ-
മോതുകിൽ-സമാധാനംവേറെയുംപറഞ്ഞിടാം.

ഫൻ്റ— വിഷ്ണുവിന്നംശ-മല്ല വിഷ്ണുവിൻപരിപൂൎണ്ണം
കൃഷ്ണാവതാര-മെന്നധാരാളംതെളിവുണ്ടാം.
അദ്ദേഹംസചകൃത്യന്നാലസംഖ്യംമഹത്തതാ-
മിദ്രേഹികൾക്കനൽകിക്ഷുദ്രാഹമടക്കിനാൻ.
ഭഗവൽഭക്തിവിരുദ്ധങ്ങളായ്,ചുററുമുള്ള-
സംഗതികളെത്തള്ളി,നമ്മുടെജീവാത്മാവും,
പരമാത്മാവായ്ച്ചേൎന്നിട്ടൈക്യത്തേപ്രാപിയ്ക്കുവാൻ,
പരയായേകാഗ്രമാംഭക്തിക്കൈക്കൊള്ളണംനാം.
മാനുഷമായഭക്തി,പരയാംദൈവഭക്തി-
ദ്യോതകമായിട്ടുള്ളൊരുപമാൎഗ്ഗമായീടും;
അല്ലാതെ-പ്രതിബന്ധമായിട്ടോ,ശക്തികൊണ്ടി-
ട്ടതിനെഭഞ്ജയിയ്ക്കുന്നതായിട്ടോ,ഭവിപ്പീലാ.
പുരുഷന്മാരുംനല്ലനല്ലാരുംതമ്മിലുള്ള
വരിഷ്ഠപ്രേമം,ലോകവിദിതമായതല്ലോ;
ആസ്നേഹം,പരമാത്മാജീവാത്മാതമ്മിലുള്ള
സുസ്നേഹമാകുമേകീഭാവത്തിന്നാലിരൂപം.

അംഗനമാരിൽസ്വതേകാണുന്നാകീഴടക്കം,
മംഗലംനൽകുമാത്മദമനമുദ്രയല്ലോ!
ആകുന്നവിധമെല്ലാം,ലൌകികദോഷലേശം-
കൂടാതെ,പ്രേമതത്വം,ലൗകികലോകത്തിനേ-
ഗ്രഹിപ്പിയ്ക്കേണ്ടഭാരം,ഭഗവാനുണ്ടായിരു-
ന്നതിനാ,ലതുബാല്യകാലത്തേ പഠിപ്പിച്ചാൻ.
ഇപ്പാഠംപഠിച്ചതാം-ദേവിമാർ,സാധാരണ
മൊല്ലെല്ലാള്ളുംതന്നകാന്തകാന്തിചന്തങ്ങളേന്തും-
നല്ലകാമിനിമാരെന്നോക്കേ,ണ്ടായവർകളും-
തൽക്കാന്തന്മാരുംദിവ്യരെന്നോതിപൌരാണികർ.
അംഗനാജനങ്ങൾ,തന്നോമനപ്പൈതങ്ങളി-
ലെങ്ങുമേദർശിപ്പിയ്ക്കുംതിങ്ങിനവാത്സല്യംപോ-
ലീശ്വരൻപ്രേമാസ്പദൻ-തൻകലുംവേണംഭക്തി-
വിശ്വാസമെന്നു,തന്നാത്താനനുഭവമാക്കാൻ,
പൂർവ്വജന്മത്തിൽതന്റെറയുററഭക്തരായവ-
രുർവ്വിയിൽപ്പിറന്നു,തന്നാജ്ഞയേയനുസൃത്യ-
ഗോപികമാരായപ്പോളവൎക്കുപ്രേമത്തിനെ-
പ്പഠിപ്പിച്ചിതുദേവൻ;ലോകോപദേശാൎത്ഥമായ്.
ദേവനാംദാമോദരനുള്ളതാംദിവ്യത്വത്തേ,
ഭവ്യരാംവ്രജകുലനായികാനായകന്മാർ,
സൂക്ഷ്മമായ്ഗ്രഹിച്ചെന്നു,തായവർഭക്തിപൂർവ്വം
ലക്ഷ്മീകാമുകനായപക്ഷിവാഹൻതന്നെ-
പ്പൂജിച്ചുചെയ്തതായകീൎത്തനസ്തോത്രങ്ങളാൽ-
പ്പൂൎണ്ണമായ്ക്കാണാമാക്കും, തൻകരപുടംപോലെ.
പൂർവ്വജന്മത്തിൽമഹാതാപസന്മാരായുള്ളോർ
ചാർവ്വംഗിമാരായീട്ടുംഗോപികമാരാ,യിപ്പോൾ
അപ്പരമാത്മാവിനേ,ശരണംപ്രാപിയ്ക്കയ്,-
മദ്ദേഹമദ്ധന്യരേപഠിപ്പിയ്ക്കയുംചെയ്താൻ.

ക്രീഡയി,ലാദ്യംദേവൻ,ഗോപികാജനങ്ങടെ-
യിടയിൽനിന്നുമാറിക്കളഞ്ഞി,ട്ടവർകളേ-
മോഹിപ്പിച്ചതിൽനിന്നു, സ്വസ്വാമിയോടുചേൎന്നും
ചേരാതെകണ്ടുംവാഴ്മെല്ലാനേരവും,ശുദ്ധ-
ഹൃദയംപരമാത്മാലീനമായ്ധാരപോലെ,
സദൻ-തൻകൽച്ചേപ്പാൻതന്നത്താൻപഠിപ്പിച്ചാൻ.
പിന്നിട്ടപ്രത്യക്ഷനായ്ത്തീൎന്നിട്ടുമുകിൽവൎണ്ണൻ,
നന്ദജൻ,വൃന്ദാരകവൃന്ദവന്ദിതാനന്ദൻ,
ആരാമമാരായിട്ടുംഗോപിമാൎക്കോരോന്നിനു-
മോരോരോകൃഷ്ണൻവീതമായ്ത്തീൎന്നി,ട്ടവരുമായ്-
ക്രീഡിച്ചുകൊണ്ടു,തന്നെബ്ഭജിയ്ക്കും-ദേഹികളി-
ലോരോരുത്തൎക്കുദേവൻതന്നത്താൻസമ്പൂൎണ്ണനാ-
യടിമപ്പെട്ടമെന്നു,മീരേഴുലോകത്തിലും
ജീവാത്മാവൊന്നുമാത്രമാകിലാജ്ജീവന്നുതാൻ
ദൈവത്തെമുഴുവനും കിട്ടാവുന്നതുപോലെ,
തന്നുടെഭക്തൎക്കെല്ലാംഭാഗിച്ചീടാതെകണ്ടും
പൂൎണ്ണമായ്ബ്ഭഗവാനേലഭിയ്ക്കുമെന്നുള്ളതും,
നിൎണ്ണയംപഠിപ്പിച്ചാൻകരുണാകരൻഹരി.

ഫൻഫ— കഥതന്നാംശംമാത്രംഗ്രഹിച്ചുവാദിപ്പവ,-
രതുപോൽശേഷാംശവുംഗ്രഹിയ്ക്കുമൎയ്യാദയാം.
നായകൻയുവാവല്ല-ബാലനായിരു-ന്നെന്നും,
ബാലകൻ, വെറുംബാലനായിരുന്നില്ല യെന്നും,
ഇച്ഛപോൽരൂപമേതും കൈക്കൊള്ളാൻശക്തനെ
ഇച്ഛാമാത്രത്താൽസൃഷ്ടിചെയ്തിടുംപ്രഭുവെന്നും, [ന്നും,
കഥയിൽബാക്കികാണുംപാത്രങ്ങൾ,ജിതേന്ദ്രിയർ-
കഥനംചെയ്യുംവണ്ണമൃഷിമാ-രംശമെന്നും,
ധരിച്ചേമതിയാക്രുനിഷ്പക്ഷനിരൂപക-

ന്മാരാകുംമാന്യന്മാൎക്കു;ശേഷവുംനോക്കാമിനി.
ഈദൃശമമാനുഷാവസ്ഥകൾഗൗനിയ്ക്കാതെ,
തന്നുടെസുഹൃത്തിനേവഞ്ചിയ്ക്കുന്നവരേപ്പോൽ,
ശ്രീകൃഷ്ണഭഗവാനേഗ്ഗണിയ്ക്കുന്നതാണെങ്കി-
ലായതു,യുക്തിയുക്തമായൊരുകഥയിങ്കൽ,
ദോഷത്തെമാത്രംകൊള്ളുമട്ടതൻസ്വഭാവമാ;-
മായതിൻപേരോ,മതദ്വേഷ[illegible]ഭണമെന്നാം.
ഗുണത്തേദ്ദൎശിച്ചിട്ടുംദോഷംതാൻഗ്രഹിപ്പതു
ഹൃദയഹീനമായമശകസ്വഭാവമാം.
നന്മതിന്മകൾമേളിച്ചിരിപ്പൊന്നതിൽനിന്നും
നന്മയേക്കൊള്ളും ഹംസംസ്വന്തമാം സ്വഭാവത്താൽ.
ദോഷൈകദൎശികളേ, ചിന്തകന്മാരാണെന്നോ,
വിമൎശപടുവെന്നോ,നിഷ്പക്ഷധീയാണെന്നോ;
സമ്മതന്മാരായീടും-സജ്ജനംഗണിച്ചീടാ;
നിൎണ്ണയമവർപരപ്രത്യയകാരികളാം.
സ്ഥൂലലോകത്തിലഭിനയിച്ചുള്ളോരിക്കഥ
സൂക്ഷ്മദൃക്കുകൾക്കൊരു രൂപകാലങ്കാരമാം.

ഹൻ ൨— ആദിയിൽഗ്ഗോപസ്ത്രീകൾ,വസ്ത്രങ്ങളഴി- [ച്ചുവ-
യാപഗയാകുംകാലസോദരീതീരേവച്ചി-
ട്ടാടോപമോടുംജലക്രീഡചെയ്യുമ്പോൾ, കൃഷ്ണ-
നാടകൾവാരിക്കൊണ്ടിട്ടാലിന്റെമുകളേറി,
ക്കോടക്കാർവേണീജനംനാണിച്ചങ്ങടുത്തെത്തി-
യാടകൾയാചിച്ചിതുവെന്നെല്ലാംചൊല്ലുന്നതായ്
ചിലൎക്കുപരിഹാസപ്പുഞ്ചിരിതുളുമ്പിച്ചു-
ച്ചിലപ്പിയ്ക്കുന്നു; സൂക്ഷ്മമതിനുംവേറേകാണാം.
ഈയൊരുഗഹനമാംരൂപകംകൊണ്ടുതന്നെ,
ആയതമതികളാമാചാൎയ്യരന്നുമിന്നും

ശിഷ്യരേസ്വീകരിയ്ക്കുംനേരത്തുചെയ്യുന്നതാം
സൂക്ഷ്മമാംപരീക്ഷണമായിട്ടുഗ്രഹിച്ചീടാം.
സൂക്ഷ്മമാമാത്മാവിനെദ്ദർശിപ്പാനൊരുത്തനും
സ്ഥൂലത്തിലഭിമാനമുള്ളനാൾവരെയ്ക്കാകാ.
വേദ്യമായുള്ളതിങ്കൽ വേദമാണുത്തമം;
വേദത്തിലെല്ലാററിലുംവേദാന്തമത്യുത്തമം;
വേദാന്തലാഭത്തിങ്കലാത്മദർശനംമുഖ്യം;
ആത്മദർശിതാൻജീവിവർഗ്ഗത്തിലത്യുത്തമൻ.
ദേഹാഭിമാനികൾക്കു കിട്ടുകില്ലാത്മവിദ്യ;
ദേഹോഹമതിമാറാൻ ദേശികാശിസ്സുംവേണം;
ഗുരുവിൻകൃപകൊണ്ടും,തപസ്സിൻശക്തികൊണ്ടും,
ശിഷ്യന്മാർ ദേഹോഹമാംമമതമറക്കണം.
തന്നുടെയുപദേശം ശിഷ്യനിൽഫലിച്ചെന്നും,
തന്നുടെദിവ്യമാമാത്മോപദേശത്തിന്നു,
ശിഷ്യനിന്നധികാരിയായെന്നു മറിയുവാൻ,
ശിഷ്യനെഗ്ഗുരുവരൻ നല്ലപോൽപ്പരീക്ഷിയ്ക്കും.
ദേഹാഭിമാനംവിട്ടോരംഗനാജനത്തിന്നു
ദേഹത്തിൽവസ്ത്രമില്ലെന്നാകിലുംതോന്നാനാണം.
പുരുഷസമക്ഷത്തിൽദേഹാഭിമാനലവം-
പരിശേഷിച്ചാ,ലെവർനില്ക്കുന്നവസ്ത്രമെന്യേ?
ശിശുവാകിയകൃഷ്ണൻ, നെടുനാളായി'തന്റെ,
പേശലാംഗികളായ,പൂർവ്വശിഷ്യരായീടും-
വശികളായുള്ളോരേ,തന്നുടെവശത്താക്കി-
ദ്ദേശികസ്ഥാനേനിന്നുചെയ്തതീപ്പരീക്ഷയാം.
ആയതിൽജ്ജയിച്ചേറേപ്പരിപാകതയാന്നോ-
രായതവിലോചനമാർക്കായിക്കൃപാകരൻ,
രാസക്രീഡയെന്നോതുംസച്ചന്ദ്രധർമ്മോപദേശം
സരസംചെയ്തുപാലി,ച്ചവരേജ്ജഗൽഗ്ഗുരു.

വസ്ത്രച്ചോരണംചെയ്തോരക്കാലംഭഗവാനും,
പ്രത്യക്ഷമല്ലേവയസ്സാറിലേറുകില്ലെന്നും.
അന്നാക്കൾമാരോപിതമായുള്ളോരസഭ്യമാം-
ദുർമ്മോഹമുള്ളിലതെല്ലുമങ്കുരിച്ചീടാവതോ?
അതിനാലീസംഗതി,മുക്തിതൻ പ്രാരംഭമാം-
സൂചനയാണെന്നോർപ്പിൻസന്ദേഹമുണ്ടാവേണ്ട.
പരമാത്മാവിൻപദംശരണംപ്രാപിയ്ക്കുവാ-
നൊരിയ്ക്കൽസകലരും യോഗ്യരായ് വരുമെന്നും,
അക്കാലമട്ടത്തെത്താനാശിച്ചുസമസ്തരും
ശക്തിപോൽസർവ്വം ത്യക്തരക്തരാകണമെന്നു,
മല്ലയോപഠിപ്പിച്ചതെല്ലാപേരെയും; പാരം
ചൊല്ലെഴുംബോധപ്രദമായുള്ളോരിപ്പാഠത്താൽ.
ഇതുകൊണ്ടൊന്നും ബോധ്യമാകാത്തപരിഷ്കാരി,
യോതണം, പാശ്ചാത്യബാറിസ്റ്റരായതുകൊണ്ടോ,
ലോകക്ഷേമത്തിനായി സ്വന്തവസ്ത്രവുംകൂടി
ത്യജിച്ചെന്നതുകൊണ്ടോ, ഗന്ധിജി, മഹാത്മാവായ്?
ഇതുപോ,ലനേകരാംത്യാഗികൾമുനീശ്വര-
രോതിയോരീയാഖ്യാനമെങ്ങിനെപൊളിയാകും?
വിഷയപരിത്യാഗശീലരാംയതികൾക്കേ,
ദോഷഹീനമാമിതിൽ ഭംഗിയുംതത്വങ്ങള-
മുള്ളതുപോലേതന്നെയുള്ളിലേറുവാനുള്ള
നല്ലൊരുഹൃദയത്തെനേടുവാൻസാധിച്ചിട്ടു.
അദ്ധ്യാത്മജ്ഞാനശാസ്ത്ര, മെന്നൊന്നുംപ്രപഞ്ചത്തിൽ,
ലുപ്തമാംവിദ്യയായിമാത്രമേനിലനില്ക്കൂ.
എന്നാലു,മതിൽദൃഢജ്ഞാനികൾചിലരെന്നും
മന്നിടത്തിങ്കൽക്കാണുംലോകാനുഗ്രഹംചെയ്യാൻ.
"ശ്രീരാമകൃഷ്ണദേവൻ"മധുരഭാവംതേടും-
ശ്രീരാധാരമണനേക്കാണുവാൻതീവ്രമായി,

രാധികാദേവിയേപ്പോൽ,സാധനചെയ്തകാര്യം-
സാധിച്ചിട്ടദ്ദേവിതൻപ്രേമരതത്തേക്കണ്ടോൻ.
അദ്ദേഹംരാധാകൃഷ്ണദൎശനേപലപ്പോഴും
ശ്രദ്ധയാസൂക്ഷിച്ചിട്ടും,കാമത്തിൻകണികതൻ-
ലക്ഷത്തിലൊരംശവുംദേവിയിൽസ്പൎശിച്ചതാ-
യീക്ഷിപ്പാൻകഴിഞ്ഞില്ല:സൂക്ഷ്മജ്ഞൻകാണുംസൂക്ഷ്മം.
“രാധികാപ്രേമലക്ഷ്യം,ചൈതന്യദേവൻമാത്രം
ബോധിച്ചുസഖി”യെന്നുചൊല്ലുന്നരാമകൃഷ്ണൻ

ഫൻസ— പ്രേമഭക്തിയിൽനിന്നുംവല്ലവിമാരായിട്ടും
ശ്രീമതിമാൎക്കാൎമേ,ശ്രീരാധാരമണനേ,
ലോകേശനെന്നോ,സൎവ്വസാക്ഷിയാണെന്നോ,സൃഷ്ടി-
യ്ക്കേകനാംനാഥനെന്നോ,ചിത്തത്തിലോൎക്കാൻപോലും
സാധിച്ചി:ല്ലവർ-ചിത്തം,പൊന്നുണ്ണികൃഷ്ണന്മേൽ-
പൊന്തിയില്ലല്പംപോലു; മിതുതാൻപരഭക്തി.
കംസനിഗ്രഹംവിദ്യാഭ്യാസമാദിയാംലോക-
പ്രസിദ്ധകാര്യങ്ങളെസാധിച്ചയദുശ്രേഷ്ഠൻ
ഭൂഭാരംലഘൂവാക്കിസ്സീരിയോടൊരുമിച്ചു
മേദുരതരമാകുംമധുരാപുരിയിങ്കൽ
വസിയ്ക്കുംകാലം,തന്റെപൂൎവ്വബാന്ധവന്മാരെ
സ്മരിച്ചു,ദായദനാമുദ്ധവബുദ്ധിമാനെ,
നന്ദനുംയശോദയുംമററുള്ളഗോപഗോപി-
വൃന്ദവുംവസിയ്ക്കുന്നാദിക്കിന്നു,ദൂതനായി-
ക്കല്പിച്ചുനിയോഗിച്ചാൻ.ക്ഷേമാദിയറിവാനും
സ്വന്തമാംക്ഷേമമെല്ലാമറിയിപ്പാനുംകൃഷ്ണൻ.
ഗോകുലേഗമിച്ചു,നല്ലാതിത്ഥ്യാസ്വീകരിച്ചു,
നന്ദനുംയശോദയ്ക്കുമാശ്വാസംപലതോതി,
മാധവചങ്ങാതിമാർ-മാനസാശ്വാസവാക്യം

മാനിയാമവൻചൊന്നവസിച്ചാൻമഹാഭക്തൻ.
അത്തവ്വി,ലോകാന്തത്തിൽ,വല്ലവീജനംമററു-
മുൾത്താരിൽതിങ്ങിവിങ്ങുമൽക്കണ്ഠാകുലരായി,
ഭഗവൽദൂതനായോരുദ്ധവപാർശ്വംപുക്കു
ഭംഗിയിലുപചാരംചെയ്തുചൊല്ലിനാരേവം:-
"ഞങ്ങടെചെന്താമരക്കണ്ണനങ്ങെന്തുചെയ്വു?
ഞങ്ങളെനിനയ്ക്കുന്നോകാർവണ്ണൻതിരുവടി?
ഞങ്ങൾനൽകുന്നപാലുംവെണ്ണയുംഭുജിയ്ക്കാതെ-
യെങ്ങിനെയോമൽക്കണ്ണൻവിശപ്പിന്നടക്കുന്നു?
മെയ്ചടപ്പുണ്ടോ? കൃഷ്ണൻനന്നായിവളന്നിതോ?
ഇജ്ജന്മമുള്ളോക്കൊന്നുകാണ്മാൻയോഗമുണ്ടായിട്ടുമോ?
ഇങ്ങോട്ടുവരുവാ,നപ്പൊന്നോടക്കുഴലൂതും-
പൊന്നുണ്ണിമോഹിപ്പീലേ?പോരുന്നാതെന്താകുന്നു?
ഗോക്കൾതൻകുളമ്പടിദ്ധൂളിപററിയതാകും-
പൊൽക്കൊണ്ടപീതാംബരം, പീലിക്കണ്ണിണങ്ങിയോ
രകൃഷ്ണകേശപാശമിവകളഴിഞ്ഞാടി-
മൽക്കനംഗോപാലകനിളക്കീടുന്നനിത്യം.
സ്വേദാംബുപൊടിഞ്ഞുള്ള നല്ലിളംകവിൾത്തടം,
വേദനപെരുകുന്ന,മുകരാഞ്ഞെനിയ്ക്കയ്യോ!
എന്നുണ്ണിക്കൃഷ്ണ! മണിപ്പൈതലേ! തവസ്ഥിത-
മെന്തുകാണുന്നു?" വെന്നുഗോപിമാർ വിബോധരായ്,
ഉദ്ധവർത്തിങ്കൽ,ലബ്ധഭഗവൽപ്രിയനോടാ,-
യദ്ദേഹമന്യനായപുരുഷനെന്നോക്കാതെ,
"തങ്ങളുംമാനാദികളുള്ളമാനുഷ"രെന്നു,
ജീവികൾക്കാക്കുംചേരും സ്ഥൂലാഭിമാനംപോലും-
മറന്നു,ചോദിക്കയും ചാപല്യംകാണിക്കയും
മോഹത്താൽക്കണ്ണീർവാർത്തു പലതുംപറകയും
ചെയ്തീടുന്നതിൻവണ്ണം, തന്മയമനസ്സാന്നാൽ

കൈവരുംരാസക്രീഡാ സാരാത്ഥംസമസ്തക്കും.
ഉദ്ധവരതിന്നോതി:- "നിങ്ങടെ ബാലകൃഷ്ണൻ
മത്ത്യന,ല്ലനാദ്യന്തനാകിയ ഭഗവാനാം.
അദ്ദേഹംലോകംസവ്വംവ്യാപിച്ചുവസിയ്ക്കുന്നി-
തദ്ദേഹമറിയാതെലോകത്തിലെന്തോന്നുള്ളു?"
അതിന്നുചൊല്ലീടിനാർവല്ലവിമാരായീടും-
മല്ലീസായകവില്ലിൻവൈജയന്തികൾമന്ദം:-
"ഹേ സാധോ! ഭവാൻചൊല്ലുംചൊല്ലിനുള്ളത്ഥംതെ
മീസാധ്വിമാക്കുനേരായറിയാൻ കെല്പില്ലല്ലോ; [ല്ലു-
അറിവാനാശയില്ല; വ്രജത്തിൻവിളക്കാകു-
മംബുജാക്ഷനേക്കണ്ടാൽ, പിന്നൊന്നുകാണ്മാനുള്ളൂ!"
ഇങ്ങിനെചൊല്ലിക്കേഴുംമല്ലാക്ഷീജനത്തിന്റെ
മഞ്ജുചേവടിത്താരി,ലുത്തമജ്ഞാനിയായി,
രാജപൂരുഷനാകുമുദ്ധവർമനംകൊണ്ടു-
താണുകുപ്പീട്ടുകൃതകൃത്യനായ് സുധീരതം.
ഇവക്കുതുല്യംഭക്തിയെവക്കുഭവിച്ചീടാം?
ഇവയ്ക്കുതുല്യംത്യാഗ മേതൊരുവശിയ്ക്കുണ്ടാം?
ഇതുതാൻഭക്തക്കെല്ലാമേകമാം നിദർശന-
മിതിനേവാഴ്ത്തിപ്പാടാൻ കവികൾ ശ്രമിയ്ക്കുന്നു.
ഇത്രമാംസളമായിസ്സൗരഭ്യമോലുന്നതാ-
യിത്രസമ്പൂൎണ്ണസച്ഛമാദ്ദവപ്രഭചിന്നും
വസ്തുവല്ലതുമുണ്ടോ? പ്രേമമെന്നൊരുശബ്ദം
വിസ്തരിയ്ക്കുവാൻവിദ്വാനെന്തെല്ലാംസമ്പാദിച്ചു!
അമൃതംസമാജ്ജിച്ചു,സാരസ്യംസമ്പാദിച്ചു,
പൂന്തെന്നൽ,പൂഞ്ചന്ദ്രിക,പുഷ്പസഞ്ചയവ്രാതം,
ഉദ്യാനം,ലതാ,കുഞ്ജം,കാകളീകളഗീതം,
വിദ്രുമമണിത്തരം, പൂന്തേനും,ചന്തംചിന്തു-
മെന്തെന്തുതിരഞ്ഞീല;കവികൾപ്രേമത്തിന്റെ-

കാന്തമാം സ്വകമാത്മ്യംലോകരേഗ്രഹിപ്പിപ്പാൻ?
എന്നിട്ടുസാധിച്ചിതോ? ചിൽക്കാമ്പാംമുകന്ദനാം-
നന്ദനപ്പൂങ്കാവിലേകല്പകദ്രുമത്തിനെ,
നന്ദിച്ചുദൃഢമായിച്ചുററിപ്പൂങ്കലയോട്ടം-
തളിൎത്തു സൗരഭ്യത്തെപ്പരത്തിനൃത്തംചെയ്യും-
ഗോപികമാരായിട്ടും സന്താനവല്ലിമാത്രം
സമ്പ്രതിതെളിയ്ക്കുന്നപ്രേമത്തിൻപ്രകാശത്തെ.
ഈദൃശമാരായിട്ടുമീസിദ്ധയോഗിനിമാർ
പ്രേമവായ്പ്പോട്ടുംനിശാകാലത്തിൽവൃന്ദാവനേ,
യോഗേശൻതന്നെക്കാണാഞ്ഞുഴന്നുഗതിമുട്ടി
പ്രേമവേദനയോട്ടുംസ്തുതിച്ചു പാടീടിനാർ.
"ഗോപികാഗീത"മെന്നമാമുനിവാഴ്ത്തുന്നതും
പാവനഭാഗവതശ്രുദ്ധിയ്ക്കുനിദാനവു-
മാകമാസ്ത്വവംഞാന,മിക്കൃതിറ പൂതമാകാ,
നാകമ്പോൽ വിവൎത്തനംചെ,യ്തിതിൽചേൎത്തീട്ടുന്നേ-
മല്ലലോചനനോടുസായൂജ്യംസമ്പാദിച്ച [ൻ.
വല്ലവിമാരായിട്ടുമിന്ദിരാദേവിവൃന്ദം,
വന്ദിച്ചുതൽച്ചേവടിപണിയുന്നൊന്നിൽ,കൃപാ-
സന്താനസൂനവൎഷംപൊഴിച്ചുതുണയ്ക്കണം.

# ഗോപികാ ഗീതം.



മഞ്ജരി.

ഫൻർ— ആരുടെജന്മത്താലീവ്രജംമേല്ക്കുമേ-
ലാനന്ദമാൻജയിച്ചീടുന്നു;
യാതൊരുഹേതുവാലിന്നിന്ദിരാദേവി-
യാശ്രയിയ്ക്കുന്നീവ്രജത്തേനിത്യം;

അങ്ങിനെയുള്ള,ഭവാനുടേസ്വന്തമാ,-
യങ്ങയ്ക്കുവേണ്ടീട്ടു ജീവിപ്പോരായ്,
ഭക്തകളായുള്ള ഞങ്ങൾ, ഭഗവാനേ!
അത്തൽപൂണ്ടങ്ങയേത്തേടീട്ടുന്നു;
ജീവേശ, ഞങ്ങൾക്ക താവകം ദർശനം
കൈവരുത്തേണമേ! കാരുണ്യാബ്ധേ! 1

സ്വച്ഛശരത്തിൽവിടിൻവിലസുന്ന
മെച്ചമാം താമരത്താരിൻകാന്തി,
നേരേകവന്നവിലോലവിലോചനം-
കൊണ്ടു, വരദ! സുരത നാഥ!
മൂല്യമില്ലാതുള്ളീതപദ്ദാസിവൃന്ദങ്ങൾ-
ക്കല്ലൽവളത്തുഹനിപ്പതിപ്പോൾ,
-വാസ്തവമായിട്ടും-ഞങ്ങളേവേവിച്ച
വല്ലാതെകൊല്ലുകതന്നെയല്ലോ. 2

ക്ഷേപളജലത്തിലും, വ്യാളരക്ഷസ്സിലും,
ചക്രവാതം, മഹാമാരിയിലും,
വൈദ്യുതവഹ്നിയുംധേനുകദൈത്യനു-
മുദ്യോഗമാർന്നചെറുത്തതിലും,
നിന്നുഞങ്ങൾക്കപലപ്പോഴുംമേല്ക്കുമേൽ
വന്നപിടിപെട്ടമാലൊക്കെയും
അന്നന്നുപോക്കിയ വന്ദ്യനരർഷഭ!
ഇന്നുപേക്ഷിയ്ക്കുവാനെന്തെങ്ങളെ? 3

വാത്സല്യമേറും-വയസ്യ, യശോദതൻ
വത്സനല്ല ഭവാനെന്നറിഞ്ഞേൻ;
വിശ്വഗുപ്തിയ്ക്കുവിരിഞ്ചനർത്ഥിയ്ക്കയാൽ
വന്നുയദുകുലേ ജാതനായ,

ദേഹികൾക്കൊക്കെയുമന്തരാത്മാവിന്നു-
ഭാവുകസാക്ഷിയാംദൈവമത്രേ! 4

വൃഷ്ണികുലേശ്വര, സംസാരഭീതിയാ-
ലുഷ്ണിച്ചു ത്വൽപ്പദംക്രൂപ്പുവോൎക്കായ്
ശ്രേഷ്ഠമായീടുമഭയംകൊടുപ്പതു,-
മിഷ്ടകാമങ്ങളെ നൽകുന്നതും,
മംഗലദേവതാതൃക്കരപങ്കജം
ഭംഗ്യാഗ്രഹിച്ചുലസിയ്ക്കുന്നതും,
യാതൊന്നാലാകുന്നി,ത്വൽപ്പാണിപങ്കജം
കാന്താ, ശിരസ്സിതിൽചേൎക്കേണമേ. 5

അമ്പാടിവാസികൾക്കുണ്ടാകമാൎത്തികൾ-
വെമ്പിച്ചുമണ്ടിയ്ക്കും വീര വീര!
സ്വന്തംജനങ്ങടെദുൎഗ്ഗ്വം ധ്വംസിയ്ക്കും-
ചന്തമേന്തുംസ്മിതംചിന്തുന്നോനേ!
ശ്രീമാൻസഖേ, ഭവാൻ കിങ്കരിമാരാകും
ശ്രീമതിമാർകളേക്കൈക്കൊണ്ടാലും;
പുണ്ഡരീകാനനംതാവകം, യോഷമാർ-
കൺമുൻപിൽകാണ്മാൻകനിയേണമേ. 6

കുമ്പിട്ടുക്രൂപ്പുന്ന സാധുജനത്തിന്റെ
കന്മഷവുംശോകവും ശോധിപ്പോനായ്,
മേഞ്ഞുനടക്കുന്ന ഗോക്കൾക്കുകൂട്ടായി
മേളത്തിൽസഞ്ചാരംചെയ്യുന്നോനായ്,
ശ്രീമഹാലക്ഷ്മിയ്ക്കു നിത്യസങ്കേതമായ്,
സൎപ്പഫണത്തേയും മൎദ്ദിപ്പതായ്,
ചെന്താരിൻകാന്തിതൻകന്ദളംചിന്തുന്ന-
നിൻതിരുച്ചെന്തളിർ തൃപ്പദത്താർ,

കുങ്കുമംപൂശുമിക്കൊങ്കമേൽചേൎത്താലും!
വൻകാമംവൈകാതെ പോക്കിയാലും!. 7

പുഷ്കരലോചന! പാരംമധുരവും,
കേൾക്കുകില്പുള്ളംഹരിയ്ക്കുന്നതും,
ബുദ്ധിമാന്മാരായ വിദ്വജ്ജനങ്ങൾക്ക-
മത്യന്തംഹൃദ്യതമവുമാകും;
നിന്തിരുവാക്യംശ്രവിച്ചു വിമോഹിച്ചു
വെന്തുഴലുന്നോരു, മങ്ങയുടെ
കല്പനപോലെല്ലാമല്പവുംതെററാതെ-
യപ്പടിയെപ്പേരുംചെയ്യുന്നോരും,
ആക്കുമീയെങ്ങളെ, നിന്നധരാമൃത-
മേകിവിബോധമാരാക്കിയാലും. 8

താപത്തിൽത്താഴുന്നദീനജനങ്ങൾക്ക
ശീതമോദങ്ങളെച്ചേർപ്പതായും,
വാഗ്ദേവിതന്നാലും വാഴ്ത്തപ്പെട്ടുന്നോരാം
കാവ്യകൃത്തുക്കളാൽ ഗേയമായും,
ഭൂരിജന്മത്തിലേപ്പാപവും കാൽക്ഷണാൽ
ദൂരെയകററുന്ന മന്ത്രമായും,
കേൾക്കുംനിമിഷത്തിൽമംഗളമാകവേ
ചേൎക്കുന്നനിർവ്വാണസാരമായും,
ശ്രീമത്തായ്ലോകംനിറഞ്ഞുകവിഞ്ഞനിൻ
ത്തുമകലൎന്നകഥാമൃതത്തേ
നിത്യംനിരൂപണംചെയ്യുവോരൈശ്വര്യ-
മെത്തിയവർനേട്ടുംദാതൃശീലം. 9

പ്രാണാധികപ്രിയ,പ്രേമംതുളുമ്പുന്ന
ചേണെഴുംനിൻസ്മിതവീക്ഷണവും,

കേളിസല്ലാപവും,ക്രീഡയും,ഞങ്ങൾക്ക,
മംഗളധ്യാനമായ്ത്തീന്നിടുന്നു;
പാടവമേറുംകിതവ,രഹസ്സിങ്കൽ
മർമ്മസ്പൃക്കാകുന്നതാവകീനം-
സങ്കേതനർമ്മങ്ങൾ ഞങ്ങടെയുള്ളത്തെ
സംക്ഷോഭിപ്പിച്ചുവലയ്ക്കുന്നയ്യോ! 10

നാഥ! നീപൈക്കളെ,മേയ്ക്കാൻഗമിയ്ക്കവേ,
പാഥോജസുന്ദരം-നിൻപദത്തിൽ
കല്ലോടുപുല്ലുംതറപ്പതായ്ചിന്തിച്ചു
വല്ലാതെവേകുന്നിതെങ്ങൾചിത്തം 11

നിത്യവുംഭാസ്കരൻസഞ്ചാരഖിന്നനാ-
യസ്താദ്രിതന്മേലുമസ്തനാഭം,
വീരനായുള്ളോവേ! നീവ്രജത്തിങ്കലും,
വിശ്രാന്തിയ്ക്കായിഗ്ഗമിയ്ക്കുന്നേരം,
ഗോവൽസനാദ്രിതൻമാറത്തണിഞ്ഞൊരു
ഗൗരവർണ്ണംപെരുംരേണുജാലം
ധാരാളംപററിവിയപ്പുപൊടിഞ്ഞതും,
നീരന്ധ്രക്കാർക്കുന്തൽക്കെട്ടഴിഞ്ഞു
ചിന്നിമറച്ചതു,മായുള്ള നിന്നുടെ
ചാരുവാമാനനസാരസത്തെ
പിന്നെയുംപിന്നെയുംകണ്ടുകയാൽഞങ്ങൾക്ക്
കന്നിച്ചുകൂടുന്നകാമംകാന്ത! 12

ആശ്രയമാരുമേമറ്റുടാതെനിന്നൊത്താ-
നാശ്രയിച്ചീടുന്നഭക്തർക്കെല്ലാ-
മിഷ്ടവരങ്ങളെത്തുഷ്ട്യാകൊടുപ്പതും,
സൃഷ്ടികത്താവുംവണങ്ങുന്നതും,

ക്ഷോണിയ്ക്കുമണ്ഡനമായിലസിപ്പതും,
പ്രാണികളാപത്തിൽധ്യാനിപ്പതും,
സൌഖ്യദംതാവകംപാദസരോരുഹ-
മാധിഹത്താവേ! രമണ! മമ-
ഖേദത്താലുള്ളംപിടച്ചുതുളുമ്പുമീ-
ക്കൊങ്കക്കുടങ്ങളിൽചേത്താലും നീ. 13

ശോകംകെടുത്തുസുരതോത്സവരസ-
മാകവേഞങ്ങളിൽച്ചേപ്പതായി,
ചന്തകലൻസ്വരിയ്ക്കുമുരളിയേ
ചുംബനംചെയ്തൂതുടിപ്പതായി,
ആനന്ദംചേത്തീടുമന്യവസ്തുക്കളേ-
യാകവേവിസ്മരിപ്പിപ്പതായി,
പീയൂഷംകൊണ്ടുചമച്ചനിൻചെഞ്ചൊടി
വീര! നീഞങ്ങൾക്കിങ്ങേകിയാലും. 14

ഗോക്കളേമേയ്ക്കാനായ്‌വൃന്ദാവനത്തിങ്കൽ
പോകുമ്പോ,ളങ്ങയേക്കാണായ്കയാൽ
തീരെക്കുറഞ്ഞക്ഷണാദ്ധ്വുംഞങ്ങൾക്ക
തീരുന്നനീണ്ടയുഗങ്ങൾപോലേ;
നീണ്ടുകുടിലങ്ങളായുള്ളകാർകുഴൽ-
കൊണ്ടുശോഭിച്ചീടുംശ്രീമുഖാബ്ജം-
കാണുവാൻനോക്കവേകണ്ണിന്നിമതീത്ത
കുണ്ഠൻവിധിയേജ്ജഡനെന്നോൎപ്പേൻ. 15

ഭത്താവുംപുത്രരുംബന്ധുമിത്രാദിയും
ഭ്രാതാവുമിവകളൂരെത്തള്ളി,
ഗാനത്തിൻ-സംഗതിസവ്വവുംകണ്ടനിൻ
ഗാനത്തിൽവ്യാമോഹചിത്തരായി,

ഞങ്ങടെസർവ്വഗതിയുംഗ്രഹിപ്പോനാ-
മങ്ങയ്ക്കറിക,ത്തണഞ്ഞോരായ
ദുർബ്ബലമാരാകുംയോഷാജനങ്ങളെ
നിർബ്ബരംരാത്രിയിൽദ്ദൂരെദ്ദൂരെ,
അല്ലേ! കിതവ,പരിത്യജിയ്ക്കുന്നവ-
രാരാനുമുണ്ടോഭവാനല്ലാതെ? 16

കാമത്തിനുദ്ദീപനത്തേവളപ്പിത്തും
ശ്രീമൻ! രഹസ്സിങ്കൽസംവേദ്യവും
ആയിട്ടുംതൂമന്ദഹാസാഭവക്ത്രവും,
പ്രേമംവഴിയുംകടാക്ഷങ്ങളും,
മംഗലദേവതസങ്കേതമാകുന്ന
മാലേയമാലാഢ്യമാർത്തടവും,
കണ്ടുകണ്ടാശജനിയ്ക്കുന്നു;മാനസം
പിന്നെയുംപിന്നെയുംമോഹിയ്ക്കുന്നു. 17

ദേവാധിദേവ,ഭവാന്റെസാന്നിധ്യ-
മീവനംഗോകുലംരണ്ടിങ്കലും
മേവുന്നജീവികൾസങ്കടംപോക്കിട്ടും
ഭാവുകദീപ്തിക്കെടാവിളക്കാം;
എന്നതുകൊ,ണ്ടീസ്വജനഹൃദ്രോഗത്തി-
നുന്നതഭേഷജംയാതൊന്നാണോ,
ആയതുകാമദ! തൽസ്പൃഹമൂർച്ഛിച്ചോ-
രീയിവൾക്കേകണേതെല്ലെന്നാലും. 18

ജീവിതസർവ്വസ്വമാകുംപ്രിയതമ!
താവകംസൗകുമാര്യാസ്പദമായ്,
ചെന്താരുപോലെതുടുത്തുമൃദുവായ
ചാരുചരണങ്ങൾ,നോവിയ്ക്കാതെ

ഞങ്ങടെകാൎക്കശ്യമേറുംകുചങ്ങളിൽ
ചേൎക്കുന്നഭീതിയാൽഞങ്ങൾമന്ദം;
അങ്ങയാകട്ടെ,യത്തൃപ്പാദപത്മത്താ-
ലല്ലയോസഞ്ചരിയ്ക്കുന്നുകാട്ടിൽ?
കൂൎത്തമുനയുള്ളപാഷാണകണ്ടക-
മാൎത്തിയപ്പെട്ടുപദത്തളിരിൽ
ചേൎത്തിട്ടുമോയെന്നു,നീതന്നെജീവനായ്,
പ്രീത്യാഭവാനായിജ്ജീവിപ്പോരായ്,
ആൎത്തരാ,യുള്ളോരീഞങ്ങടേമാനസം
പേൎത്തുംഭ്രമിയ്ക്കുന്നുമംഗളാത്മൻ!" 19

---

കേക:— ഇങ്ങനെവ്രജത്തിലെമംഗലദേവിമാരാ-
മംഗനാജന,മുള്ളിൽത്തിങ്ങിടുംഭക്തിയോടും,
കൃഷ്ണദൎശനത്തിനായുഷ്ണിച്ചോരുള്ളത്തോടും,
തൃഷ്ണയാൎന്നരുഭക്തിപ്രേമരാഗങ്ങളോടും,
ഹൃദയംദ്രവിപ്പിയ്ക്കുംസ്വരത്തിൽഗാനംചെയ്തും,
മോദമെന്നിയേഭക്തിശ്രദ്ധയാസ്തുതിചെയ്തും,
ചിത്തമച്യുതൻതങ്കലുറച്ചുനൃത്തംചെയ്തു,-
മത്യരമുൻമത്തമാരായിട്ടുപുലമ്പിയും,
തിരഞ്ഞുതിരഞ്ഞേററം,വൈവശ്യംപൂണ്ടുപൂണ്ടു
കരഞ്ഞാരുള്ളംവെന്തുസഹിയാഞ്ഞുരുതരം.
തൽക്ഷണംശ്രീശൗരിയേ,പുഞ്ചിരിപ്പൂഞ്ചന്ദ്രിക-
പ്രക്ഷേപി,ച്ചതിൽവൃന്ദാവനത്തേനീരാടിയ്ക്കു-
മാനനക്കുളിൎമതിയണിഞ്ഞും.രമാദേവി-
യാനന്ദിച്ചലങ്കരിയ്ക്കുന്നതാംതിരുമാറിൽ-
ച്ചാരുവാംവനമാലചാൎത്തിയും,പീതാംബരം
ചന്തത്തിൽചുററി,ക്കാമദേവനുംകാമനായി,

ശ്രീമതിമാരായീടുംഗോപകിന്നരിമാൎക്ക
സമ്മോദംപായ്ക്കുംപടികാണുമാറായിമന്നിൽ.
നമസ്തേഹൃഷീകേശ! നമസ്തേനാരായണ!
നമസ്തേവിശ്വംഭര! നമസ്തേനമോനമഃ.

## VI.

## ഗീതോപദേശം

(ദ്രുതകാകളി)

ചന്ദ്ര— അന്തഹീനമാമീവ്യോമമദ്ധ്യത്തിൽ
പന്തിയൊത്തുനിരന്നിരുപക്കായി-
ക്കണ്ടെന്നുണ്ടിതാരണ്ടുരണോദ്യമ-
ക്കാളസൈന്യമാംമേഘാളിപങ്ക്തിയേ.
പാൎത്തുപോകുംരഥങ്ങളാംമിന്നലു,-
മഞ്ഞതടിയ്ക്കുംപടഹസ്തനിതവും,
വാജിവാരണവസ്ത്രാഭരണങ്ങ-
ളാജിവീരപദാതിതൻപങ്ക്തിയു-
മാമേളിച്ചുവിനിൎമ്മിതമായുള്ളോ-
രാമഹാപാകശാസനചാപവും,
കൂടിച്ചേരുമിതിന്നുടെമദ്ധ്യത്തിൽ-
ക്കൂടിയേറെത്തെളിഞ്ഞുകാണുമൊരിത്തു,
മന്ദംമന്ദംതെളിഞ്ഞൊഴുകീടുന്ന
കന്ദഭാസ്സെഴുംവിൺഗംഗയായിടാം.
ധന്യമാകുമതിന്റെനടുക്കായി
മിന്നിയേറെജ്വലിപ്പതെന്തായ്വരാം?

ആമ്പലാകുന്നനക്ഷത്രമദ്ധ്യത്തി-
ലമ്പിളിയേത്തെളിഞ്ഞുകാണുന്നിതോ?
ആമ്നായാത്ഥങ്ങൾചിന്തിച്ചുചിന്തിച്ചു
നാന്മുഖൻധ്യാനമാളുംജലജമോ?
സാരഥിയാമരുണനോടൊന്നിച്ചു
സൂൎയ്യൻപൂൎവ്വാബ്ധിയിങ്കലുയരുന്നോ?
ആരു,മായവ,രല്ലിതു;നമ്മുടെ
ഭാരതരണമമ്മംഭരിപ്പവൻ,
വാരിജാക്ഷൻ,വസുന്ധരാഭാരത്തെ-
വാരണംചെയ്യരുള്ളനാഗോവിന്ദൻ;
തന്നുടെയുററബന്ധുവും,തോഴനും,
തന്നെപ്പോലെതാൻസ്നേഹിയ്ക്കുംമിത്രവും,
ബാഹുവീൎയ്യവുംശൗൎയ്യവുംധമ്മവു-
മാഹവകലാശിക്ഷയുംരക്ഷയും-
കൊണ്ടുലോകക്കൊരാദർശപൂരുഷ,-
നണ്ടർകോൻസമദക്ഷനാംപാത്ഥന്റെ
സാരഥീപദമേ,ററവനൊന്നിച്ചു
സാരസാക്ഷൻവിലസുന്നതാണിതും.
വിണ്ണുമല്ലിതു,വിണ്ടലംപോലവേ
കണ്ണിനേപ്പോൽക്കരളിനുംനിർവൃതി
മൎത്ത്യന്നേകുന്നവിസ്തൃതപ്പോർക്കളം
സിദ്ധക്ഷേത്രമിതല്ലോ;കുരുക്ഷേത്രം.
നിത്യവുംപ്രജാരക്ഷയ്ക്കും,തന്നുടെ
സ്തുത്യമായുള്ളധർമ്മസംരക്ഷയ്ക്കും-
വേണ്ടി,വേണ്ടതാമായോധനംകൊണ്ടു
കണ്ടകാരിയേയെന്നുംജയിപ്പവൻ,
വീരയോദ്ധാക്കളാകുംപ്രതിപക്ഷി-
വീരമൂദ്ധ്നിതൻകാലുകൾവയ്പവൻ,

ക്ഷേത്രമാതൃക, പൗരുഷമൂൎത്തി, യെ-
ന്നെത്രയുംപ്രേക്ഷകൎന്നിളെപ്പുരന്നവൻ,
പാൎത്ഥനാംവീരനൊത്തുരണാജിരേ
പാൎത്തിടുംവീര, നാൎത്തപരായണൻ,
കീൎത്തനീയൻ, ജഗത്രയത്രാണനം
പേൎത്തുമാസ്ഥയാനിൎവ്വഹിച്ചീടുവോൻ,
വൎത്തിച്ചീടണമെന്നുള്ളിലെപ്പൊഴും
തീൎത്ഥപാദനിത്തമ്പുരാൻ പ്രീതനായ്.

(നതോന്നത)

ഫൽഗുന്ന — ഒരുമൂട്ടിൽപ്പൊടിച്ചുണ്ടായിരുദളമായ് വളരു-
മിരുകല്പതരുക്കൾതാനിരണ്ടുപേരും.
ഇതിൽനിന്നുംപികനാദംമുഴങ്ങുന്നുമധുരമായ്;
മതിയിതുചെവിക്കൊണ്ടുകുളിൎത്തീടുന്നു;
മധുപൻപോൽമുരണ്ടിതാകിരീടിതൻമുഖംതാഴ്ന്നു-
മധുരിപുപദപത്മംനുകൎന്നീടുന്നു.
പൗരുഷധാമമേ, നീയുംകരയുന്നോ? കണ്ണുനീരും
തെരുതെരെപ്പൊഴിയുന്നോ? വിചിത്രംതന്നെ!
ഇനൻവാനിൽനിന്നുംവീണോ? നീയല്ലയോവിജയ-
ധനഞ്ജയൻ? നീയുംകൂടിയാചിപ്പാറായോ? [നാം
ഉന്നതാദ്രിപോലുമിത്രനിമ്നമായിബ്ഭവിച്ചിതോ,
ആനയേമെലിഞ്ഞാലുണ്ടോതൊഴുത്തിൽകെട്ടു?
ഇല്ലില്ലിതുചിതംതന്നെ! നിന്നശ്രുക്കൾപതിച്ചതും
തെല്ലുംസ്ഥാനംപിഴച്ചല്ല: ഭാഗ്യവാൻഭവാൻ.
കാമിതദായക! ഭവാൻകരയിച്ചുകൊൾകാരേയും;
കാമിനീകാഞ്ചനേച്ഛയാലല്ലായ്കിൽപോരും.
താവകതൃപ്പലാഭംകരുതി, തൽപ്രാപ്തിയ്ക്കുതാ-
നേവരുംകരഞ്ഞീടട്ടേ! ലാഭമാമതും.

വിജയപൂജക,ഭവാ,നിന്നതന്നെവിജയിയായ്
പൂജ്യസ്ഥാനത്തപ്പിപ്പതുപൂജാഹംതന്നെ.
ബാഷ്പസിക്തനീലോല്പലംതുടുത്തതാമരത്താരും
പുഷ്പങ്ങളിലുത്തമങ്ങളഗ്ര്യപൂജയ്ക്കായ്.
പണ്ടുദശവക്ത്രൻ, വക്ത്രംകൊണ്ടീശനെയച്ചവൈ-
വീണ്ടുമിപ്പോളതുതന്നെചെയ്യുന്നനിയും. [യ്താൻ;
ഭഗവാൻെറ പ്രീതിനോക്കിക്കൊടുത്തീടാനാക്കാകുന്നു-
യോഗംവന്നുചേരുന്നതുപുണ്യവാനെന്ന്യേ?
കേഴുംതവധമ്മപത്നി,ശാകംപചിച്ചൊരുപാത്രം-
കഴുകിയനീരാൽപണ്ടുപൂജിച്ചീശനെ;
തത്തൽക്കർമ്മഫലങ്ങളെത്തൽക്കാലംനൽകിപ
മൊത്തഫലംഭക്തപ്രിയൻനൽകുമങ്ങേയ്ക്കും. [ണ്ടു;-
പീയൂഷംവഷിച്ചുതോഷമാക്കമേകുമീഘനത്തോ-
ടായല്ലോപാത്ഥചാതക! നീയുംയാചിപ്പൂ.
ഇതാപുതുമാരിപാരംചൊരിയുന്നു;ഭവാൻവീണ്ടു-
മിതുതൃപ്തിവരുവോളംപാനംചെയ്താലും.
എന്തൊന്നാണീശ്രവിപ്പതു?ലോകക്കൊക്കെയൊരുമി-
ശാന്തിനൽകുംഭഗവാൻെറവേണുഗാനമോ? [ച്ച
നാന്മുഖൻെറമുഖേനിന്നുപ്രേമമോടുംഗളിച്ചീടും
ആമ്നായരസായനത്തിൻമാധുര്യംതാനോ?
വാണിദേവീകരാബ്ജത്തിൽപ്പരിലസിച്ചിരിയ്ക്കുന്ന
വീണയിൽനിന്നൂറീടുന്നഗാനമാംതേനോ?
അദ്ദേവിതൻകിസലയക്കരശ്രുശ്രൂഷയേററം
ശ്രദ്ധയായശാരികതൻസാമഗാനമോ?
ബ്രഹ്മസാരാത്ഥസവ്വസ്വംസംഗ്രഹിച്ചിട്ടുള്ളതായി
ചിന്മയമായ്ജ്വലിയ്ക്കുന്നപ്രണവംതാനോ?
തുഞ്ചത്താചാര്യദേശികേന്ദ്രൻ-തൻചിത്തത്തിലൂറിപ്പാടു-
മഞ്ചിതമാംവേദാന്താത്ഥക്കിളിക്കൊഞ്ചലോ?

വീര-ജയ-ശ്രീദേവിയാൾനിനക്കുശുശ്രൂഷചെയ്കെ,
സ്വരിയ്ക്കുന്നകങ്കണത്തിൻ-കച്ഛണിതംതാനോ?
വാല്മീകികോകിലംതൂകുംരാമരാമമന്ത്രങ്ങളോ?
മാമുനിമാർകണ്ടറിഞ്ഞമന്ത്രസാരമോ?
പുതുമഴനിനാദമോ?ശബ്ദബ്രഹ്മവ്യാഖ്യാനമോ?
സത്യംതെളിച്ചോതുമന്തഃകരണച്ചൊല്ലോ?

*　　*　　*　　*　　*

ഫൻ— ബീഭത്സവദനനായിവിറച്ചുവിവർണ്ണമായ
ബീഭത്സുവിൻവദനാബ്ജംവികസിയ്ക്കുന്നു;
ഓജസ്സുമുന്നിട്ടുന്നു;തേജസ്സുംതെളിഞ്ഞീടുന്നു;
കേസരിതൻനോട്ടംപോലെചുററുംനോക്കുന്നു.
ചരണംനീപണിഞ്ഞാലും, നിറവേറിനിൻറഭീഷ്ടം;
കിരീടിയാംവിരുതുഃപർഫലിച്ചതിന്നാം.
നവരത്നമമൂല്യത്തിയതവകിരീടത്തിലിന്നോ
ദേവദേവനഖാരുണശ്രീപതിഞ്ഞുള്ളൂ.
വീണ്ടുംവീണ്ടുംവണങ്ങുനീ;യിണ്ടലാററുംഭിഷഗ്വരൻ
കണ്ടുതമങ്ങുവാൻതന്നമരുന്നൊന്നുവാൻ?
വിധുന്തുദവധശേഷംവിധുങ്കൽനിക്ഷിപ്തമാം
സുധയാകുംശരച്ചന്ദ്രസാന്ദ്രരശ്മിയോ?
സർവ്വലോകവശംകരിപാർവ്വണേന്ദുനിഭസ്യയാം-
ദേവിതൻറപള്ളിബാണംനിറയുംസത്തോ
ഉർവ്വിദേവിയാൾക്കു ചാർത്താൻപാർവ്വതിതൻതാതൻത
ചാരുകാഞ്ചിതന്നിലോലുംദിവ്യതീർത്ഥമോ [നാ-
പിതാമഹമുഖഗുരുവധത്തിൽവൈവശ്യമാന്നു
മതിമങ്ങീട്ടീശപാദേകേണുനീവീണു.
ഈശ്വരനേയറികെന്യേ, യാശ്വാസ,മേതാപത്തിലും
വിശ്വവാസികൾക്കുനൽകാൻവശതയുണ്ടോ

അതുമൂലംമുകുന്ദനം,ജ്ഞാനസാരംഭവാനായി
പ്രീതിപൂർവ്വംഭജിയ്ക്കുവാൻപകൎന്നതന്നു.
കല്യനാംനിൻഗാംഭീര്യവും,കടക്കണ്ണിൻകലക്കവും,
ഗാണ്ഡീവകാർമ്മുകത്തിലെനോട്ടവും,കണ്ടാൽ;
"ഒരുകപോലത്തിൽശത്രു-ക്കരക്ഷേപമേററിടുമ്പോൾ
മറുകപോലവുംകാട്ടിക്കൊടുക്കാൻ"വൊല്ലും,
ഗൃഹസ്ഥന്റെത്യാഗധർമ്മംവിശിഷ്ടമായച്ചടിച്ചു-
ഗ്രഹത്തിൽച്ചില്ലലമാരനിറച്ചുവയ്ക്കും
ഉരപെരുംനിദേശമോ;കാരുണ്യംജീവിയിലേറി,-
പ്പൗരുഷംവിട്ടധമന്റെയടിമതപത്തെ-
ത്തേടുവാനിടയാക്കിയയതിവരകരുണയോ,
പടുകർമ്മി-ഭവാനിന്നുഭഗവാൻതന്നു?
ആയതൊന്നുമാകയില്ല;ഭൃതഭാവിരണ്ടുംകാണു-
മായതാക്ഷ,നാക്കുമെന്നുംസ്വീകാര്യമായി,
അഹംബുദ്ധിയകലവേയകററിയീലോകംസൎവ്വ-
മനന്തമാമാത്മാവൊന്നാൽവ്യാപിച്ചുകണ്ടും,
കർമ്മഫലംസകലവുമാപ്പരമാത്മാവിൽവച്ചും,
നിർമ്മലനായിട്ടപാരംത്രുഷ്ണാന്തിയോടും
സ്വധർമ്മകർമ്മങ്ങളെല്ലാം ചെയ്യേണ്ടതാണെന്നുമാണ-
ന്നാധിഹത്താപഠിപ്പിച്ചതെന്നുഞാനോൎപ്പൂ.
മറ,തവകൃപാമൃതംതുളുമ്പുമ്പോൾതുകിടുന്ന
ചെറുബിന്ദുവാക്കിടുന്നകരുണാസിന്ധോ!
പാർത്ഥ-കണ്ണുനേത്രംവഴിമർത്ത്യാർത്തിദയതീർത്തുകൊൾ-
തീർത്തവേദസാരമാമീബ് ഭഗവൽഗീത [വാൻ-
വിധോ! ഭവന്മുഖപത്മമധുവായിസ്രവിച്ചതും;
അതുതീർത്തു,പാർത്ഥാർത്തിയുംലോകപീഡയും.
അന്നുമിന്നുമിനിയെന്നുമൊന്നുപോലെമിന്നിടുന്ന
ധന്യയാംഗീതാമാതാവേവിജയിച്ചാലും.

## VII.

# സ്തവരാജം

(കേക.)

അൻവ്വ— ശ്രീകൃഷ്ണ,നാരായണ,ശ്രീകണ്ഠാശ്രിത,ഹരേ,
ശ്രീപതേ,ജഗൽപ്പതേ,ഭൂപതേ,നമോസ്തുതേ!
ആശ്രിതപരായണ,ഹൃൽസ്ഥിത,പാരായണ,
വിശ്രുത,പത്മേക്ഷണ,വിജി,താരണത്രാണ,
അനന്തംതാവകീനംമാഹാത്മ്യംവർണ്ണിപ്പാനു-
മാനന്ദസൂനോ,മമമിതവാക്കുകൾക്കാകാ.
നിൻനാമചരിത്രങ്ങൾവർണ്ണിപ്പാനശക്തനാ-
മീനാലുംമൂന്നുംതിരിയാത്തവ,നതിന്നായി
കാംക്ഷിയ്ക്കുന്നതുനിന്ദാവഹമാകിലുംഭവ-
ദീക്ഷണകോണമെന്നിൽ പ്പതിയാൻപ്രാത്ഥിയ്ക്കുന്നേ-
പാത്ഥസാരഥിയായിപ്പാത്ഥിവന്മാരേ വെന്നു [ൻ.
പാത്ഥലഭാരംതീൎത്തുപാത്ഥലമശേഷവും
പാത്ഥിവമകുടമാംപാത്ഥനുദനംചെയ്തു
പാത്ഥലേവാഴിച്ചോരുതീത്ഥകീത്തന, ജയ!
ചന്ദ്രവംശത്തിലൊരുസാന്ദ്രമാംമഹാരത്ന,-
മിന്ദ്രിയനിഗ്രഹത്താൽമാന്യധന്യതാപ്പദം,
ധന്യമാംപിതൃപ്രീതിയ്ക്കൊന്നൊന്നുമാദർശക,-
മുന്നതജ്ഞാനംകൊണ്ടുമിന്നുന്നമണിദീപം,
വൃന്ദാരകേന്ദ്രന്മാരിലൊന്നായവസുക്കളി-
ലൊന്നായദിവ്യ,നെന്നുംവന്ദ്യരാൽവന്ദ്യൻപരം,
അച്ഛൻെറയകംകുളിൎത്തിച്ഛയാദാനംചെയ്ത
സ്വച്ഛന്ദമൃത്യുവെന്നനൽച്ചാരുഭാഗ്യപ്പദം,

ഭാൎഗ്ഗവരാമനായഭൎഗ്ഗശിഷ്യൻെറകടം-
ഭൎഗ്ഗർവ്വംശമിപ്പിച്ചഭാൎഗ്ഗവീതല്ലേകീൎത്തി
വിസ്തൃതംപരത്തിയശസ്ത്രപാണിയെന്നൊങ്ങും
സ്തോത്രംചെയ്യുന്നജഗച്ഛസ്ത്രസൂക്ഷ്മാൎത്ഥഗ്രന്ഥം,
ദാരുണപാപങ്ങളൊസ്മരണംകൊണ്ടുപോക്കി
കാരുണ്യത്തോടുശുദ്ധീകരണംചെയ്യുംദേവി
തരങ്ങിറാണി,ദേവസരണിവിട്ടുവന്നി-
ട്ടരണിയാനിയേപ്പോൽധരണ്യാംപെററുണ്ടായോൻ,
മാതൃവത്സലൻഗംഗാദത്തനെന്നൊങ്ങുംശ്ലാഘ്യൻ,
സമ്മതൻശാന്തനവനെന്നുള്ളപേരാണ്ടവൻ,
ഉദ്ധതന്മാരാംവീരയോദ്ധാക്കൾക്കെല്ലാംഭീഷ്മൻ,
മുദ്ധശീതധീവംശപ്രീതിദൻമഹാജ്ഞാനി,
തന്നുടെതന്നുത്യാഗംചെയ്യുവാൻരണമദ്ധ്യേ
ധന്യമാംശസ്ത്രാസ്ത്രങ്ങൾകൈവിട്ടുശരതല്പേ
ശയിച്ചുകാലംപാൎത്തു,ധൎമ്മതത്വങ്ങളെല്ലാം
വചിച്ചു,മോക്ഷമാൎഗ്ഗംചിന്തിച്ചുവാഴുന്നോരം,
ഭുവനംമൂന്നുംതാനായവനംചെയ്യുംഭക്ത-
ഭവനംകൃപാസ്പദംകാരുണ്യവാരാകരം
ഭക്തവത്സലംപ്രതി,രക്തനായേകാഗ്രനായ്
വ്യക്തമായ്ചെയ്തധന്യധ്യാനധാരണാദിയേ,
യുക്തിയുക്തമാംവണ്ണംരക്തചിത്തനായ്ഭക്ത്യാ
ശക്തിപോൽഞാനുംചൊല്ലിപ്രാൎത്ഥിച്ചുകൊണ്ടീടു
[ന്നോൻ

ഓം-ഭഗവൻ! ഭക്തിയുക്തം,സമാസവ്യാസങ്ങൾ
യോഗത്താൽഹൃദ്യമായപദ്യമഞ്ജരികളാൽ [തൻ
നിന്തിരുവടിയേഞാൻസന്തതമൎച്ചിക്കുന്നേൻ;
സന്തോഷിച്ചാലുമെന്നിൽപുരുഷോത്തമ, കൃഷ്ണ!

ഉത്തമ,ശുദ്ധ,ശുദ്ധപദസ്ഥ,സർവ്വാത്മക,
വ്യക്തിസ്ഥ,മഹാഹംസ,ഹംസസൽപ്പദസ്ഥിത,
പരമ,പ്രജേശ്വര,പരമേഷ്ഠി,തേഭക്ത്യാ
പരിതഃപുനഃപുനഃക്രുപ്പുന്നോനാത്മാവാൽ ഞാൻ.
ആദ്യന്തരഹിതനായ്,ദേവർഷിമാരാൽ പോലും
വേദ്യഹീനനമായി,ബ്രഹ്മമായ്,ധാതാവായി,
ഹരിയായ്,നാരായണനാകിയഭഗവാനെ-
യറിവാൻ,ഭവാനൊഴിഞ്ഞെതൊരാൾക്കായിട്ടന്നു?
മുനിസംഘമോ,സിദ്ധ,രുരഗസമൂഹമോ,
മാനനീയരായിട്ടംദാനവാദികൾ താനോ,
ദേവർഷിമാരിലാരെന്നാകിലുംഭഗവാനെ-
ദ്ദേവനാംനാരായണനെന്നോത്തുമറിവില;
ഇദ്ദേവാസുരനാഗഗന്ധർവ്വയക്ഷോരക്ഷ-
സ്സദ്ദൈവഭവൽസ്ഥാനമേതെന്നുംഗ്രഹിപ്പില.
മാണിക്യഗണം,ഉണ്ണമണ ഞ്ഞുവാണീടുംപോ-
ലണതൊ,ട്ടനന്തമാംഭൂതസംഘാതംസർവ്വം,
ശാശ്വതമായിട്ടന്നനിശ്ചലവസ്തുവേതിൽ
വേശിച്ചുവസിയ്ക്കുന്നനാശഹീനമായ്നിത്യം?.
സദസത്തുക്കളൊത്തുവിചിത്രബന്ധിയായി-
സ്സുദൃഢമാകുംനൂലിൽമാലയെന്നതുപോലെ,
ഈവിശ്വമെല്ലാം,വിശ്വകർമ്മാവുംവിശ്വാംഗനും
സേവ്യനമായനിന്നെയാലംബിച്ചമരുന്നു.
സഹസ്രശീർഷൻതാനും,സഹസ്രചരണനും,
സഹസ്രാക്ഷനും,തഥാസഹസ്രസുബാഹുവും,
സഹസ്രമകുടനും, സഹാസ്രാസ്യനും, ഭൂരി-
സഹസ്രോജ്ജ്വലാംഗനു,മായിട്ടം ഹരിയായ
ശ്രീനാരായണൻതന്നെയാമ്നായ തത്വങ്ങളാൽ
ഗാനംചെയ്യുന്നിതേക വിശ്വാലംബനമായി.

അണുവിലണുതാനും,സ്ഥൂലത്തിൽസ്ഥവിഷ്ഠനും,
ശ്രേഷ്ഠനുംശ്രേഷ്ഠങ്ങളിൽ, ഗുരുവുംഗരിഷ്ഠത്തിൽ,
ബ്രാഹ്മണമുപനിഷദ്ബ്രഹ്മമന്ത്രങ്ങളാലേ
നിർമ്മായം സുസൂക്ഷ്മമായ് ശിക്ഷിയ്ക്കപ്പെട്ടന്നോനും,
സത്യസാമങ്ങളാലേ സത്യമായ് വദിപ്പോനും,
സത്യരൂപനും,സത്യകർമ്മാവായ്വർത്തിപ്പോനും,
നാലായിപ്പിരിഞ്ഞിട്ട നാൽവിധമാത്മാവിനേ-
ച്ചേലോട്ടുവഹിച്ചോരോലീലകൾചെയ്യുന്നോനും,
യുക്തസത്വനും, സാക്ഷാൽസാത്വതേശനും, ഗുഹ്യ-
വ്യക്തമാംനാമസ്തോമസ്സുമനസ്സമർച്ച്യനും,
ശുദ്ധമാംതപസ്സുതന്നംഗമായ്വഹിപ്പോനും,
മൂർത്തിയായ് തപംതന്നെചേർന്നിരിന്നവൻതാനും,
സർവ്വമാമാത്മാതാനും, സർവ്വത്താൽവേദ്യൻതാനും,
സർവ്വജ്ഞൻ,സത്താമാത്രൻ,സദ്ഭാവനൻതാനും,
ഭൌമാംശംബ്രഹ്മംപരിപാലിപ്പാൻ, ദീപ്താഗ്നിയേ
സമിത്താമരണിപോൽ, വസുദേവനാൽദ്ദേവി-
ദേവകിതന്നിൽനിന്നുമവതാരത്തേച്ചെയ്ത-
ദേവനു, മനന്തനു, മനഘൻതാനും, നിത്യ-
മുക്തരാചാത്മാവിങ്കലാത്മാവായ്ദർശിപ്പോനു,-
മാകിയഗോവിന്ദനെ ഞാൻകാണ്മൂശരണമായ്.
മാരുതലോകത്തേയും മാരുതകർമ്മത്തേയും
തരണിപ്രഭയേയും തരണാചെയ്തുള്ളതും
ബുദ്ധിയ്ക്കുമാത്മാവിന്നുമിന്ദ്രിയഗ്രാമങ്ങൾക്ക-
മെത്താത്താപ്രജേശനെയാശ്രയിയ്ക്കുന്നോനഹം.
സൃഷ്ടികാലത്തുപരബ്രഹ്മമായ്സൃഷ്ടിപ്പതും,
സ്ഥിതിയിൽപ്പുരുഷനായ്സ്ഥാപനംചെയ്യുന്നതും,
സംഹാരേസങ്കർഷണനായിട്ട ഹരിപ്പതും,
സ്വാമിയാമുപാസ്യൻനീ;നിന്നേഞാനുപാസിപ്പേൻ.

ഏകനമധോക്ഷജനസംഖ്യാത്മാവുമാരാ-?
ണാരാണഭക്തന്മാരാലനന്യഭാക്കായർച്യൻ?
ആരാണജഗൽക്ലേശനെന്നേററംപുകഴ്ന്നവ-?
നാരിലാണിക്കാണുന്നാകും പ്രജകൾവർത്തിപ്പതും?
സാരമായേകാക്ഷരബ്രഹ്മമായ് സദസത്തായ്
പരമായ്സത്യമാകുമതുകൾയാതൊന്നാണോ?
ആരുടെയാദ്യന്തവും മദ്ധ്യവുംധരിയ്ക്കുവാൻ
സാരരാംസുരർഷികൾക്കേവർക്കുമസാദ്ധ്യമായ്?
പരമാംദുഃഖങ്ങൾക്കുഭേഷജമായിക്കാണുമ-
താരേയാം,പ്രയതന്മാർദേവദാനവന്മാരും
സുരയോഗികൾസിദ്ധഗന്ധർവ്വസംഘങ്ങളും
പരഭക്തിയാലെന്നുമർച്ചിച്ചുപോരുന്നതും?
ആസ്വതന്ത്രന,മാത്മയോനിയു,മനാദിയും,
ഭാസുരൻദേവേശനും,നിത്യന,മജ്ഞേയനും,
പ്രേരണാവിഹീനനും, വിശ്വകർത്താവും,ശ്രേഷ്ഠ-
നാരായണാഖ്യാനനും, ജഗൽസ്ഥാവരേശനും,
ലോകാദ്ധ്യക്ഷനമായ ഹരിയേപ്പറയുന്നി-
തക്ഷരമെന്നുംപിന്നെപ്പരമപദമെന്നും.
ഹിരണ്യവർണ്ണനായു,മസുരവൈരിയായും,
പാരിലേതൊരുദേവനാദിത്യൻപന്ത്രണ്ടായി-
ദർശിയ്ക്കപ്പെട്ടീടുന്നു;- പ്രാർത്ഥിയ്ക്കപ്പെടുന്നോൾ-
സൂര്യാത്മാവദ്ദേവനേക്കുമ്പിട്ടുകുപ്പുന്ന ഞാൻ.
അമരവരന്മാർക്കായാദ്യപക്ഷങ്ങൾതോറു-
മപരപക്ഷങ്ങളിലവ്വിധം പിതൃക്കൾക്കും
അമൃതമർപ്പിച്ചീടുംദ്വിജരാജനാംദേവൻ
സോമാത്മാഭഗവാനേക്കുമ്പിട്ടുകുപ്പുന്നുഞാൻ.
ആയതമായകൊടുംതമസ്സിന്നന്ധലോമം,
ഭൂയോപിതേജസ്സിന്നുജ്ജ്വലതേജഃപുഞ്ജം,

ജ്ഞാതവ്യ,നാരേക്കണ്ടാൽമൃത്യുവിൻഭയംതീരും?
ജ്ഞേയാത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
ഹോമത്തി,ലാദ്യംനാലും, പിന്നീടുനാലുംപുനഃ
സമ്മോദാൽരണ്ടും,പിന്നെയഞ്ചുമായ്,രണ്ടുമായി,
ഹോമിയ്ക്കപ്പെടുന്നവനാരുതാനഷസ്സിങ്കൽ?
ഹോമാത്മാവദ്ദേവനേക്കുമ്പിട്ടു കൂപ്പുന്നുഞാൻ.
സത്യമാംയജൂർമ്മയൻ,സുവർണ്ണൻ,ഛന്ദോഗോത്ര,-
നാത്രിവൃൺമുഖൻ,താഥാസാരമാംരഥന്തരം,
സ്തുത്യർഹംബൃഹൽസാമ,മാരാകുന്നിവയെല്ലാം?
സ്തോത്രാത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
ആയിരത്താണ്ടുകാലമബ്ജസംഭവൻ ചെയ്തോ-
രായജ്ഞേസുവർണ്ണമാം പത്രങ്ങളേന്തുംപക്ഷി-
യായിട്ടുധർമ്മതതചഗാഥയേഗ്ഗാനംചെയ്ത-
ഹംസാത്മാഭഗവാനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
വ്യഞ്ജനസ്വരങ്ങളാം ഭൂഷണങ്ങളാൽ ഭൂഷ്യൻ,
മഞ്ജുളസന്ധികളാൽ സന്ധാനൻ,സുപർവ്വൻ,
യോഗപാദത്താലാരാണക്ഷരനാകുംദിവ്യൻ?
വാഗാത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
ആര്യനാമാരാകുന്നുമുപ്പാരിൻഹിതംപാർത്തു
വീര്യംചേർന്നൊരുയജ്ഞവാരാഹരൂപംപൂണ്ടു
പാരാതെധരാതലോദ്ധാരണംനടത്തിയോൻ?
വീര്യാത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
പത്തുനൂറുത്തമാംഗമൊത്തൊരുഫണീന്ദ്രന്റനാം
മെത്തമേൽയോഗനിദ്രകൈക്കൊണ്ടു,സൂക്ഷ്മത്തിങ്കൽ,
ഭദ്രമായ്മനംവച്ചുശയിച്ചപോരുംപുമാൻ
നിദ്രാത്മാഭഗവാനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
ധർമ്മാർത്ഥകാമവ്യവഹാരികലോകമാകെ
നന്മയിൽപിന്നിട്ടു,മേലമൃതോല്പത്തിസ്ഥാനം

പ്രത്യക്ഷമെത്തീടുവാൻ,സത്യസേതുവേതീത്ത
സത്യാത്മാഭഗവാനേക്കമ്പിട്ടുകൂപ്പുന്നഞാൻ.
വിവിധഫലേഛയാവിവിധജനമെന്നും
വിവിധകമ്മങ്ങളെച്ചെയ്യുയാൽവിവിധമായ്
വിവിധധമ്മങ്ങളാൽസേവ്യനായ്വത്തിപ്പൊരു
ധർമ്മാത്മാഭഗവാനേക്കമ്പിട്ടുകൂപ്പുന്നഞാൻ.
മദിപ്പിയ്ക്കുകമൂലംസൎവ്വജീവികൾ,പിതാ-
മാതാക്കൾ- ദേഹദേഹിയൊത്തിങ്ങുപിറന്നീടും
സമ്മദൻസവ്വഭൂതോന്മാദിയാതൊരുദേവൻ?
കാമാത്മാവദ്ദേവനേക്കമ്പിട്ടുകൂപ്പുന്നഞാൻ.
വ്യക്തവുമവ്യക്തവുമായിട്ടുവത്തിപ്പതും,
ക്ഷേത്രക്ഷേത്രജ്ഞന്മാരായ്കല്പിയ്ക്കപ്പെട്ടനാതും,
ഋഷികൾതിരഞ്ഞിട്ടുംകാണ്മവാൻപററാത്തതും,
ക്ഷേത്രാത്മാവദ്ദേവനേക്കമ്പിട്ടുകൂപ്പുന്നഞാൻ.
സാംഖ്യന്മാർമൂന്നുവിധമാത്മാവായ്കല്പിപ്പോന്ന,-
മാത്മഗൻതാനും,ഗുണംപതിനാറൊത്തുള്ളോനും
വിഖ്യാതഭാഗംപതിനേഴുള്ളോ,നേവംകാണും-
സാംഖ്യാത്മാഭഗവാനേക്കമ്പിട്ടുകൂപ്പുന്നഞാൻ.
ഇന്ദ്രിയംവെന്നിട്ടുള്ളസതപസ്ഥയോഗീന്ദ്രന്മാർ,
പ്രാണനേയമിച്ചനസ്യൂതമായ്ധ്യാനിയ്ക്കയാൽ,
മുഗ്ദ്ധമായുള്ളോരാത്മജ്യോതിസ്സായാരേക്കാണ്മൂ?
യോഗാത്മാവദ്ദേവനേക്കമ്പിട്ടുകൂപ്പുന്നഞാൻ.
ശാന്തരാംസന്യാസിമാർസപന്തമാംപാപപുണ്യം,
വൻതപാൽദ്രഹിപ്പിച്ചുപുനജ്ജന്മത്തിൽഭയം-
മോചിച്ചുമോദി,ച്ചാരേലക്ഷ്യമായ്പ്രാപിയ്ക്കുന്നു?
മോക്ഷാത്മാവദ്ദേവനേക്കമ്പിട്ടുകൂപ്പുന്നഞാൻ.
ആയിരംചതുര്യുഗമായത്തമായിത്തീന്നാ-
ലച്ചിസ്സാലുദ്ദീപ്തമാംകല്പാന്തകാലാഗ്നിയായ്,

ആരാണു സൎവ്വഭൂതസഞ്ചയംതിന്നുതീൎപ്പോൻ?
ഘോരാത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
ഭൂതസഞ്ചയംസൎവ്വംതിന്നുതാനൊടുക്കീട്ടു
മപ്പാരുമേകാൎണ്ണവമാക്കി,തന്മധ്യത്തിങ്കൽ
ഏകബാലനാ,യാരുയോഗനിദ്രയേപ്പൂണ്ടോൻ?
മായാത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
പത്മായതാക്ഷനായഭക്തവത്സലൻതന്റെ,
പത്മമാംനാഭിസ്ഥലാലുണ്ടായപത്മമൊന്നിൽ,
പത്മസാഹസ്രംവിശ്വംസൗഖ്യമായ് വൎത്തിയ്ക്കുന്നു
പത്മാത്മാഭഗവാനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
സഹസ്രശീൎഷനായും,സംഖ്യാതീതാത്മാവായും,
സൂക്ഷ്മരൂപനംപരൻപുരുഷൻതാനുമായും,
യോഗനിദ്രയോടാഴിനാലിലുംസ്വപിപ്പോനാം
നിദ്രാത്മാഭഗവാനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
തോയദങ്ങളാംവേണിമണ്ഡലമണ്ഡിതനു,-
മീയോരോനദികളുംനാഡികളായുള്ളോനും,
തോയധിനാലുംകുക്ഷിയാടയാനു,മാരാകുന്നു?
തോയാത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
സൽഭാവസംയുക്തമാമുത്ഭവക്ഷയങ്ങളു,-
മത്ഭുതകരംവികാരങ്ങളുംചേൎന്നുള്ളവ,
ഹേതുവാ,രുണ്ടാക്കാനുമില്ലാതെയാക്കീടാനും?
ഹേത്വാത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
നിസ്സംഗൻനിശതോറും,നിശ്ചിതൻപകലെല്ലാം,
നിസ്സംഗനായിട്ടേവംഭാസുരനാരായീടും
ഇഷ്ടവുമനിഷ്ടവുംതുല്യമായ് ദൎശിപ്പവൻ?
ദ്രഷ്ടാത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.
തല്പരൻകാൎയ്യങ്ങളി,ലുദ്യതൻധൎമ്മങ്ങളിൽ;
കാൎയ്യാത്മാവൈകുണ്ഠനേക്കുമ്പിട്ടുകൂപ്പുന്നുഞാൻ.

ക്ഷാത്രധർമ്മത്തിൽനിന്നംഭ്രംശിച്ചദുരാചാര-
ക്ഷത്രിയന്മാരെയെല്ലാംമുവ്വേഴവട്ടംപോരിൽ,
വീൎയ്യത്താൽ,ചൊടിച്ചാരോസാമ്പ്രതംസംഹരിച്ചു?
ക്രൗൎയ്യത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.
സ്വീയമാമാത്മാവിനേഭ്രൂയോപിപിരി,ച്ചഞ്ചു-
വായുവിൻരൂപമാക്കിക്കായഭാക്കുകൾക്കെല്ലാം-
ന്യായമായേകിച്ചെമ്മേ,ചേഷ്ടയേച്ചേൎത്തീടുന്ന
വായ്വാത്മാഭഗവാനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.
മാസങ്ങൾ,ഋതുക്കളു,മയന,വർഷങ്ങളും,
ഭാസുരയുഗംതോറുംക്രമമായ്നടത്തുവോൻ
പ്രളയസൃഷ്ടിസ്ഥിതിയ്ക്കേകനാകിയകൎത്താ
കാലാത്മാഭഗവാനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.
ആരുടെമുഖത്തിനെബ്രാഹ്മണർ,ഭുജങ്ങളെ-
യാശ്രയിയ്ക്കുന്നിതഭിഷിക്തമൂൎദ്ധാക്കളെന്നും,
വൈശ്യന്മാരൂരുക്കളും,ശൂദ്രന്മാർപാദങ്ങളും,
വൎണ്ണാത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.
അഗ്നിയാകുംമുഖം,ദ്യോവാകുമുത്തമാംഗ,-
മാകാശ്ദേശംനാഭി,കാശ്യപികാലാകുന്നു,
അൎക്കനേത്രക്കും,ദിക്കുചെവികളാകുന്നതും,
ലോകാത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.
പരനായ്ക്കാലത്തിന്നും,പരനായജ്ഞത്തിന്നും,
പരനായ്പരത്തിന്നുമായി,ട്ടിങ്ങനാദിയാം
വിശ്വത്തിന്നാകെയാദിയാരുതാനായിട്ടുന്നു?
വിശ്വാത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.
വിഷയാസക്തന്മാരായുള്ളോരെയെല്ലാരെയും
വിഷയങ്ങളാൽക്കെട്ടി,ധൎമ്മമാംവിഷയത്തെ-
ഗ്ഗോപനംചെയ്തുഭ്രമിപ്പിച്ചുപോരുന്നസാക്ഷാൽ
ഗോപ്ത്രാത്മാഭഗവാനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.

ഭക്ഷണപാനീയങ്ങാംപചിപ്പാനിന്ധനത്തിൽ
സൂക്ഷ്മമായ് നിന്നുകൊണ്ടുപചിച്ചു,രസങ്ങളും
പ്രാണനമൊരുംപാലെപ്രത്യഹംവദ്ധിപ്പിപ്പോൻ
പ്രാണാത്മാഭഗവാനേക്കുമ്പിട്ടുക്രൂപ്പുന്നുഞാൻ.
പ്രാണങ്ങളഞ്ചുംനന്നായ് വദ്ധിച്ചുവന്നീടുവാൻ
പ്രാത്ഥിച്ചു, ചതുർവിധംഭക്ഷണംഭക്ഷിപ്പവ,
പാകമാക്കീടാനാരുപതിവായ് പചിയ്ക്കുന്നു?
പാകാത്മാവദ്ദേവനേക്കുമ്പിട്ടുക്രൂപ്പുന്നുഞാൻ.
ദർപ്പിതൻ,തീവ്രമുഖ,നാരുവാൻചെന്തീക്കണ്ണൻ,
സപ്താർച്ചിസ്സാക്കം സമാമകുടൻ,ഭയങ്കരൻ,
തീവ്രമാംഖരനഖദംഷ്ട്രകൻ,ദൈത്യാന്തകൻ?
ദീപ്താത്മാവദ്ദേവനേക്കുമ്പിട്ടുക്രൂപ്പുന്നുഞാൻ.
ഗീർവാണന്മാരാകട്ടെ, ഗന്ധർവന്മാരാകട്ടെ,
ദേവവൈരികളാട്ടേ, ദാനവന്മാരാകട്ടെ,
സൂക്ഷ്മമായ്സൂക്ഷിച്ചിട്ടും തത്വമായറിയാത്തോൻ
സൂക്ഷ്മാത്മാഭഗവാനേക്കുമ്പിട്ടുക്രൂപ്പുന്ന ഞാൻ.
എത്രയും ധീമാനായും,മനന്തൻ,വിഭുവായും,
യാതൊരുഭഗവാനാം പാതാളത്തിനുംതാഴെ
സ്ഥൈര്യമായ് നിന്നു, ജഗത്താകവേതാങ്ങീടുവോൻ?
വീര്യാത്മാവദ്ദേവനേക്കുമ്പിട്ടുക്രൂപ്പുന്നുഞാൻ.
സൃഷ്ടിയിൽപ്പെട്ടിട്ടുള്ള ഭൂതത്തിൻരക്ഷയ്ക്കായി
ശ്രേഷ്ഠമാംസ്നേഹമാകും പാശത്താൽപരസ്പരം
ബന്ധിച്ചു ഭൂതങ്ങളെയാതൊരാൾമോഹിപ്പിപ്പൂ?
മോഹാത്മാവദ്ദേവനേക്കുമ്പിട്ടുക്രൂപ്പുന്നുഞാൻ.
ഇന്ദ്രിയപഞ്ചകത്തിൻജ്ഞാനത്താൽമതിജ്ഞാനം,
മതിവിജ്ഞാനമാർഗ്ഗാലാത്മജ്ഞാനവുംനേടി,
നേടിയോരാത്മജ്ഞാനാൽക്കാണുവാൻ കഴിവോനാം
ജ്ഞാനാത്മാഭഗവാനേക്കുമ്പിട്ടുക്രൂപ്പുന്നുഞാൻ.

അപ്രമേയമായുള്ള വപുസ്സുവഹിപ്പോനം,
സുപ്രഭംജ്ഞാനദൃഷ്ടിയെങ്ങുമേ വ്യാപിപ്പോനം;
അതിരറേറാന,മേററംദിവ്യനമായുള്ള വൻ;
ദിവ്യാത്മാഭഗവാനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.
ദണ്ഡവുംകമണ്ഡലുനിഷംഗമിവകളാൽ-
മണ്ഡിതൻ;ലംബോദരൻ,കോടീരധരൻ; വരൻ,
സ്ഫാടികമത്ഭുമക്ഷമാലയാശോഭിപ്പവൻ,
ബ്രഹ്മാത്മാഭഗവാനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.
ശൂലപാണിയായ്,സുരക്കീശനായ്,മഹാത്മാവായ്,
നീലലോഹിതനായി, ലോചനത്രിതയനായ്,
ഭദ്രമാം ഭസ്മലിപ്തമൂർദ്ധാംഗംധരിപ്പോനായ്,
രുദ്രാത്മാഭഗവാനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.
അഗ്രത്തിൽതിങ്കൾക്കല,പൂണന്തുല്യഗ്രനാഗം,
വിഗ്രഹാവ്യഗ്രംശൂലം, പീനമാംപിനാകവും;
സുഗ്രാഹ്യനായി,ട്ടിഭക്ത്ത്തിയായ്,കീർത്തിപ്പവ-
നുഗ്രാത്മാഭഗവാനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.
സകലഭൂതത്തിന്നുമാത്മഭൂതനായോനം,
സകലഭൂതസൃഷ്ടിസംഹാരംസാധിപ്പോനം,
ദാന്തനം,ദ്രോഹമോഹമററോന,മാരാകുന്നു?
ശാന്താത്മാവദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.
സർവ്വവുംനില്പതാരിൽ? സർവ്വവുമാരാലുണ്ടാം?
സർവ്വവുമാരാകുന്നു? സർവ്വഗൻതാനമാരാം?
സർവ്വസന്മയൻ,നിത്യംവർത്തിപ്പോനാ? രാരാകും
സർവ്വാത്മാ? വദ്ദേവനേക്കുമ്പിട്ടുകൂപ്പുന്നഞാൻ.
വിഭവേ! പഞ്ചഭൂതസഞ്ചയമെല്ലാററിന-
മുപരിവർത്തിപ്പോനേ! വിമുക്ത! തൊഴാംനിന്നെ;
വിശ്വകർമ്മാവേ! തൊഴാം; വിശ്വാത്മൻ! തൊഴാം
[നിന്നെ.

വിശ്വസംഭവ! തൊഴാം;സന്തതംതൊഴാം തൊഴാം;
മൂവ്വുലകിനുംമീതെനില്പോനെത്തൊഴുന്നുഞാൻ;
ഭുവനംവ്യാപിച്ചെങ്ങുംനിറയുംദേവ! തൊഴാം:
തൊഴുന്നേനഹംസർവ്വമയനേ! ജഗന്മയ!
തൊഴുന്നേൻ,തൊഴുന്നുഞാൻ; ഭൂയോപിതൊഴുന്നുഞാ-
ഭഗവൻവിഷ്ണോ! ലോകപ്രഭവാപ്യയ! തൊഴാം; [ൻ.
കർത്താവുംസംഹർത്താവുമാകിയനിന്നെത്തൊഴാം;
അപരാജിത! തൊഴുതീടുന്നുകുമ്പിട്ടുഞാൻ;
തൊഴുന്നേൻഹൃഷീകേശ! തൊഴുന്നേൻഭഗവാനേ.
നിന്തിരുവടിയുടെ,യന്തഹീനമായെങ്ങും-
ചിന്തിടുംദിവ്യഭാവം,മൂന്നാകുംമാർഗ്ഗത്തിലും-
കാണ്മവാൻകഴിവീല;ശാശ്വതസ്വരൂപവു-
മേതെന്നുമറിവീല;തത്വത്തിൻതത്വംഭവാൻ.
വിണ്ണുനിൻശിരസ്സായും,മണ്ണുനിൻപാദമായു-
മെണ്ണീടാംവർത്തിപ്പതായ് പുണ്യപാവനമൂർത്തേ!
വിക്രമത്തിനാൽമൂന്നുലോകവുംവ്യാപ്തൻ,ധർമ്മ-
രക്ഷനാംപുരുഷൻനീ,കേവലൻ,സനാതനൻ.
ആദിനായക! തവകരങ്ങളെല്ലാംദിക്കു,-
മാദിത്യൻനേത്രം,ശുക്ലംസർവ്വമാംവീര്യങ്ങളും,
വിദ്യോതിച്ചീടുംസപ്തമരുത്തുമാർഗ്ഗമേഴും-
തവദ്യോഗബലാൽവ്യാപിച്ചിയങ്ങുന്നിതുനിത്യം.
ഹേമനീരാളപ്പട്ടാംബരങ്ങളണിവോനേ!
കോമളകാളാംബുദവർണ്ണ! ഗോവിന്ദ! നമഃ;
അച്യുത! നിന്നെ,നമസ്കരിപ്പതാരാകിലും,
-നിശ്ചയം-ഭയംപിന്നെയായവർക്കുണ്ടാകുമോ.

മഞ്ജരി— കൃഷ്ണന്റെപാദത്തിലൊന്നുപ്രണമിച്ചാൽ,
പിന്നെയെന്തുള്ളൂദശാശ്വമേധം?

യജ്ഞാൽദിവംഗതനുണ്ടാംപുനർജ്ജന്മം:
കൃഷ്ണനേക്കുമ്പിട്ടോനില്ലജന്മം.
കൃഷ്ണൻെറഭക്തന്മാർകൃഷ്ണനേച്ചിന്തിച്ചു,
കാലത്തുമന്തിയ്ക്കുംധ്യാനിച്ചീടിൽ,
കൃഷ്ണസ്വരൂപരായ് കൃഷ്ണനിൽചെന്നെത്തും:
കൃഷ്ണവർത്മാവിൽ,ത്തുഢാഹുതിപോൽ.

കേക— നാരകഭീതിത്രാണമണ്ഡലകൃത്താം ഹരേ!
ഘോരസംസാരഘ്രദഭീകരപ്പെരുംചുഴി-
തരണംചെയ്തീടുവാൻതരമാംതരണിയാം
സാരസകല്പംപദം, കൃഷ്ണ! കൈതൊഴുന്നുഞാൻ.
ബ്രഹ്മണ്യദേവ! നിന്നെത്തൊഴുന്നേൻ ഭക്തിപൂർവ്വം;
ബ്രാഹ്മണപ്രിയ! തൊഴാം; ഗോപ്രിയ! തൊഴുന്നുഞാൻ.
ജഗദ്രക്ഷക! കൃഷ്ണ! കൈതൊഴാം നിന്നെസ്സദാ;
ഗോവിന്ദ! തൊഴുന്നുഞാൻ;പിന്നെയുംതൊഴുന്നുഞാൻ;
ജീവിതക്കൊട്ടങ്കാട്ട തന്നിലേപാനഥന്നുള്ള
പ്രാണരക്ഷണഭക്ഷ്യം, സംസാരരക്ഷൗഷധം,
ദുഃഖസങ്കടത്രാണനിപുണം, സർവ്വാലംബം,
ദുരിതഹരം, ഹരിയെന്നുള്ള രണ്ടക്ഷരം.
സത്യമെന്നോതുന്നതുവിഷ്ണുവിൻ മയമെന്നും,
സ്തുത്യർഹംസർവ്വലോകം വിഷ്ണുവിൻമയമെന്നും,
ഉള്ളതുസർവ്വങ്ങളും വിഷ്ണുവിൻമയമെന്ന,-
മുള്ളിലോർക്കിലപ്പോ,ളെൻപാപംതീർന്നസർവ്വം.
പത്മാക്ഷ! മോക്ഷാർത്ഥിയാം ഭക്തനാൽപ്രാപ്യസ്ഥാ
ഭഗവാനൊഴിഞ്ഞാരാണറിവാൻ,സുരോത്തമ! [നം
ഏവമെല്ലാമേസ്തുയമാനനും, വിദ്യാതപ-
മിവതൻജന്മഭ്രവു, മയോനിജാതൻനാനും,
ഹരിയും,വ്യംഗ്യാർത്ഥത്തിൻവേദിയു,മിച്ചെയ്തിയാം-

സാരമാംസ്തവരാജസ്സുമനസ്സമച്ഛ്രന്നം,
ദേവകീദേവീസുതൻതാനുമാം,ശ്രീഗോവിന്ദൻ,
ദേവദേവേശ,നെന്നിൽസംപ്രീതിചേൎക്കേണമേ.
ബ്രഹ്മവുംപരാൽപരനാകിയനാരായണൻ;
തപവുംപരാൽപരനാകിയനാരായണൻ;
ത്യാഗവുംപരാൽപരനാകിയനാരായണൻ;
ആഗമംപരാൽപരനാകിയനാരായണൻ;
ദേവനുംപരാൽപരനാകിയനാരായണൻ;
സൎവ്വവുംപരാൽപരനാകിയനാരായണൻ;!!!



മകരാകാരകര,കൂൎമ്മരൂപിണേ,വര-
സൂകരാകൃതിധര,നരഹര്യക്ഷാകാര,
കപടവടുസാര,കപിതക്ഷത്രാന്തക,
താപനരാത്രിഞ്ചര,താപസപരിപാല,
രേവതീദേവീപ്രിയ,ശ്രീപതേ,ഭക്തപ്രിയ,
അവധിമ് ലേഛച്ഛടയ്ക്കാവോളംചെയ്യുംനാഥ,
മാധവ,മുരരിപോ,മധുശാസന,മമ-
ബാധയാംരുജാരിയേമഥനംചെയ്യേണമേ!
ഭക്തവത്സലകൃഷ്ണ,ഭക്തനാമെന്നോക്കാത്തു-
ളാവുകംതരേണമേ! ഗോവിന്ദ,നാരായണ!



ശ്രീകൃഷ്ണാവതാരം കഴിഞ്ഞു.
എട്ടാം അധ്യായം സമാപ്തം ശുഭം.



# അദ്ധ്യായം ൻ.

## I.

# കല്ക്കിദേവൻ.

കാകളി.

ഫൻൻ— കൗടില്യമേറും കലിയിൽജ്ജനാവലി,
കാട്ടുകളല്ലാതെ,ദുർമ്മദമൂർച്ഛയാൽ-
ഒന്നുമേചെയ്യില്ലിടാ;സത്യവും ധർമ്മവും
നിന്ദ്യമെന്നോർത്തുവെറുത്തുവജ്ജിച്ചിട്ടും.
ന്യായവുംസത്യവുംരണ്ടുതാനാണെന്ന
ന്യായാധിപനുംസ്വപനും പറഞ്ഞിട്ടും.
കൗടില്യവുംചതിയും തന്നെയാകിലും,
സ്വാപത്തിലുംസാധുവോക്കാത്തതാകിലും,
യുക്തിവാദത്താലെതിരാളിയേ, വാക്കു-
സ്തപരംമുട്ടിയ്ക്കി,ലേതധർമ്മങ്ങളും,
എത്രയുംപാരംപരസ്യമാ,യാരുടെ-
പ്രത്യക്ഷദിയ്ക്കിലുംക്രസാതെചെയ്യിടാം.
ന്യായംപണത്തിന്നടിമയാ; മാകയാൽ
ചെയ്യാം പണക്കാരനേതുംവിജയമായ്.
ഈശ്വരൻപോലുംപണത്തിന്നടിമയായ്-
ഘോഷണംശൃംഗാടകത്തിലും കേട്ടിടാം.
സ്ത്രീബാലവൃദ്ധഗളസ്രവരകതത്തിൽ
സംസികതനാണ്യപുഷ്പങ്ങളാലർച്ചനം,
കീർത്തിയ്ക്കു,ദൈവത്തിനുംപണക്കാരനും,
പ്രീത്യാനടത്തുന്നതുത്തമമെന്നുമാം.

നാണയംതന്നെയാം ദൈവ,മെന്നോതിടും-
ന്നാളിൽ,ക്കരബലം ധർമ്മമായുംവരും.
വേഗത്തിലുംലഘുവായും ജനങ്ങളേ-
ബ്ബാധിച്ചുകൊല്ലുന്നയന്ത്രനിർമ്മാണകൻ
യോഗ്യനംപൂജ്യനമാകുമധിപരി-
ലഗ്രിമനായുമാരാദ്ധ്യനായുംവരും.
ലജ്ജയില്ലായ്മയും മൗഢ്യവും പാണ്ഡിത്യ-
ലക്ഷണംപോ,ലതുപര്യായവുമാകും.
വാദേജയിക്കാ,മൊട്ടുവോളമുച്ചത്തിൽ
വാദിയ്ക്കി,ലായതുസാദ്ധ്യമാപോരുമേ.
"ഭൂരിപക്ഷംഭൂരിസൗഖ്യ,"മെന്നിങ്ങനെ
സാരമായിട്ടും പ്രമാണമൊന്നാണപോൽ,
ലോകത്തിനേററവുംക്ഷേമംപുലത്തുവാ-
നാകുന്നനീതിയെന്നോതുന്നസ്വാത്ഥികം.
ഭൂരിപക്ഷത്തിനല്ലത്ഥം,ജനങ്ങളെ
നേരേഗണിപ്പോളുക്കൂട്ടതലാളുക-
ളേതുപക്ഷത്തിലാ,ണപ്പക്ഷപാതിക-
ളോതുന്നതാകുന്നസത്യ,മെന്നല്ലയോ?
എന്നമെവിടെയും ഭൂരിജനങ്ങളും
നിന്ദ്യരാംമൂഢമതികളാണെന്നതും,
ഭൂരിപക്ഷംനോക്കിയെങ്കിൽജ്ജനങ്ങൾക്ക
കാട്ടരായ്പാക്കായിരുന്നവെന്നുള്ളതും,
ശ്രീരാമകൃഷ്ണനംബുദ്ധനാംസിദ്ധനു-
മേകരാം;ഭൂരിയാംപക്ഷമല്ലെന്നതും,
ഭൂരിപക്ഷം,ധനശക്തരും മുഷ്കരും
ദുർവ്വിചഹിംസയാൽനേടുന്നവെന്നതും,
കഷ്ടം! നിരൂപിപ്പതില്ല; കുരങ്ങന്റെ

ദൃഷ്ടാന്തമാംന്യായമല്ലേനടപ്പത്തും?
ഭൂരിപക്ഷംനാംമുറയ്ക്കുഗ്രഹിയ്ക്കുകി-
ലോരോദിനവുംജനമധഃപ്പെട്ടുപോം.
ധന്യനാംശ്രീശങ്കരാചാര്യരേകനാ;-
മേവനാണേതൊരു രാജ്യനിവാസിയാ-
ണെന്നാണതത്തുല്യബുദ്ധിമാനുണ്ടായ-
തെന്നുഗണിയ്ക്കുവാനാക്സാധിച്ചിടും?
എത്രയോകോടിജ്ജനബുദ്ധിച്ചേ,ത്തു-
മത്തപ്പോരാശിതൻബുദ്ധിയുംതൂക്കിയാൽ,
ഏതുത,ട്ടേററവുംതാണിടു,മെന്നതൊ-
ന്നോതട്ടെ! ദാക്ഷിണ്യഹീനനേകൻപുമാൻ.
വാസ്തവമായുള്ള ഭൂരിപക്ഷം, ബുദ്ധി-
തൈക്ഷ്ണ്യമാരിലാ,ണായവന്നാംദ്ദഢം.
ഭൂരിപക്ഷംകൊണ്ടുമാത്രം, ജനങ്ങൾക്കു
ഭൂരിസുഖംവരുമെന്നും കരുതൊലാ.
ഭൂരിസുഖംസത്യമൊന്നിനാൽമാത്രമേ-
പൂരിയ്ക്കയുള്ളെന്നുബോധിയ്ക്കുകാരുമേ.
ഇങ്ങിനെ, ക്ഷേമംജഗത്തിനേകുന്നതാം
മംഗലബുദ്ധിയും സത്യവുംവജ്ജിച്ചു,
തത്വംവെടിഞ്ഞു, പ്രമത്തരായാളുക-
ളെത്രയോഗോഷ്ഠികൾകാട്ടുന്നുകഷ്ടമേ!
തന്നുടെ കുട്ടികളാകവേ ഭ്രാന്തരായ്-
വന്നീടുമന്നുജനയിത്രിയാംക്ഷമ
ഉദ്വേമിയ്ക്കുന്നതാമക്ഷനിശ്വാസത്താ-
ലുത്തമല്ലോകനുമോക്ഷം കരണീയം.
നല്ലതെല്ലാംപൊതുസ്വത്തെന്നുരാജ്യത്തി-
ലെല്ലാടവുംരാജനീതിയായ്ത്തീന്നിടും.
വിശ്വാസവഞ്ചന,മന്ധവിശ്വാസവും,

വിശ്വഭയങ്കരപാഷണ്ഡവൃത്തിയും,
വിദ്യാവിലാസമായ് ബുദ്ധിമഹത്വമായ്
ഹൃദ്യകലകളായ് ഗാനംപൊഴിയ്ക്കയും;
സാദ്ധ്വിമാർക്കുള്ളതാംജീവിതസത്വത്തായി,
സാധുജനത്തിൻെറ ശുദ്ധസമ്പത്തുമായ്,
എങ്ങുമെന്നുംതടവേതുമേക്കൂടാതെ
മങ്ങാതെമിന്നുന്നചാരിത്രസത്വത്തിനെ,
ശക്തരായുള്ളവർവന്നു ബാധിച്ചിട്ടു
ധിക്കരിച്ചേററംനശിപ്പിച്ചുകൊൾകയും;
ചെയ്തിടുംകാലത്തുവിഷ്ണുജനാർദ്ദന-
നേററതായീടും"യദായദാഹ്യാ"ദിയാം
വാഗ്ദാനപാലനത്തിന്നുമഹാകല്ക്കി-
യായിട്ടുവന്നിങ്ങവതരിച്ചീടുമേ.
ദുഷ്ടസംഹാരവും ശിഷ്ടസംരക്ഷയും
തുഷ്ടിയോടേചെയ്തുകൊള്ളുംയഥോചിതം.
അങ്ങിനെയുള്ളൊരുകല്ക്കിയാം ദേവനെ,
മംഗലമൂർത്തിയെബ്ഭക്ത്യാ ഭജിയ്ക്കുവൻ.

---

മീനാമപന്നിനരഹരിവാമനൻ
ഭാർഗ്ഗവൻ രാഘവൻ രാമനും കൃഷ്ണനും
ദുഷ്ടസംഹാരിയാം കല്ക്കിയാംദേവനു-
മിഷ്ടപൂർത്തിയ്ക്കുംഗദാരിനാശത്തിനും
സാഷ്ടാംഗമായിന്നുതൃപ്പാദപങ്കജേ
വിഷ്ടപനാഥ, തൊഴുന്നേൻതൊഴുന്നുഞാൻ.

കല്ക്കി അവതാരം കഴിഞ്ഞു.

## II.

# നരനാരായണഋഷിമാർ.

(കേക.)

൨൦൦— ലോകസംഗ്രഹംചെയ്വാൻബദര്യാശ്രമത്തിങ്ക
സകലമാത്മൈക്യമായ്ദർശിച്ചുബഹുകാലം [ൽ
തപസ്സുചെയ്തുവിശ്വസംശുദ്ധിസംരക്ഷിച്ചും
താപത്തെഒഷ്ടഹിംസകൊണ്ടിട്ടസംഹരിച്ചും
വാണതാംദിവ്യാത്മാക്കൾനരനാരായണന്മാർ,
താണിന്നുതൊഴമെനിൽക്കാരുണ്യമർപ്പിയ്ക്കണേ.
തരണംചെയ്തീടുവാൻസംസാരപാരാവാരം
തരണംവരംപാദഭക്തനാമെനിയ്ക്കായി.
തത്വലോലുപശ്ലാഘ്യംതാവകംമഹത്വങ്ങൾ,
തത്വമായ്മനസിതെല്ലെങ്കിലുംലഭിയ്ക്കുവാൻ
താണവീണപേക്ഷിയ്ക്കുമെനിയ്ക്കുനൽകി,ട്ടെൻെറ
ക്ഷീണതപോക്കാൻ ഭക്ത്യാപ്രാൎത്ഥിച്ചുകൊള്ളുന്നാഹം.

## III.

# ദത്താത്രേയൻ

(കളകാഞ്ചി.)

൨൦൧— സ്തുതിനിവഹമനിശമടിമലരുനിജമൗലിയിൽ
നീതിയിൽച്ചേർത്തുവന്ദിയ്ക്കുന്നസാധ്വിയായ്;
പരമമുനിപരിവൃഢരിലാദ്യനാമത്രിതൻ

പതിയായ്;പ്പാത്തലേപാരംപ്രസിദ്ധയായ്;
അമൃതകരകലമുടിയിലൻപോടണിയുന്ന
സ്വാമിതന്നംശമാംദുർവ്വാസസ്സഷിയും,
അജനമലനലകഖിലസൃഷ്ടാവുനാന്മുഖ-
ന്നംശമായിട്ടുകുമുദപതീനാഥനും,
അരിമയൊട്ടുതനതുസുതരായിനേടിസ്സുഖം
നേരിലിജ്ജീവികൾക്കേകമാതാവുമായ്;
ദയിതപരിചരണരത,വിദിത,യനസൂയയാം
ദേവിതൻതീവ്രതപസ്സാൽചതുർഭുജൻ
ലളിതതനവിശദമതിയായൊരുപുത്രനായ്
വന്നുജനിച്ചു"ദത്താത്രേയ"താപസൻ.
അതികഠിനനിയമയമസംയമശക്തിയാൽ
താതതുല്യൻമഹാവിത്തരാഗൻമഹാൻ,
പരനൃപതിമുടിനടുവിൽനൃത്തംചെയ്യുന്ന
വീരനാംകാർത്തവീര്യാർജ്ജുനൻതൻഗുരു,
മനതളരിലധികകൃപകൈക്കൊണ്ടുചെയ്തതാം
മാനാധികാശിസ്സുകൈക്കൊണ്ടിതാനൃപൻ.
നൃപതിവരൻരുധിരശനാഞ്ചിതഭൂതലം
സപ്രമോദംകാത്തുദേശികാനുജ്ഞയാൽ.
പലദിശിയിലൊരുസമയമെത്രജനങ്ങളും
സാരമാംതൽക്കർമ്മമേത്തുതാനാകിലും
നൃപനയനപഥമതിലകപ്പെടാതൊന്നുമേ,
സ്വാപത്തിലുംവന്നുപോകായ്കതിന്നുതാൻ
പരിഘസമശതകരമവനുദേശികൻ
പാരമാത്രേയൻപ്രസാദിച്ചുനൽകിനാൻ.
നൃപനുമൊരുകടുകിടവിടാതെധർമ്മങ്ങളെ
സാമ്പ്രതംപാലിച്ചുമോദിച്ചുമേവിനാൻ.
അമലഗുരുവര,നിവനുമാംഗല്യമേകണേ
നിർമ്മലനായദത്താത്രേയദേശികൻ.

# IV.

# കപിലാചാൎയ്യർ

(കേക.)

൨൦൨— ഇക്കാണുംപ്രപഞ്ചത്തിൻസാരത്തേസംഗ്രഹി
ട്ടൊക്കവേയിരുപത്തിയഞ്ചായിവിഭാഗിച്ചു [ച്ചി-
ക്ഷീരത്തിൽനിന്നുവെണ്ണയെന്നപോൽസാരതത്വം
പാരിതിൽപരത്തിയസാംഖ്യതത്വജ്ഞ, ജയ !
ദേവഹൂതിജ, ജയ കപിലവാസുദേവ!
ഭവ്യദ, ഭഗവാനേ, സൂക്ഷ്മധൎമ്മജ്ഞ, ജയ!
ഏററവുമുച്ചസ്ഥമാംയുക്തിബുദ്ധ്യാദികൾക്കി-
ങ്ങേററമില്ലെന്നുതൻെറസാംഖ്യമാംശാസ്ത്രത്തിനാൽ
ബോധിപ്പിച്ചാത്മരൂപമായിട്ടുശോഭിച്ചീടും
ബോധരൂപമേ, ജയ! കപിലാചാൎയ്യ ജയ!
തത്വസാരത്തേമമചിത്തത്തിലണയ്ക്കുവാ-
നെത്രയുംഭക്ത്യാതവരൂപ്പാദംവന്ദിയ്ക്കുന്നേൻ.

# V.

# പൃഥുരാജാ

(അന്നനട.)

൨൦൩. മദോല്ക്കടൻവേനൻസ്വമാത്രനാംനൃപൻ
മദിച്ചു,ഭൂതലംമഥിച്ചുതള്ളിനാൻ.
പ്രജകളുംധരാതലത്തിൻവീൎയ്യവും
പ്രജാധിപനൊടുസമതപൂണ്ടിടും;

അതുമൂലമവനധഃപതിയ്ക്കയാ-
ലവൻെറയംഗജൻപൃഥുനൃപനായാൻ.
ജനരക്ഷയ്ക്കവൻപലതുംചെയ്തിട്ടും
നിനച്ചപോലവഫലത്തിൽവന്നില്ല.
കരുത്തനാംപൃഥുകയക്ക്വേക്ഷിതി
തെരിക്കനേപ്പാഞ്ഞുശരണംപ്രാപിച്ചാൾ.
ധരാദേവിതന്നെയൊരുവത്സവാക്കി
സുരൻമുതലചേതനംവരെയുള്ള
സകലവൎഗ്ഗത്തിൻനിധിസമസ്തവും
സകൗതുകംനൃപൻകറന്നെടുപ്പിച്ചാൻ.
ഇതുമട്ടുപൃഷ്ടിജഗത്തിനചേൎത്ത
ഹിതകരൻ,ചക്രധരൻെറയംശമാം
സമൃദ്ധസമ്പന്നൻ,പ്രവൃദ്ധശക്തിമാൻ,
സുഹൃത്തമനാകും,സുവൃത്തകൎമ്മവാൻ,
അകൃത്യനാശനൻ,സുകൃത്യപാലനൻ,
നികൃത്തകന്മഷൻ,പൃഥുതുണയ്ക്കമാം.
ദുരിതനാശന,ഹരേ, നാരായണ!
പരിപാഹി! പാഹി! പരിത്രാണാത്മക!

## VI.

# വേദവ്യാസൻ

(കേക.)

൨൦൪— ഋഷിമാർകണ്ടെത്തിയവിവിധമന്ത്രങ്ങളെ-
യിഷലുംചലിയ്ക്കാതെസൂക്ഷിച്ചരക്ഷിയ്ക്കുവാൻ,

കരുത്തുള്ളവർകാലക്രമത്തിൽക്കുറകയാൽ,
വരുത്തിച്ചിലർതെറ്റും; പരിഷ്കാരവുംചിലർ.
അക്കാലംമറയാകെപ്പകുത്തുശരിയാക്കാൻ,
ചിൽക്കാതലായഹരിജാതനായ്ധരിത്രിയിൽ.
പാരാശര്യനായ്സത്യവതിയിൽ ജ്ജാതനായ
പരമാചാര്യ,വേദവ്യാസായനമോനമഃ.
മല്ലാരി-കരാംബുജംപോലവേവേദമെല്ലാം
നല്ലപോൽത്തെളിവാക്കിനാലാക്കിത്തീർത്തമ്മഹാൻ.
വേദാന്തസൂത്രംതീർത്തുവേദാന്തസാരതത്വം
വേദനംചെയ്തസൂത്രകൃത്തിന്നുനമസ്കാരം.
മറയിൽസഞ്ചയിച്ചസൂക്ഷ്മാർത്ഥങ്ങളെ,നേരേ
-മറവുകൂടാ-തല്പബുദ്ധികളായുള്ളോർക്കും
പഠിയ്ക്കാനായിക്കൊണ്ടുലളിതഭാഷയിങ്കൽ,
സുഗ്രഹമാകുംവണ്ണമോരോരുതത്വങ്ങളും,
വിഗ്രഹംചെയ്തഭൂതഭാവിസംഭവങ്ങളും,
വിവിധവൃത്താന്തങ്ങളിലിണക്കിവിശദമായ്
സരസമായിസദ്ഹൃദയാകർഷകമായ്
അഞ്ചിതസത്തത്വഭണ്ഡാരമെന്നുചൊല്ലും
പഞ്ചമവേദമെന്നുഘോഷിയ്ക്കുഭാരതവും,
ഹൃദ്യമാം പുരാണങ്ങൾപതിനെട്ടെണ്ണങ്ങളും,
ഭദ്രതചേരുംവണ്ണം സദ്രസസംയുക്തമായ്
സാമ്പ്രതംനിർമ്മിച്ചിട്ടുലോകാനുഗ്രഹംചെയ്ത
പൗരാണികാചാര്യനാം കൃഷ്ണനാംദ്വൈപായനൻ
സാരതത്വാർത്ഥജ്ഞാനമെന്നുള്ളിൽചേർക്കേണമേ.
തീയുനെയ്യിനെപ്പോലെയെൻപാപംദഹിപ്പിച്ചു
കായവാങ്മനംശുദ്ധമാക്കുവാൻവന്ദിയ്ക്കുന്നേൻ.
പാടവമേറുംവേദപുരാണതത്വമെന്ന
സ്ഫുടമാംതത്വമെന്നെസംശുദ്ധമാക്കിത്തീക്കാൻ,

ജ്യോതിസ്സായ് ജ്വലിയ്ക്കുന്നതാവകജീവബിന്ദു
യോജിപ്പിയ്ക്കണമെന്നിൽദ്ദേവേശ, നമസ്കാരം!

## VII.

# ശ്രീ ബുദ്ധൻ.

അന്നനട.

൨൦൭— സുഭൂഷണംപോലെ വിഭൂതിദമായി
പ്രഭാവമാർന്നതാം ഭുവനമെന്നെന്നും
പരിണാമംമൂലംപലപലഭേദം
വരികയോ, മാറിവരികയോ ചെയ്യും.
ഉരഞ്ഞുതേഞ്ഞിടം സമർത്ഥന്മാർമൂട്ടി-
വരിഞ്ഞുകെട്ടിയിങ്ങുറപ്പിയ്ക്കാൻനോക്കും.
ക്രമംകൊണ്ടുസൂത്രവടിവെഴുംധർമ്മ-
ക്രമമടിമുടിമുഴതന്നെയാകും.
അതുകാല,മൊരു സ്വതന്ത്രനാംസൃഷ്ടി-
സ്ഥിതികർത്താവവന്നവതരിച്ചിടും.
മഹാനവനെന്യേ ബഹുജനങ്ങൾക്കു
സഹായംചെയ്യുവാൻ സമർത്ഥനാരുവാൻ?
ബലി,യജ്ഞം,ഹിംസ-കലിതബാധകൾ,
വലിയദാരിദ്ര്യ, വലയിതലോകം
പരിതാപംമൂലംപരിദേവിച്ചനാൾ,
പരിശുദ്ധശാക്യകുലേ, ശുദ്ധോദന-
നൃപന്റെയുംനൃപമഹിഷിയാംമായാ-
വതിയായദേവിയുടേയും, സൽക്കർമ്മ-
ദ്രുമംപൂത്തുകാച്ചുഫലമാംരത്നമായ്

ക്ഷമാദേവി-മാറിലമന്നിതച്യുതൻ.
പരജനദുഃഖംപരിഹരിയ്ക്കുവാൻ
പരപുരഞ്ജയൻ വരിച്ചിതുത്യാഗം.
സ്വരാജ്യത്തിൻസ്ഥാനമരണ്യത്തിന്നേകി;
മരത്തണലാക്കിസിതാതപത്രമായ്;
സ്ഫുടംസൂര്യ്യപടക്കിടക്കയായിതു
തടതൃണങ്ങളുംശിലാതലങ്ങളും;
അകമ്പടിസേവിച്ചടവിജന്തുക്കൾ;
സ്വബാന്ധവരെല്ലാം ദരിദ്രരോഗികൾ;
വിജയം,പീഡിതക്കഭയംനൽകയാം;
സ്വജീവിതംതന്നെ പരസുഖത്തിന്നാം.
ധരാസുരനാട്ടേ,ധരേശ്വരനാട്ടേ,-
യൊരുപോലെയാരും കൃപയ്ക്കുപാത്രമാം.
വിശേഷബുദ്ധിമാൻ വരിച്ചിടേണ്ടതും
വിശിഷ്ടനിർവാണ പദവിതന്നെയാം.
കനകകാമിനീപരിത്യാഗംകൊണ്ടു-
മനന്യസൗലഭ്യംകൃപാർദ്രതകൊണ്ടും,
വരിച്ചിടാമാർക്കും മഹാനിർവാണമാം-
വരിഷ്ഠമാംസ്ഥാനം,മറിച്ചുകിട്ടിടാ.
ഇതുവിധംമഹാജനമധ്യത്തിങ്കൽ
പുതുകൃപാസരിത്തൊഴുക്കിയേവർക്കും,
സുഖവുംശാശ്വതസമാധാനങ്ങളു-
മഖണ്ഡമായേകുംതഥാഗത,തൊഴാം!



# VIII.

# ശ്രീശങ്കരാചാൎയ്യർ



(കേക.)

വന്നു— ബ്രഹ്മസൂത്രവും,ഗീതാ,വേദോപനിഷത്തുകൾ,
സൎവ്വോൽക്കൎഷേണയെന്നും വൎത്തിപ്പു ത്രിമൂൎത്തിപോൽ.
കാലഭേദത്താലിതുകളിലെസാരതത്വ-
മാലോചിയാതെയായിത്തീരുന്നുവിദ്വാന്മാരും.
ഒരിയ്ക്കൽ,ചിലബുദ്ധിവീരന്മാ,രിതിൻസാരം
തിരുത്തിവ്യാഖ്യാനിച്ചു; വരുത്തിമാററങ്ങളും.
മററുള്ളമതാദ്ധ്യക്ഷരെല്ലാരുമോരോവിധം
കൊററിനായ്‌വേഷംകെട്ടിനടന്നുതുടങ്ങിനാർ.
വിവിധമതക്കാരും,വിവിധജാതിക്കാരും,
വിവിധദേശക്കാരും,വിവിധസ്വഭാവരും,
ഒന്നിച്ചുചേൎന്നുകൊണ്ടുബൗദ്ധാദിമതങ്ങളിൽ
ഭിന്നമില്ലാതെയേകസങ്കരവൎണ്ണമായാർ.
നീചോച്ചന്മാരുചേൎന്നിട്ടേകവൎണ്ണരാകയാൽ
നീചബുദ്ധികൾവാച്ചുനശിച്ചിതന്തഃസാരം.
ദന്തിഗാമിനിമാൎക്കുംകാന്തമാംസന്യാസമെ-
ന്നന്തേവാസികൾ,ബുദ്ധന്നുള്ളവർ,നടപ്പാക്കി.
ദുർവൃത്തിസകലവും,ബുദ്ധസന്യാസിമാരും
ചാൎവംഗിമാരാംസന്യാസിനിമാരൊന്നിച്ചായി;
ഭൂമിയിൽഗ്ഗുണമെല്ലാംവിഗ്ഗുണമായിത്തീൎന്നു;
ഭൂമിയുംഭാരംപേറാനശക്തയായിത്തീൎന്നാൾ.
വേലിതാൻവിളവശിയ്ക്കുന്നതുപോലെ,ബുദ്ധ-
യോഗികൾദുൎഗ്ഗുണാഢ്യരായാൽപ്പിന്നെന്തുചൊല്‌വൂ?

ഈശ്വരസ്ഥാനം,ത്യാഗത്തിന്നാക്കിക്കല്പിമച്ചൊരു
വിശ്വസം പൂജ്യൻബുദ്ധദേവനേത്തുടരുവാ-
നാചാൎയ്യവരന്മാരെലഭിയ്ക്കാഞ്ഞതുകൊണ്ടു-
നിഷ്ഫമായ് ത്തീൎന്നുത്യാഗം,പിരിഞ്ഞപാലുപോലെ.
ഭാൎഗ്ഗവക്ഷേത്രത്തിലേപ്പയപ്പായസമാകും
സ്വൎഗ്ഗസിന്ധുവിൻനേരാംപെരിയാററിന്റെതീരെ,
കാലടിശ്രീകോവിലിന്നകത്തന്നൊരുശിശു
കാലടിവച്ചുതുള്ളിക്കളിച്ചുവളൎന്നിതു.
ആറാകുംവയസ്സിങ്കൽസൎവ്വവിദ്യയുംശീലി-
ച്ചാറണിഞ്ഞോനേപ്പോലെ,സൎവ്വസന്യാസംചെയ്താൻ.
ആൎയ്യാവൎത്തത്തിലെത്തിരാജന്യവരരേയും
ഭ്രഷ്ടൈശ്വരികളായചാൎവ്വാകവീരരേയും
തുരത്തി;സൎവ്വശാസ്ത്രഭാഷ്യങ്ങൾനിൎമ്മിച്ചിട്ടു-
വരുത്തിശ്ശാസ്ത്രബോധംസൂക്ഷ്മസൂക്ഷ്മമായാൎക്കും.
എത്രയോഗ്രന്ഥങ്ങൾക്കഭാഷ്യങ്ങൾചമയ്ക്കയു;-
മെത്രയോഗ്രന്ഥങ്ങളെപ്പുതുതായ്നിൎമ്മിക്കയു;-
മെത്രയോദുൎമ്മതത്തെയുടച്ചുപായിയ്ക്കയു;-
മെത്രയോഗഹനമാംതത്വങ്ങൾസ്ഥാപിയ്ക്കയും,
ചെയ്തോരുയോഗിവീരൻതരുന്നമോദംമെന്മേൽ,
പെയ്തീടുംമഴകൃഷിക്കാരന്നുനൽകുംപോലെ.
ദേവദേവനാംമഹാദേവനെ;പ്രത്യക്ഷമാ-
യാവിലമെന്യേകണ്ടി;ട്ടദ്ദേഹംകല്പിയ്ക്കയാൽ,
ജ്ഞാനകാണ്ഡവും,പിന്നെവേദാന്തധൎമ്മങ്ങളും-
പ്രചരിപ്പിച്ചു;വീണ്ടുമാൎയ്യധൎമ്മവുംസ്ഥാപി-
ച്ചടിച്ചുപൊടിച്ചാകെബുദ്ധധൎമ്മത്തെദൂരെ-
യോടിച്ചുശുദ്ധമാക്കിയാൎയ്യഖണ്ഡത്തെവീണ്ടും
സമ്പൂതമാക്കി;ശിഷ്യസഞ്ചയപരമ്പര-
യ്ക്കമ്പോടുമഠങ്ങളുംസ്ഥാപിച്ചുവേണ്ടുംവിധം;

ചെയ്യേണ്ടകൎമ്മമെല്ലാംചെയ്തമുപ്പത്തിരണ്ടാം-
വയസ്സിൽമറഞ്ഞൊരുശങ്കരചാൎയ്യപാദ-
രെന്നുടെദേഹബുദ്ധിക്കുമങ്ങൾസൎവ്വംതീൎത്തി-
ട്ടുന്നതജ്ഞാനംചേൎപ്പാൻ താണിടാകുപ്പുന്നേൻഞാൻ.



IX.

# ശ്രീ ചൈതന്യദേവൻ



(കളകാഞ്ചി.)

൨൦൧.— സരസിരുഹദളനയനനാകിയകൃഷ്ണനാ-
ണീരമ്യമാമൂൎത്തിസൎവ്വമാകുന്നതും,
വിവിധതരമിവിടെയിവർചെയ്യുംവ്യവഹാര-
മാവന്ദ്യ-ലീലകളാകുന്നുവെന്നതും,
ഉഡുനികരശിശിരകരഖരകരസുമാദിയാ-
മുൽകൃഷ്ടഭംഗികൾകൃഷ്ണസൗന്ദൎയ്യമാം,
ഉടലിവനകമലജനിത്രന്നതുകൃഷ്ണനു-
വേണ്ടീട്ടുജീവിച്ചുവാഴുവാനെന്നതും,
അനവരതമധികതരനിഷ്ഠയാചിന്തിച്ചു
മാനിച്ചെശോദപോൽസ്നേഹിച്ചുകൃഷ്ണനേ;
വ്രജയുവതിജനശിരസിചൂടുന്നരാധികാ
രാജീവനേത്രയേപ്പോൽ,സദാരാഗവും,
പലവഴിയുമൊരുതടവുമില്ലാതെവാൎന്നിടും
പ്രേമവുംവൎദ്ധിച്ചുകൃഷ്ണലഹരിയിൽ
സതതലയഹൃദയമൊട്ടുമുൻമത്തചിത്തനായ്;
ഭക്തിയുംപ്രേമവുമാക്കുംപഠിപ്പിച്ചു

വിദിതനതിവിമലഗുണിയാകുന്നചൈതന്യ-
ദേവദേവൻജയിയ്ക്കുന്നു; നിത്യം നമഃ

അംശാവതാരം കഴിഞ്ഞു

## അദ്ധ്യായം ൧൦.

# ശ്രീരാമകൃഷ്ണദേവൻ.

I.

## പൂർവ്വികവും ജനനവും.

(കേക.)

൨൦൭— ഓം-ശ്രീരാമകൃഷ്ണ,ഹരേ;ശ്രീരാമകൃഷ്ണ;ഹരേ,
ശ്രീരാമകൃഷ്ണ,ഹരേ;ശ്രീരാമകൃഷ്ണ, ജയ!
പാശ്ചാത്യജഡവാദപാംസുവാൽക്കൺമയങ്ങി
സച്ചരിത്രമാംപാദംവെടിഞ്ഞുകല്ലുംമുള്ളും
തറച്ചുകണ്ടുംകുന്നുംമെതിച്ചുക്ഷീണിച്ചേററം-
വിറച്ചുമരിച്ചീടുംലോകത്തെ,ജ്ഞാനാഗ്നിയെ-
ത്തെളിച്ചുസന്മാർഗ്ഗത്തിൽമേളിച്ചഗുരുവര,
ശ്രീരാമകൃഷ്ണ,പരബ്രഹ്മമേ, നമോ നമഃ

ആംഗലസാമ്രാജ്യത്തിനടിക്കല്ലിട്ടാപ്ലാസീ-
സാഗരകാലത്തിങ്കൽവംഗരാജ്യത്തുള്ളതാം
"ദരയപുര"ഗ്രാമേ"മാണിക്യരാമചട്ടോ-
പാദ്ധ്യായ"നെന്നവിപ്രൻധാമ്മികൻപ്രഭുവാണാൻ.
ഭക്തനാഢ്യൻതീത്ഥവൻകുളം,ശിവക്ഷേത്ര-
മൊരന്തിന്നു,മൗദാര്യത്തിൻസ്മാരകമായിക്കാണാം.
തൽപുത്രൻ"ക്ഷുദിരാമൻ"സുന്ദരൻദീർഘകായൻ
സത്യതല്പരൻശാന്തൻഭൂസുരകമ്മരതൻ
ശ്രീരഘുവീരപൂജാനിഷ്ഠിതൻ,വേട്ടീടിനാൻ
ശ്രീമതി"ചന്ദ്രമണിദേവിയേ"യഥാവിധി.
ധർമ്മാനുസാരംനാട്ടിൽക്കഴിപ്പാനരിപ്പമാ-
യമ്മഹാനനുബോധ്യമായിതങ്ങെട്ടച്ഛയാ.
തൽഗ്രാമത്തിലേനാടുവാഴിയാംനീചാഗ്രണി-
കല്പിച്ചാൻ,കള്ളസ്സാക്ഷിപറയാൻ,വിപ്രനോടായ്.
പണ്ട്തിസ്യന്ദനൻസത്യംവെടിയാൻമടിച്ചിട്ടു
സന്ത്യജിച്ചുപോൽപ്പണ്ടുപുത്രനെജ്ജീവനേയും;
സത്യനിഷ്ഠയാൽക്ഷുദിരാമനും,സവ്‌സ്വവും-
സന്ത്യജിച്ചിന്നുവരിയ്ക്കേണ്ടതായ്ദാരിദ്ര്യത്തെ.
ചാതകംസാഗരത്തിൻ-തീരത്തുവസിയ്ക്കിലും
പ്രീതികൊള്ളുന്നുമഴത്തുള്ളികൊള്ളുമ്പോഴുംമാത്രം;
ഉന്നതസത്യംവിടാതാവിപ്രൻ,രഘുവീരൻ-
തന്നുടെപാദംമാത്രംശരണംപ്രാപിച്ചുപോൽ.
ബന്ധുക്കരൊത്തുണയ്ക്കയാൽ,പണ്ടുനന്ദാദിഗോപ-
രമ്പാടിവിട്ടുവൃന്ദാവനത്തിൽപ്പോയപോലെ,
ക്ഷുദിരാമനും,വേഗംദരയപുരംവിട്ടു,
"കാമാരപുകുരത്തു"കുടുംബത്തോടുംപോയാൻ:
ദാശന്മാർവന്നു,വലവീശുമ്പോഴും,മത്സ്യംചാഞ്ഞു-
വേരിയ്ക്കുംപലപലംവി,ട്ടാശുനൽത്തടാകത്തിൽ.

൨൦ൻ— സംഭവമിതു,ക്ഷുദിരാമന്നുവൈരാഗ്യത്തെ-
സംഭവിപ്പിച്ചാൻ,ധനമാനസൗഖ്യാദികളിൽ.
അപ്പുരമാർത്ഥി,യന്നാൾസർവ്വവുമീശ്വരങ്ക-
ലപ്പിച്ചുശ്രീരാമനെപ്പൂജിച്ചുനാൾപോക്കിനാൻ,
സീമന്തപുത്രൻ“രാമകുമാരൻ”-തന്നെഗ്ഗൃഹ-
ക്ഷേമമേല്പിച്ചുപുറപ്പെട്ടിതുതീർത്ഥമാടാൻ.
രാമേശ്വരാദിമഹാതീർത്ഥങ്ങളെല്ലാമാടി-
ധീമയങ്ങാതെ,നടന്നെത്തിനാൻ,വാർദ്ധക്യത്തിൽ.
പിന്നീടുഷഷ്ടിപൂർത്തികഴിഞ്ഞു ഗയാതീർത്ഥ-
മാടുവാൻപോയിച്ചെന്നുപിതൃകർമ്മങ്ങൾചെയ്തു;
“ശ്രീഗദാധരസ്വാമി” ദർശനംകഴി,ച്ചന്നു
രാത്രിയിലുറങ്ങുമ്പോൾബ്രാഹ്മമാംമുഹൂർത്തത്തിൽ
വിശ്വേശൻഗദാധരൻ,തൻമുന്നിൽവന്നുനിന്നു-
കുശലംചോദിച്ചിതുക്ഷുദിരാമനോടേവം:-
“നിന്നുടെഭക്തികൊണ്ടുഞാനേററംപ്രസന്നനായ്;
നിന്നുടെതനയനായ്ഞാൻവന്നുപിറന്നിടും;
അന്നുനിൻശുശ്രൂഷകളേററംസന്തോഷിച്ചു-
നിന്നെ,നിൻകുലത്തോടുംശുദ്ധിചെയ്തുദ്ധരിപ്പേൻ.”
അന്നേരംക്ഷുദിരാമൻ,പ്രീതനാകിലും,തന്റെ-
നിന്ദ്യമാംനിർദ്ധനത്വമോർത്തേവമോതീടിനാൻ:-
“ഭഗവൻ,ഗദാധര! ഞാനേററംദരിദ്രനാ,-
ണഗതിഭഗവാനെയെങ്ങിനെശുശ്രൂഷിയ്ക്കൂ?”
ഓതിനാനീശൻ:-“ശങ്കവേണ്ട! നിൻശക്തിയ്ക്കൊത്തു-
മതിയെൻശുശ്രൂഷണം;തടസ്സംപറയേണ്ട”
എന്നോതിമറഞ്ഞിതുഭഗവാൻ; ഭക്തോത്തമ-
നന്നേരമുണർന്നോർത്തു സമ്പ്രീതിനേടിതുലോം.

൨൧൦— അത്ഗൃഹംഭവനത്തിൽതിരിച്ചുവരുംമുൻപിൽ,
മുഗ്ദ്ധാംഗിചന്ദ്രാദേവിയൊരുനാളടുത്തുള്ള
നിർമ്മലക്ഷേത്രശിവദശ്നത്തിന്നുപോയാൾ
കമ്മാളസ്ത്രീയാം"ധനി"യെന്നുള്ളസഖിയോടും.
ദേവനേഭക്ത്യപ്രാത്ഥിച്ചങ്ങുനില്ക്കുമ്പോളൊരു-
ദിവ്യതേജസ്സ്,ശിവലിംഗത്തിൽനിന്നുംവന്നു-
തന്നിയ്ക്കുപ്രദക്ഷിണംചെയ്തിട്ടു,തൻെറയുള്ളിൽ- [വി
ശ്ശമിച്ചു,കൊള്ളിയാൻപോൽ;മോഹിച്ചുവീണംദേ
മോഹംവിട്ടുണന്നപ്പോൾ, ജ്യോതിസ്സ്,തൻെറയുള്ളിൽ
മോഹനഗർഭമായിട്ടുറച്ചപോലേതോന്നി.
അട്ടിനംതൊട്ടാദ്ദേവിതേജസ്സംവൃതയായി,
വദ്ധിതഭക്ത്യാദേവദേവിമാർക്കൂട്ടംകൂടി-
ത്തന്നിയ്ക്കുശുശ്രൂഷണംചെയ്യുന്നതേററുംകൊണ്ടു,
കനത്തമോദംനിദ്രതോറുമേപൂണ്ടുവാണാൾ.

൨൧൧— കൊല്ലമാംവഷമാരായിരത്തിപ്പതിനൊന്നു
കുംഭത്തിൽ,ശുക്ലപക്ഷം,രാത്രിയിൽ,ബുധവാരെ,
ഉദിപ്പാൻ,വിവിസ്വാന്നനാഴികയല്പംമാത്ര-
മുള്ളപ്പോൾ"ചന്ദ്രാദേവി"സൂതികാലയംപുക്കാൾ.
പുറകേധനി,യൊരുവിളക്കുംകൊണ്ടുവന്നു-
നോക്കുമ്പോൾ,പ്രസവിച്ചു,ബാലനങ്ങടുത്തുള്ളോ-
രടുപ്പിൽ,ഭസ്മഭൂഷയണിഞ്ഞുകിടപ്പതു-
മാശ്ചര്യമോടുംകണ്ടുനിന്നുപോയ്സഖി"ധനി."
നക്ഷത്രംപൂരുട്ടാതി,തിഥിയുംദ്വിതീയയാം;
ലഗ്നത്തിൽസൂര്യചന്ദ്രബുധന്മാർനിന്നീടുന്നു.
കാവ്യനം.കുജൻ,ശനിമൂന്നുപേരുച്ചസ്ഥരാം
കവിയുമുച്ചസ്ഥാനമടപ്പാൻതുടങ്ങുന്നു.
ദൈവജ്ഞന്മാരാംശാസ്ത്രവര്യന്മാർജാതകത്താൽ,
ദൈവതുല്യനാംബാല,നെന്നറിഞ്ഞോതീടിനാർ.

## II.

# ബാല്യവും യൗവനാരംഭവും

൨൨൨— ദരിദ്രക്ഷുദിരാമൻജ്ഞാതികൾതുണയ്ക്കയാൽ
ഭരിച്ചുവളത്തിനാൻബാലനേസ്നേഹപൂവ്വം.
പുത്രനം,ഗദാധരസ്വാമി- തന്നാനുഗ്രഹാൽ
ലബ്ധനാകയാൽ,"ഗ്ദാധര"നെന്നോതിനാമം.
ബാലകൻബാലപീഡലവവുംബാധിയ്ക്കാതെ-
ബാലചന്ദ്രനേപ്പോലെവളന്നാൻനാളുതോറും.
മൂന്നുനാലായിവയ,സ്സക്കാലംകുമാരനേ
നന്നായ്കേൾപ്പിക്കമീശസ്തവങ്ങൾപിതാവേററം.
ഭാരതരാമായണകഥകൾ,പിതാചൊൽവ-
തോരോന്നും,മറക്കാതെബാലനുഹൃദിസ്ഥമാം.
ആചാരപ്പടിയഞ്ചാംവയസ്സിൽ,ലിപിവിദ്യ-
യാചരിപ്പിച്ചു,താതനയച്ചാൻപഠിയ്ക്കുവാൻ.
അല്പമാംകാലംകൊണ്ടു,മാതൃഭാഷയേ,ശരി-
യ്ക്കറിയാറായി,വായിച്ചീടാനുമെഴുതാനും.
വിശ്രമസമയത്തു,സ്വയമായീശ്വരൻെറ-
വിഗ്രഹംമണ്ണാൽതീത്തുപൂജിയ്ക്കുംക്രുട്ടർക്രുടി.
ഈശവിഗ്രഹങ്ങളെതന്മയത്തോടുംനിമ്മി-
ച്ചാശ്ചര്യംദശിപ്പവക്കേകിനാനന്നുംബാലൻ.
നാടകസംഘക്കാരുംഭജനക്കാരുംചെയ്യു-
മാട്ടവുംപാട്ടുംകട്ടിപഠിച്ചാൻ,കണ്ടുംകേട്ടും.
കുഞ്ഞിനുഹിതമായതൊരിയ്ക്കൽമാത്രം കണ്ടാൽ
നെഞ്ചിലാഞ്ഞിറങ്ങിടു;മല്ലാത്തതെന്തായാലും
കുട്ടിയ്ക്കുപഠിയ്ക്കുവാൻസാദ്ധ്യമല്ലെന്നതത്വം
ശ്രേഷ്ഠനാംക്ഷുദിരാമൻതിട്ടമായ്ക്കണ്ടറിഞ്ഞാൻ.

എത്രതാൻവിലക്കട്ടെ,യെത്രതാൻപ്രേരിയ്ക്കട്ടെ,
കാരണംകാണിയ്ക്കാതെ,കുട്ടിയിൽപ് ഫലിച്ചീടാ.
വെണ്ണയേക്കുപ്പിയ്ക്കകത്താക്കവാൻശ്രമമേറും;
സംസ്കാരാൽനെയ്യാകുമ്പോളൊട്ടുമേശ്രമംവേണ്ട.
ഏഴാണ്ടുപ്രായത്തിങ്കലൊരുനാൾ,വലാകകൾ-
താഴത്തുപറക്കുന്നതീലാഭ്രംശിച്ചപ്പോൾ,
മനസ്സുലയിയ്ക്കയാൽപെട്ടെന്നുസമാധിയിൽ-
പ്പെട്ടിട്ടുനിശ്ചേഷ്ടനായ് ത്തടിപോൽവീണുപോയാൻ
സന്ന്യാസിമാരേക്കണ്ടാൽപ്പിന്നാലേക്കൂടിക്കൊള്ളും;
ധ്യാനങ്ങളവരോടുചോദിച്ചുപഠിച്ചീടും.
ഒരിയ്ക്കൽ,വിശാലാക്ഷിദേവിയേദ്ദർശിക്കുമ്പോൾ,
സ്തോത്രങ്ങൾചൊല്ലിച്ചൊല്ലിലയിച്ചാൻസമാധിയിൽ
ഏകദാ,സമീപസ്ഥപ്രഭുമന്ദിരേ,യൊരു-
നാടകംകളിയ്ക്കുമ്പോൾ,ശിവനായ്ബ്ഭസ്മംപൂശി-
രംഗത്തിൽവന്നഗദാധരനും,ശിവൻ-താനായ്
ധ്യാനിച്ചുസമാധിസ്ഥനാകയാൽചേഷ്ടവിട്ടാൻ.
പിന്നീടുരണ്ടുമൂന്നുദിവസംകൊണ്ടേബോധം-
വന്നുള്ളു; ജനമെല്ലാമാശ്ചര്യപ്പെട്ടാർതുലോം.
ഇങ്ങനെബാല്യംതൊട്ടുമാനസമേകാഗ്രമായ്
മംഗലസമാധിയ്ക്കുവഴങ്ങിക്കണ്ടാർജനം.
അക്കാലംക്ഷുദിരാമൻദേഹത്തെത്യജിയ്ക്കയാൽ
ദുഃഖിച്ചുജ്യേഷ്ഠനൊത്തുപിതൃകർമ്മംചെയ്താൻ.
ചെയ്തിതുവഴിപോലെ,യൊൻപതാംവയസ്സിങ്കൽ
ധർമ്മോപനയനത്തെ;യതിൻെറചടങ്ങായി-
ബ്ഭിക്ഷവാങ്ങുന്നം,ശ്രേഷ്ഠകുലത്തിൽനിന്നെന്നപ്പോൾ
ശിക്ഷിച്ചാർസ്ഥിരപ്രജ്ഞനായിട്ടുമദ്ദേഹത്തെ.
പലരുംതടഞ്ഞിട്ടുംക്രൂസാതെ,മാതാവിൻെറ
പവിത്രസഖിയായധനിയോടേററാനതും.

വേഷധാരണത്തിങ്കലിതുപോൽ ചതുരരാം
ശേഷിമാന്മാരേക്കാണ്മാനില്ലെന്നു പ്രസിദ്ധമാം.
ഒട്ടുനാൾ കഴിഞ്ഞപ്പോൾ, ജ്യേഷ്ഠനുമൊത്തു, കാളി-
ഘട്ടത്തിൽപ്പാപ്പ്ാക്കിനാനീശ്വരീപൂജാത്ഥമായ്.
അക്കാലംഭക്താഢ്യയാ, യമിതധനത്തിന്നു-
മാസ്ഥാനമെന്നുലോകേവിഖ്യാതിചേരുന്നോളായ്,
ധീവരകുലസ്ഥയാം "ശ്രീരാസമണിറാണി"
ധന്യയാംഭാരതാംബയ്ക്കുള്ള താംഫാലസ്ഥലേ,
സന്നമാംഭ്രുവല്ലിയാംജാഹ്നവീതടത്തിങ്ക-
ലുന്നിദ്രമോദാൽതീർത്ത "ദക്ഷിണേശ്വര"മെന്ന,
മോടിയുംപ്രകാശവുംശാന്തിയുംനൽകീടുന്ന
നിടിലതിലകമാംശ്രീമഹാകാളീക്ഷേത്രം,
തന്നുടെജ്യേഷ്ഠനായ "ശ്രീരാമകുമാരനാൽ"
നന്നായിപ്രതിഷ്ഠാദിനടത്തിയിരുന്നിതു.
തൽക്ഷേത്രപൂജയ്ക്കായിസോദരസമന്വിതം
വന്നുചേർന്നിതുഗദാധരനുംസപ്രമോദം.
വസന്തംപുഷ്പത്തിന്നും, പുഷ്പങ്ങൾമധുവിനും,
മധുക്കൾവണ്ടിണ്ടയ്ക്കും, കാരണമായിച്ചൊല്ലും.
കാരണകാര്യങ്ങളെത്തിരിപ്പാൻപലപ്പൊഴും-
കഴിയാറില്ല, വിദ്വാന്മാരായനരന്മാക്കും.
ദക്ഷിണേശ്വരംഗദാധരൻെറവാസത്തിനോ;
ദക്ഷിണേശ്വരശ്ശുദ്ധിക്കീഗദാധരൻതാനോ;
സംഭവിച്ചതെന്നാക്കുംതീർത്തുരചെയ്യാൻവയ്യ
-സുദൃഢം- ദേഹദേഹിപോലവചേർന്നരണ്ടും.
വസന്തംവന്നുകൊണ്ടോതേന്മാവുപുഷ്പിയ്ക്കുന്നു?
സസന്തമുണ്ടായതുതേന്മാവുപുഷ്പിച്ചിട്ടോ?
പൂവിനാൽമലർക്കാവും, മറിച്ചുമലക്കാവാൻ-
പൂവു, മെന്നുപോൽവന്ദ്യൻശ്രീഗദാധരൻതാനും

ദക്ഷിണേശ്വരമെന്നപുണ്യക്ഷേത്രവുംതമ്മിൽ
ശിക്ഷയിലിണങ്ങി,യന്നോററവുംതെളിവാന്നാൻ.

III.

## സാധനകാലം (പ്രഥമഘട്ടം)

൨൧൩— ജീവനേത്തുടന്നെത്തുംമ്പോമനനെന്നപോലെ
ജ്യേഷ്ഠനേത്തുടന്നതാംബാലനേട്ടശിച്ചപ്പോാം,
റാണിതൻജാമാതാവാം"മധുരനാഥബാബു"
താണപേക്ഷിച്ചാനൊരുപൂജകനായിട്ടവാൻ.
സമ്മതമില്ലെങ്കിലും,കീഴ്ശാന്തിയാകേണ്ടതായ്;
ക്രമത്തിൽമേൽശാന്തിയുമാകേണ്ടതായിവന്നാൻ.
ശരിയായ്ദ്ദേവീപൂജനടത്താൻവേണ്ടതായ
ശക്തിമന്ത്രത്തെവാങ്ങുംനേരത്തുഭാവാവേശാൽ-
വന്നപോയ്സമാധി;പിന്നീട്ട,താൻപൂജിയ്ക്കുമ്പോ-
ളൊന്നൊന്നോകണ്ടീട്ടിനാൻവിവിധമനുഭവം.
ന്യാസങ്ങാംമുതലായപൂജാംഗതന്ത്രങ്ങളെ
ന്യസിയ്ക്കുന്നേരംചൊല്ലുംബീജാക്ഷരത്തിൻരൂപ-
മഗ്നിപോൽജ്വലിച്ചതാതിടത്തിലംഗംപ്രതി-
ലഗ്നമാകുന്നതായിട്ടമ്മഹാൻകണ്ടീടിനാൻ.
സുപ്തമാംകുണ്ഡലിനിയുണന്നസുഷുമ്നയിൽ-
ക്കൂടവേസഹസ്രാരസാരസംനോക്കിപ്പൊങ്ങി.
പൂജാപദ്ധതിക്രമംകൈക്കൊണ്ടുപൂജിയ്ക്കുമ്പോാം,
വിഘ്നശാന്തിയ്ക്കുമന്ത്രംചൊല്ലിനീർവീഴ്ത്തുംനേരം,
തന്നടെചുററുപാടുംശതജിഹ്വകളോടും
നന്നായാവെള്ളംകത്തിനിന്നീടുന്നതുംകണ്ടാൻ.
പൂജചെയ്യുമ്പോാം,ഗദാധരദേഹത്തിൽനിന്നും

തേജസ്സുദ്വമിപ്പതുംകണ്ടൊരുസ്തബ്ധരായാർ.
ഒട്ടനാൾക്കകത്തുതൻജ്യേഷ്ഠൻെറമരണത്താൽ
പെട്ടെന്നുവൈരാഗ്യംപെ,ട്ടമ്മയേപ്രത്യക്ഷയായ്-
ക്കാണമെന്നമോഹംതീവ്രമായ്ജ്വലിയ്ക്കയാൽ
കേണപേക്ഷിച്ചാൻദേവിസന്നിധൗമോഹാവേശം.
പഞ്ചമംപാട്ടുംപികനാദത്തെ,ത്തുരുമ്പിച്ചു
വികൃതംസ്വരിയ്ക്കുന്നവീണാനാദത്തെപ്പോലെ,
കേൾപ്പോർക്കങ്ങുൽക്കണ്ഠയേചേർക്കവാൻപോരുന്ന
ഗന്ധർവ്വകണ്ഠനാദംകൊണ്ടങ്ങുഗദാധരൻ, [താം
ദേവിയ്ക്കുകേൾപ്പാൻനല്ലകീർത്തനരാഗങ്ങളെ
ഹൃദയംദ്രവിയ്ക്കുംമാറുച്ചത്തിൽഗ്ഗാനംചെയ്യും;
ക്ഷേത്രത്തിന്നടുക്കലായ്,ജാഹ്നവിതീരത്തിലായ്,
കാടുകൾപിടിച്ചുകിടന്നസ്ഥലത്തിലായ്,
വൃക്ഷങ്ങളഞ്ചുനട്ടനൽപഞ്ചവടിയേവം-
ചൊല്ലീടുംസ്ഥലംപുക്കനല്ലനെല്ലിതൻചോട്ടിൽ-
ചെന്നിരുന്നുരുഭക്ത്യാദേവിതൻസ്വരൂപത്തെ
നന്നായിദ്ധ്യാനത്തിൽക്കണ്ടിരിയ്ക്കുമചഞ്ചലം.
ഒരുനാൾ"ഹൃദയ"നാംതന്നുടെമരുമകൻ,
ഘോരമാംപാതിരായ്ക്കുചെന്നുനോക്കുന്നനേരം,
വസ്ത്രവുംയജ്ഞോപവീതാദിയുംദൂരെവച്ചി-
ട്ടെത്രയുംതീവ്രധ്യാന,മമ്മാവൻചെയ്യുകണ്ടാൻ.
ഉണർത്തി,"ട്ടമ്മാവനഭ്രാന്താണോ?"യെന്നാ;നപ്പോ-
ളിണക്കത്തോടുഗദാധരനംപറഞ്ഞിതു.
"എന്തറിഞ്ഞീടാംനിന,ക്കിന്നുഞാനാശാപാശ-
ബന്ധനവിമുക്തനായ്ധ്യാനിച്ചിങ്ങിരിയ്ക്കയാം.
ജനനംമുതൽ,മർത്ത്യർ,ഘൃണയും,ലജ്ജാ,കുലം,
മാനവും,ശീലം,ഭയം,ജാതിയു,മഭിമാനം,
ഇങ്ങനെയഷ്ടപാശബദ്ധരാ;ണിന്നീഞാനു-

മന്നാതവിപ്രനെന്നപാശത്താൽബദ്ധനല്ലോ.
അമ്മയേവിളക്കുമ്പോഠം,പാശമുക്തനായ്നല്ല-
സന്മനസ്സായിവേണ,മതിന്നിങ്ങിനെചെയ്യേൻ."
ഇക്കർമ്മംകൊ,ണ്ടദ്ദേഹമൊരുതത്വത്തെ,നമ്മെ-
യൊക്കയുംകാണിയ്ക്കുയാം;ത്യാഗത്തെമനസ്സാലും,
വാക്കാലും,കായത്താലുമൊരുപോൽചെയ്യേന്നതാ-
മിക്കാര്യംമറക്കാതെ,സർവരുമറയ്ക്കണം.
"സമലോഷ്ടാശ്മകാഞ്ചനാവസ്ഥ"ലഭിയ്ക്കുവാ-
നിമ്മഹാനോരോകൈയിൽരൂപായുമണ്ണുമേന്തി,
"രൂപയാകുന്നമണ്ണു,മണ്ണുതാൻതന്നെരൂപ,-"
യെന്നോതിയവരണ്ടുംഗംഗയിൽവിസർജ്ജിച്ചാൻ.
അമ്മയേക്കാണാഞ്ഞേററമുൽക്കണ്ഠമുഴക്കയാ-
ലമ്മയേവിളിച്ചേറെക്കരയുംധ്യാനിച്ചീടും;
പാട്ടുംകീർത്തനങ്ങളുമമ്മയേകേഠംപ്പിച്ചിടും;
പൂജാനർത്തനഭജനാദിയുംസദാചെയ്യും.
"ധനങ്ങഠംവേണ്ട,ഭോഗസുഖങ്ങളൊന്നുംവേണ്ട,
മാനവുംവേണ്ട,യെൻറയമ്മയേക്കണ്ടാൽമതി."
മോഹി,ച്ചീവിധംകേണനിദ്രയുംതീരെവിട്ടാൻ;
ദേഹത്തിൽവികാരങ്ങഠംപലതുംവാച്ചുവന്നാൻ.
വക്ഷസ്സരക്തവർണ്ണമായ്‌വന്നു;ധാരയായി-
ട്ടക്ഷിയിൽനിന്നുബാഷ്പംതോരാതെവാർന്നീടിനാൻ.
ഭഗവാൻപിന്നീടോതി:-"സങ്കടംസഹിയ്ക്കുവാ-
നരുതാ,തിനിജ്ജഗദംബയേക്കാണാതെഞാൻ
നിമിഷംജീവിയ്ക്കയി,ല്ലെന്നോർത്തു,ദേവി-തൃക്കൈ-
ത്തലത്തിലിരുന്നവാഠംബലമായെടുത്തുഞാൻ.
അപ്പൊഴുതമ്മതന്നെക്കണ്ടുഞാൻ;സംജ്ഞാശൂന്യ-
നായിട്ടുവീണു;രണ്ടുദിനമങ്ങിനെപോയാൻ.

ആനന്ദ,മവിച്ഛിന്നമായിട്ടുവാൻവാൻ-
നിന്നിരുന്നിതു;കേട്ടുകൊള്ളുവിൻഞാൻകണ്ടവ.
ക്ഷേത്രവുംകവാടവുംപോയെങ്ങോലയമാന്നാ;-
നത്രൈവ,നിസ്സീമമാംചേതനാജ്യോതിസ്സിന്ധു-
ചുററിലുംജ്വലിയ്ക്കുന്നാതിരകൾഗജ്ജിച്ചുകൊ-
ണ്ടോററവുംവേഗംപൊഞ്ഞിട്ടെന്മെയ്യിൽപതിച്ചിതു.
ഇതിൻെറശേഷംമോഹം,ലോകൈകസവിത്രിതൻ
വരദാഭയരൂപംകാണേണമെന്നായ്‌വന്നു.
അതിന്നുവേണ്ടിയെൻെറകണ്ണുനീർവററിച്ചുഞാൻ;
ഒരുനാൾപെട്ടെന്നുഞാൻശൂന്യസംജ്ഞനമായാൻ.
അന്നേരം,കൃപാമയി,ചിന്മയി,വരാഭയ-
കരിയാംജ്യോതിർമ്മയി,യെൻമുൻപിൽപ്രത്യക്ഷയാ
മോഹനവാക്യങ്ങളാലാനന്ദാശ്വാസമേകി [യ്‌.
സാന്ത്വനംചെയ്തുനല്ലോരുപദേശവുംതന്നാൾ"
"പിന്നീടുക്രമംപോലെപൂജാകർമ്മങ്ങൾചെയ്യു-
മെന്നാലു,മമ്മതൻെറസാമീപ്യസമയത്തി-
ലമ്മതൻതേജസ്സിനാൽശ്രീകോവിൽനിറഞ്ഞീടു-
മമ്മ,ഞാൻനിവേദിയ്ക്കുംഭക്ഷ്യങ്ങൾഭക്ഷിച്ചീടും.
ചിലപ്പോ,ളിതുചെയ്യാം,ചെയ്തീടൊല്ലിതുതെല്ലു-
മെന്നെല്ലാംകല്പിച്ചീടുമീശ്വരിജഗന്മാതാ;
ഒരിയ്ക്കൽദേവിതൻെറനാസികാസമീപത്തു
കൈയുഞാൻകാണിച്ചപ്പോൾ,ശ്വാസമെൻകൈയി
എങ്കിലുംദീപമാരാധിയ്ക്കുന്നസമയത്തിൽ [ലേററു;
ശങ്കരിയുടെനിഴൽഭിത്തിയിൽക്കാണാറില്ല.
പിന്നീടുസജീവയാംസച്ചിദാനന്ദമയി
യെന്നിയേ,ശ്രീകോവിലിൽപാഷാണമയിയാകു-
മമ്മയേയൊരിയ്ക്കലും,സൂക്ഷിച്ചുപരീക്ഷിച്ചു-
വീക്ഷിച്ചിതെന്നാകിലുംകാണുവാൻകഴിഞ്ഞില്ല."

൨൨ർ— ഇങ്ങനെകാലംപോയി ഭഗവാൻ,വപുസ്സേന്തു-
മമ്മയോടെന്നവിധംദേവിയോടൊത്തുവാണാൻ.
മധുരൻ,കഥകളെക്കേട്ടവന്നൊക്കെക്കണ്ടു
മോദിച്ചുതിരിച്ചുപോ,യെന്നുഞാൻചുരുക്കുന്നേൻ.
ദേവൻെറദേഹത്തിങ്കൽവദ്ധിച്ചുവന്നചൂട്ട
വിവിധചികിത്സയാൽ,മധുരൻമാററാൻനോക്കി;
ഒത്തതില്ലൊട്ടു;മെന്നാലൊടുക്കം,ഭൈരവിയാ-
മൊരുതാപസി,പൂവ്വംചന്ദനങ്ങളുംചാത്തി-
ബ്ഭേദമാക്കുന്നവരെവദ്ധിച്ചുതന്നെവന്നു:
വൈദ്യന്മാർദിവ്യജ്ഞന്മാരാകേണമെന്നില്ലല്ലോ.
ഏകദാ,തൻെറകുലപരദേവതയായ-
കാകുൽസ്ഥഭഗവാൻെറദർശനൗത്സുക്യമുണ്ടായ്.
ഹനുമാനെന്നവിധം,വസ്ത്രൂലാംഗ്രൂലംചേത്തു,
കനിയുംതിന്നു,വൃക്ഷശാഖയിൽപാപ്പാക്കിനാൻ.
നാലുകാലിന്മേൽനടന്നെപ്പോഴുംഭക്തിയോട്ടു-
മാലാപം"രഘുവീര,രാഘവ,സീതാപതേ!
ഈവിധംചെയ്തുദിനംപോക്കുമ്പോ,ളപൂവ്വമാം
ദിവ്യദശനമുണ്ടായ്;കേൾക്കുവിൻദേവൻചൊന്നാൻ:-
"ഒരുനാൾധ്യാനമൊന്നുംചെയ്യാതെ, സ്വസ്ഥനായി-
ട്ടിരുന്നേൻ,പഞ്ചവടിതന്നിൽഞാ;നതുനേരം,-
എതിരില്ലാതെജ്യോതിർമ്മയിയായൊരുദേവി,
പതുക്കെനടന്നെൻെറയടുക്കൽവന്നുചേന്നാൾ.
ഉടനാട്ടിക്കെല്ലാടംജ്യോതിസ്സാൽനിറഞ്ഞാലും,
സ്ഫുടമായപ്പോഴമാവൃക്ഷങ്ങൾനേരേകാണാം.
കേവലസ്ത്രീയാണതു:നയനത്രിതയാദി
ദേവീലക്ഷണമൊന്നുമവരിൽ കണ്ടില്ലഞാൻ.
എങ്കിലും,പ്രേമം,ദുഃഖം,കരുണ,സഹിഷ്ണുത-

യെന്നതീവിധമന്യനാരിയിൽക്കണ്ടിട്ടില്ല.
സ്ത്രൈരാന്യമോടുമെൻെറയടുത്തുവന്നീടുന്ന-
താരെന്നസൂക്ഷിച്ചുഞാൻനോക്കുമ്പോൾ,പിൻപിൽ
ഒരുവാനരൻതാനുംവരുന്നു ഹരേ! രാമ! [കൂടി
ആരെന്നോ?-സീതാദേവി- ആജന്മഖിന്ന-സീത-
ജനകരാജപുത്രി-ശ്രീരാമമയസീത,
"എന്നമ്മേ, ദേവി!" യെന്നുചൊന്നുഞാൻനമസ്കാരം-
ചെയ്യുവാൻഭാവിച്ചപ്പോൾ, പെട്ടെന്നുദേവി.യെൻെറ
കായത്തിൽലയിച്ചു;ഞാൻ,വിസ്മലാൽബാഹ്യജ്ഞാനം
കൈവിട്ടുപോയേ;നിതുപോലൊരുകാഴ്ചമുൻപു
കൈവന്നതില്ല;മഹാവിസ്മയമെന്നേവേണ്ടു.
ഏതാനുംനാളിന്നകംസീതാവല്ലഭൻതന്നെ
പ്രീതനായ് കണ്ടുകാമംകൈവന്നുമോദിച്ചുഞാൻ."

൨൧൭— ഒരിയ്ക്കൽദ്ദേവൻ,ഹഠയോഗത്തെ,ഗ്ഗുരുവിനേ-
വരിച്ചുശീലിച്ചിട്ടുപിന്നീടുപറയുന്നു:-
"കലിയിൽകായബലംകുറയും;ഹഠയോഗം,
കാലത്തിന്നൊത്തതല്ല;ശീലിച്ചാലാപത്താകാം;
ഈശ്വരസിദ്ധിയ്ക്കൊട്ടുമുതകാ;കായത്തിനേ-
ക്ലേശിപ്പിയ്ക്കണം;പിന്നീ,ടാത്മദർശനോത്സുകൻ,
ശീലിച്ചുരാജയോഗം,ധാരണസമാധികൾ
കൈവരുത്തണ;മിതിന്നൊക്കയുമായുസ്സില്ല.
ഈശ്വരദർശനത്തി,ന്നൊരുനാൾ,ധാരയായി,
നിശ്ചലസ്വാന്തനായി,ഭോഗേച്ഛാവിരക്തനായ്,
ഏകാഗ്രഹൃത്തായ്,ബ്ഭാര്യാ-വിരഹത്തിലേപ്പോലെ,-
യകമേസഹിയ്ക്കാത്തതീവ്രവേദനയോടും,
ഈശ്വര! എന്നോക്കിൽ,ഭക്തവത്സലൻതന്നെ
-നിശ്ചയം-കാണായ്‌വരു,മെത്രയോലഘുവായി."

മൂന്നുവത്സരമേവംചെന്നപ്പോൾ,പെററമ്മയാലം-
ചൊന്നിട്ടു,സ്വദേശത്തുനന്ദിച്ചുപാർത്താനല്പം.
അന്നു,തന്നമ്മതന്റെനിർബന്ധംമൂലം,ജഗ-
ദംബികയോടുചോദിച്ചനുവാദവുംവാങ്ങി,
"ശാരദാമണിദേവി"യെന്നൊരുബാലികയെ
സാദരംവേട്ടീടിനാനന്നേരംഗദാധരൻ.
തിരിച്ചുവന്നുപിന്നൊദ്ദക്ഷിണേശ്വരംതന്നിൽ
മുറയ്ക്കുസാധനകൾമുൻപോലെത്തുടങ്ങിനാൻ.
അന്നെല്ലാംജഗന്മാതൃദർശനംസദാകാലം
-ജനസംസത്തിൽവച്ചും-സുലഭമായിത്തീർന്നു.
"മററുള്ളസാധാരണക്കാർക്കെന്റെനാലിലൊന്നു-
മുററിയവികാരമുണ്ടാകി,ലായവർ-ദേഹം,
തെറ്റെന്നുവീണുപോകു;മമ്മതാനെന്നെക്കാത്തു-
പോററിയതാ;ണല്ലെങ്കിലീയുറയന്നേതന്നെ
കീറിയുംനുറുങ്ങിയുംപോകുമായിരുന്നേനേ:
നീറുവാൻപഞ്ഞിയ്ക്കാശ്രയാശങ്കൽപഞ്ഞമുണ്ടോ?
ആറാണ്ടുനിദ്രയെന്നി,യ്ക്ഷണമാത്രവുംവന്നു-
കേറിയി,ല്ലിമവെട്ടൽപോലുമന്നുണ്ടായില്ല:
അന്നൊന്നുമെനിയ്ക്കൊരുദേഹമുണ്ടെന്നചിന്ത-
യെന്നുടെയുള്ളിൽക്കേറിവന്നില്ലലേശംപോലും;
നിമിഷംപോലുംമനമമ്മയിൽനിന്നൊട്ടത്തി-
ട്ടിമ്മേനിതന്നിൽച്ചേർപ്പാൻഞാനന്നുതുനിഞ്ഞില്ല"
ഭഗവാനിത്തുവിധംസ്വന്താനുഭവങ്ങളെ
പ്രിയശിഷ്യരോടോതി,പിന്നീടു,ണ്ടായവണ്ണം.

IV.

# സാധനകാലം (ദ്വിതീയഘട്ടം)

## ഭൈരവി ബ്രാഹ്മണിയുടെ വരവും തന്ത്രസാധനയും.

വൃത്തം— ഒരുനാൾഗദാധരൻ,ഗംഗാതീരത്തിൽ,സ്വ
കരത്താൽമാലകെട്ടിദ്ദേവിയേയണിയിയ്ക്കാൾ,- [ന്തം-
പൂവുകളറുക്കുമ്പോൾനല്ലതായൊരുവഞ്ചി
സാവധാനമായ് വന്നുകടവിലടുത്തിതു.
വള്ളത്തിൽനിന്നു,കാഷായാംബരംധരി,ച്ചേററം-
നീളമുള്ളതാം,തന്റെകാർകുഴലഴിച്ചിട്ടും,
അപ്സരസ്സിനേപ്പോലെ,യത്ഭുതസൗന്ദര്യത്തോ-
ടംഗനാരത്നമൊന്നാക്കടവിലിറങ്ങിനാൾ.
ഭൈരവീവേഷത്തിലാബ്ഭാമിയാളേക്കണ്ടു-
ഭഗവാനുടൻ,തന്റെമുറിയിൽ പ്രവേശിച്ചാൻ.
ഹൃദയനോടുപിന്നീ,ടാസ്ത്രീയേ,തന്റെമുൻപാ-
ലാനയിയ്ക്കുവാൻചൊല്ലി,യിരുന്നാൻശ്രദ്ധാപൂർവ്വം.
ഉടനേഹൃദയനമൊത്തു,തൻഗ്രന്ഥക്കെട്ടു-
മെടുത്തുഭഗവാന്റെമുറിയിൽവന്നാളവൾ.
പെട്ടെന്നാദ്ദേവി,യേററംവിസ്മയാനന്ദങ്ങളാ-
ലിരുംകണ്ണുതോടുംകണ്ണുനീരോടുംചൊന്നാൾ:-
"എന്നുടെകുഞ്ഞേ,നീയീമുറിയിലിരിയ്ക്കുന്നോ?
നിന്നെ,ഞാൻ ഗംഗാതീരത്തൊക്കെയുംനോക്കിയല്ലോ
എത്രയോനാളായിഞാനന്വേഷിയ്ക്കുന്നുനിന്നെ;-"
യിത്രയുംകേട്ടു,ഗദാധരനുത്തരംചൊന്നാൻ:-
"എന്നുടെകാര്യമമ്മയെങ്ങിനെയറിഞ്ഞിതു?"

എന്നാപ്പോൾ,ദേവിമറുവടിയുംചൊന്നാളേവം:-
"വന്ദ്യയാംജഗദംബതന്നുടെകൃപകൊണ്ടു
മൂന്നാളെ-നീയുൾപ്പടെ-ക്കണ്ടുഞാനിതുവരെ.
എന്നതിൽരണ്ടാളെഞ്ഞാൻകിഴക്കേബംഗാളത്തു-
മിന്നിപ്പോൾ,നിന്നെയിങ്ങും,കണ്ടുഞാൻകൃതാർത്ഥയാ
പെട്ടെന്നുഗദാധരൻഭാവാവിഷ്ടനായിട്ടു [യ്."
തുഷ്ടയാംമാതാവോട്ടുകുഞ്ഞിനേപ്പോലെ,തൻെറ-
ദർശനവിശേഷവും,ദേഹത്തിന്നുള്ള ചൂടു,-
മീശ്വരകാര്യമോർത്താലുള്ള ഭാവാവസ്ഥയു,-
മുറക്കമില്ലായ്മയും,ദേഹത്തിൻവികാരവും
മുറയ്ക്കുപറഞ്ഞിട്ടു,"ജനങ്ങളെനിയ്ക്കിപ്പോൾ-
ബ്ഭ്രാന്തെന്നുപറയുന്നു; നേരാണോ? രോഗമാണോ?
നിന്തിരുവടിസത്യംചൊൽ"കെന്നുകേട്ടുചൊന്നാൾ:-
"ആരാണുഭ്രാന്താണെന്നുപറയുന്നവ: രിതു
സാരമാംപതിനെട്ടുഭാവത്തിൻസമുച്ചയ-
മാകുന്നമഹാഭാവമാകുന്നു;വാസ്തവത്തെ-
യറിവാൻശക്തിയുള്ളോർകുറവാണെൻെറകുഞ്ഞേ!
ഈയവസ്ഥകൾ,സാക്ഷാൽശ്രീയാകുംരാധാദേവി,
ചൈതന്യദേവ,നേവംചുരുക്കംചിലക്കുണ്ടായ്.
ഭക്തിശാസ്ത്രത്തിലിതുവിസ്തരിച്ചോതുന്നുണ്ടു്;
വ്യക്തമായ്കേൾപ്പിക്കാംഞാൻ;പുസ്തകമിതാനോ
പിന്നിടാത്തബോധന,ദേവി-ദർശനമേഷം [ക്കു."
പോന്നിട്ടുനിവേദ്യങ്ങളൊരുക്കി;പഞ്ചവടി-
തന്നിൽവച്ചിട്ടു,തൻെറകഴുത്തിൽധരിയ്ക്കുന്ന
മിന്നുന്ന,രഘുവീരസാളഗ്രാമത്തെവച്ചു-
കണ്ണടച്ചശ്രുധാരപൊഴിച്ചുബാഹ്യജ്ഞാനം-
പൂർണ്ണമായ്ത്യജിച്ചിട്ടുദിവ്യദർശനത്തോടും
ഇരുന്നാൾസമാധിസ്ഥയായിട്ടു ബ്രാഹ്മണിയാം

ഭൈരവയോഗീശ്വരി,യേതാനുംമുഹൂത്തങ്ങൾ.
അനേരംഗദാധരൻബാഹ്യാദ്ധബോധാവസ്ഥ-
യാന്നിട്ടങ്ങെത്തിസ്സാളഗ്രാമത്തിന്നടെമുൻപിൽ-
വച്ചിരുന്നതാംദിവ്യനൈവേദ്യമെല്ലാംഭക്ഷി-
ച്ചിട്ടുപോലിരിയ്ക്കുന്നതുണൻദേവികണ്ടാൾ.
വിസ്മയാനന്ദങ്ങളെ കൈക്കൊണ്ടദേവിചൊന്നാൾ,
വിസ്മൃതിതീന്നശേഷം, ശ്രീഗദാധരനോടായ്:-
"ധ്യാനത്തിൽക്കണ്ടതെല്ലാം പ്രത്യക്ഷമായ് ക്കാണ
നിനിഞാൻ രഘുവീരപൂജചെയ്യേണ്ടതില്ല; [നോ-
പൂജതൻഫലംകിട്ടി" യെന്നോതി;യിദ്ദേഹത്തിൻ,
പൂജ്യനാംരഘുവീരദേവനേട്ടർശിയ്ക്കയാൽ.
സന്തോഷഗൽഗ്ഗദങ്ങളോടു,താൻബഹുകാലം
സന്തതംപൂജിച്ചതാംപവിത്രസാളഗ്രാമം,
ഗംഗതൻകയത്തിങ്കൽ ത്യജിച്ചുസംതൃപ്തയായ്
മംഗലവതി,ഭക്തിശാസ്ത്രങ്ങൾചൊല്ലിവാണാൾ.
തത്രത്യജനമെല്ലാം, വിപ്രനാംഗദാധരൻ
മർത്ത്യന,ല്ലവതാരമൂത്തിയെന്നോത്തീടിനാർ
മധുരനതുകേട്ടമോദേനമഹാന്മാരാം
സുധികളായുള്ളോരേക്ഷണിച്ചുവരുത്തിനാൻ;
ഭൈരവിദ്വിജാംഗന,ശാസ്ത്രലക്ഷ്യങ്ങൾകൊണ്ടു
ശരിയായ്സദസ്യക്കങ്ങതുബോധ്യവുമാക്കി.
ചേലോടാത്തപസ്വിനി,തന്ത്രങ്ങളറുപത്തി-
നാലുമൊന്നൊന്നായ്, ഗ്ദാധാരനേപഠിപ്പിച്ചാൾ.
ശരിയായ്ശീലിപ്പിച്ചു, സാധനനാലുവർഷം,
ഗുരുവായ്വാണി;ട്ടതിൽപ്പറയുന്നതഭവ-
മോരോന്നും,പ്രത്യക്ഷമായ് ക്കാണിച്ചു,ഭ്രാന്താണെന്ന-
പറയുന്നതുമാത്രംഭ്രാന്തെന്നുബോധിപ്പിച്ചാൾ.
തന്ത്രസാധനയുടെയന്ത്യത്തി,ലത്യാനന്ദ-

മന്നുള്ള മാന്റ,സിദ്ധകാമനെന്നറിഞ്ഞുതാൻ,
മറെറാരുബ്രാഹ്മിണിയ്ക്കുദക്ഷിണചെയ്തവേഷം,
മുററുമാനന്ദമോടും, ഗുരുസാഹായ്യമോടും,
ദക്ഷിണേശ്വരക്ഷേത്രനടയിൽവച്ചു,രാത്രി-
ദീക്ഷിച്ചാൻ "കുലാഗാര" പൂജയേശ്രദ്ധയോടും;
ഇക്കർമ്മാൽതന്ത്രശാസ്ത്രസാധനസകലവും
നീക്കപോക്കുകളൊട്ടും തട്ടാതെ സാധിച്ചിതു.
തന്ത്രസാധനയെല്ലാമിക്കാലംനന്നല്ലെന്നും,
താന്ത്രികൻപഥഭ്രഷ്ടനായേക്കാൻമതിയെന്നും,
പറഞ്ഞു,പിന്നീടതുഭഗവാൻശിഷ്യന്മാർക്ക-
പറഞ്ഞുകൊടുത്തില്ല;മേലേടംചൊല്ലീടുവൻ.

൨൧— തന്ത്രസാധനകാലത്തത്ഭുതക്കാഴ്ചകള-
മെന്തെല്ലാംവിശിഷ്ടമാം ബോധവുമുണ്ടായെന്ന
ചൊല്ലുവാൻസാധിയ്ക്കയി;ല്ലതിനാൽചൊല്ലുന്നില്ല;
ചൊല്ലുള്ളോർക്കുവേറേവായിച്ചു ഗ്രഹിച്ചിടാം.
അക്കാലമിസ്സാധകനാന്നപോൽതോജോത്ക്രമ-
മെക്കാലത്തുമേയാരുമാർക്കമേകണ്ടിട്ടില്ല.
കർമ്മിയാംഗദാധര,നായതിൽവിരക്തനാ-
യമ്മയോ,ടാത്മാവിങ്കലീവിഭൂതികൾചേർപ്പാൻ,
ഭക്തിയോടപേക്ഷിയ്ക്കകാരണം, മന്ദമന്ദ-
മത്തേജസ്സുകൾശാന്തമായിട്ടുകുറഞ്ഞെന്നും,
മൂലാധാരത്തിങ്കൽനിന്നുയന്റകുണ്ഡലിനി,
മൗലിയിൽ,സഹസ്രാരത്തോളവുമുയന്നെന്നും,
ദിവ്യനായ് ജ്യോതിർമ്മയനാകിയപുമാനൊരാൾ
സൂക്ഷ്മമാംസുഷുമ്ന്നയിൽക്കൂടവേപൊങ്ങിപ്പൊങ്ങി-
യാധാരപത്മമാറുംനാക്കിനാൽ നക്കിനക്കി
സാദരംവിടുത്തതായ് കണ്ടുകണ്ടറിഞ്ഞിതു.

കൂടാതങ്ങനാഹതനാദങ്ങളൊക്കെട്ടാ-
നുണ്ടായിവിഭൂതികൾ പലതുംമേല്ക്കുമേലായ്.
ജഗദംബികയുടെ വിവിധരൂപങ്ങളെ- [ണ്മാൻ
ബ്ഭഗവാൻകണ്ടാൻ; പിന്നെ,മായാരൂപത്തെക്കാ
പ്രാത്ഥിയ്ക്കുകൊണ്ടിട്ടതുകാണിച്ചുകൊടുത്തിതു
പ്രാത്ഥിതാത്ഥദയായപ്രപഞ്ചകുടുംബിനി;
ഗംഗതൻഹ്രദത്തിൽനി,ന്നനവദ്യയായൊരു-
മംഗലാംഗിയാൾപൊങ്ങിക്കുറച്ചുകഴിഞ്ഞപ്പോൾ,
ഗഭവുമവൾക്കുണ്ടായ്,പുത്രനേപ്രസവിച്ചി-
ട്ടർകൻതന്നെമുലകൊടുത്തു ലാളിച്ചിയ്ക്കയായ്;
ഉടനാരൂപംമാറി,ട്ടൊരുഭൈരവാകാരം-
തടവെന്നിയേപൂണ്ടു,തന്നുടെശിശുവിനെ-
ക്കടിച്ചുചവച്ചുള്ളിലിറക്കിമായാമയി,
തടിത്തുമേഘത്തിൽപ്പോൽ മറഞ്ഞാൾ ഗംഗയിങ്കൽ
ദേവിമാരൊക്കെഗ്ഗദാധരന്നുപ്രത്യക്ഷരായ്
വിവിധമുപദേശമോരോരുത്തരുംചെയ്തൂർ.
അക്കാലംതന്നെകണ്ടാനിദ്ദേഹം,മേലില് പ്പല-
വിഖ്യാതശിഷ്യർതനിയ്ക്കുണ്ടായിവരുമെന്നും,
ആയവക്കേകേണ്ടുണ്ടതുമവർതൻകമ്മങ്ങളു-
മായതുകൊണ്ടുണ്ടാകുംഭാവിയാംഫലങ്ങളും.
"താൻകണ്ടദേവിമാരിൽത്രിപുരസുന്ദരിയാം—
ശ്രീരാജരാജേശ്വരിസമയായ്സൗന്ദര്യത്തി-
ലൊത്തവരാരുമില്ല,സൗന്ദര്യംചുററുപാടും
മെത്തുന്നതിരമാലപോലവേപുറപ്പെട്ടാൻ."
ഇങ്ങിനെഭഗവാനുംതന്നുടെശിഷ്യരോടാ-
യിംഗിതംപോലപ്പോഴുംപിന്നീടുപറഞ്ഞിതു.

V.

# ജടാധാരിയുടെ വരവും വാത്സല്യ ഭാവസാധനയും.



൨൧൮— ഒരിയ്ക്കൽജ്ജടാധാരിയെന്നേററംവിശിഷ്ടനാ-
മൊരുത്തൻ, രാമഭക്തനാകിയമഹാൻസാധു,
ദക്ഷിണേശ്വരക്ഷേത്രം ദർശിപ്പാൻവന്നീടിനാൻ
ശക്ഷയിൽനിർമ്മിച്ചൊരുരാമവിഗ്രഹത്തോടും.
രാമഭക്തനാദ്ധ്യൻനിഷ്ഠയാഭജിയ്ക്കയാൽ
രാമനേസദാകാണാം ഭക്തനാബിംബത്തിങ്കൽ.
മററാരുമിതിൽതത്വംഗ്രഹിച്ചില്ലെന്നാകിലും
ചെററുമേതെററില്ലാതെ ധരിച്ചാൻ ഗദാധരൻ.
ബാലനാംശ്രീരാഘവോപാസനയ്ക്കുതകുന്നാ-
ബാലഗോപാലമന്ത്രമസ്സാധുവോടായ് വാങ്ങി
നല്ലപോലുപാസിച്ചാ,നന്നേരംബാലരാമൻ,
കല്യാണകരൻ,ഗദാധരന്നുപ്രത്യക്ഷമായ്.
ദേവനോടൊത്തുരാമൻ കളിയ്ക്കുംചിലനേരം,
-സാവേഗം-ഭാഗീരഥീസ്നാനാർത്ഥംകൂടെച്ചെല്ലും,
ഒട്ടെല്ലാംകുസൃതികൾകാണിയ്ക്കും,പലഹാരം
കിട്ടുവാൻവേണ്ടിച്ചിലനിർബ്ബന്ധങ്ങളുംചെയ്യും.
എത്രയോകാലം,തന്നാൽപ്പൂജിതൻരാമബാലൻ
പ്രീതിവർദ്ധിച്ചുഗദാധരനൊത്തിരിപ്പതു
കണ്ടിട്ടാജ്ജടാധാരി,രാമനാംവിഗ്രഹത്തെ-
യിണ്ടലെന്നിയേഗദാധരന്നുനൽകിപ്പോയാൻ.
ലോഹത്താൽനിർമ്മിച്ചതായ്,രാമലാലെന്നുചൊല്ലും
മോഹനവിഗ്രഹത്തെ,ദക്ഷിണേശ്വരംതന്നിൽ

വച്ചിന്നും പൂജിയ്ക്കുന്നു; ശ്രീരാമൻ സീതാപതി-
യച്ഛനം ചെയ്യോൾക്കെല്ലാം തിച്ഛയായ് വശംവദൻ.

## VI.

## മധുരഭാവസാധന



വക്രൻ.— വാത്സല്യഭാവസിദ്ധിനേടീട്ടു ഗദാധര-
നുത്സാഹമോടു, മേററമുയൎന്ന പദവിയാം
മധുരഭാവമായ സാധനശീലിയ്ക്കുവാൻ
വൈധുര്യമണയാതെ മുതിൎന്നാൻ മഹാസിദ്ധൻ.
മധുരഭാവമെന്നാൽ:-ഗ്ഗോപികമാരേപ്പോലെ
പതിയായ് സങ്കല്പിച്ചു ഭജിച്ചുകൊള്ളുന്നതാം.
ഭഗവാൻ പറയുന്നു:-"രാസക്രീഡയിലന്നു
ഗോവിന്ദൻ തങ്കലേയ്ക്കു ശ്രീരാധാമനസ്സിന്റെ
ഗതിതൻ ശക്തിയാണിന്നാദൎശമായിക്കണ്ടു
ചേതസ്സങ്ങുറപ്പിച്ചു ശീലിച്ചുവയ്ക്കേണ്ടതും.
ഗോപികാജനം, ഭൎത്തൃപുത്രാദിസൎവ്വംവിട്ടി-
ട്ടാപൽബ്ബന്ധമാമഷ്ടപാശങ്ങൾ വിച്ഛേദിച്ചു,
ഗോവിന്ദപ്രാപ്തിയ്ക്കായി, പ്പുഴകളണതട്ടി-
ഗ്ഗമിയ്ക്കുന്നതുപോലെ, യുന്മത്തമാരായ്പ്പാഞ്ഞാർ.
കേവലം കാമത്തിന്റെ, ഗന്ധവും, നശിച്ചാലേ
ശ്രീരാധാദേവിയ്ക്കുള്ള ദിവ്യമാം ഭാവ, മാൎക്കും
കരളിലോൎത്തീടാനും ദേവിയേയറിവാനും
ശരിയായ് പാററു; സൂക്ഷ്മം കണ്ടവൎകറവല്ലോ!
കരുണാകരന്റെ ദിവ്യദേഹത്തിൽനിന്നു-
മരുണകിരണം പോൽ, ജ്യോതിസ്സു പുറപ്പെട്ടു

വല്ലവതരുണിമാർ-തന്നരികിൽച്ചെന്നലയി-
ച്ചല്ലലില്ലാത്തപരമാനന്ദമവൎക്കേകി.
മധുരമയമായഭാവസാധനകളെ-
യാധികളകററുവാ,നവതാരകാചാൎയ്യൻ,
ചൈതന്യദേവനായിപ്പിറന്നുഭാരതത്തിൽ
പ്രചുരമായിട്ടെങ്ങുംപ്രചരിപ്പിച്ചുകൊണ്ടാൻ."
ശാസ്ത്രമൎയ്യാദപോലെ,മധുരസാധനയ്ക്കായ്-
വസ്ത്രഭൂഷണങ്ങളുംധരിച്ചാനീബ്ഭക്തനും.
സ്ത്രീവേഷംധരിയ്ക്കുവാൻ,മധുരൻ,വിലയേറു-
മാവശ്യമുള്ളവസ്ത്രഭൂഷണാദികൾനൽകി.
മധുരൻ,തന്റെയന്തഃപുരത്തിൽസ്ത്രീകളൊത്തു-
വസിച്ചീടുവാനായിട്ടനുവാദവുംചെയ്താൻ.
ഒരുനാൾഹൃദയനാംഭഗവൽബ്ഭാഗിനേയൻ
തിരക്കിച്ചെന്നനേരം,മധുര,നന്തഃപുരേ
കൊണ്ടുചെ,ന്നമ്മാവനാരെന്നുകാട്ടുവാൻചൊല്ലി;
വേണ്ടിവ,ന്നവനേററം,തിരിച്ചോതുവാൻപണി.
അത്രയ്ക്കുതന്മയത്വംഭഗവാനാൎന്നുകണ്ടാൻ;
ചിത്തത്തിൽ,പ്പുമാനെന്നാഹൃദയനോൎത്തില്ലൊട്ടും.
ശ്രീകൃഷ്ണവിരഹത്താൽശ്രീമതിയ്ക്കുണ്ടായ-
സകലചിഹ്നങ്ങളുംകണ്ടിതുഭഗവാനിൽ.
അംഗങ്ങൾശിഥിലമായ്,രോമകൂപങ്ങൾതോറും
തിങ്ങിവന്നിതുരക്തബിന്ദുക്ക,ളെന്നോവേണ്ടു.
ചിലപ്പോൾമൃതനേപ്പോൽക്കിടന്നു ബോധംവിനാ;
ചലിച്ചില്ലൊട്ടുംമനം;കാൎയ്യവുംസാധിച്ചില്ല.
രാധികാ-ദേവിയുടെകൃപയില്ലാതെ,കൃഷ്ണ-
നരികെവരായെന്നു ചിന്തിച്ചാൻഗദാധരൻ.
പ്രേമമാതൃകയായശ്രീരാധാദേവിയാളെ
നിൎമ്മലഭക്ത്യാ,പിന്നെ, ഭജിച്ചാനേതാനുംനാൾ.

ഈശ്വരപ്രേമമെന്ന നാരദൻവാഴ്ത്തുന്നതും,
നശ്വരനരകാമംലേശവുമേശാത്തതു-
മായുള്ള,തനിപ്രേമധാമമാം രാധാറാണി-
പീയൂഷയൂഷംപോലെ പ്രത്യക്ഷയായീടിനാൾ.
മുൻപുതാൻകണ്ടിട്ടുള്ള ദേവദേവികൾപോല-
ന്നിമ്പമോടീദ്ദേവിയുംലയിച്ചാനദ്ദേഹത്തിൽ.
രാധികാദേവിയുടെ മാഹാത്മ്യങ്ങളെച്ചൊല്ലി-
ബ്ബോധിപ്പിക്കുവാനാദികവിയ്ക്കുംകഴിഞ്ഞീടാ.
"നാഗകേസര"പുഷ്പകേസരംപോലെനല്ല-
നിറത്തിൽസിതാഭമാംദേവിയാളുടെവർണ്ണം.
എന്തുതേജസ്സാ!ണെന്തുഭക്തിയാ!ണെന്തുപ്രേമ!-
മെന്തുമാധുര്യം! കൃഷ്ണമയമാംദേവിസർവ്വം.
പിന്നീടുചിലദിനാൽ, സച്ചിദാനന്ദഘന-
വിഗ്രഹൻഭഗവാനം തനിയ്ക്കുപ്രത്യക്ഷമായ്.
ഭക്തവത്സലൻകൃഷ്ണനൊന്നിച്ചു,ഗദാധരൻ,
കൃഷ്ണശുശ്രൂഷചെയ്തുസുഖിച്ചുവാണീടിനാൻ.
ചിലപ്പോൾഭഗവാനും താനുമൊന്നായിക്കാണും;
ചിലപ്പോൾകൃഷ്ണനെന്യേ,താനല്ലതായിക്കാണാ;
ചിലപ്പോൾലോകത്തിലെസർവ്വമാം പദാർത്ഥവും
ലീലാഗോപാലനെന്ന പ്രത്യക്ഷമായിക്കാണും.
ഇക്കാലത്തൊരുദിനം, ക്ഷേത്രത്തിൽ;ഭാഗവതം-
കേൾക്കവേ, ഭാവാവിഷ്ടനായിതു ഗദാധരൻ.
പെട്ടെന്നു,രാധാപതി,പുഷ്ടമാംതേജസ്സോട്ടും
ദൃഷ്ടിഗോചരനായി-ത്തൻമുന്നിൽവന്നീടിനാൻ.
ഇന്ദിരാരമണനെൻറ സുന്ദരപാദത്തിങ്കൽ-
നിന്നൊരുചരടിൻെറവർണ്ണത്തിൽത്തങ്കക്കമ്പി-
പോലവേ;പ്രഭാപൂരംപുറപ്പെട്ടുവന്നു,

കല്യാണംനൽകുംഭാഗവതത്തെസ്സർശിച്ചിട്ടു,
ജപജിച്ചു,തന്റെ നേരിട്ടണഞ്ഞുവക്ഷസ്സടേ-
ലയിച്ചുകണ്ടുകാര്യംഗ്രഹിച്ചുവേണ്ടുംവണ്ണം
ഇതുകൊണ്ടാണശിഷ്യന്മാരോടു, പിന്നെദ്ദേവൻ,
"ഭക്തനുംഭാഗവതം ഭഗവാനിവമൂന്നും
മൂന്നായിക്കണ്ടിട്ടിലും, മൂന്നല്ലതൊന്നാ,"ണെന്നു
നന്നായിക്കണ്ടപോലെ, ചൊല്ലുവാനുള്ള മൂലം.

## VII.

## വേദാന്തസാധന.



൨൨൦— നമ്മ്ദാനദീതടേനാല്പതുസംവത്സരം
നിർമ്മോഹംനിരന്തരംസാധനചെയ്യതിന്റെ-
ഫലമായ് നിവിികല്പസമാധിസാധി,ച്ചതിൽ-
ച്ചലനഹീനംസ്ഥിരപ്രതിഷ്ഠനായശേഷം,
ഭഗവാൻ"തോതാപുരിസ്വാമികൾ"തീത്ഥമാടി
നിഗമസാരവേദി,നടക്കുംകാലത്തിങ്കൽ,
കോളംബവഷമോരായിരത്തിനാല്പത്തൊന്നിൽ
കാളീക്ഷേത്രത്തിൽദ്ദക്ഷിണേശ്വരംതന്നിൽവന്നാൻ.
തപസ്സിൻകാന്തിചിന്തുമിഗ്ഗദാധരവക്ത്രം
താപസൻതോതാകണ്ടുവിസ്മയിച്ചോത്താനുള്ളിൽ:-
"വേദാന്തംഗ്രഹിയ്ക്കുവാൻവൈഭവമുള്ളോർകലി-
ലാദിമൻമഹാനിവനെങ്ങുനിന്നിങ്ങുവന്നു;
തന്ത്രങ്ങൾതന്നിൽമുങ്ങിക്കിടക്കുംവംഗമെങ്ങാ?-
മുത്തമവേദാന്തത്തിനധികാരിയുമെങ്ങാം?"
എന്നോത്താഗ്ഗദാധരനോടു,"വേദാന്തജ്ഞാനം
നന്നായിപ്പഠിപ്പിക്കാം,വേണോ? ചൊൽ"കെന്നുചൊ
[നാൻ.

"അമ്മയേക്കണ്ടൊന്നുഞാൻചോദിച്ചുപറഞ്ഞീടാം-
മമ്മസമ്മതിയ്ക്കുകിലെനിയ്ക്കുംസന്തോഷംതാൻ"
ഇത്തരംഗദാധരൻചൊന്നപ്പോളോത്താൻയോഗി-
"ശുദ്ധമേസാധുക്കുട്ടി-മാതൃവത്സലനാകാം-
ചോദിച്ചുകൊണ്ടീടട്ടെ-നല്ലതുതന്നെ;കൊള്ളാം!
ചോദിക്കാ"മെന്നുശിഷ്യന്നനുവാദവുംനൽകി.
ലോകത്തിന്നുററമ്മയേപ്പററിയോതിനാൻശിഷ്യൻ:
ലോകത്തിൽപ്പെററമ്മയെന്നോത്തുപോയ് ഗുരുതാനും.
അന്നേരംക്ഷേത്രത്തിൽപ്പോയ്ജഗദംബയേക്കണ്ടു
വന്ദിച്ചങ്ങനുവാദംചോദിച്ചിട്ടനുജ്ഞയും-
വാങ്ങിച്ചുവന്നു,"ദീക്ഷസ്വീകരിച്ചീടാ"മെന്നു
വന്ദിച്ചു,തോതാപുരിസ്വാമിയോടുരചെയ്താൻ.
ശോഭനലഗ്നംനോക്കി,ശ്രാദ്ധങ്ങൾപിതൃകൾക്കു
ശോഭനമായിട്ടെല്ലാമാചരിപ്പിച്ചശേഷം,
സ്വന്തമാംശ്രാദ്ധംകൂടി,ശാസ്ത്രോക്തവിധിപോലെ,
പന്തിയിൽചെയ്യിപ്പിച്ചു;ബ്രാഹ്മമാംമുഹൂത്തത്തിൽ,
ദ്ദേശികൻ,യോഗ്യനായശിഷ്യനോടൊരുമിച്ചു
വേശിച്ചാൻപഞ്ചവടിക്കുടിലിൽപ്രീതിപൂർവ്വം.
ഉത്തമമായസനാതനമാംധർമ്മത്തിന്റെ-
യുത്ഭവംതൊട്ടു,ജീവന്മുക്തിയേലഭിയ്ക്കുവാൻ,
സർവ്വസ്വപരിത്യാഗസന്നദ്ധസന്യാസിമാർ,
ഗുരുവിൻപരമ്പരവഴിയ്ക്കുവരിച്ചതാം-
ശ്രേഷ്ഠമാമനുഷ്ഠാനക്രമത്തിൻപടി,യപ്പോൾ
സന്യാസംശിഷ്യന്നേകിനാഗസന്യാസിതോതാ;
പ്രാത്ഥനാമന്ത്രംചൊല്ലി,വിരജഹോമംചെയ്തി,-
ട്ടതിങ്കൽ,ശിഷ്യദേഹത്തിങ്കലേപ്പഞ്ചഭൂതം,
പഞ്ചപ്രാണനും,പഞ്ചകോശവുംശുദ്ധമാകാൻ-
സഞ്ചിതശ്രദ്ധംവഹ്നിതന്നിലാഹൂതിചെയ്താൻ.

വിഷയവാസനയും,ഭൂരാദിസർവ്വലോക-
ലാഭത്തിന്നുള്ള മോഹംകൂടവേഹോമംചെയ്താൻ.
സകലഭൂതങ്ങൾക്കുമഭയദാനംചെയ്തു
ഹോമത്തെപൂർണ്ണമാക്കി,യജ്ഞോപവീതം,ശിഖ,
സൂത്രവുംദഹിപ്പിച്ചു,പിന്നീട്ടുഗുരുദത്തം
കാഷായകൗപീനവും,സർവ്വസംപൂജ്യമായ
"ശ്രീരാമകൃഷ്ണ"നെന്നന്തതനമാകുംപേരും
ഗ്രഹിച്ചശേഷം,ഗുരുശിഷ്യനായ് ബ്രഹ്മരൂപ-
മുപദേശിച്ചു;പിന്നെബ്രഹ്മത്തിൻസ്വരൂപത്തിൻ-
മന്ത്രവുമതിന്നുള്ള വ്യാഖ്യാനങ്ങളുംചൊന്നാൻ.
പിന്നീട്ടു,ശിഷ്യ ചിത്തംനിർവ്വികല്പമാക്കുവാൻ
നാമരൂപാദിവിട്ടബ്രഹ്മത്തേധ്യാനിപ്പിച്ചാൻ.
എന്നാൽ,ശ്രീഭഗവാനു,ചിരമായ് വശഗയാം-
വന്ദ്യയാംദേവിവന്നുനേരിട്ടുനില്ക്കുമൂല-
മജ്യോതിസ്വരൂപത്തെക്കടക്കാൻസാധിക്കാഞ്ഞു
സജ്ജനായ്‌വീണ്ടുംവീണ്ടുമതിനായ് ശ്രമംചെയ്താൻ.
ഒന്നുകൊണ്ടിട്ടുമപ്പോളമ്മയേക്കടക്കുവാൻ
തന്നാലാകാഞ്ഞുകാര്യംഗുരുവോടുണർത്തിച്ചാൻ.
ദേശികൻവാശിയോടുമരികിൽക്കിടന്നതാം
ലേശമായററംകൂർത്തചിറകൊന്നെടുത്തുട-
നതിൻെറമുനകൊണ്ടുബലമായ് ഭ്രൂമധ്യത്തി-
ലമർത്തി,ട്ടീബിന്ദുവിൽ,മനമേകാഗ്രമാക്കാൻ,
കല്പിച്ചാ;നതുപോലെചെയ്തിതുഭഗവാനു-
മപ്പൊഴുംജഗദംബതടവായ് നിന്നീടിനാൾ.
ഇണ്ടലെന്നിയേ,ജ്ഞാനഖഡ്ഗത്താലമ്മൂർത്തിയേ
രണ്ടായിഖണ്ഡിച്ചങ്ങുകടന്നുപോയീടിനാൻ.
സമഗ്രനാമരൂപരാജ്യത്തേക്കടന്നുടൻ
നിമഗ്നമായാൻമനംദിവ്യമാംസമാധിയിൽ.

ഗുരുവാക്കടിലിൻെറപുറത്തുകാത്തിരുന്നാ-
നൊരുപോൽമൂന്നുദിനമങ്ങിനെകഴിഞ്ഞിട്ടും,
ശിഷ്യൻെറവിളികേൾക്കാ,ഞ്ഞാചാൎയ്യനകംപുക്ക
ശിഷ്യനെനല്ലപോലെശോധിച്ചാൻവീണ്ടുംവീണ്ടും.
പ്രാണ,നദ്ദേഹത്തിങ്കലുള്ള ലക്ഷണമില്ല;
ശാന്തഗംഭീരംജ്യോതിസ്സമ്പൂൎണ്ണംമുഖാംബുജം;
ആശ്ചൎയ്യാൽചൊന്നാൻഗുരു:-"നാല്പതുസംവത്സരം
നിശ്ചലമായിട്ടുന്നസാധനചെയ്തിട്ടുഞാൻ,
നേടിയനിൎവ്വികല്പമാകിയസമാധിയെ-
നേടിയിമ്മഹാനല്പസമയംകൊണ്ടുതന്നെ."
എന്നോതി,വീണ്ടുംനോക്കി:ഹൃദയസ്പന്ദമില്ല;
നിന്നുപോയ്ശ്വാസം;മരംപോലെയങ്ങിരിയ്ക്കുന്നു.
"ശരിതാൻ! നിൎവ്വികല്പസമാധിതന്നേദൃഢം!"
ഉരചെയ്തേവംപ്രതിക്രിയകൾചെയ്താൻപിന്നെ.
അതിനാൽബാഹ്യബോധം കൈവന്നശിഷ്യൻെറമേ-
ലതിയാംപ്രിയംപൂണ്ടോരാചാൎയ്യൻതോതാപുരി,
പ്രേമവുംബഹുമാനാദരവുംശിഷ്യൻെറമേ-
ലമിതാധികമാൎന്നു,പിന്നീടായവസ്ഥയിൽ,
ചാഞ്ചല്യമില്ലാതുള്ളോരുറപ്പുവരുത്തുവാൻ
നെഞ്ചകത്തോൎത്തുകൊണ്ടു,മാസങ്ങൾപതിനൊന്നു.
"ശ്രീരാമകൃഷ്ണ"നൊത്തുദക്ഷിണേശ്വരേപാൎത്തു,
തിരിച്ചുപോയാൻപിന്നെ,ലോകസഞ്ചാരംചെയ്വാൻ.
ആചാൎയ്യൻപോയശേഷംമാസങ്ങളാറേഴക-
ളാചരിച്ചിതുശിഷ്യൻതീവ്രമാംസമാധിയെ.
ഇക്കാലംബാഹ്യബോധമിദ്ദേഹംകൈക്കൊണ്ടില്ല;
മിക്കവാറുമേമൃതപ്രായനായ്മേവീടിനാൻ.
എങ്ങുനോയദൃഷ്ടിയാവന്നൊരു യോഗീശ്വരൻ,
ഭംഗമദ്ദേഹത്തിന്നുവന്നുചേരായ്വാൻവേണ്ടി

വളരെദേഹപീഡയേല്പിച്ചുസ്വല്പാഹാര-
ഉള്ളിലേയ്ക്കാക്കീട്ടിനാൻവളരെപ്പണിപ്പെട്ടും.
പലപക്ഷികൾവന്നുതലയിൽക്കൊത്തിച്ചൊറി-
ഞ്ഞാലാപംചെയ്തുപക്ഷംവിടുത്തിവീശിവാണാർ.
ആനനപത്മത്തിന്നുപരിവേഷമായ്ജ്യോതി-
സ്സനഘാത്ഭുതഛവിചിതറിസ്സദാകാണാം.
ഈയാറുമാസംകഴിഞ്ഞേകദാ, മധുരന്റെ
ജായയാംജഗദംബാദാസിയ്ക്കു,ഭയങ്കര-
മുദരരോഗംപെട്ടു;-രോഗിയേപ്രശസ്തരാം
വൈദ്യന്മാർ-ഡാക്ടന്മാരും-കൈയൊഴിച്ചകന്നുപോ-
മൃത്യുലക്ഷണമെല്ലാതികഞ്ഞു; വിധുരനായ് [യ്:
മധുരൻ,തനിയ്ക്കുള്ള സർവ്വസ്വനാശത്തിന്റെ-
ത്രക്ഷതാഭമാത്തോർത്തേററം വിഹ്വലചിത്തനായി-
ദ്ദക്ഷിണേശ്വരക്ഷേത്രംപ്രാപിച്ച്,ജഗന്മാതൃ-
പാദപത്മത്തിൽവീണു സങ്കടമുണർത്തീട്ടു,
സാദരം രാമകൃഷ്ണപാദത്തിൽവീണോതിനാൻ:-
"പാഹിമാംജഗൽഗ്ഗുരോ, പാഹിമാംകൃപാകര,
പാഹിമാമനാഥനാം ഭക്തനിൽക്കനിയേണം;
എന്നുടെ സവ്സ്വവുംപോകുന്നേ,നിതാപോററി,
ഇന്നിമേൽഭവൽപ്പാദംശുശ്രൂഷിച്ചിരിപ്പാനു-
മെനിക്കുള്ളധികാരംക്രൂടവേപോക,ന്നെന്നെ
ഇന്നിപ്പോൾകൈവിട്ടിത; ഭഗവൻ,പ്രസീദമേ"
ഇത്തരംവീണുകേണുപറയുംഭക്തനുള്ളോ-
രാത്തികണ്ടുടൻഭാവാവിഷ്ടനായ് ബ്ഭഗവാനും.
പിന്നീടുകൃപാമൃതംവഷിച്ചുംകൊണ്ടുചൊന്നാ:-
"നിന്നുനീപേടിയ്ക്കേണ്ട,നിൻകുടുംബിനിവേഗം
മുന്നേപ്പോൽദീനംമാറിസൗഖ്യമായിരുന്നീടും
ചെന്നാലുംഗൃഹത്തിലേ"യ്ക്കെന്നുചൊന്നയച്ചിതു.

ഗുരുവിശ്വാസിയായമഥുരൻപ്രസന്നനായ്
തിരിയെഗൃഹത്തിങ്കൽചെന്നുനോക്കിയനേരം,
മരണലക്ഷണങ്ങൾപെട്ടെന്നുമാറിക്കണ്ടു;
ശരിയായല്പംദിനംകൊണ്ടുസൗഖ്യവുമാന്നാൾ.
എന്നാ,ലന്നാളുതൊട്ടുഭഗവാനാറുമാസം
നിന്നതാമുദരരോഗത്തിനാൽപീഡപ്പെട്ടാൻ.
അതിനാലന്നുതൊട്ടു,തന്നുടെനിവ്വികല്പ-
മതുലസമാധിവിട്ടിഴിഞ്ഞുദേവിചൊല്ലാൽ.
ഇരുന്നാൻഭാവമുഖമെന്നുചൊന്നീടുംസ്ഥാന-
ത്തുരുനിഷ്ഠയാമനസ്സറച്ചുശാന്തിയോടും.
നമസ്തേ, രാമകൃഷ്ണ, നമസ്തേരാമകൃഷ്ണ!
നമസ്തേരാമകൃഷ്ണ, നമസ്തേനമോസ്തുതേ.

## VIII.

# ഇസ്ലാം മത സാധനയും തീൎത്ഥയാത്രയും



വൃത്തം— ചിര,മങ്ങനന്തരം,പരമഹംസന്മാരാം
പരിവ്രാജകരങ്ങുവന്നു,വരൊത്തുദേവൻ
വേദാന്തചൎച്ചചെയ്തുകഴിച്ചാനെന്നാകിലും
മോദേനസമാധിയാൽരാപ്പകൽനയിച്ചേപ്പം.
സമ്പൂൎണ്ണാദ്വൈതഭാവംസമ്പ്രാപ്തമായാൽ,തന്റെ
മുൻപിലേജ്ജന്മത്തിലേസ്മരണയുണ്ടായീട്ടും.
അദ്ദേഹംകണ്ടാനതും;താനൊരുനിത്യശുദ്ധ-
ബുദ്ധനായ്ജ്ജനിമൃതിയററവനെന്നുംകണ്ടാൻ.
ധൎമ്മഗ്ലാനിയേതീൎപ്പാനധികാരിയാംദൈവ-
മിമ്മന്നിലിപ്രകാരംവന്നെന്നുംബോദ്ധ്യമായാൻ.

ഏറിയകാലംസമാധിസ്ഥനായിരിയ്ക്കയാ-
ലേറിയവിഭൂതികളെല്ലാമേലഭിച്ചവ,
ശിഷ്യന്മാക്കാത്മതത്വം,തന്നുടെസങ്കല്പത്താൽ
പ്രത്യക്ഷംകാട്ടിക്കൊടുത്തെന്നുള്ള തൊഴിച്ചൊന്നും
ലോകത്തെക്കാണിയ്ക്കുവാൻഭഗവാനിച്ഛിച്ചില്ല;
ലോകമിന്നിതിന്നൊത്തതല്ലെന്നദേവൻകണ്ടാൻ.
ഇക്കാലത്തിസ്ലാംമതസന്ന്യാസി-യൊരുഫക്കീർ
ദക്ഷിണേശ്വരത്തെത്തി"ഗോവിന്ദ"നെന്നാംനാമം.
ജാതിയിൽക്ഷത്രജാതനെങ്കിലും,കുറാൻവായി
ച്ചതിവിശ്വാസംനിബിഡിയിങ്കലാന്നൊരുധന്യൻ.
ഉടനേഭഗവാനംപൂജിച്ചാഫക്കീരിനെ,
വടിവിൽദീക്ഷവാങ്ങിസ്സാധനയ്ക്കൊരുങ്ങിനാൻ.
ക്ഷേത്രത്തിൻമതിൽപ്പുറത്തിറങ്ങി;യിസ്ലാംവസ്ത്രം
ഗാത്രത്തിൽച്ചേർത്തു;മൂന്നുസന്ധ്യയ്ക്കും"നമാജി"നെ
ക്കഴിച്ചു;സദാനാമ"മള്ളാ"യെന്നാക്കിത്തീർത്താൻ;
ധരിച്ചുമധുരനംവ,നൊരുവിപ്രേന്ദ്രനേ-
യേപ്പാടുചെയ്തു,ഭക്ഷ്യമിസ്ലാംരീതിയിൽതീർത്തു
കെല്പോടുകൊടുപ്പിച്ചു;മൂന്നുനാളുംപോയാനേവം.
അന്നേരമള്ളാവിനെപ്രത്യക്ഷമായിക്കണ്ടിരി-
ത്തുന്നതൻതേജോമയൻനീണ്ടതാംശ്മശ്രുചേന്നോൻ;
ഭഗവൽദ്ദേഹത്തിങ്കൽനിബിഡിയുംലയിച്ചിതു:
ഭഗവാൻതുരീയമാംനിർഗ്ഗുണബ്രഹ്മത്തിലും.

൨൨൨.— കാമാരപുകുരത്തിൽസ്വന്തമാംഭവനത്തിൽ
സാമോദംപോയിപ്പാർത്താനാറേഴുമാസം,പിന്നെ.
തിരിച്ചുവന്നനേരംമധുരബാബുതാനും
തൻപ്രിയാപ്രചോദനാൽപ്രാർത്ഥിയ്ക്കനിമിത്തമായ്,
സത്തരാമവരൊത്തുശ്രീകാശിവൃന്ദാവന-

മിത്തരംപുണ്യസ്ഥലംദശിപ്പാൻപുറപ്പെട്ടാൻ.
രാജാവിൻനിലയിൽന്തറന്നയായികളോടും
പൂജ്യനാംകൈവർത്തേന്ദ്രൻസഞ്ചരിച്ചിതുമന്ദം.
ലക്ഷത്തിൽപ്പരംരൂപചെലവാക്കിനാൻമാന്യൻ:
സൂക്ഷിയ്ക്കിൻദ്രവ്യസ്ഥന്മാർ.പണത്തിൻപ്രയോജനം.
ആദ്യമേവൈദ്യനാഥത്തെത്തിനാനവ;രങ്ങു,
ദുർഭ്ഭിക്ഷാക്രാന്തമൊരുതെരുവിലുള്ളോക്കെല്ലാം
ഓരോവസ്ത്രവുമൊരുനേരത്തെമൃഷ്ടാഷ്ടിയും,
ശ്രീരാമകൃഷ്ണാദേശാൽക്കൊടുത്താൻമധുരനം.
പിന്നീടുവാരാണസീനഗരംപൂകീടിനാ-
രന്നകണ്ണൊട്ടിക്കെല്ലാംസ്വർണ്ണവർണ്ണമായവർ.
കണ്ടില്ലകല്ലുംമണ്ണും;സകലംസ്വർണ്ണമയ;-
മുണ്ടായിഭവാനവസ്ഥതുടൻഭഗവാനും
എത്രയോയുഗങ്ങളായ്ഭക്തരുമൃഷികളു-
മെത്രയുംഭക്ത്യാചെയ്തതപസ്സിൻഭാവരാശി
ഒന്നിച്ചുകൂടിഗാഢനീഭൂതമായ്,സ്വർണ്ണമയ-
മിന്നാഗരിയ്ക്കുചേർത്തെന്നോതുന്നഭഗവാനും.
അതിനാലങ്ങുവാണകാലത്തിൽഗുരുവര-
നങ്ങെങ്ങുംബാഹ്യകർമ്മാനുഷ്ഠാനവിധിചെയ്യാൻ,
നിവൃത്തിയില്ലായ്കയാൽപല്ലക്കിൽക്കേറിയെന്നും
പുറത്തുപോകേണ്ടതായ്ശ്രീകാശിപുരിവിട്ടും.
അത്ഭുതം! പുണ്യസ്ഥലചരിതമോക്കുംതോറു;-
മത്ഭുതം! മററൽചരിത്രങ്ങളുമിതേവിധം
എത്രയോപവിത്രമാംതീർത്ഥത്തിൻമഹാത്മ്യങ്ങ-
ളെത്രയോഗ്രന്ഥങ്ങളാൽവാഴ്ത്തിനാർമഹർഷിമാർ.
അണ്ണേജനേത്രപാദപാംസുവാൽസംശുദ്ധയായ്,
വാണിതൻമണവാളയജ്ഞത്തിൻഫലമായി,
വിണ്ണവർചെയ്തപുണ്യപുണ്ഡരീകത്തിൻതേനായ്;

വെണ്ണീറുചൂടുംദേവകപർദ്ദശ്രീലാസ്യയായ്,
നിർണ്ണയം-ഭഗീരഥകീർത്തിവല്ലരിയായി,
മണ്ണിനേവിണ്ണാക്കുന്നോരമൃതസ്രവന്തിയായ്,
നാല്പതുകോടിയുള്ള തന്നുടെപൈതങ്ങളെ
താല്പര്യാൽപ്പോററീടുന്നാഭാരതമാതാവിന്റെ
അനർഗ്ഘനിധിയറയാകിയവക്ഷോരുഹാൽ,
കനക്കെക്കാമമൂറുംപാൽസിരയായീടുന്ന
വന്ദ്യയാംമന്ദാകിനിമദ്ധ്യഭാഗത്തിൽക്കൂടി,
കുന്നിച്ചമോദാലൊരുതോണിയിൽക്കരയേറി,
ഭഗവാൻകൂട്ടരൊന്നി,ച്ഛായതാസ്പദി,ച്ചേററം-
ഭംഗിതിങ്ങുന്നമണികർണ്ണികസമ്പ്രാപിച്ചാൻ.
അവിടെശ്മശാനത്തിൽചിതകളസംഖ്യങ്ങ-
ളാവിയുദ്ഗമിപ്പതുകണ്ടൊരു ഭഗവാനും,
പെട്ടെന്നുസമാധിയിൽലയിച്ചു; തേജോരാശി-
ചുററുമേവ്യാപിച്ചിതു; വിസ്മയിച്ചെല്ലാവരും.
പിന്നീടുപ്രകൃതിസ്ഥനായപ്പോൾ, താൻകണ്ടവ
നന്നായിവിസ്തരിച്ചുകൂട്ടരോടോതിദേവൻ:-
"പിംഗലവർണ്ണൻ,ജടാധാരി,യുന്നതകായൻ,
മംഗലൻ,ജ്യോതിർമ്മയ,നൊരുവൻ, ചിതതോറും
ചെന്നിട്ടുദഹിയ്ക്കുന്നദേഹികൾക്കെല്ലാവർക്കും
കർണ്ണത്തിൽപരബ്രഹ്മമന്ത്രോപദേശംചെയ്‌വൂ.
അംബിക,മഹാകാളിവടിവായ് ചിതപൂകി-
ട്ടവിടെദ്ദഹിപ്പോർ-തൻകാരണം,സ്ഥൂലംസൂക്ഷ്മ-
മീവകസംസ്കാരങ്ങളാകവേനശിപ്പിച്ചി-
ട്ടവരെ,യഖണ്ഡമാംമുറിയിലാക്കീടുന്നു.
അനന്തകാലംചെയ്യുംതപസ്സാൽകിട്ടുംസ്ഥാന-
മിവിടെവിശ്വനാഥൻവെറുതേകൊടുക്കയാം."
ഇതുകേട്ടൊരുശാസ്ത്രിമാരെല്ലാംവിസ്മയിച്ചി-

ട്ടീസൂക്ഷ്മാസ്ഥലപുരാണത്തിലുമില്ലെന്നോർത്താർ.
യോഗീശനായിടുന്നതൈലിംഗസ്വാമികളെ-
ബ് ഭഗവാൻപോയിക്കണ്ടോ;നദ്ദേഹത്തിങ്കലപ്പോൾ,
സാക്ഷാൽശ്രീവിശ്വനാഥൻലയിച്ചുലസിപ്പതാ-
യീക്ഷിച്ചു ഭഗവാനംസമ്പ്രീതനായാൻതുലാം.
"ദഹിയ്ക്കുംമണലിങ്കൽസുഖമായ് ശയിയ്ക്കുമാ-
പ്പാവനമൗനിസാക്ഷാൽപ്പരമഹംസനെന്നാൻ."

വൃന്ദ— പിന്നീടുവൃന്ദാവനംദശിപ്പാൻവേണ്ടിതത്ര
ചെന്നിതുമഹാത്മാക്കൾഭഗവാനോടുംകൂടി.
തീത്ഥങ്ങൾപലതാടിക്ഷേത്രദശ്നംചെയ്തു
പാക്കവേ"വാങ്കാവിഹാരി"ക്ഷേത്രംദശിച്ചപ്പോൾ,
ഗംഭീരസമാധിസ്ഥനായ് ദ്ദേവൻബിംബംപരി-
രംഭണംചെയ്യാനോടിച്ചെന്നങ്ങുകരേറിനാൻ.
ഒരുനാൾഗോധൂളിയാഹ്നത്തിൽഗോപന്മാർപശുക്കളെ
തെളിച്ചുകാളിന്ദിയെകടത്തുംസമയത്തിൽ,
പിഞ്ഛാവതംസനാകുംനവനീരദശ്യാമ-
നിഭനാംശ്രീഗോപാലകൃഷ്ണനെസന്ദർശിച്ചാൻ.
അവിടെവാഴുംകാലംശ്രീമതിരാധാദേവി
ഗോവിന്ദന്മാരെ,ദിവ്യവിവിധഭാവങ്ങളിൽ,
വിവിധസ്ഥലങ്ങളിൽവച്ചുദർശനംചെയ്തു,
ദേവനമവാച്യമാംപരമാനന്ദംപൂണ്ടാൻ.
അസംഖ്യംമഹായോഗ്യസന്യാസിമാരേക്കണ്ടി-
തവിടെപ്പാക്കും"ഗംഗാമാതാ"വിനേയുംകണ്ടാൻ.
ഈസ്ഥലത്താജീവാന്തംവസിപ്പാൻഭഗവാന-
ന്നാസ്ഥയുണ്ടായിതേററംവദ്ധിച്ചുവന്നാനേതും
പ്രേമികയായഗംഗാമാതാവാംയോഗീശ്വരി,
ശ്രീരാമകൃഷ്ണൻ-തന്നെ,രാധികയായിക്കണ്ടു-

"ദലിലി!"യെന്നുചൊല്ലിവിളിച്ചീടിനാൾദേവി;
അലിവോടിരുവരുംപ്രേമോന്മത്തരായ്വാണാർ.
അവിടംവിട്ടുവാരാണസിയ്ക്കുപോന്നാർപിന്നെ;
പോവണംഗയയ്ക്കെന്നുചിന്തിച്ചാൻമധുരനാം.
"ഗയയിൻഗ്ഗദാധരമൂത്തിയേസമീപിച്ചാൽ,
തന്നുടെസൂക്ഷ്മദേഹജന്മത്തിൻനിദാനമാം
അദ്ദേവനോടുചേൻ്റുകാര്യകാരണൈക്യത്താൽ-
ലിദ്ദേഹംനശിച്ചെന്നുമവതാരൈകകാര്യം
പൂത്തിയാക്കുവാൻപററാതായെന്നുംവരാ"മെന്നാ-
യോർത്തോതിഭഗവാനും;മധുരൻസമ്മതിച്ചാൻ.
തന്നുടെവൃദ്ധമാതാവാവശ്യപ്പെട്ടുകയാൽ,
പോന്നിതുഭഗവാനുംകൂട്ടുകാരോടുംകൂടി.
ശ്രീവൃന്ദാവനത്തിലെരാധാകുണ്ഡത്തിൽനിന്നും,
ശ്യാമകുണ്ഡത്തിൽനിന്നു,മേതാനുംമണ്ണുകൂടി
ഭഗവാൻകൊണ്ടുവന്നുസ്ഥാപിച്ചാൻ,പഞ്ചവടി-
ഭാഗത്തി"ലിന്നുമുതലീസ്ഥലംവൃന്ദാവന-
തുല്യമാ"ണെന്നുചൊല്ലി,വിഷ്ണുഭക്തരേക്ഷണി-
ച്ചുല്ലാസമോടുംനല്ലോരുത്സവംകൊണ്ടാടിനാർ.

## IX.

# സാധനാവസാനവും ഷോഡശീ പൂജയും ദിവ്യഭാവവും.



൨൨൪— ഭഗവാൻതന്നൊപ്പതിനഞ്ചുവത്സരംനിത്യ-
മാഗസ്സല്പവുമണഞ്ഞീടാതെവിശ്വാസമായ്
സേവിച്ചുപൂജിച്ചോനാം മധുരനാഥബാബു

ധീവരവരന്നുടെയന്ത്യകാലവുംവന്നാൻ.
നാല്പത്തിയാറാമാണ്ടുകൾക്കടെമാസംവന്നു:
സൽപ്പുമാൻജ്വരംബാധിച്ചവശനായുംവന്നാൻ.
മരണദിനമുച്ചകഴിഞ്ഞുബഹുനേരം
പെരിയസമാധിയിലിരുന്നാൻ ഭഗവാനും.
പിന്നീടുവിരമിച്ചു സ്വാന്തമാംമരുമകൻ-
തന്നോടുഭഗവാനുംപറഞ്ഞാൻ:- "മധുരനെ-
ദിവ്യമാംരഥമേററി,ശ്രീജഗജ്ജനനിതൻ-
സഖികളോടുംകൂടി,ദ്ദേവിതൻദിവ്യലോകേ
നയിച്ചാ;നവൻസുഖം-ഭുജിച്ചുകൊണ്ടീടട്ടെ!
നിനച്ചാൽശ്രേയസ്സിനെസ്സജ്ജനംപ്രാപിച്ചീടും."
അതുകേട്ടന്ധിച്ചുപോയ് ഹൃദയൻ;പിന്നെപ്പാതി-
രാത്രിയിൽദൂതൻവന്നുപറഞ്ഞുംകേട്ടാനേവം.
ഒട്ടുനാൾകഴിഞ്ഞപ്പോൾബ് ഭഗവാൻശിഷ്യരോടു,
"ശിഷ്ടനാംമധുരൻെറഭോഗവാസന,തീരെ-
വിട്ടതി,ല്ലതുകൊണ്ടു,ശ്രേഷ്ഠനാംനൃപനായി
വിഷ്ടപേമധുരനുംജനിച്ചാ"നെന്നുംചൊന്നാൻ.

൧൧൫— നാലഞ്ചുവർഷംമുൻപു ബാലയാംധർമ്മപത്നി-
നാലഞ്ചുമാസംവാണുഭഗവാനൊരുമിച്ചും.
കൊണ്ടാടിദ്ദേവനന്നു,ലൗകികംപാരത്രികം
രണ്ടിലുംവേണ്ടവിദ്യദേവിയാൾക്കാരംഭിച്ചാൻ.
അന്നുതൊട്ടുള്ളത്തിലും, തന്നുടെഗൃഹത്തിലു-
മൊന്നുപോൽദിവ്യാനന്ദംതോന്നിദേവിയാൾക്കേറെറം.
എപ്പോഴുംചിന്താശീലയായിട്ടും, പരദുഃഖം
തീർപ്പാനുമോത്തും,തന്നൊപ്പൂർണ്ണയായ് ക്കണ്ടുംവാണാൾ.
ദേവിയ്ക്കുപതിനെട്ടുവയസ്സായന്നു,തൻെറ-
ദേവതുല്യനാംഭർത്താ,ഭ്രാന്തനെന്നോതിക്കേട്ടാൾ.

പതിയെശ്ശുശ്രൂഷിപ്പാനെത്തേണമെന്നുചിന്തി-
ച്ചെത്തിനാറംഭർത്തൃപാദശ്രേദക്ഷിനേശ്വരക്ഷേത്രേ.
കണ്ടുതൻകണവനെ,മുൻപോലെപരിതോഷം-
പൂണ്ടുതൽശ്ശുശ്രൂഷണംചെയ്തുകൂടവേകൂടി.
ഭഗവാൻ,വിവാഹാനന്തരം,പത്നിയുടെ
ഭോഗവാസനതീരെനശിപ്പിപ്പതിന്നായി
ജഗദംബികയോടുപ്രാർത്ഥിയ്ക്കുനിമിത്തമായ്-
ദ്ദേവിയ്ക്കു.പതിപൂജയ്ക്കപ്പുറംതോന്നീലൊന്നും.
ശ്രീരാമകൃഷ്ണദേവൻ,ദാരങ്ങൾക്കീശലാഭം-
ചേരുവാൻവേണ്ടിസ്സദാജാഗരൂകതപൂണ്ടും
വേണ്ടതാമുപദേശംചെയ്തുതന്മാർഗ്ഗത്തിങ്കൽ
കൊണ്ടുപോയ്ക്കൊണ്ടാൻ;ദിവ്യന്മാരക്കേന്തുസാധി
ഏകദാപതിയോടുശാരദാദേവിചൊന്നാൾ:-[ക്കാത്തു?
"ഭഗവാനെന്നെയോപ്പു താരെന്നാ,ണെന്നോതണേ!-"
അതിനുഭഗവാനുമോതി:-"യെൻപെററമ്മയും,
ക്ഷേത്രത്തിൽവസിയ്ക്കുന്നദേവിയും,നീയു,മൊന്നാം."
ഇംഗിതമേവമുള്ള രണ്ടാളുമേകമച്ചിൽ
മംഗലമോടുംവാണാർ;പോയിതുമാസങ്ങളും.
കാമബുദ്ധിയോ,കായബുദ്ധിയോ,നിമിഷവും
സമ്മേളിയ്ക്കാതെകണ്ടു.സംതൃപ്തിപാരമാന്നാർ.
സാധനാസമാപ്തിയെ സൂക്ഷ്മമായ് സൂചിപ്പിയ്ക്കും
മേദുരകർമ്മംചെയ്‌വാൻ ഭഗവാൻനിശ്ചയിച്ചാൻ.
കൊല്ലമോരായിരത്തിനാല്പത്തിയെട്ടാമാണ്ടു
കർക്കടമാസത്തിലെകറുത്തവാവിൽനാളിൽ,
പാർക്കുന്നാസ്ഥാനംമറിയ്ക്കുകത്തുശിഷ്യരൊന്നി-
ച്ചുക്കാസ്തമയശേഷം"ഷോഡശീപൂജ"ചെയ്താൻ.
ശാരദാദേവിയായതന്നുടെപത്നിയാളെ
സാദരംജഗന്മാതാവായിട്ടുസങ്കല്പിച്ചു,

പത്മമിട്ടതിന്മദ്ധ്യേപീഠത്തിലിരുത്തീട്ടു
പാവനമന്ത്രപൂതകലശമാടീടിനാൻ.
പ്രാൎത്ഥനാമന്ത്രംചൊല്ലി"ഹേ,ബാലേ,!മാതൃദേവി!
സൎവ്വശക്ത്യധീശ്വരി! ത്രിപുരസുന്ദരി! നീ,
സിദ്ധിപദ്ധതികാണി,ച്ചിവൾതൻശരീരവും
മനസ്സംശുദ്ധീകരി,ച്ചിവളിലാവേശിച്ചു
സൎവ്വകല്യാണങ്ങളുംസാധിച്ചുതരേണമേ!"
ഈവിധമപേക്ഷിച്ചുപൂജയുംചെയ്തീടിനാൻ.
അന്നേരംസമാധിയിലിരുന്നാദേവിയോടു
തീവ്രമാംസമാധിയേപ്രാപിച്ചുഭഗവാനും
ആത്മരൂപേണപൂൎണ്ണമായിട്ടുലയിച്ചിത-
ങ്ങാത്മസ്വമായസിദ്ധിദേവിയ്ക്കേകിനാൻസൎവ്വം.
ഒടുവിലേവംമന്ത്രംചൊല്ലീട്ടുനമസ്കാര-
മോടുടൻപൂജാവിധിസമ്പൂൎണ്ണമാക്കീടിനാൻ.
"സൎവ്വമംഗലേ! ദേവി! മംഗലസ്വരൂപിണീ!
സൎവ്വകൎമ്മനിഷ്പന്നകാരിണി! ശരണദേ!
നയനത്രയേ! ഗൗരി! ശിവഗേഹിനീ! തായേ!
ഹേ! ദേവി! നാരായണീ! നമസ്തേനമോനമഃ."
മാനുഷിതന്നിലേവമീശ്വരീപൂജചെയ്താൻ:
തൻദേവമാനവത്വംസമ്പൂൎണ്ണമായുംവന്നാൻ.

വേവന്ന— ഇതിൻെറശേഷമൊരുവത്സരംപോയശേഷം
കൗതുകം,ക്രിസ്തുവിൻെറപടംകണ്ടുണ്ടാകയാൽ
ബൈബിളുകേട്ടി,ട്ടൎത്ഥംഗ്രഹിച്ചുക്രിസ്തുവിനെ
ഭഗവാൻഭജിച്ചിട്ടുപ്രത്യക്ഷമാക്കീടിനാൻ;
മൂന്നുനാൾഭഗവാനുംസാധനചെയ്തീടിനാൽ.
മൂന്നാംനാൾസായംസന്ധ്യാകാലത്തുലാത്തുന്നേരം,
ദേവതുല്യനുംവിദേശീയനുംദീൎഘലാക്ഷനും

സിതവർണ്ണനംനല്ലതേജസ്സവഹിപ്പോനു-
മായൊരുപുമാൻവന്നുദേവനേത്തഴകീട്ടു
കായത്തിലന്തർഭാഗേലയിച്ചുമറഞ്ഞിതു
ഇങ്ങനേ,ക്രിസ്തുവിൻെറദർശനംലഭിയ്ക്കയാൽ
ക്രിസ്തുവുമീശനെന്നതത്വംതാൻഗ്രഹിച്ചപോൽ.

൨൨— ശ്രീബുദ്ധഭഗവാനുമീശാവതാരമെന്നും
ദിവ്യചൈതന്യമിന്നുംദീപിച്ചീടുന്നുവെന്നും
ഭഗവാൻകണ്ടറിഞ്ഞുപറഞ്ഞാൻ;പിന്നെച്ചൊന്നാൻ:
"ഗംഗതൻസലിലംപോൽശ്രീജഗന്നാഥക്ഷേത്ര-
മംഗലപ്രസാദവുംസംശുദ്ധികൈവരുത്തും"
എന്നോതി,ദേവൻഭോഗലമ്പടന്മാരോടേററം-
സ്സപ്പിയ്ക്കിലുടൻ,സുരവാഹിനീതീർത്ഥം
ശ്രീജഗന്നാഥസ്വാമിതൻപ്രസാദമോടൊത്തു
ഭുജിയ്ക്കും,ശുദ്ധിയ്ക്കുനാമങ്ങിനെചെയ്യാൻചൊല്ലും.
തന്നുടെസമാധിയിലൊക്കയും,ഭഗവാനു
തോന്നിനാൻപലതത്വംലോകസംഗ്രഹത്തിന്നായ്.
ഈശ്വരാംശമാം,താ,നിന്നധികാരിയാണെന്നും,
ഈശ്വരസ്വരൂപത്തിൻവിവിധഭാവങ്ങളെ
നിശ്ശേഷംഗ്രഹിച്ചു,തൽക്കാലത്തിന്നൊത്തവണ്ണം
വിശ്വവിശ്വാസംവളർത്തീടുവാൻപിറന്നെന്നും,
മുക്തിയേക്കൊടുപ്പോനാം,താ,നല്ലാ,തന്യരേപ്പോൻ
മുക്തിയേവരിയ്ക്കേണ്ടോന,ല്ലെന്നുമറിഞ്ഞിതു.
വടക്കുപടിഞ്ഞാറേദ്ദിക്കിനേ ച്ചൂണ്ടിക്കാണി..
"ച്ചുടുത്തുള്ളിരുന്നൂറുവർഷത്തിൽപ്പുറംഞാനും
ജനിയ്ക്കുമങ്ങെ"ന്നന്തേവാസികളോടുതൻെറ
കനക്കുംമഹത്വത്തെവിശദമോതിദേവൻ.

പിന്നീടു ഭഗവാനുംതന്നവതാരകാൎയ്യ-
മുന്നതശിഷ്യന്മാരേഗ്രഹിപ്പിച്ചവർമൂലം
മന്നിടത്തിന്നുശാന്തിചേൎക്കുവാൻതൃഷ്ണവാച്ചി-
ട്ടവരേപ്രതീക്ഷിച്ചുവാണിതു ദിനംതോറും.

X.

## ഭ്രമരങ്ങളുടെ വരവ്.

വവവ— ശേഷമുള്ളെടംകഥകഥിപ്പാനോൎക്കുംതോറും
ശേഷിയില്ലാഞ്ഞുപാരംമയങ്ങിടുന്നുമനം.
തന്നുടെജന്മോദ്ദേശ്യമാകവേസാധിയ്ക്കുവാൻ
തന്നാൽകൎത്തവ്യമെന്തെന്നിവകയോൎക്കുംതോറും
ശിഷ്യന്മാർവന്നുചേരാഞ്ഞേററവുംവ്യഗ്രനായി
ത്തോഷമില്ലാതെ,തൻെറമാളികാമുകളേറി
ചുററിലുംനോക്കിനോക്കിക്കരഞ്ഞുകണ്ണിൽനിന്നു
മിററിററുവീഴുംകണ്ണുനീരോടുചൊല്ലുമേവം:-
"നിങ്ങളാരുമേവന്നുകാണുന്നില്ലിതുവരെ
നിങ്ങളെക്കാണാതെഞാനെങ്ങിനെജീവിച്ചീടും"
ഇത്തരംവിലപിയ്ക്കുംനിത്യവു,മേതാനുംനാ-
ളെത്തിയശേഷംവന്നുചേൎന്നിതങ്ങോരോരുത്തർ.
ഇവരിൽപ്രധാനന്മാർ-പേരുകൾമാത്രംഞാനും
വിവരിച്ചീടാം;സൂക്ഷ്മാംഗ്രഹിപ്പാൻഗ്രന്ഥങ്ങളെ
-ആയിരത്തിലുമേറുന്നവയെ-ബ്ബുധജന-
മായത്തമാക്കിവായിച്ചറിയാമെന്നോയുള്ളൂ.
ഒന്നാമൻ"നാരായണശ്ശാസ്ത്രി"യാംബ്രഹ്മചാരി,
പിന്നീടു"ബ്രഹ്മാനന്ദസ്വാമി"യും "തുൎയ്യാനന്ദൻ,"
പ്രസിദ്ധൻ"വിവേകാനന്ദനും", "യോഗാനന്ദൻ",

"അഖണ്ഡാനന്ദൻ", "പ്രേമാനന്ദനും", "ശിവാനന്ദ-
പണ്ഡിതൻ"നിരഞ്ജനാനന്ദനും","രാമകൃഷ്ണാ- [ൻ",
നന്ദനും","സാരദാന","ദാത്ഭുതാനന്ദൻ"താനും,
"അഭേദാനന്ദൻ";പിന്നെ"യദ്വൈതാനന്ദൻ", "ശ്രീ
[മാൻ,
"ത്രിഗുണാനന്ദൻ", പിന്നെ "നിമ്മലന്ദസ്വാമി",
സുനയൻ"സുബോധാനന്ദ"നും, സന്ന്യാസിമാ-
രിവരേവരും നിത്യബ്രഹ്മചാരികളല്ലോ.
ഭോഗവൈരാഗ്യംവന്നാഭാഗവതാഢ്യന്മാക്ക്
ഭഗവാൻസന്ന്യാസത്തേസന്തോഷമോട്ടംനൽകി.
ത്യാഗിയാം"നാഗമഹാശയ"നേപ്പോലെയേറെ
യോഗ്യരായ്ഗൃഹസ്ഥരായുള്ളശിഷ്യരുംഭക്ത്യാ
ഭഗവൽപ്പാദത്തിങ്കലാശ്രയിച്ചന്നുദിന-
മാഗസ്സവെടിഞ്ഞോരുംന്തറുന്തറിലുമേറും.
ഇവർതൻനാമമാകെപ്പറയാതൊഴിയുന്നേൻ
ദേവഭക്തന്മാർസവ്വംക്ഷമിച്ചുകൊള്ളേണമേ.

വവൻ-- ഭഗവാൻ,ഭക്തന്മാക്കുംശിഷ്യസഞ്ചയത്തിനും
ഭംഗിയോട്ടുപദേശംനൽകിയപ്രകാരവും,
ശിഷ്യരേവശമാക്കിത്തീത്തു,മവക്കെല്ലാം
വിശ്വാസംചേത്തുസിദ്ധികാണിച്ചവിധങ്ങളും,
ഭഗവാനവക്കെല്ലാംസന്ന്യാസംകൊടുത്തതും,
ഭഗവാൻതന്നെയവർശ്ശുശ്രൂഷചെയ്തുള്ളതും,
ഭഗവൽസംഭാഷണചാതുരീമഹിമയും,
ഭഗവാൻകഥിച്ചതാംഭാവിയാംകാര്യങ്ങളും,
രോഗത്താൽഗ്രസ്തനായിവന്നതുംചികിത്സയും,
ദേഹത്തേത്യജിച്ചീടാൻതുടന്നവിധങ്ങളും,
കേശവചന്ദ്രസേനനാദിയാംപരിഷ്കാരി

ബ്രഹ്മമാംസമാജക്കാർപാദതാർപണിഞ്ഞതും
പാശ്ചാത്യദേശത്തിലുംപേർപരന്നതും,ശിഷ്യ
സമ്പത്തുകൂടിക്കൂടിച്ചമഞ്ഞവിധങ്ങളും,
മററുമിങ്ങസംഖ്യമാംകാര്യങ്ങളുള്ളതൊന്നും
ചെററുമേചൊല്ലീടുവാൻമന്ദനാമെനിയ്ക്കാകാ.
സമുദ്രംപോലേപാരംപരപ്പിലഗാധമാ-
യമ്മഹാൻചൊന്നദിവ്യച്ചൊല്ലിനില്ലതിരൊട്ടും.
ശിഷ്യന്മാർചമച്ചുള്ളവിവിധഗ്രന്ഥങ്ങളേ
സ്സിദ്ധന്മാർവായിയ്ക്കുവാൻപ്രാർത്ഥിച്ചുകൊണ്ടീടുന്നേ
ഭഗവാൻപ്രസാദിച്ചിങ്ങനുജ്ഞനൽകീടുകിൽ [ൻ
പ്പറയാൻശ്രമിച്ചീടാംമററൊരുഗ്രന്ഥത്തിൽഞാൻ.
കേരളവർഷമോരായിരത്തിയറുപതിൽ
കല്യാണാലയൻ,തൻെറജഡദേഹത്തെവിട്ടാൻ.
പിന്നീട്, ഭജിപ്പോർക്ക്ദിവ്യദേഹനായ്നിന്നു
ധന്യമാമുപദേശംചെയ്യുപോരുന്നിതിന്നും.
നമസ്തേരാമകൃഷ്ണ! നമസ്തേകൃപാകര!
നമസ്തേകല്യാണാത്മൻ! ശ്രീരാമകൃഷ്ണ! നമഃ!!!



ഓം—തത്—സത്—ഓം.



ശ്രീരാമകൃഷ്ണാവതാരംകഴിഞ്ഞു.



ശുഭം.

ഇൗ ശുദ്ധിപത്രം നോക്കി തെററു തിരുത്തിയശേഷം പുസ്തകം

വായിക്കണമെന്നപേക്ഷ.



| വശം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 1 | 10 | സ്രാഷ്ടാവി | സ്രഷ്ടാവി |
| | 20 | പ്രഭ | പ്രദ |
| 3 | 22 | യിടും | യീടും |
| 7 | 13 | പരിമിതൻതാൻ | പരിമിതംതാൻ |
| | 26 | ഭവാച്ച | ഭവാൻ |
| | 27 | തമ്മാം | നമ്മാം |
| | 27 | ഭവ | ഭവാ- |
| 8 | 1 | മീനമു- | നമു- |
| 9 | 13 | നഥൻ | നാഥൻ |
| 10 | 23 | ചേക്കതെ | ചേക്കാതെ |
| 11 | 12 | പ്രത്യക്ഷമായ് | പ്രത്യക്ഷനായ് |
| 12 | 6 | നീയോ | നീയും |
| 14 | 20 | ചോദിച്ചിട്ട | മോദിച്ചിട്ട |
| 16 | 7 | പേരിൽ | വരിൽ |
| | 19 | കാണിച്ചിട്ടു | കാണിച്ചിട്ട- |
| 17 | 15 | സ്നേരൂപൻെറ | സ്നേഹരൂപൻെറ |
| 18 | 1 | കല്ക്കയു | കല്ക്കിയു- |
| 19 | തല | മത്സ്യാ | കൂർമ്മാ |
| | 16 | മൊന്നാ | ചൊന്നാ |
| 20 | 15 | മിതിസാസം | മിതിഹാസം. |
| 21 | 20 | തന്നാടെ | തന്നുടെ |
| | തല | മത്സ്യാ | കൂർമ്മാ |
| 22 | 9 | ശരീരത്തി | ശരീരത്തിൽ |

| | | | |
|---|---|---|---|
| | 10 | മാററയി | മാററമായി |
| | 23 | പുപ്തകം | പുസ്തകം |
| | 23 | കൈകാലലൊത്തു | കൈകാലൊത്തു- |
| 28 | 10 | വേണ്ടവിധം | വേണ്ടുംവിധം |
| 31 | 6 | താസയാ- | താസ്യയാ- |
| 35 | 19 | മാത്മീക | മാത്മിക |
| 39 | 21 | നാവാത്തത- | നാവാത്തതാ- |
| 41 | 6 | രേയും | രേയു- |
| 42 | 13 | വ്ീടും | വീടും |
| | 20 | നശരിപ്പതാ- | നശിപ്പതാ- |
| 44 | 12 | ബ്‌ഭനുവേ | ബ്‌ഭാനുവേ |
| | 21 | മൃഢ | മൃഢ |
| 50 | 2 | നാംമറി | നാമറി |
| 51 | 23 | വാൻനീശൻ | വാനീശൻ |
| 52 | 13 | തന്നെ,താൻ | തന്നെ,ത്താൻ |
| | 25 | മെന്താ | മെന്നാ |
| 53 | 8 | യാൻ | യാൽ |
| | 16 | വേണം; മായത്തു | വേണ;മായത്തു |
| 54 | 11 | യാത്ര്യാന്മാരാ | യാത്ര്യന്മാരാ |
| | 24 | നമസ്തുതേ! | നമോസ്തുതേ! |
| 55 | 5 | ങ്ങുണ്ടായങ്കി- | ങ്ങുണ്ടായെങ്കി- |
| 56 | 1 | സരഹി | സരസി |
| 57 | 21 | മർപ്പിച്ചീട്ട- | മർപ്പിച്ചിട്ട- |
| 58 | 6 | സ്വയഭ | സ്വയംഭ |
| | 18 | തന്നുതട | തന്നുതടവ |
| 62 | 1 | ഞാൻ | താൻ |
| 63 | 10 | നെന്നുസ്മരിയ്ക്ക | നെന്നായ്സ്മരിയ്ക്ക |
| 64 | 2 | പലഹ, | പുലഹ, |

| | | | |
|---|---|---|---|
| 64 | 3 | പുലഹനം, | പുലസ്ത്യനം |
| | 24 | തന്നുതൻതമ്പി | നന്നാതൻഭ്രാതാ |
| 65 | 18 | ഭക്തി | ഭക്ത |
| 67 | 17 | ധ"രണി, | "ധരണി, |
| | 23 | യജ്ഞത്തിലാ | യജ്ഞത്തി- |
| | 24 | യവക്കാഹാര | ലായവക്കാഹാര |
| 73 | 11 | ചെയ്യീടിനാൻ | ചെയ്യീടുവാൻ |
| 76 | 19 | വൈഷ്ണച | വൈഷ്ണവ |
| | 20 | ഗോപിപ്ര | ഗോവിപ്ര |
| 77 | 15 | ഗ്ഗ, വക്ഷരം | ഗ്ഗരു, വക്ഷരം |
| | 18 | നായുള്ളൊരക്ഷ | തായുള്ളൊരക്ഷര |
| 78 | 17 | പതിതന്നുടെ | പതി, തന്നുടെ |
| 79 | 14 | തിന്മ | തിന്മേ |
| 82 | 4 | ന്നുണ്ണികൾനി | ന്നതാംത്തുണ്ണികൾ- |
| | 5 | ന്നിട്ടൊരു | ന്നിന്നിട്ടൊരു |
| 84 | | വൃത്രാരിയെ | ദൈത്യേശനെ |
| 85 | 6 | മഹാപഹ, | മദാപഹ, |
| | 24 | ക്തീ | ക്തി |
| 86 | 10 | ഹ്എന്നരുൾ | ഹ്എന്നാരുൾ |
| 89 | 11 | ളേയ്ക്കുയാൽ | ളേല്ക്കയാൽ |
| 90 | 10 | ചിത്തഭൃകുടിയ, | ചിത്തതാംഭൃക്കളെ, |
| 92 | 3 | ഹരിൻ, | ഹരേ, |
| 96 | 2 | കരിച്ചേ | കരിച്ചാ |
| | 7 | ന്മിതേ | ന്മീതെ |
| | 16 | കൊയ്യുവാൻ | കൊയ്യുവൻ |
| 101 | 6 | ജഗതന്തൻ | ജഗദന്തൻ |
| | 16 | ഇരവും | ഇരവു |

| | | | |
|---|---|---|---|
| 102 | 20 | മതിത | മതീത |
| 103 | 4 | ക്രുദ്ധ | ക്രുദ്ധ |
| 105 | 24 | കല്യാത്മമനേ,തവ | കല്യാണപാത്രമേ, |
| 112 | 4 | ദൃഷ്ടന്ത | ദൃഷ്ടാന്ത |
| 118 | 21 | ബഹ്ദുതാ | ബഹുതാ |
| 120 | 7 | "വിളംമ്പം | "വിളംബം |
| 128 | 10 | രക്ഷക്കാമ | രക്ഷയ്ക്കാമ |
| 130 | 16 | ശ്രുമേക | ശ്രമത്തിൽക |
| 131 | 25 | സാമ്രാഡ് | സമ്രാഡ് |
| 132 | 1 | മോത്തീട്ടിത്ഥം | മോത്തീട്ടിത്ഥം |
| 133 | 8 | പത്നിഭടവം | പത്നിയോടേവം |
| 134 | 2 | വിളബി | വിളംബി |
| 137 | 28 | കനിഷ്ഠാന്ന | കനിഷ്ഠന്ന |
| 140 | 21 | പോയീട്ടു | പോയിട്ടു |
| 141 | 21 | വീരാഗ്ര | വീരാഗ്ര്യ |
| 142 | 11 | ഭജിച്ചു | കമ്പിട്ടു |
| 145 | 5 | വിഷ്ടപ | വിഷ്ടപ |
| 155 | 25 | സൂമ | സൂമ |
| | 27 | പരിക്ഷി | പരീക്ഷി |
| 156 | 19 | രതസാ | തേജസാ |
| 158 | 26 | ദൃശ്യൈശോ | ദൃശ്യശോ |
| 159 | 19 | ധച്ചിങ്ങു | ധരിച്ചിങ്ങു |
| | 23 | വാഗ്രഹിച്ചു | വാനാഗ്രഹിച്ചു |
| 163 | 5 | വിന്നാക്ഷി | വിന്ദാക്ഷി |
| 169 | 9 | മക്കാമ്പയ | മക്കാനായ |
| | 17 | തൽശാന്തി | തച്ഛാന്തി |

| | | | |
|---|---|---|---|
| 171 | 10 | നിലിമ്പാലയേ | നിലിമ്പാലയേ |
| 172 | 26 | കാരാൽമുഖ | കാരമുഖ |
| 173 | 2 | വൃകാമയം | വൃകമയം |
| | 12 | യിരുന്നാൽ | യിരുന്നു |
| 174 | 8 | ഗുരുത്തരം | ഗുരുതരം |
| 179 | 11 | രുപ | രൂപ |
| 182 | 21 | വൻവിച്ചൊരു | വൻപിച്ചൊരു |
| 186 | 17 | വിച്ഛേദം | വിച്ഛേദം |
| 187 | 18 | മോക്കിവർ | മോക്കില്ലിവർ |
| 188 | 16 | സ്രോതസ്വിനീ | സ്രോതസ്സിനാൽ |
| | 1 | നന്ദന്മാരവർ | നന്ദനന്മാരവർ |
| | 23 | വനാകും | വാനാകും |
| 190 | 24 | നത്യരാം | നന്യരാം |
| 191 | 26 | വാവാങ്ങാവതും | വാങ്ങാവതും |
| 202 | 11 | ദംഭാന്തക | ജംഭാന്തക |
| | 12 | സമസ്തംഭേവിച്ചുള്ള | സമസ്തവുംഭേദിച്ച |
| | 27 | ദേവിയാം | ദേവി |
| 205 | 14 | പ്രതി | പ്രീതി |
| | 23 | ഭയക്ഷി | ഭയകക്ഷി |
| 210 | 2 | ന്നിയി | ന്നിധിയി |
| 212 | 8 | തൃപ്പാദേ | തൃപ്പദേ |
| | 24 | ഭഗ്ഗ്വീ | ഭാഗ്ഗ്വീ |
| 213 | 2 | യവ | യാവ |
| 217 | 11 | ദുര്യൈശസ്സം, | ദുര്യശസ്സം, |
| 223 | 20 | മാക്കി,ലതും | മാക്കീലതും |
| 229 | 17 | ന്നറിന്നാത്തനാ | ന്നറിഞ്ഞാത്തനാ |
| 232 | 4 | വാൻരഭി | വാനഭി |

| | | | |
|---|---|---|---|
| 238 | 15 | കല്ക്കീൻ | കല്ക്കി |
| 242 | 19 | ശോണത | ശോണിമ |
| | 26 | മുലപാലൂട്ടി | മുലപ്പാലൂട്ടി |
| 243 | 5 | ദേവകി | ദേവകീ |
| | 10 | സേവ്യനാമെന്നുടെ | സേവകനെന്നുടെ |
| 244 | 9 | ക്രുട്ടീട്ടു | ക്രുടീട്ടു |
| 245 | 17 | ദിയ്ക്കിലും | ദിക്കിലും |
| | 20 | വസു | വസ്തു |
| 246 | 18 | സാമ്രാൾ | സമ്രാൾ |
| 247 | 19 | മൂടൻ | മൂടൽ |
| 249 | 25 | ജ്ജീവിതം | ജീവിതം |
| 251 | 1 | ഭക്തരും | ഭക്തനും |
| | 24 | ധാമ്നൻ, | ധാമൻ, |
| 253 | 9 | യുഗളങ്ങൾ | യുഗളംതൻ |
| 254 | 18 | മതിയല്ല; | മതിയില്ല; |
| 257 | 6 | ചുണ്ടിൻ | ചുണ്ടാൽ |
| | 26 | പാലിച്ചു | ചാലിച്ചു |
| 261 | 20 | ജാന്നിമുഖ | ജാതമുഖ |
| 262 | 22 | മവികാലം | മവികലം |
| 264 | 17 | കളിച്ചിൽ | കളിമച്ചിൻ |
| 267 | 6 | സദൻ | സദയൻ |
| 268 | 7 | ത്രുംഭണ | ജ്‌ത്രുംഭണ |
| | 24 | തുളുമ്പിച്ചു | തുളുമ്പിച്ചു |
| 271 | 20 | ദായദനാ | ദായാദനാ |
| | 21 | ഗോപഗോപി | ഗോപഗോപീ |
| 272 | 2 | ലോകാന്ത | ലേകാന്ത |
| | 16 | രകൃഷ്ണ | രക്‌കൃഷ്ണ |

| | | | |
|---|---|---|---|
| 273 | 25 | സഞ്ചയവ്രാതം | സഞ്ചയങ്ങളും |
| 274 | 6 | വല്ലിമാത്രം | തൈവല്ലികൾ |
| | 14 | മികൃതി | മിക്ക്രതി |
| 282 | 7 | കണെന്നു | കാണെന്നു |
| | 10 | മഞ്ഞതടിയ്ക്കും | മാഞ്ഞതടിയ്ക്കും |
| 286 | 17 | വിധുിങ്കൽ | വിധുവിങ്കൽ |
| | 19 | നിഭസ്യ | നിഭാസ്യ |
| 287 | 4 | ഗാന്ധീവ | ഗാണ്ഡീവ |
| | 10 | മതപത്തെ | മത്തത്തെ |
| 288 | 2 | നമോയ്സ്തുതേ! | നമോസ്തുതേ! |
| | 13 | ദനം | ദാനം |
| | 16 | നിഗ്രത്താൽ | നിഗ്രഹത്താൽ |
| | 16 | താപ്പദം | താപദം |
| | 22 | ഭാഗ്യസ്പദം | ഭാഗ്യാസ്പദം |
| 293 | 23 | ഫണീന്ദ്രന്ദ്രനാം | ഫണീന്ദ്രനാം |
| 295 | 4 | തന്മധ്യ | ത്തന്മധ്യ |
| 296 | 21 | യെജ്ഞത | യജ്ഞത |
| 312 | 14 | ടേങ്ങതും | ടേണ്ടതും |
| 314 | 8 | ക്കളിച്ച | ക്കളിച്ചു |
| | 12 | ഭ്രയ്യ്ശ | ഭ്രയ്ശ |
| 324 | 4 | ക്കാണമെന്നു | ക്കാണണമെന്നു |
| 325 | 9 | ക്രുപായു | ക്രുപായും |
| 327 | 8 | പൂവ്യം | പൂവും |
| 332 | 16 | ധമൻ | ധരൻ |
| 334 | 10 | ലാളിച്ചിയ്ക്കു | ലാളിയ്ക്കു |
| 343 | 2 | ഉള്ളി | മുള്ളി |
| 344 | 13 | പരഹംസ | പരമഹംസ |

| | | | |
|---|---|---|---|
| 346 | 6 | നാനവ; | നാരവ; |
| | 13 | ഭവാനവസ്ഥ | ഭാവാവസ്ഥ |
| | 26 | അണ്ണേജ | അണ്ണോജ |
| 347 | 3 | പിണ്ണാക്ക | വിണ്ണാക്ക |
| 355 | 5 | "നിമ്മലന്ദ | "നിമ്മലാനന്ദ |

